# VEDANTA PHILOSOPHY

# വേദാന്തശാസ്ത്രം

അഥവാ

## ബ്രഹ്മസൂത്രം

(സവ്യാഖ്യാനം—പരിഭാഷ)

---

മൂലഗ്രന്ഥം

ശ്രീധർ മസുംദാർ, M. A.

---

പരിഭാഷകൻ

എൻ. ഗോവിന്ദപ്പണിക്കർ, B. A.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# VEDANTA PHILOSOPHY

# വേദാന്തശാസ്ത്രം

അഥവാ

## ബ്രഹ്മസൂത്രം

---


ശ്രീധർ മജുംദാർ, M. A.


ഇംഗ്ലീഷിൽ എഴുതിയതിന്റെ പരിഭാഷ


പരിഭാഷകൻ

എൻ. ഗോവിന്ദപ്പണിക്കർ, B. A.

റിട്ടയർഡു് അസിസ്റ്റന്റു് ദിവാൻ പേഷ്കാർ



പ്രകാശകൻ

ജി. ഗോവിന്ദമേനോൻ





First Edition

1964

500 Copies. Price Rs. 5.

---

Printed at the Reddiar Press & Book Depot, Trivandrum-1.

# പ്രസ്താവന

"മുനീനാമപ്യഹം വ്യാസഃ":— "മുനികളിൽവെച്ച് ഞാൻ വ്യാസനാകുന്നു"—എന്നു ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ പറഞ്ഞിരിക്കുന്നു. മുനികൾ എന്നതിനു് മനനശീലന്മാരെന്നും സർവ്വപദാർത്ഥജ്ഞാനികൾ എന്നും ശ്രീശങ്കരാചാര്യർ ഭാഷ്യത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. സർവ്വജ്ഞനായ ഭഗവാൻ വ്യാസൻ എന്നും ഭാഷ്യാരംഭത്തിൽ പറഞ്ഞിട്ടുണ്ടു്.

സർവ്വജ്ഞനായ വ്യാസൻ വേദങ്ങളെ വിഭജിച്ചതുകൊണ്ടു് അദ്ദേഹത്തിനു് വേദവ്യാസൻ എന്ന പേരു സിദ്ധിച്ചു. ഉപനിഷത്തുകൾ വേദങ്ങളിലെ സാരഭാഗമായ ജ്ഞാനകാണ്ഡത്തിൽ ഉൾപ്പെടുന്നു. അതിനാൽ വ്യാസനും ഉപനിഷത്തുകളും തമ്മിലുള്ള ബന്ധം സ്പഷ്ടമത്രേ.

സമസ്തവേദാർത്ഥസാരസംഗ്രഹമാണു് ഗീതയെന്നു ശ്രീശങ്കരൻ പറയുന്നു. മഹാഭാരതകർത്താവു് വ്യാസനാണെന്നു് സുപ്രസിദ്ധമാണല്ലോ. മഹാഭാരതത്തിൻെറ ഒരംശമായ ഗീതയും എഴുനൂറു ശ്ലോകങ്ങളായി ഗ്രഥിച്ചതു് വ്യാസൻതന്നെയെന്നു് ശ്രീശങ്കരൻ ഘോഷിക്കുന്നു. മാത്രമല്ല, ഗീതയുടെ അവസാനഭാഗത്തു് സഞ്ജയൻ, "വ്യാസപ്രസാദാത്", വ്യാസൻെറ പ്രസാദംകൊണ്ടു്, പരമഗുഹ്യമായ ഗീതാശാസ്ത്രം ശ്രീകൃഷ്ണഭഗവാൻ അരുളിച്ചെയ്തതു് തനിക്കു കേൾക്കാൻ സാധിച്ചതായി സമ്മതിക്കുന്നുമുണ്ടു്. വ്യാസൻെറ വരംകൊണ്ടു് സഞ്ജയനു് ദിവ്യചക്ഷുസ്സു ലഭിച്ചു് അദ്ദേഹം സ്ഥിതിചെയ്തിരുന്നയിടത്തുവെച്ചു് ഭാരതയുദ്ധം കാണാനും സംവാദം കേൾക്കാനുമിടയായി. അതുകൊണ്ടു് വ്യാസനും ഗീതയും തമ്മിലുള്ള നികടബന്ധം വിശദമാകുന്നു.

ബ്രഹ്മസൂത്രഗ്രന്ഥം വ്യാസവിരചിതമാണു്. ഉപനിഷത്തുകളിൽ സംശയാസ്പദങ്ങൾ, പരസ്പരവിരുദ്ധങ്ങൾ എന്ന

തോന്നുന്ന ഭാഗങ്ങൾക്ക് തക്ക സമാധാനം നല്കി അവ പ്രതി പ്പിക്കുന്ന തത്വങ്ങളെ സമാഹരിക്കുകയാണ് അദ്ദേഹം ബ്രഹ്മസൂത്രത്തിൽ ചെയ്തിട്ടുള്ളത്.

ഉപനിഷത്തുകൾ, ഗീത, ബ്രഹ്മസൂത്രം ഇവയാണ് സനാതനധർമ്മത്തിന്റെ പ്രമാണഗ്രന്ഥങ്ങൾ. അവയെ ശ്രുതിപ്രസ്ഥാനം, സ്മൃതിപ്രസ്ഥാനം, ന്യായപ്രസ്ഥാനം എന്നു പറയാറുണ്ട്.

ബ്രഹ്മസൂത്രത്തെ വ്യാഖ്യാനിക്കുന്ന ഈ പരിഭാഷയിൽ വേദവ്യാസനെ ആരംഭത്തിൽതന്നെ വന്ദിച്ചിട്ടുള്ളത് സർവ്വഥാ സമുചിതംതന്നെ.

ബ്രഹ്മസൂത്രത്തെ പലരും വ്യാഖ്യാനിച്ചിട്ടുണ്ട്. അദ്വൈതപരമായ ശ്രീശങ്കരന്റെ വ്യാഖ്യാനം സുപ്രസിദ്ധമാണ്. അതിനെ കൈരളിയിലാക്കി പ്രചാരത്തിൽ വരുത്തിയ പരമഭക്തനും മഹാപണ്ഡിതനുമായ കൊല്ലങ്കോട്ടു ഗോപാലൻ നായരവർകൾ ചെയ്തിട്ടുള്ള ഉപകാരം വാചാമഗോചരമത്രേ. രാമാനുജൻ, മദ്ധ്വൻ, നിംബാർക്കർ തുടങ്ങിയ ആചാര്യന്മാർ വിശിഷ്ടാദ്വൈതം മുതലായ സ്വമതങ്ങളനുസരിച്ച് അർത്ഥങ്ങൾ കല്പിച്ചിട്ടുണ്ട്.

നിംബാർക്കന്റെ ലളിതമായ വ്യാഖ്യാനമാണ് ഈ പരിഭാഷയുടെ അവലംബം. ശങ്കരാഭിപ്രായവും അവിടവിടെ കൊടുത്തിരിക്കുന്നത്. വളരെ പ്രയോജനകരമാണ്.

നിംബാർക്കഭാഷ്യം എത്ര ദുർലഭമാണെന്ന് വിവേകാനന്ദസ്വാമികളുടെ കത്തുകളിൽനിന്നും മനസ്സിലാക്കാം. ആ ഭാഷ്യം കിഷനഗരം ദിവാൻജി അവിടത്തെ പണ്ഡിതന്മാർ മുഖാന്തിരം വാങ്ങി അയച്ചുകൊടുക്കാമെന്ന് ഏററിരുന്ന പ്രകാരം അദ്ദേഹത്തിനെ ഓർമ്മിപ്പിക്കാൻ സ്വാമിജി 1898-ൽ ഖേത്രിമഹാരാജാവിനയച്ച രണ്ടു കത്തുകളിൽ ആവശ്യപ്പെട്ടുകാണുന്നു. 1898 നവംബർ മാസത്തിലാണ് സ്വാമിജിക്ക് ആ ഭാഷ്യം ലഭിച്ചത്.

ബ്രഹ്മസൂത്രത്തെ സ്വതന്ത്രമായി മനസ്സിലാക്കാൻ സ്വാമിജി തൻെറ ശിഷ്യന്മാരോട്ട് ഉപദേശിക്കയും ആ രീതി സ്വയം കാണിച്ചുകൊടുക്കുകയും ചെയ്തു. സ്വാമിജിയുടെ ആ ഉപദേശം അനുസരിക്കാനും ഈ പരിഭാഷ പ്രയോജനപ്പെടുന്നതാണ്.

ഉപനിഷത്തുകളിലെ അർത്ഥനിർണ്ണയത്തോടുകൂടി അവയിലെ തത്വങ്ങൾ, സാധന, ഫലം ഇവയും ബ്രഹ്മസൂത്രത്തിൽ അടങ്ങിയിരിക്കുന്നു. ഒരു തത്വജിജ്ഞാസുവിനും, സാധകനും ഈ പരിഭാഷ അത്യന്തം ഉപകാരപ്രദമാണ്.

വന്ദ്യനും ചിന്താശീലനുമായ പരിഭാഷകൻ കേരളീയക്കു ചെയ്തിരിക്കുന്ന ഈ ഉപകാരം സുതരാം മഹനീയമത്രേ. അദ്ദേഹത്തെ ആയുരാരോഗ്യസൗഖ്യങ്ങൾകൊണ്ട് അനുഗ്രഹിക്കാൻ ഭഗവാനോടു പ്രാർത്ഥിക്കുന്നു.

ഹരിപ്പാട്
5–10–'64

പി. ശേഷാദ്രി അയ്യർ,
ചോണാട്ടുമഠം.
ഹരിപ്പാട്.

## മുഖവുര

............................

ഹിന്ദുമതത്തിൻെറ കാതലായ വേദാന്തമതം (വേദാന്തദർശനം) ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഭഗവദ്ഗീത എന്ന പ്രസ്ഥാനത്രയത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. ഉപനിഷത്തുകൾ വിവിധകാലങ്ങളിൽ ഓരോ ഋഷികൾ അവരവരുടെ ആദ്ധ്യാത്മികാനുഭവങ്ങളെ അടിസ്ഥാനമാക്കി രചിച്ചിട്ടുള്ളതാണ്. അവയിലെ തത്വങ്ങളും സിദ്ധാന്തങ്ങളും സമന്വയീകരിച്ച് സൂത്രരൂപത്തിൽ ശാസ്ത്രമായി ബാദരായണ വ്യാസമഹർഷി രചിച്ചിട്ടുള്ളതാണ് ബ്രഹ്മസൂത്രം അഥവാ വേദാന്തശാസ്ത്രം.

"വേദാന്തശാസ്ത്രം അഥവാ ബ്രഹ്മസൂത്രം" എന്ന പേരിൽ പ്രസിദ്ധീകരിക്കുന്ന ഈ പുസ്തകം കിഴക്കേ ബംഗാളിൽ ബാരിസാൾ നിവാസിയും സുപ്രസിദ്ധപണ്ഡിതനുമായ ശ്രീമാൻ ശ്രീധര മജുംദാർ അവർകൾ ഇംഗ്ലീഷിൽ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള "The Vedanta Philosophy" (ബ്രഹ്മസൂത്രം) എന്ന പുസ്തകത്തിൻെറ ഭാഷാവിവർത്തനമാണ്.

ബ്രഹ്മസൂത്രത്തിന് ശ്രീശങ്കരൻ അദ്വൈതപരമായും, ശ്രീരാമാനുജൻ വിശിഷ്ടാദ്വൈതപരമായും, ശ്രീമദ്ധ്വൻ ദ്വൈതപരമായും, ശ്രീനിംബാർക്കാചാര്യർ ഭേദാഭേദ അഥവാ ദ്വൈതാദ്വൈതപരമായും വ്യാഖ്യാനങ്ങൾ രചിച്ചിട്ടുണ്ട്.

ഈ സന്ദർഭത്തിൽ ആചാര്യന്മാരുടെ വിവിധ മതങ്ങളുടെ ചുരുക്കം നല്കുന്നതു് യുക്തമെന്നു് തോന്നുന്നു. ശ്രീശങ്കരൻ പ്രചരിപ്പിച്ച അദ്വൈതം അനുസരിച്ച് ബ്രഹ്മം നിർഗ്ഗുണവും നിത്യവും നിർവ്വികാരവും ആകുന്നു. ഈശ്വരൻ മായയേ അധിഷ്ഠാനം ചെയ്തു് വർത്തിക്കുന്നു. ജഗത്തു് ഒരു വിവർത്തനമാണ്. ജീവൻ (ജീവാത്മാവ്) വാസ്തവത്തിൽ സർവ്വവ്യാപിയായ ബ്രഹ്മം തന്നെയാണ്. എന്നാൽ അന്തഃകരണാദ്യുപാ

ധികളാൽ താൻ അണുവാണെന്നും ഈശ്വരന്റെ ഒരു ഭാഗവും കർത്താവുമാണെന്നും വിചാരിക്കുകയും ചെയ്യുന്നു. നിർഗ്ഗുണബ്രഹ്മാനുഭൂതി വന്നവർ ബ്രഹ്മത്തിനെ നേരിട്ട് പ്രാപിക്കുന്നു; അല്ലാതെ ദേവയാനപഥത്തിൽക്കൂടി പോകുന്നില്ല. സഗുണബ്രഹ്മോപാസകന്മാർ ആ ദേവയാനപഥത്തിൽ കൂടിപ്പോയി ബ്രഹ്മലോകത്തെ പ്രാപിക്കയും കല്പാന്തരത്തിൽ പരബ്രഹ്മത്തോടു ചേരുകയും ചെയ്യുന്നു. ശ്രീശങ്കരന്റെ അഭിപ്രായത്തിൽ നിർഗ്ഗുണബ്രഹ്മാനുഭൂതിയാണു് മോക്ഷം.

ശ്രീ രാമാനുജൻ മുതലായ ആചാര്യന്മാരുടെ വ്യാഖ്യാനമനുസരിച്ചു് ബ്രഹ്മം നിർഗ്ഗുണമല്ല. അനന്തകല്യാണഗുണനിധിയായ ഈശ്വരൻ തന്നെയാണു്. അവർ മായാവാദത്തെ സ്വീകരിക്കുന്നില്ല, ജഗത്തു് വാസ്തവമാണു്. അതുകൊണ്ടു് ജഗത്തു് ബ്രഹ്മത്തിൽനിന്നു് ഉണ്ടായി എന്നു അവർ സ്വീകരിക്കുന്നു. ശ്രീ മദ്ധ്വൻ ബ്രഹ്മത്തെ നിമിത്തകാരണമായി പറയുന്നു, ഉപാദാനകാരണമായി ഗണിക്കുന്നില്ല. ജീവൻ വാസ്തവത്തിൽ അണുവും, കർത്താവും, ഈശ്വരന്റെ ഒരു ഭാഗവുമാണു്. ബ്രഹ്മജ്ഞാനികൾ ദേവയാനമാർഗ്ഗത്തിൽക്കൂടി ബ്രഹ്മലോകത്തിൽ പോയി ബ്രഹ്മത്തെ പ്രാപിക്കുന്നു; തിരിച്ചു് മർത്ത്യലോകത്തിലേയ്ക്കു വരുന്നില്ല. മുക്തിക്കു പ്രധാനഹേതു ഭക്തിയാണു്. ശ്രീശങ്കരൻ ഒഴിച്ചു് മററു് ആചാര്യന്മാരുടെ അഭിപ്രായത്തിൽ ബ്രഹ്മം, ജഗത്തു്, ജീവാത്മാക്കൾ ഇവ മൂന്നും നിത്യസത്തകളാണു്. ശ്രീ രാമാനുജൻ ഈ മൂന്നിനേയും കൂട്ടിയോജിപ്പിക്കുന്നു. മററു രണ്ടും ബ്രഹ്മത്തിന്റെ ശരീരമാണെന്നു പറയുകയും ചെയ്യുന്നു. ദ്വൈതിയായ ശ്രീ മദ്ധ്വൻ ഈ മൂന്നും സ്വതന്ത്രവും നിത്യവുമായ സത്തകളും, ബ്രഹ്മം ജഗത്തിന്റേയും ആത്മാക്കളുടേയും ഭരണകർത്താവുമാണെന്നു് അഭിപ്രായപ്പെടുന്നു. ശ്രീവല്ലഭന്റെ മതപ്രകാരം ജഗത്തും, ആത്മാക്കളും ബ്രഹ്മംതന്നെയാണു്; അവയ്ക്കു ബ്രഹ്മത്തോടുള്ള ബന്ധം ഭാഗങ്ങൾക്കു പൂർണ്ണത്തോടെന്നപോലെയുമാണു്. ശ്രീ നിംബാർക്കാചാര്യർ അദ്ദേഹത്തിന്റെ ദ്വൈതാദ്വൈതവാദത്താൽ ബ്രഹ്മം, ജഗത്തു്, ജീവാത്മാവു് എന്ന മൂന്നിനേയും കൂട്ടിയോജിപ്പിക്കുന്നു. അദ്ദേഹം പറയുന്നതു്

ചേതനവും അചേതനവുമായ ജഗത്തിനും ബ്രഹ്മത്തിനുമായുള്ള സംബന്ധം ഭേദവും അഭേദവുമായ ഒന്നാണെന്നാകുന്നു.

ശ്രീമസുംദാരുടെ അഭിപ്രായത്തിൽ ശ്രീനിംബാക്കാചാര്യരുടെ വ്യാഖ്യാനമാണ് പക്ഷപാതരഹിതമായിട്ടുള്ളതെന്നും അതിനാൽ അദ്ദേഹത്തിന്റെ വിചാരസരണിയേയാണ് താൻ മിക്കവാറും സ്വീകരിച്ചിരിക്കുന്നതെന്നും മുഖവുരയിൽ പറഞ്ഞിട്ടുണ്ട്. മററു ആചാര്യന്മാരുടെ ഭിന്നാഭിപ്രായങ്ങളെ സംയോജിപ്പിക്കയും അവർ ഓരോരുത്തരും ബ്രഹ്മരഹസ്യത്തെപ്പററി സ്വീകരിച്ചിരിക്കുന്ന വാദങ്ങൾ അതാതു നിലയിൽ ശരിയാണെന്നു പ്രസ്താവിക്കുകയുമാണ് ശ്രീനിംബാക്കാചാര്യർ ചെയ്തിരിക്കുന്നതു്. ഈ വിവിധമതങ്ങളുടെ സമന്വയീകരണമാണ് അദ്ദേഹത്തിന്റെ വ്യാഖ്യാനത്തിന്റെ വൈശിഷ്ട്യം എന്നു് ഗ്രന്ഥകാരൻ മുഖവുരയിൽ വിവരിച്ചിട്ടുണ്ടു്. എങ്കിലും ശ്രീശങ്കരന്റെ പ്രധാനമായ ഭിന്നാഭിപ്രായങ്ങളെ ഗ്രന്ഥകാരൻ എടുത്തുകാണിച്ചിട്ടുമുണ്ടു്. നീണ്ട യുക്തിവാദങ്ങളെ ഒഴിച്ചു സൂത്രങ്ങളുടെ ലളിതമായ അന്വയാർത്ഥങ്ങളും ചെറിയ വിവരണങ്ങളും സാധാരണ വായനക്കാക്ക് സുഗമമായി ഗ്രഹിക്കത്തക്കവണ്ണം ഗ്രന്ഥകാരൻ കൊടുത്തിരിക്കുന്നതിനാലാണ് ഇതിന്റെ പരിഭാഷയ്ക്കു ആകർഷിക്കപ്പെട്ടതു്. കൂടാതെ, അദ്ധ്യായങ്ങളിലെ ഓരോ പാദത്തിലെ വിഷയങ്ങളും അദ്ദേഹം സംഗ്രഹിച്ചിട്ടുണ്ടു്. പരിഭാഷയിൽ ഇതിനുപുറമേ പ്രകരണവിഷയാനുക്രമണികയും അനുബന്ധമായി സൂത്രാനുക്രമണികയും ചേർത്തിട്ടുണ്ടു്.

പഴയ തിരുവിതാംകൂർ സർവ്വകലാശാലയിലെ പ്രസിദ്ധീകരണ വകുപ്പിൽ സൂപ്രണ്ടായിരുന്നു് പെൻഷൻ പററിയശേഷം തിരുവനന്തപുരത്തു ശ്രീചിത്തിരതിരുനാൾ ഹിന്ദുമതഗ്രന്ഥശാലാ ക്യൂറേററുമായിരുന്ന ആ മാന്യപണ്ഡിതമഹാശയൻ ശ്രീ. പി. ശേഷാദ്രിഅയ്യർ അവർകൾ എന്നെ ഇതിന്റെ പരിഭാഷയ്ക്കു പ്രേരിപ്പിക്കുകയും ഇതിന്റെകയ്യെഴുത്തുപ്രതി മൂലവുമായി ഒത്തുനോക്കുകയും ഇതിനു് ഒരു പ്രസ്താവന എഴുതിതരുകയും ചെയ്തതിൽ അദ്ദേഹം 'സഖിയോ

സാരഥിയോ........ ഗുരുഭ്രാതനോ എന്നറിഞ്ഞില്ല്' എന്നുമാത്രം പറഞ്ഞുകൊള്ളുന്നു.

ഈ പരിഭാഷയുടെം പ്രസിദ്ധീകരണത്തിനുമുള്ള മേൽ പറഞ്ഞ ശ്രീ. മസ്സംരാരുടെ അനുവാദം 1934 ജൂലായ് 9–ാം നം യിലേ എഴുത്തുമുഖാന്തിരം ലഭിക്കയും 1940–ാംമാണ്ടിടയ്ക്ക് ഈ വിവർത്തനം തീരുകയും ചെയ്യെങ്കിലും പല കാരണങ്ങളാൽ പ്രസിദ്ധീകരണത്തിന് കാലതാമസം വന്നതാണ്.

ഈ പരിഭാഷ അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കുന്നതിനും മററുമുള്ള പൂർണ്ണ പകപ്പവകാശം (Copy right) എന്റെ മകൻ ശ്രീ. ജി. ഗോവിന്ദമേനേവനു് കൊടുത്തിരിക്കുന്നു.

ഈ പരിഭാഷയിൽ വല്ല തെററും വന്നിട്ടുണ്ടെങ്കിൽ വായനക്കാർ സദയം ക്ഷമിക്കണമെന്ന് അപേക്ഷിക്കുന്നു.

ഈ പുസ്തകത്തിന്റെ അച്ചടി ഭംഗിയായി നടത്തി തന്നതിനു തിരുവനന്തപുരം റഡ്യാർ പ്രസ്സ് ഭാരവാഹികളോടുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തികൊള്ളുന്നു.

ഓം തത് സത് ബ്രഹ്മാർപ്പണമസ്തു

വിനീത വിധേയൻ

ജനകവിലാസ്,
വ. പറവൂർ,
*8-10-1964.*

എൻ. ഗോവിന്ദപ്പണിക്കർ (ഒപ്പ്)
(റിട്ട: അസിസ്റ്റന്റ് ദിവാൻ പേഷ്കാർ)

# വിഷയാനുക്രമണിക

---

## അദ്ധ്യായം 1–(സമന്വയാദ്ധ്യായം)

### പാദം 1. പേജ് 1 മുതൽ 26 വരെ.



### പാദം 2. പേജ് 26 മുതൽ 47 വരെ.



### പാദം 3. പേജ് 48 മുതൽ 78 വരെ.

പാദം 4. പേജ° 78 മുതൽ 102 വരെ.



## അദ്ധ്യായം 2–(അവിരോധാദ്ധ്യായം)

പാദം 1. പേജ° 102 മുതൽ 128 വരെ.

## അദ്ധ്യായം 3 (സാധനാദ്ധ്യായം)

## അദ്ധ്യായം 4 (ഫലാദ്ധ്യായം)

### പാദം 1. പേജ് 383 മുതൽ 397 വരെ

---

ഓം

നമോഽസ്തു തേ വ്യാസ വിശാലബുദ്ധേ
ഫുല്ലാരവിന്ദായതപത്രനേത്ര
യേന ത്വയാ ജ്ഞാനസുതൈലപൂർണ്ണഃ
പ്രജ്വാലിതോ ബ്രഹ്മവിചാരദീപഃ.

# വേദാന്തശാസ്ത്രം

അഥവാ

# ബ്രഹ്മസൂത്രം

---

## അദ്ധ്യായം 1

### പാദം 1.

സൂത്രസാരം—ഈ പുസ്തകം യഥാർത്ഥമായ ബ്രഹ്മജിജ്ഞാസുക്കൾക്കുവേണ്ടിയാണെന്നും അല്ലാതെ കേവലം മനഃപരിഷ്കാരത്തിനുവേണ്ടി തത്ത്വവിചാരം ചെയ്യുന്നവർക്കല്ലെന്നും ബ്രഹ്മജിജ്ഞാസ, കർമ്മകാണ്ഡവുമായി സുപരിചിതരും കർമ്മങ്ങൾ നിത്യാനന്ദപ്രദമല്ലെന്നനുഭവിച്ചറിഞ്ഞിട്ടുള്ളവരുമായവർക്കുമാത്രമുണ്ടാകാവുന്നതാണെന്നും ഉള്ള 1-ാം സൂത്രത്തിലെ സൂചനയോടുകൂടി ഈ പാദം ആരംഭിക്കുന്നു. പിന്നീടുള്ള സൂത്രങ്ങൾ ഈ ബ്രഹ്മസ്വഭാവത്തെപ്പററി ചർച്ചചെയ്യുന്നു.

2-4 സൂത്രങ്ങൾ ശ്രുതിയെ ആസ്പദമാക്കി ബ്രഹ്മം ജഗൽകാരണമാണെന്നു സ്ഥാപിക്കുന്നു, അതായത്ു് ചേതനാചേതനാത്മകമായ ബ്രഹ്മാണ്ഡം മുഴുവനും ബ്രഹ്മത്തിൽ നിന്നുണ്ടായി ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്തു് ലയിക്കുകയും ചെയ്യുന്നു. ജഗൽകാരണം നിശ്ചയമായും നിത്യമായി സ്ഥിതിചെയ്യുന്നതുകൊണ്ടു് ബ്രഹ്മത്തിന്റെ നിത്യത്വം 2-ാം സൂത്രം സ്ഥാ

പിക്കുന്നു. ബ്രഹ്മജ്ഞാനം ശ്രുത്യദ്ധ്യയനം കൊണ്ടല്ലാതെ മററൊരുവിധ ജ്ഞാനത്താലും ലഭിക്കുകയില്ലെന്നു് 3-ാം സൂത്രം ഉപന്യസിക്കുന്നു. ശ്രുതിയിൽ ബ്രഹ്മം സച്ചിദാനന്ദമെന്നു് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ജഗത്തിൻെറ ഏക കാരണം ബ്രഹ്മമെന്നതു് സർവ്വവേദാന്തവാക്യങ്ങളും ഐകകണ്ഠ്യേന സമർത്ഥിക്കുന്നു എന്നു് 4-ാംസൂത്രം പറയുന്നു.

5-12 സൂത്രങ്ങൾ ജഗൽകാരണം ശ്രുതിയനുസരിച്ചു് ബ്രഹ്മമല്ലാതെ മററൊന്നുമല്ലെന്നു തെളിയിക്കുന്നു. ജഗൽസൃഷ്ടിക്കായി ജഗൽകാരണം അതിൻെറ ഇച്ഛാശക്തി പ്രയോഗിച്ചതായി ശ്രുതിപറയുന്നതുകൊണ്ടു് സാംഖ്യദർശനത്തിലെ ജഡമായ 'പ്രധാന'ത്തെ (പ്രകൃതിയെ) പോലെ ബ്രഹ്മം ഒരു അചേതനതത്വം ആയിരിക്കാൻ പാടുള്ളതല്ല. ബ്രഹ്മത്തിൻെറ ചിൽസ്വഭാവമാണിവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്നതെന്നു് പ്രത്യേകം ഗൗനിക്കേണ്ടതാണു്.

13-20 സൂത്രങ്ങൾ ബ്രഹ്മം ആനന്ദസ്വരൂപമാണെന്നും ശ്രുതിയിൽ ആനന്ദമയനെന്ന പദം ജീവാത്മാവിനെയോ സാംഖ്യത്തിലെ പ്രധാനത്തെയോ കുറിക്കുന്നില്ലെന്നും തെളിയിക്കുന്നു. 13-ാം സൂത്രം മുതൽ ഉപരി ആനന്ദമയൻ എന്ന പദം പ്രഥമദൃഷ്ടിയിൽ ബ്രഹ്മേതരാർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നതായി തോന്നാവുന്ന ചിലശ്രുതിവാക്യങ്ങളെ എടുത്തു് അവയെല്ലാം ബ്രഹ്മത്തെ വിവിധഭാവങ്ങളിൽ വർണ്ണിച്ചിരിക്കയാണെന്നു തെളിയിച്ചിരിക്കുന്നു.

21-22 സൂത്രങ്ങൾ സൂര്യൻമുതൽ ഭൂമിയിലെ അണുജീവിവരെയുള്ള സർവ്വത്തിൻേറയും അന്തരതമമായ ആത്മാവു് ബ്രഹ്മംതന്നെയെന്നു കാണിക്കുന്നു.

23-ാംസൂത്രം ബ്രഹ്മത്തെ ജഗത്തിൻെറ അവസാനസ്ഥിതിയായ ആകാശമെന്നു് ശ്രുതി ചിലപ്പോൾ അഭിധാനം ചെയ്യുന്നുണ്ടെന്നു കാണിക്കുന്നു.

അപ്രകാരംതന്നെ ബ്രഹ്മത്തെ പ്രാണനെന്നു് 24-ാം സൂത്രം കാണിക്കുന്നു.

25-28 സൂത്രങ്ങൾ, ബ്രഹ്മം ചില ശ്രുതികളിൽ ജ്യോതിസ്സെന്നു് അഭിധാനം ചെയ്യപ്പെട്ടിട്ടുണ്ടെന്നും അതനുസരിച്ചു്

ജഗത്തുമുഴുവനും ബ്രഹ്മത്തിൻെറ ഏകപാദത്താൽ മാത്രം വ്യാപ്തമായിരിക്കുന്നെന്നും മററു മൂന്നുപാദങ്ങളും സൃഷ്ട്യതീതമാണെന്നും കാണിക്കുന്നു. അതിനാൽ ബ്രഹ്മം സൃഷ്ടിയിൽ വ്യാപ്തമാണെങ്കിലും സൃഷ്ടിയെ കവിഞ്ഞും അവശേഷിച്ചിരിക്കുന്നു.

29-32 സൂത്രങ്ങൾ, 24-ാം സൂത്രത്തിൻെറ സമർത്ഥനമായി ബ്രഹ്മം പ്രാണനായി പ്രകാശിക്കുന്നെന്നും ജീവാത്മാവു് തന്നിൽതന്നെ ബ്രഹ്മത്തെ ദർശിക്കുമ്പോൾ തനിക്കു് ബ്രഹ്മത്തിൻെറ ശക്തികളുണ്ടെന്നു വിചാരിക്കയും അതുകൊണ്ടു് അപ്രകാരം പ്രഖ്യാപനംചെയ്കയും ചെയ്യാമെന്നുള്ളതിനു ശ്രുതി പ്രമാണമാണെന്നും കാണിക്കുന്നു. പ്രസംഗവശാൽ ബ്രഹ്മധ്യാനം സാധകൻെറ യോഗ്യതയനുസരിച്ചു് മൂന്നുവിധമാണെന്നു് 32-ാം സൂത്രം വിവരിക്കുന്നു, അതായതു് (1) ബ്രഹ്മം ജീവാത്മാവിൽ പ്രകാശിച്ച പ്രകാരം (2) പ്രാണനിൽ പ്രകാശിച്ച പ്രകാരം (3) ഈ വിധമുള്ള പ്രകാശനമൊന്നും കൂടാതെയുള്ള പ്രകാരം(നിരാകാരം).

ഈ പാദം ബ്രഹ്മസൂത്രത്തിൽ പ്രതിപാദിക്കപ്പെടുന്ന വിഷയങ്ങളുടെ ഒരു വിഹഗവീക്ഷണം നല്കുന്നു, അതായതു് പരമാത്മാവു്, ജീവാത്മാവു്, ജഗത് ഇവയുടെ സ്വഭാവം, പരസ്പരസംബന്ധം, പ്രസംഗവശാൽ ഈശ്വരധ്യാനപ്രകാരസൂചകങ്ങൾ ഇവയാണു്. ഇവ യഥാക്രമം ഉപരി വിസ്തരിക്കപ്പെടും.

സൂത്രം 1. അഥാതോ ബ്രഹ്മജിജ്ഞാസാ.

(സൂത്രകാരൻ ഇവിടെ വേദാന്തശാസ്ത്രാഭ്യസനത്തിനു മുമ്പു് അതിൻെറ വിദ്യാർത്ഥിക്കു് ബ്രഹ്മജ്ഞാനത്തിനു് യഥാർത്ഥമായ ആകാംക്ഷയുണ്ടായിരിക്കണമെന്നു് വിവക്ഷിക്കുന്നു.)

അഥ=അനന്തരം, അതഃ=അതുഹേതുവായിട്ടു്, ബ്രഹ്മജിജ്ഞാസാ=ബ്രഹ്മത്തെ അറിവാനുള്ള ആഗ്രഹം.

വിവരണം:— വേദവിധിപ്രകാരമുള്ള കർമ്മങ്ങളുടെ ജ്ഞാനം സമ്പാദിക്കയും കർമ്മഫലം ശാശ്വതമായ ആനന്ദത്തെ നല്കുന്നതല്ലെന്നറികയും ചെയ്യുന്ന പുരുഷനു് കർമ്മങ്ങ

ളിൽ വിരക്തിയുണ്ടാകുന്നു. അതുകൊണ്ടു് കമ്മത്തേക്കാൾ വിശിഷ്ടമായും ശാശ്വതാനന്ദോത്ഭവസ്ഥാനമായും സർവ്വ്യാപകവുമായ ബ്രഹ്മത്തെപ്പററി അറിവാനുള്ള ആഗ്രഹം അവന്നു സ്വതേ ഉണ്ടാകുന്നു.

വേദത്തിലെ കമ്മകാണ്ഡജ്ഞാനം കൂടാതെ ഉപനിഷത്പാഠം കൊണ്ടുതന്നെ ബ്രഹ്മജിജ്ഞാസ ഉളിക്കാമെന്നു ശ്രീശങ്കരാചാൎയ്യസ്വാമികൾ പറയുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഈ സൂത്രം കമ്മജ്ഞാനത്തിന്റെ ശേഷം ബ്രഹ്മജ്ഞാനാഭിലാഷം ജനിക്കുന്നതായി വിവക്ഷിച്ചുകൂടായെന്നാണു്. ഈശ്വരധ്യാനനിഷ്ഠയ്ക്കാവശ്യമായ ഒൻപതു വിശിഷ്ടഗുണങ്ങൾ സമ്പാദിച്ചശേഷം ബ്രഹ്മജിജ്ഞാസയുണ്ടാകുന്നു എന്നു് അദ്ദേഹം പറയുന്നു. ഈ ഒൻപതു സാധനങ്ങൾ ഇവയാണു്:—(1) നിത്യാനിത്യവസ്തുവിവേകം (ബ്രഹ്മംതന്നെ നിത്യം ദേഹേന്ദ്രിയാദി മററു സമസ്തപ്രപഞ്ചവുമനിത്യമെന്ന അറിവു്), (2) ഇഹാമുത്രാത്ഥഫലഭോഗവിരാഗം (ഇഹലോകപരലോകസുഖാനുഭവങ്ങൾ അനിത്യമാകയാൽ അവയെ തുച്ഛബുദ്ധിയോടെ വെറുക്കുന്നതു്, അതായതു് വൈരാഗ്യം), (3) ശമം (മനസ്സിലുണ്ടാകുന്ന ദുർവ്വികാരങ്ങളടക്കി ലക്ഷ്യവസ്തുവിൽ നിത്യവും ഏകാഗ്രമായി സ്ഥിതിചെയ്യുന്നതു്, അതായതു് മനോനിയന്ത്രണം), (4) ദമം (ബുദ്ധിയുടെ ദോഷനിവൃത്തിക്കായി ബ്രഹ്മചൎയ്യാദിധമ്മകമ്മങ്ങളാൽ ബാഹ്യേന്ദ്രിയങ്ങളുടെ വൃത്തികളെ തടഞ്ഞു് അവയെ അടക്കുന്നതു് (5) ഉപരതി (സംഭോഗാദി ലോകവിഷയസുഖാനുഭവങ്ങളിൽ നിന്നു് നിവത്തിയ്ക്ക),(6) തിതിക്ഷ(സുഖം, ദുഃഖം, സന്തോഷം, സന്താപം, ചൂടു്, തണുപ്പു് ഇത്യാദി ദ്വന്ദ്വങ്ങളെ വികാരരഹിതമായി സഹിക്ക,(7) ശ്രദ്ധ (ഗുരു വേദാന്തവാക്യങ്ങളിൽ ദൃഢവിശ്വാസം), (8) സമാധാനം (ചിത്തൈകാഗ്ര്യധ്യാനം), (9) മുമുക്ഷുത്വം (മോക്ഷേച്ഛ)

ഈ സൂത്രം വേദാന്തദർശനാദ്ധ്യയനത്തിനു് അധികാരികളായുള്ളവരുടെ യോഗ്യതയെ സൂചിപ്പിക്കയും ബ്രഹ്മജ്ഞാനാസക്തിയുള്ളവർ മാത്രം അതിനധികാരികളെന്നുദ്ദേശിക്കയും ചെയ്യുന്നു.

ഭാവം എന്തെന്നാൽ ജ്ഞാനസാധനങ്ങളായ ശമദമാദി ഷഡ്ഗുണങ്ങളെ സമ്പാദിച്ചതിൽപിന്നീടു ബ്രഹ്മവിഷയത്തിൽ വിചാരം ചെയ്യണം, അതായതു് വിചാരജനിതമായ നിർമ്മലജ്ഞാനത്താൽ ബ്രഹ്മപ്രാപ്തിയുണ്ടാകണം എന്നാണു്.

സൂത്രം 2. ജന്മാദ്യസ്യ യതഃ.

(ബ്രഹ്മസ്വരൂപാനുസന്ധാനത്തിന്റെ ഫലം അനാദ്യനന്തസത്താമാത്രമായ ബ്രഹ്മം ജഗത്തിന്റെ ഏക ഉൽപത്തിസ്ഥിതിലയഹേതുവെന്നു കാണപ്പെടും. ഇതാണു് ഈ സൂത്രത്തിൽ സംഗ്രഹിച്ചിരിക്കുന്നതു്).

ജന്മാദി=ഉത്ഭവം മുതലായതു്, അതായതു് സൃഷ്ടിസ്ഥിതിലയങ്ങൾ, അസ്യ=ഇതിന്റെ അതായതു് ജഗത്തിന്റെ, യതഃ=യാതൊന്നിൽനിന്നു് അതായതു് 1-ാം സൂത്രത്തിൽ ജിജ്ഞാസാവിഷയമായി പറയപ്പെട്ട ബ്രഹ്മത്തിൽ നിന്നു്.

വിവരണം:--യാതൊന്നിൽ നിന്നു് ഈ ലോകത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾ ഭവിക്കുന്നുവോ ആ ചൈതന്യം തന്നെയാണു് 1-ാം സൂത്രത്തിലെ അനുസന്ധാനവിഷയമായ ബ്രഹ്മം.

ഈ സൂത്രം ബ്രഹ്മത്തെ വിവരിക്കുന്നു. ബ്രഹ്മം ഈ മഹത്തായ ജഗത്തിന്റെ ഉത്ഭവസ്ഥിതിസംഹാരകാരകമാകകൊണ്ടു് ബ്രഹ്മത്തിനു അപരിമിതവീര്യങ്ങളും നിത്യഗുണങ്ങളുമുണ്ടായിരിക്കണം; അതുകൊണ്ടു് ബ്രഹ്മം സർവശക്തനും സർവജ്ഞനുമാകുന്നു.

ഈ സൂത്രത്തിന്റെ ആശയം താഴെ ഉദ്ധരിച്ചിരിക്കുന്നപ്രകാരം ഛാന്ദോഗ്യം, തൈത്തിരീയം എന്ന ശ്രുതികളിൽനിന്നും എടുത്തിരിക്കുന്നതാണു്.

"സർവം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത"=ഈ കാണുന്ന സർവ്വവും ബ്രഹ്മംതന്നെ, ബ്രഹ്മത്തിൽനിന്നുത്ഭവിച്ചു് ബ്രഹ്മത്തിൽ സ്ഥിതിചെയ്കയും ചേഷ്ടിക്കയും തിരോഭവിക്കയും ചെയ്യുന്നു. അതിനാൽ ശാന്തമനസ്സോടുകൂടെ ബ്രഹ്മത്തെ ഉപാസിക്കണം. (ഛാന്ദോഗ്യം 3-14-1).

"യതോവാ ഇമാനി ഭൂതാനി ജായന്തേ യേനജാതാനി ജീവന്തി യത് പ്രയന്ത്യഭിസംവിശന്തി...തദ് ബ്രഹ്മേതി"= ഈ ദൃശ്യഭൂതങ്ങൾ യാതൊന്നിൽനിന്നു ജനിക്കുന്നു, ഈ ജാതമായവ യാതൊന്നിനാൽ ജീവിക്കുന്നു യാതൊന്നിനാൽ അന്തർദ്ധാനം ചെയ്തു പ്രവേശിക്കുന്നു, അതാണ് ബ്രഹ്മം. (തൈത്തിരീയം-ഭൃഗുവല്ലി 1-1).

സൂത്രം 3. ശാസ്ത്രയോനിത്വാത്.

(2-ാം സൂത്രത്തിലെ ആശയത്തെ ഇതിൽ സമർത്ഥിക്കുന്നു.)

ശാസ്ത്ര = ശ്രുതികൾ, യോനിത്വാത് = കാരണാൽ അഥവാ പ്രമാണംഹേതുവായിട്ട്.

വിവരണം:— എന്തുകൊണ്ടെന്നാൽ 2-ാം സൂത്രത്തിലെ സിദ്ധാന്തത്തിനു ഏകതെളിവു് ശ്രുതികളാണ്. ബ്രഹ്മം ഇന്ദ്രിയങ്ങൾക്ക് അഗോചരമാകയാൽ അതിപ്രാചീനമായ വേദങ്ങൾ (പ്രത്യക്ഷമായ അന്തർജ്ഞാനം), സ്മൃതികൾ (അനുമാനസിദ്ധാന്തങ്ങൾ), പുരാണങ്ങൾ (പ്രാചീനഐതിഹ്യങ്ങൾ) ശ്രുതികളെ തുടന്നുള്ള ധർമ്മശാസ്ത്രപ്രമാണങ്ങൾ, ഇവകൊണ്ടുമാത്രം ഗ്രഹിക്കപ്പെടാവുന്നതാണ്.

സൂത്രം 4. തത്തു സമന്വയാത്.

(2-ാം സൂത്രത്തെ സമർത്ഥിക്കുന്ന വാദമുഖം തുടരുന്നു.)

തത്=അതു (സമർത്ഥിക്കപ്പെട്ട തത്വം), തു=എന്നാൽ സമന്വയാത്=സമന്വയം ഹേതുവായിട്ട്.

വിവരണം:—ജഗത്തിന്റെ ഏക കാരണം ബ്രഹ്മമാണെന്നുള്ള വേദവചനം സമർത്ഥിക്കപ്പെട്ടിരിക്കുന്നു; എന്തെന്നാൽ സർവ്വവേദാന്തവാക്യങ്ങളുടേയും താല്പര്യം ഐകകണ്ഠ്യേന ബ്രഹ്മംതന്നെയെന്ന സംഗതിയിൽ യോജിക്കുന്നു.

കർമ്മചോദനാപരമായ വൈദിക കർമ്മകാണ്ഡത്തെ അവലംബിച്ചു് ഒരു ആക്ഷേപം പുറപ്പെടുവിച്ചേക്കാം. ഇതിനു സമാധാനമായി 4-ാം സൂത്രം പറയുന്നതു് കർമ്മത്തെയല്ല ബ്രഹ്മത്തെത്തന്നെയാണ് ലക്ഷ്യമാക്കിയിരിക്കുന്നതെന്നതിൽ സർവ്വവേദാന്തവാക്യങ്ങളും യോജിക്കുന്നു എന്നാണ്. സൂത്രത്തിലെ 'തു' എന്ന പദം, പുറപ്പെടുവിക്കാവുന്ന ആക്ഷേപത്തിനു ഒരു സമാധാനത്തെ സൂചിപ്പിക്കുന്നു.

ഈ ശ്രുതിതുലനചെയ്ക:—"സർവ്വേ വേദാ യത് പദമാമനന്തി, തപാംസി സർവ്വാണി ച യദ് വദന്തി, യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി, തത്തേ പദം സംഗ്രഹേണ ബ്രവീമി, ഓമിത്യേതത്"= (യമൻ നചികേതസ്സിനു് ഉപദേശിക്കുന്നതു്.) സർവ്വവേദങ്ങളും യാതൊരു പദത്തെ പ്രതിപാദിക്കുന്നുവോ, സർവ്വതപസ്സുകളും യാതൊന്നിനെ പറയുന്നുവൊ, യാതൊന്നിനെ ഇച്ഛിക്കുന്നവർ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവൊ, ആ പദത്തെ ഞാൻ നിനക്കു് സംക്ഷേപമായിട്ടുപദേശിക്കാം. അതു് 'ഓം' എന്നതുതന്നെ. (കാഠകം 1-2-15).

## സൂത്രം 5. ഈക്ഷതേർനാശബ്ദം.

(ഇതുമുതൽ 12 വരെയുള്ള സൂത്രങ്ങൾ മൂലപ്രകൃതിയാണു് ജഗത്കാരണമെന്ന സാംഖ്യദർശനതത്വപൂർവ്വപക്ഷത്തെ ഖണ്ഡിച്ചു് ചിദാത്മകവും അതുഹേതുവാൽ ഇച്ഛാശക്തിയുള്ളതുമായ ബ്രഹ്മമാണു് ജഗത്തിൻെറ നിമിത്തകാരണമെന്നു് സാധിക്കുന്നു.)

2-4 വരെ സൂത്രങ്ങൾ ശ്രുത്യനുസാരേണ സർവ്വാന്തര്യാമിയായ ബ്രഹ്മമാണു് ജഗത്കാരണമെന്നു് സ്ഥാപിക്കുന്നു. സാംഖ്യതത്വം ഇതിനെ സ്വീകരിക്കുന്നില്ലെന്നും 'പ്രധാനം' (മൂലപ്രകൃതി) ആണു് ജഗത്കാരണമെന്നുവാദിക്കുന്നു എന്നും ഒരു ആക്ഷേപം പുറപ്പെടുവിക്കാം. ഈ സാംഖ്യദർശനസിദ്ധാന്തത്തെ ഈ 5മുതൽ 12വരെയുള്ള സൂത്രങ്ങൾകൊണ്ടു് നിരാകരിക്കുന്നു.

ഈക്ഷതേഃ='ഈക്ഷണ, പദപ്രയോഗത്താൽ, അതായതു് സങ്കല്പശക്തിയോടുകൂടിയുള്ള നോട്ടത്താൽ, ന=അല്ലാ അതായതു് മൂലപ്രകൃതി ജഗൽകാരണമല്ല, അശബ്ദം=ശ്രുതിഗ്രാഹ്യമല്ലാത്തതിനാൽ.

വിവരണം:— ജഗൽകാരണത്തിനു് ഉപനിഷത്തുകളിൽ സങ്കല്പം അല്ലെങ്കിൽ ഭാവനാശക്തിയെ കുറിക്കുന്ന 'ഈക്ഷണ'പദപ്രയോഗത്താൽ ജഗത്തിൻെറ നിമിത്തകാരണം പ്രധാനം അല്ലെങ്കിൽ മൂലപ്രകൃതി ആണെന്നു ശ്രുതി സ്വീകരിക്കുന്നില്ലാ.

ഭാവം എന്തെന്നാൽ ശ്രുതിപ്രകാരം ജഗൽകാരണത്തിന്ന (സൃഷ്ടികർത്താവിന്ന) ഇച്ഛാശക്തിയുണ്ട്. അചേതനമായ പ്രധാനത്തിന്ന് ആ ശക്തിയില്ലാത്തതിനാൽ അതു ജഗൽകാരണമാകയില്ല.

ഇതു വിവരിക്കുന്നതിന് 'ഈക്ഷണ'പദത്തെ കുറിക്കുന്ന ചില ഉപനിഷദ്വാക്യങ്ങൾ ഇവിടെ ഉദ്ധരിക്കാം "സദേവ സൌമ്യേദമഗ്രആസീ ദേകമേവാദ്വിതീയം, തദൈക്ഷത ബഹുസ്യാം പ്രജായേയേതി, തത്തേജോ$f$സൃജത."= അല്ലയോ വത്സാ ഈ ബ്രഹ്മാണ്ഡം ആദിയിൽ സൃഷ്ടിക്കുമ്പു് സത് ഒന്നായിരുന്നു രണ്ടില്ലായിരുന്നു. ആ സത് ബഹുക്കളായി പ്രകാശിക്കണമെന്ന് ഇച്ഛിച്ചു, അതുകൊണ്ടു് അതു തേജസ്സിനെ(മൂലകാരണമായ ഉഷ്ണാവിനെ)സൃഷ്ടിച്ചു. (ഛാന്ദോഗ്യം 6, 2, 2-3, ഉദ്ദാലകനും തന്റെ പുത്രനായ ശ്വേതകേതുവും തമ്മിലുള്ള സംവാദം). "ഓം ആത്മാവാ ഇദമേക ഏവ അഗ്ര ആസീത് നാന്യത് കിഞ്ചനാമിഷത്, സ ഐക്ഷതലോകാനസൃജത, സ ഇമാംല്ലോകാനസൃജത."= ആദിയിൽ ഈ ജഗത്തു് നിർവിശേഷമായ ആത്മാ (പരമാത്മാ) ഒന്നേ ആയിരുന്നൊള്ളു. അന്യമായിഒന്നും ചലിച്ചില്ല. ലോകങ്ങളെ സൃഷ്ടിക്കട്ടെയെന്നു അതു് സങ്കല്പിച്ചു. അപ്രകാരം അതു ലോകങ്ങളെ സൃഷ്ടിച്ചു. (ഐതരേയം 1, 1, 1-2.) ബൃഹദാരണ്യകം മുതലായ മററുപനിഷത്തുകളിലും ഏതാദൃശകഥനങ്ങളുണ്ടു്.

## സൂത്രം 6. ഗൗണശ്ചേന്നാത്മശബ്ദാത്.

(സാംഖ്യതത്വാവലംബമായ ഒരു വാദത്തെ പുറപ്പെടുവിച്ചു് അതിന്ന സമാധാനം പറയുന്നു.)

ഗൗണഃ=അപ്രധാനം, ചേത്=എങ്കിൽ, ന= അല്ല, ആത്മശബ്ദാത്=ആത്മ (ചിദാത്മ) ശബ്ദത്താൽ.

(ഈ സൂത്രത്തിൽ രണ്ടു ഭാഗങ്ങളുണ്ടു്, അതായതു് പൂർവ്വപക്ഷവും സമാധാനവും. പൂർവ്വപക്ഷം— ഗൗണശ്ചേൽ എന്നും സമാധാനം—നആത്മശബ്ദാത് എന്നുമാണ്.)

വിവരണം:—അചേതനങ്ങളെ ചേതനങ്ങളാക്കി ചിലപ്പോൾ വർണ്ണിക്കപ്പെടാറുള്ളതുകൊണ്ടു് 5-ാം സൂത്രത്തിൽ പറ

യുന്നു. ഈക്ഷണം (ഇച്ഛിക്കുക) പദം ശ്രുതിയിൽ ഗൗണാർത്ഥത്തിൽ ആലങ്കാരികമായി ഉപയോഗിച്ചതാണെന്നും അതുകൊണ്ടു് പ്രകൃതിയാണു് ജഗത്തിന്റെ നിമിത്തകാരണമെന്നും വാദിച്ചേക്കാം. എന്നാൽ ആ വാദം ശരിയല്ല. എന്തുകൊണ്ടെന്നാൽ പിന്നീടു് ജഗത്കാരണമായതിനു ആത്മാ എന്നപദം ശ്രുതിയിൽ ഉപയോഗിച്ചിരിക്കുന്നു. ഈ ശ്രുതി നോക്കുക:-"ഐതദാത്മ്യമിദംസർവ്വം തത് സത്യം സ ആത്മാ തത്ത്വമസിശ്വേതകേതോ."=ഈ സർവ്വജഗത്തും സത്തയിൽ 'അത്'ആകുന്നു, അതാണു് സത്യം, അതാണു് ആത്മാവു്. അല്ലയോശ്വേതകേതു, അതു നീ ആകുന്നു. (ഛാന്ദോഗ്യം 7-8-7 ഉദ്ദാലകൻ തന്റെ പുത്രനായ ശ്വേതകേതുവിനു് ഉപദേശിക്കുന്നതു്).

സൂത്രം 7. തന്നിഷ്ഠസ്യ മോക്ഷോപദേശാത്.

(ജഗത്തിന്റെ കാരണം പ്രകൃതിയല്ലെന്നുള്ളതിനു് വേറൊരു യുക്തി ഇതിൽ കൊടുത്തിരിക്കുന്നു.)

തത് നിഷ്ഠസ്യ=അതിൽ (ജഗത്കാരണാത്മാവിൽ) ആസക്തചിത്തനു്, മോക്ഷോപദേശാത്=മോക്ഷ ലാഭോപദേശമുള്ളതുകൊണ്ടു്.

വിവരണം:—ജഗത്സ്രഷ്ടികർത്താവിൽ പരമഭക്തനു് ശ്രുതിയിൽ മോക്ഷപ്രാപ്തി വിധിച്ചിരിക്കുന്നതു് ഇതിലേയ്ക്കു് കൂടുതൽ തെളിവാകുന്നു. അതുകൊണ്ടും അചേതനമായ പ്രകൃതി ജഗത്കാരണമല്ലാ.

ഭാവാർത്ഥം എന്തെന്നാൽ, ജഗത്കാരണാത്മകനിൽ ഏകാന്തഭക്തിയുള്ളവനു് മോക്ഷം ലഭിക്കുന്നതായി ശ്രുതിയിൽ പറയുന്നു. എന്നാൽ അചേതനമായ പ്രകൃതിയിൽ നിർവ്വിശേഷമായ ഭക്തിയുള്ളവൻ മോക്ഷം പ്രാപിക്കുമെന്നുള്ളതു് യുക്തിയുക്തമല്ല. അതിനാൽ പ്രകൃതി ജഗൽസ്രഷ്ടാവായിരിക്കാനിടയില്ല. സൂത്രത്തിൽ സൂചിപ്പിച്ച ഉക്തിക്കു് ഈ ശ്രുതി നോക്കുക:—തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേ അഥ സംപത്സ്യ"=മോക്ഷപ്രാപ്തിവരെമാത്രമേ അവൻ പ്രതീക്ഷിച്ചിരിക്കുന്നൊള്ളു. അതിനുശേഷം അവൻ ബ്രഹ്മത്തോടുചേരുന്നു (ഛാന്ദോഗ്യം 6-14-2). ഈ സ്മൃത

യുംനോക്കുക:- "തമേവ ശരണംഗച്ഛ സർവ്വഭാവേന ഭാരത, തൽ പ്രസാദാൽപരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം" =അല്ലയോ ഭാരതവംശജ! സർവ്വാത്മനാ നീ ആ ഈശ്വരനെ തന്നെ ശരണം പ്രാപിക്കുക. അദ്ദേഹത്തിന്റെ പ്രസാദത്താൽ നീ ഉത്തമമായ ഉപശാന്തിയേയും നിത്യമായ പരമേശ്വരപാദത്തെയും പ്രാപിക്കും. (ഗീത 18-62).

സൂത്രം 8. ഹേയത്വാവചനാച്ച.

(പ്രകൃതി സൃഷ്ടികാരണമല്ലെന്നുള്ളതിന് വേറൊരു കാരണം പറയുന്നു.)

ഹേയത്വ=ത്യജിക്കേണ്ടതിനാലും (ഗൗണത), അവചനാത് ച=ശ്രുതിയിൽ പറഞ്ഞിട്ടില്ലാത്തതിനാലും.

വിവരണം :— പ്രകൃതിവാദം ത്യാജ്യമാണെന്നുള്ളത് സൃഷ്ടികാരണം മറെറാന്നിനെ അപേക്ഷിച്ചും താഴ്ന്നതാണെന്നും മോക്ഷപ്രാപ്തിക്ക് ഇതിനെ (സൃഷ്ടികാരണധ്യാനത്തെ) ത്യജിക്കണമെന്നും ശ്രുതിയിൽ പറഞ്ഞിട്ടില്ലാത്തതുകൊണ്ട് മോക്ഷപ്രാപ്തിക്ക് പ്രധാനവാദം ത്യജിക്കേണ്ടതുതന്നെ. മോക്ഷേച്ഛുവിനു മൂലകാരണത്തിൽ സംപൂർണ്ണചിത്തൈകാഗ്ര്യതയാണ് ശാസിച്ചിരിക്കുന്നത്. അചേതനമായ പ്രകൃതിയുടെ ഉപാസനകൊണ്ട് മോക്ഷപ്രാപ്തിയുണ്ടാകയില്ലെന്നുള്ളതും നിർണ്ണയംതന്നെ. ജഗൽകാരണം പ്രകൃതിയാണെന്ന് ശ്രുതി വിവക്ഷിച്ചിരുന്നെങ്കിൽ താദൃശമൂലകാരണത്തെ ത്യജിച്ച് മോക്ഷപ്രാപ്തിക്ക് അതിനേക്കാരം ഉൽകൃഷ്ടതരമായ വല്ലതിനേയും പ്രാപ്യസ്ഥാനമാക്കണമെന്ന് [illegible]ടാവശ്യപ്പെട്ടുമായിരുന്നു. എന്തുകൊണ്ടെന്നാൽ കേവലം അചേതനമായ പ്രധാനം ഒരിക്കലും ആധ്യാത്മികസാധനയുടെ പരമപ്രാപ്യസ്ഥാനമായിരിക്കാൻ പാടുള്ളതല്ല. എന്നാൽ നേരെമറിച്ച് ജഗത്തിന്റെയും മൂലകാരണമായ ബ്രഹ്മത്തിന്റെ ധ്യാനനിഷ്ഠയുടേയും താൻ അതിന്റെ അംശമെന്ന ഭാവനയുടേയും ശ്രുതിയിൽ ഉപദേശങ്ങളുണ്ട്. അതിനാൽ പ്രകൃതി അപ്രകാരമായ മൂലകാരണമാകയില്ല. ഈ ശ്രുതിനോക്കുക:— "ജന്മമൃത്യുസുഖദുഃഖവർജ്ജിതം ജാതിനീതികുലഗോത്രദൂരഗം ചിദചിവത്ജഗതോസ്യകാരണം തത്സദാഹമിതി മൗനമാ

ശ്രയ."=ഞാൻ ജനനമരണദുഃഖവജ്ജിതനും ജാതി നീതി കുലഗോത്രം ഇവകൾക്കതീതനും ഈ ജഗത്തിൻെറ കാരണമായി വത്തിക്കുന്ന ചിത്തായ അതു് (ബ്രഹ്മം) ആണെന്നും സദാ മനനംചെയ്യണം (വാരാഹോപനിഷത് 3-7.)

സൂത്രം 9. പ്രതിജ്ഞാവിരോധാത്.

(പ്രകൃതി ജഗൽക്കാരണമല്ലെന്നുള്ളതിന്നു് വേറൊരു പ്രമാണം ഉപന്യസിക്കുന്നു).

പ്രതിജ്ഞാ=സ്ഥാപിക്കപ്പെടേണ്ട പ്രമേയം, വിരോധാത്=വിരോധം ഹേതുവായിട്ടു്.

വിവരണം:— പ്രമേയത്തിന്ന വിരുദ്ധമായതുകൊണ്ടു് പ്രകൃതി ജഗൽകാരണമായിട്ടു ഗണിക്കപ്പെടാൻ പാടില്ല.

ഇതിലെ സൂചന ഛാന്ദോഗ്യോപനിഷത്തിൽ 6-ാം അദ്ധ്യായത്തിൽ ഉദ്ദാലകൻ പുത്രനായ ശ്വേതകേതുവിന്ന ഉപദേശിക്കുന്നതിൽ, യാതൊന്നിനെ അറിഞ്ഞാൽ സവ്വവും അറിയപ്പെടുമെന്നുള്ള പ്രതിജ്ഞയെ ഉപപാദിക്കുന്നതിന്ന വേണ്ടി "സദേവ സൗമ്യേദമഗ്ര ആസീദേകമേവാദ്വിതീയം" (5-ാം സൂത്രം നോക്കുക) എന്ന ഭാഗത്തെ അധികരിച്ചതാകുന്നു. ഈ ഉദ്ധരിച്ചതിൽ 'സത്' എന്നതു പ്രധാനം(പ്രകൃതി) എന്നു് നിർദ്ദേശിക്കപ്പെടുന്നതായും അപ്രകാരം ഉപപാദിക്കപ്പെടാനുള്ള പ്രതിജ്ഞ പ്രകൃതിയെപ്പററിയാണെന്നും ഗണിക്കപ്പെടുന്നപക്ഷം അതിൻെറ ജ്ഞാനത്താൽ മററു സകലത്തും അറിയപ്പെടുന്നു, എന്ന പ്രമേയം വിഫലീഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ ചേതനലോകത്തിൻെറ അസ്തിത്വത്തെ അചേതനവസ്തുവിൻെറ ജ്ഞാനംകൊണ്ടു് വിവക്ഷിക്കപ്പെടാൻ കഴിയുന്നതല്ലല്ലോ. മേൽ ഉദ്ധരിച്ചഭാഗത്തു് ജഗൽകാരണമായി നിർണ്ണയിക്കപ്പെട്ടിരിക്കുന്ന 'സത്' എന്ന പദത്തിന്നു് പ്രകൃതിയെന്ന അത്ഥം യാതൊരുവിധത്തിലും കല്പിക്കപ്പെടാവുന്നതല്ല. ആ പ്രമേയത്തിന്നു് ഈ ശ്രുതി നോക്കുക:— "യേ നാശ്രുതം ശ്രുതം ഭവത്യമതം മതമവിജ്ഞാതം വിജ്ഞാതമിതി...യഥാ സൗമ്യൈകേന മൃത്പിണ്ഡേന സവ്വം മൃൺമയം വിജ്ഞാതം സ്യാദ്വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം."=യാതൊന്നിനാൽ കേൾക്ക

ക്കപ്പെടാത്തതു കേൾക്കപ്പെടുകയും ചിന്തിക്കപ്പെടാത്തതു് ചിന്തിക്കപ്പെടുകയും അജ്ഞാതമായതു അറിയപ്പെടുകയും ചെയ്യുന്നുവോ...വത്സ, ദൃഷ്ടാന്തമായിട്ടു്, ഒരുമൺകട്ടയെപ്പററി അറിയുന്നതുകൊണ്ടു് മണ്ണുകൊണ്ടുണ്ടാക്കപ്പെട്ട സകലതും അറിയപ്പെടുന്നു, അവയെല്ലാം വ്യത്യസ്തമായ പേരുകളോടു കൂടിയ വെറും രൂപഭേദങ്ങൾ മാത്രം, യഥാൎത്ഥവസ്തു മണ്ണുതന്നെ. (ഛാന്ദോഗ്യം 6-1-34).

## സൂത്രം 10. സ്വാപ്യയാത്.

(ജഗൽകാരണം പ്രകൃതിയല്ലെന്നു തെളിയിക്കാനുള്ള വാദം തുടരുന്നു).

സ്വ (സ്വസ്മിൻ)=സ്വസ്വരൂപത്തിൽ അതായതു് ആത്മാവിൽ, അപ്യയാത്=ലയിക്കുന്നതിനാൽ.

വിവരണം:—സുഷുപ്തിയിൽ ജീവാത്മാവു് പരമാത്മാവിൽ(ബ്രഹ്മത്തിൽ)ലയിക്കുന്നതുകൊണ്ടു് ജഗൽകാരണമായി പരമതത്വമായി ശ്രുതിയിൽ വിവരിക്കപ്പെടുന്ന ആത്മാവു (ബ്രഹ്മം) പ്രകൃതിയല്ലെന്നു വ്യക്തമാണു്.

സുഷുപ്തിയിൽ ജീവാത്മാവു് പരമാത്മാവിൽ ലയിക്കുന്നമെന്നും ആ പരമാത്മാവു് അതായതു് ബ്രഹ്മം പ്രകൃതിയിൽനിന്നും അത്യന്തം വ്യത്യസ്തമാണെന്നും ജഗൽകാരണമായി മുൻവിവരിക്കപ്പെട്ട സദ്വസ്തുവാണെന്നും ശ്രുതിയിൽ കാണുന്നു. ഈ ശ്രുതിനോക്കുക:— "യത്രൈതത് പുരുഷഃ സ്വപിതി നാമ സതാ സൌമ്യ തദാ സമ്പന്നോ ഭവതി, സ്വമപീതോ ഭവതി, തസ്മാദേനം സ്വപിതീത്യാചക്ഷതേ, സ്വം ഹ്യപീതോ ഭവതി". വത്സ, (ജീവാത്മാവു്) സുഷുപ്തിയെ പ്രാപിക്കുമ്പോൾ അവൻ സത്തിൽ ചേരുകയും പരമാത്മസ്വരൂപത്തെ പ്രാപിക്കയും ചെയ്യുന്നു. അപ്പോൾ അതു പരമാത്മാവിൽ ലയംപ്രാപിക്കുന്നതായി പറയപ്പെടുന്നു.(ഛാന്ദോഗ്യം 6-8-1).

## സൂത്രം 11. ഗതിസാമാന്യാത്.

(മുൻപാദംതുടരുന്നു).

ഗതി=അഭിപ്രായം, സാമാന്യാത്=സാധമ്യം ഹേതുവായിട്ടു്.

വിവരണം:—ജഗൽസ്രഷ്ടാവു് ഒരു ബോധസ്വരൂപനായ കർത്താവാണെന്നുള്ള അഭിപ്രായത്തിനു് ശ്രുതികളെല്ലാം ഐകരൂപ്യേന യോജിക്കുന്നതിനാൽ പ്രകൃതിക്കു് സൃഷ്ടികർത്തൃത്വമുണ്ടാവാൻ പാടുള്ളതല്ല. ഈ ആശയത്തിനു് ശ്രുതി നോക്കുക:—"സർവ്വേ വേദാഃ യത്പദമാമനന്തി..." (4-ാം വിവരണത്തിൽ ഉദ്ധരിച്ചതു നോക്കുക).

## സൂത്രം 12. ശ്രുതത്വാച്ച.

(മുൻപാദംതന്നെതുടരുന്നു)

ശ്രുതത്വാത് ച=ശ്രുതിയിൽനിന്നുംതന്നെ.

വിവരണം:—പ്രകൃതി ജഗൽകാരണമല്ലെന്നുള്ളതു് ശ്രുതിയിൽനിന്നുംതന്നെ വ്യക്തമായി പ്രത്യക്ഷപ്പെടുന്നു. ഈ ശ്രുതിനോക്കുക:—"തേ ധ്യാനയോഗാനുഗതാ അപശ്യൻ ദേവാത്മശക്തിം സ്വഗുണൈർന്നിഗൂഢാം യഃ കാരണാനി നിഖിലാനി താനി കാലാത്മയുക്താന്യധിതിഷ്ഠത്യേകഃ."=അവർ (ഋഷിമാർ) ധ്യാനയോഗപ്രഭാവത്താൽ, സ്വഭാവസഹജമായ ബ്രഹ്മശക്തി സൃഷ്ടികാരണമായിട്ടു് കണ്ടിരിക്കുന്നു; ബ്രഹ്മം ഏകംതന്നെ, കാലം, അഹംതത്ത്വം ഇവയിൽക്കൂടി എല്ലാ കാരണങ്ങളേയും നിയന്ത്രിക്കുന്നു. (ശ്വേതാശ്വതരം 1-3). 2 മുതൽ അഞ്ചുവരെ സൂത്രങ്ങളാൽ ജഗത്തിന്റെ പരമകാരണം ബ്രഹ്മമാണെന്നു് കാണിക്കപ്പെട്ടിട്ടുണ്ടു്. അതിനാൽ ബ്രഹ്മം ശാശ്വതവും നിത്യവുമായ സത്തയാകുന്നു. 5-12വരെ സൂത്രങ്ങളെക്കൊണ്ടു് പ്രകൃതിവാദത്തെ ഖണ്ഡിക്കയും ജഗത്തിന്റെ യഥാർത്ഥകാരണമായ ബ്രഹ്മം സർവ്വജ്ഞമാണെന്നു കാണിക്കയും ചെയ്തിരിക്കുന്നു.

[ഇനി സൂത്രകാരൻ ശ്രുതിയിലെ ചില വചനങ്ങളുടെ അർത്ഥത്തെ നിർണ്ണയിച്ചു് ബ്രഹ്മത്തിന്റെ ലക്ഷണങ്ങളിൽ ചിലതിനെ നിർദ്ദേശിക്കുന്നു.]

### ആനന്ദമയാധികരണം.

## സൂത്രം 13. ആനന്ദമയോഽഭ്യാസാത്.

(ഈ സൂത്രം ബ്രഹ്മം ആനന്ദമയമെന്നു് പ്രതിപാദിക്കുന്നു).

ആനന്ദമയഃ=ആനന്ദസ്വരൂപം, അഭ്യാസാത്=അനവസ്യൂതമായ ആവർത്തനം ഹേതുവായിട്ട്.

വിവരണം:—'ആനന്ദമയഃ' എന്ന പദം ബ്രഹ്മത്തെ കുറിക്കുന്നു. എന്തുകൊണ്ടെന്നാൽ അതു ബ്രഹ്മത്തിന്റെ പര്യായമായി ശ്രുതിയിൽ അനേകപ്രാവശ്യം ഉപയോഗിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതിനോക്കുക:— "രസോ വൈ സഃ രസംഹ്യേവായം ലബ്ധ്വാനന്ദീ ഭവതി"=അവൻ (ബ്രഹ്മം) ആനന്ദസ്വരൂപംതന്നെ, ഇവൻ (ജീവാത്മാവ്) പരമാത്മാവിനെ (ബ്രഹ്മത്തെ) പ്രാപിച്ച് ആനന്ദമയനായിത്തീരുന്നു. (തൈത്തിരീയം ബ്രഹ്മവല്ലി 2-7-1). "ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന." ബ്രഹ്മാനന്ദത്തെ പ്രാപിച്ചവൻ പിന്നെ യാതൊന്നിനേയും ഭയപ്പെടുന്നില്ല. (തൈത്തിരീയം ബ്രഹ്മവല്ലി 2-9-1) "ആനന്ദം ബ്രഹ്മേതി വ്യജാനാത്."=(ഭൃഗു ധ്യാനയോഗത്താൽ) ബ്രഹ്മം ആനന്ദമയമാണെന്നനുഭവിച്ചറിഞ്ഞു (തൈത്തിരീയം ഭൃഗുവല്ലി 6-1).

## സൂത്രം 14. വികാരശബ്ദാന്നേതി ചേന്ന പ്രാചുര്യാത്.

(12-ാം സൂത്രത്തിന് എതിരായിട്ടുള്ള ഒരാക്ഷേപത്തെ ഇവിടെ എടുത്തു നിരസിച്ചിരിക്കുന്നു).

വികാരശബ്ദാത്=ആനന്ദമയ എന്ന പദത്തിൽ വികാരം അതായതു് രൂപാന്തരപരിണാമം എന്നർത്ഥമുള്ള 'മയ' എന്ന പ്രത്യയം പ്രയോഗിച്ചിരിക്കകൊണ്ട്, ന=അങ്ങിനെയല്ല, ഇതിചേത്=എന്നാണെങ്കിൽ, ന=അങ്ങിനെ അല്ല, പ്രാചുര്യാത് = അപരിമാണത്വം എന്ന അർത്ഥം ഹേതുവായിട്ട്.

ഈ സൂത്രത്തിൽ ഒരു ആക്ഷേപവും അതിന്റെ സമാധാനവും അടങ്ങിയിരിക്കുന്നു. പ്രശ്നഭാഗം 'വികാരശബ്ദാന്നേതിചേത്' എന്നതാണ്. ഉത്തരം 'ന പ്രാചുര്യാത്' എന്നതാണ്.

വിവരണം:—'മയട്'എന്ന പ്രത്യയം രൂപാന്തരപരിണാമം എന്ന അർത്ഥത്തെ കുറിക്കുന്നതുകൊണ്ട് 'ആനന്ദമയ' എന്ന പദം 13-ാംസൂത്രത്തിൽ ഉപയോഗിച്ചിരിക്കുന്നതു്

ഒരു വിമുക്ത ജീവാത്മാവിനെ കുറിക്കുന്നതിനുപയോഗിച്ചിരിക്കയാണെന്നും രൂപാന്തരപരിണാമരഹിതനായ പരമാത്മാവിനെ ഉദ്ദേശിച്ചല്ലെന്നും വാദിച്ചേക്കാം. ഈ വാദം സ്വീകാര്യമല്ല. എന്തുകൊണ്ടെന്നാൽ—'മയട്' എന്ന പ്രത്യയം അപരിചിതത്വത്തെ അല്ലെങ്കിൽ പ്രാചുര്യത്തെ കുറിക്കുന്ന അർത്ഥത്തിലും ഉപയോഗിക്കപ്പെടുന്നു. അതുകൊണ്ടു് 'ആനന്ദമയ' (അപരിമിതമായ ആനന്ദം) എന്ന പദം വ്യക്തി ജീവാത്മാവിനെയല്ലാ പരമാത്മാവിനെത്തന്നെ കുറിക്കുന്നതിനാണു് ഉപയോഗിച്ചിരിക്കുന്നതെന്നു് നിസ്സംശയം പറയാം.

സൂത്രം 15. തദ്ധേതുവ്യപദേശാച്ച.

(13-ാം സൂത്രത്തിനു് ആധാരമായി വേറൊരു യുക്തി ഉപന്യസിക്കുന്നു.)

തത്=തസ്യ=അതിൻെറ, ഹേതു=ആദികാരണം അഥവാ ഉത്ഭവസ്ഥാനം, വ്യപദേശാത് ച =വചനങ്ങളെക്കൊണ്ടും.

വിവരണം:—സത്ത അതായതു് പരബ്രഹ്മം പ്രത്യഗാത്മാവിൻെറ പരമാനന്ദത്തിനുള്ള ഉത്ഭവസ്ഥാനമാണെന്നുള്ളതിലേക്കു് ശ്രുതിയിൽ വചനങ്ങളുള്ളതുകൊണ്ടു് 13-ാം സൂത്രത്തിൽ വിവരിച്ചപ്രകാരം 'ആനന്ദമയൻ' എന്നതു ബ്രഹ്മംതന്നെ. ഈ ശ്രുതിനോക്കുക:—"ഏഷ ഹ്യേവാനന്ദയതി"=ഇവൻ ബ്രഹ്മംആണു് മററാരുമല്ലാ, ജീവാത്മാവിനു് ആനന്ദത്തെ നല്കുന്നതു് (തൈത്തിരീയം ബ്രഹ്മവല്ലി 2-7-1).

സൂത്രം 16. മാന്ത്രവർണ്ണികമേവ ച ഗീയതേ.

(13-ാം സൂത്രാധാരത്തിനുള്ള വാദം തുടരുന്നു.)

മാന്ത്രവർണ്ണികം=വൈദികമന്ത്രങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്, ഏവ=തന്നെ, ച =ഉം, ഗീയതേ=ഗാനം ചെയ്യപ്പെടുന്നു.

വിവരണം:—മുൻ വിവരിക്കപ്പെട്ടതുപോലെ തൈത്തിരീയ ശ്രുതിയിൽ മുൻപ്രതിപാദിക്കപ്പെട്ട മന്ത്രഭാഗത്തിൽ ഒടുവിൽ ആ ബ്രഹ്മം തന്നെ 'ആനന്ദമയൻ' എന്നു ഗാനംചെയ്യപ്പെട്ടിരിക്കുന്നു. ഇവിടെ സൂചിപ്പിച്ചമന്ത്രവാക്യം

"സത്യംജ്ഞാനമനന്തം ബ്രഹ്മം" എന്നതാണ്, അതായത് ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാണ് (തൈത്തിരീയം ബ്രഹ്മവല്ലി 2-1-2).

സൂത്രം 17. നേതരോഽനുപപത്തേഃ.

(13-ാം സൂത്രാധാരവാദം തുടരുന്നു).

ന=അല്ല, ഇതരഃ = ബ്രഹ്മേതരഃ, ബ്രഹ്മത്തിൽനിന്നു അന്യമായ, അനുപപത്തേഃ = യുക്ത്യനുസൃതമല്ലാത്തതു കൊണ്ട്.

വിവരണം:—ആനന്ദമയന്റെ ശ്രുത്യുക്തങ്ങളായ നൈസർഗ്ഗികലക്ഷണങ്ങളെല്ലാം ജീവാത്മാവിനെ സംബന്ധിച്ചു യോജിക്കാതെ പരമാത്മാവിനുമാത്രം യോജിക്കുന്നതുകൊണ്ടു 'ആനന്ദമയൻ' എന്ന പദം ജീവാത്മാവിനെ നിർദ്ദേശിക്കാവുന്നതല്ലാ. തൈത്തരീയശ്രുതിയിൽ ആനന്ദമയനു ആരോപിച്ചിരിക്കുന്ന ചില സ്വരൂപഗുണങ്ങൾ ഇപ്രകാരമാണ്:—"സോഽകാമയത ബഹുസ്യാം പ്രജായേയേതി, സതപോഽതപ്യത, സതപസ്തപ്ത്വാ ഇദംസർവം അസൃജത,യദിദം കിഞ്ച, തത്സൃഷ്ട്വാതദേവാനുപ്രാവിശാത്."=ഞാൻ ബഹുവായിട്ടുഭവിക്കും, ഞാൻ തന്നത്താൻ പ്രസ്ഫുടീകരിക്കും എന്ന് അവൻ (ബ്രഹ്മം) ഇച്ഛിച്ചു. അവൻ ധ്യാനിച്ചു. ധ്യാനത്താൽ ഈ ജഗത്തെല്ലാം സൃഷ്ടിച്ചു, സൃഷ്ടിച്ചു അതിൽ അനുപ്രവേശിക്കയും ചെയ്തു. (തൈത്തിരീയം-ബ്രഹ്മവല്ലി 2-6-2).

സൂത്രം 18. ഭേദവ്യപദേശാച്ച.

(13-ാം സൂത്രം വലംബവാദം തുടരുന്നു).

ഭേദം=വ്യത്യാസം, ഭേദവ്യപദേശാത് ച =ശ്രുതിഭേദം കല്പിക്കുന്നതുകൊണ്ടും.

വിവരണം: —പരമാത്മാവ് ആനന്ദദാതാവെന്നും ജീവാത്മാവ് ആനന്ദ ആദാതാവെന്നും രണ്ടുംതമ്മിൽ ശ്രുതി വ്യത്യാസം പ്രതിപാദിക്കുന്നതുകൊണ്ടും ആനന്ദദാതാവായ പരമാത്മാവ് പരിഗ്രാഹകനായ ജീവാത്മാവായിരിക്കാൻ പാടുള്ളതല്ല. ഈ ശ്രുതിനോക്കുക : — "രസോവൈ സഃ (ബ്രഹ്മ) രസംഹ്യേവായം (ജീവഃ) ലബ്ധ്വാഽനന്ദോഭവതി". (13-ാം സൂത്രം നോക്കുക).

സൂത്രം 19. കാമാച്ചനാഽനുമാനാപേക്ഷാ.

(13-ാം സൂത്രസ്ഥാപനവാദം തുടരുന്നു).

കാമാത് ച =ഇച്ഛാപൂർവ്വകമായതുകൊണ്ടും, ന അനുമാനം=ഉപാദാനവസ്തു ഇല്ല, അപേക്ഷാ=ആശ്രയം.

വിവരണം:—ഇച്ഛാമാത്രത്താൽ ബ്രഹ്മം ജഗത്പ്രസാരണം ചെയ്യു, അല്ലാതെ കുംഭകാരനെപ്പോലെ ഉപാദാനകാരണമായ വസ്തുവിനെ ആശ്രയിക്കേണ്ട ആവശ്യമില്ല. ആനന്ദമയൻ ജീവാത്മാവാണെന്നു് അർത്ഥമാക്കുവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ സർവ്വഥാപരിമിതനായ ജീവാത്മാവിനു് ഉപാദാനാശ്രയംകൂടാതെ ജഗത്സൃഷ്ടിചെയ്യാൻ കഴിയുമെന്നു് ഒരിക്കലും വിചാരിക്കാൻ കഴിയുന്നതല്ല. ഈ ശ്രുതി നോക്കുക:—"സോഽകാമയത, ബഹുസ്യാം പ്രജായേയേതിസതപോഽ തപ്യത സ തപസ്തപ്ത്വാ ഇദം സർവ്വമസൃജത." (17-ാം സൂത്രം നോക്കുക).

സൂത്രം 20. അസ്മിന്നസ്യ ച തദ് യോഗം ശാസ്തി.

(13-ാം സൂത്രസ്ഥാപനവാദം വീണ്ടും തുടരുന്നു).

അസ്മിൻ=ഇവനിൽ (ആനന്ദമയനിൽ), അസ്യ ച= ഇവന്റെ (ജീവാത്മാവിന്റെ)യും, തദ് യോഗം (ആനന്ദയോഗം) =ആനന്ദസായൂജ്യം, ശാസ്തി= (ശ്രുതി) ഉപദേശിക്കുന്നു.

വിവരണം:—ജീവാത്മാവിന്റെ ആനന്ദപ്രാപ്തി ഇവനെ അതായതു് ആനന്ദമയനെ ആശ്രയിച്ചിരിക്കുന്നു. അതായതു് ജീവാത്മാവു് പരമാത്മാവുമായി താദാത്മ്യം പ്രാപിക്കുമ്പോൾമാത്രമേ ജീവാത്മാവു് ആനന്ദത്തെ പ്രാപിക്കുന്നൊള്ളു. അതുകൊണ്ടു് രണ്ടും സമാനമല്ല. ഈ ശ്രുതിനോക്കുക:— "രസോ വൈ സഃ, രസം ഹ്യേവായം ലബ്ധ്വാഽനന്ദീ ഭവതി." (13-ാം സൂത്രംനോക്കുക).

സൂത്രം 21. അന്തസ്തദ്ധർമ്മോപദേശാത്.

(ബ്രഹ്മം അന്തരാത്മാവാണെന്നു കാണിക്കുന്നു).

അന്തഃ=അന്തരാത്മാ=ആദിത്യനിലും മാനവചക്ഷുസ്സിലും നിവസിക്കുന്ന ആത്മാവു്, തദ് = തസ്യ = അതിന്റെ

(ബ്രഹ്മത്തിന്റെ), ധർമ്മ=നിത്യഗുണങ്ങൾ, ഉപദേശാത്=(ശ്രുതി) ഉപദേശിക്കുന്നതിനാൽ.

വിവരണം:—ഛാന്ദോഗ്യോപനിഷത്തിൽ ആദിത്യനിലും മാനവചക്ഷുസ്സിലും നിവസിക്കുന്ന ആത്മാവിന്റെ പ്രധാനഗുണങ്ങൾ വിവരിച്ചിരിക്കുന്നതിൽനിന്നും അവൻ ബ്രഹ്മമാണെന്നും ജീവാത്മാവല്ലെന്നും അറിയപ്പെടുന്നു. ഈ ശ്രുതി നോക്കുക:—"യ ഏഷോऽന്തരാദിത്യേ ഹിരണ്മയഃപുരുഷോ ദൃശ്യതേ...സ ഏഷ സർവേഭ്യഃ പാപ്മഭ്യ ഉദിതഃ."=ആദിത്യനിൽ ദൃശ്യമാകുന്ന ഹിരണ്മയപുരുഷൻ പാപ്മാതീതനാകുന്നു. (ഛാന്ദോഗ്യം 1-6-6,7). "അഥ യ ഏഷോऽന്തരക്ഷിണി പുരുഷോ ദൃശ്യതേ സൈവ ഋക് തത് സാമ തദുക്ഥം തദ് യജുസ്തദ്ബ്രഹ്മ തസ്യൈതസ്യ തദേവ രൂപം യദമുഷ്യ രൂപം."=കണ്ണിൽ കാണപ്പെടുന്ന പുരുഷൻ ഋക്കാകുന്നു, അവൻ സാമവും അവൻ ഉക്ഥവും അവൻ യജുസ്സും അവൻ ബ്രഹ്മവുമാകുന്നു. അവന്റെ രൂപം ഇവന്റേതു് അതായതു് ആദിത്യനിൽ കാണുന്ന പുരുഷന്റേതുപോലെതന്നെയാകുന്നു. (ഛാന്ദോഗ്യം 1-7-5).

### സൂത്രം 22. ഭേദവ്യപദേശാച്ചാന്യഃ.

(21-ാം സൂത്രസ്ഥാപനത്തിന് ഒരു യുക്തി പറയുന്നു).

ഭേദവ്യപദേശാത് ച=ഏവംവിധമുള്ള ശ്രുതികൾ ഭേദം കല്പിച്ചിരിക്കകൊണ്ടും, അന്യഃ=(ശാരീരാത് അന്യഃ)=ശരീരാന്തർഗ്ഗതനായ ജീവാത്മാവിൽനിന്നും വേറിട്ടതു്.

വിവരണം:—ഏതാദൃശങ്ങളായ മററു ശ്രുതിവാക്യങ്ങൾ വ്യഷ്ടികളും അന്തരാത്മാവും തമ്മിൽ സ്പഷ്ടമായ ഭേദം കല്പിക്കുന്നതുകൊണ്ടും ആ അന്തരാത്മാവു് ആദിത്യാദിദേവതകളിൽനിന്നു് ഭിന്നനാണെന്നു തെളിയുന്നു. ഈ ശ്രുതി നോക്കുക:—"യ ആദിത്യേ തിഷ്ഠന്നാദിത്യാദന്തരോऽയമാദിത്യോ ന വേദ, യസ്യാദിത്യഃ ശരീരം യ ആദിത്യമന്തരോऽയമയത്യേഷ ത ആത്മാന്തര്യാമ്യമൃതഃ"=യാതൊരുവൻ ആദിത്യാന്തർഗ്ഗതനും ആദിത്യനിൽനിന്നും ഭിന്നനും യാതൊരുവനെ ആദിത്യൻ അറിയുന്നില്ലയോ യാതൊരുവന്റെ ശരീരമാണോ ആദിത്യൻ, ആദിത്യനെ ഉള്ളിൽനിന്നും യാതൊരുവനാണു്

നിയന്ത്രിക്കുന്നതു് അവൻ അന്തര്യാമിയും അമൃതനുമായ പരമാത്മാവാകുന്നു. (ബൃഹദാരണ്യകം 3-7-9). ആ ഭേദത്തിനു് 18-ാംസൂത്രവും നോക്കുക.

സൂത്രം 23. ആകാശസ്തല്ലിംഗാത്.

(ആകാശം ബ്രഹ്മമാണെന്നു കാണിക്കുന്നു.)

ആകാശഃ=പഞ്ചഭൂതങ്ങളിൽ ഒന്നാമത്തേതായ മൂലതത്ത്വവും സർവദിഗ്വ്യാപകവുമായ ആകാശം, തത്=തസ്യ=അവൻെറ, അതായതു് പരമാത്മാവിൻെറ, ലിംഗാത്=വിശേഷലക്ഷണങ്ങളാൽ.

വിവരണം:—ശ്രുതിയിൽ ആകാശമെന്ന പദം അതിൻെറ വൈശിഷ്ട്യലക്ഷണങ്ങളാൽ പരമാത്മാവെന്ന അർത്ഥത്തിൽ ഉപയോഗിച്ചിട്ടുണ്ടു്. ഈ ശ്രുതിനോക്കുക:—"അസ്യ ലോകസ്യ കാ ഗതിരിത്യാകാശ ഇതിഹോവാച സർവാണി ഹവാ ഇമാനി ഭൂതാന്യാകാശാദേവ സമുത്പദ്യന്ത ആകാശം പ്രത്യസ്തം യന്ത്യാകാശോ ഹ്യേവൈഭ്യോ ജ്യായാനാകാശഃ പരായണം"=ഈ ലോകത്തിൻെറ അവസാനാശ്രയണം എന്താണു്? ആകാശമാണെന്നു് അവൻ പറഞ്ഞു. എന്തുകൊണ്ടെന്നാൽ ഈ കാണുന്ന സർവഭൂതങ്ങളും ആകാശത്തിൽ നിന്നുണ്ടായി, ആകാശത്തിൽതന്നെ വിലയിക്കയും ചെയ്യുന്നു. ഇവയിൽ ആകാശംതന്നെ ഏററവും പ്രാചീനം. ആകാശം അന്തിമഗതിയാകുന്നു. (ഛാന്ദോഗ്യം 1-9-1. ശീലകനും പ്രവാഹണനും തമ്മിലെ സംവാദം).

സൂത്രം 24. അത ഏവ പ്രാണഃ.

(ബ്രഹ്മം പ്രാണനാണെന്നു കാണിക്കുന്നു.)

അതഏവ=അതുഹേതുവായിട്ടുതന്നെ, പ്രാണഃ=പ്രാണൻ.

വിവരണം:—23-ാം സൂത്രത്തിൽ വിവരിച്ചപ്രകാരം തന്നെ 'പ്രാണ' എന്ന പദം അതിൻെറ വൈശിഷ്ട്യലക്ഷണങ്ങളെക്കൊണ്ടു് പരമാത്മാവായ ബ്രഹ്മം എന്ന അർത്ഥത്തിൽ ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. ഈ ശ്രുതി നോക്കുക:—"പ്രാണ ഇതി ഹോവാച, സർവാണി ഹവാ ഇമാനി ഭൂതാനി പ്രാണമേവാഭിസംവിശന്തി പ്രാണമഭ്യുജ്ജിഹതേ"=

അതുപ്രാണനാണ് ഈ കാണുന്ന സർവ്വംപ്രാണനിൽതന്നെ നിമജ്ജനം ചെയ്കയും പ്രാണനിൽനിന്നുതന്നെ ആവിർഭവിക്കയും ചെയ്യുന്നു എന്നു ഉശസ്തി പറഞ്ഞു. (ഛാന്ദോഗ്യം 1-11-5). "പ്രാണോ ബ്രഹ്മേതിഹസ്മാഹ കൗഷീതകിഃ"=പ്രാണൻ ബ്രഹ്മംതന്നെയെന്നു കൗഷീതകി പറഞ്ഞു; (കൗഷീതകി 2-1).

## സൂത്രം 25. ജ്യോതിശ്ചരണാഭിധാനാത്.

(ഇനി ജ്യോതിസ്സെന്ന പദത്തെപ്പററി ചർച്ചചെയ്യുന്നു.)

ജ്യോതിഃ=തേജസ്സ്, ചരണ=പാദം (നാലിൽ ഒന്ന്), അഭിധാനാത്=വചനം ഹേതുവായിട്ട്.

വിവരണം:—ഛാന്ദോഗ്യോപനിഷത്തിൽ 3-13-7ലെ 'ജ്യോതി'സ്സെന്ന വാക്ക് പാദം അല്ലെങ്കിൽ നാലിൽ ഒരു ഭാഗം ഉള്ളതായി മുൻഖണ്ഡത്തിൽ വിവരിക്കപ്പെട്ട പരമാത്മപുരുഷനെക്കുറിക്കുന്നതാണെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അവിടെ ആ പുരുഷൻ തന്റെ മൂന്നു പാദങ്ങൾകൊണ്ട് സ്വർഗ്ഗലോകം മുഴുവനും നാലാമത്തെ പാദംകൊണ്ട് ഈ ദൃശ്യപ്രപഞ്ചവും വ്യാപിച്ചിരിക്കുന്നതായി പറയുന്നു. അപ്രകാരം ഇവിടെയും 'ജ്യോതിസ്സ്' സ്വർഗ്ഗത്തിനു മുകളിലും താഴെയും ഉള്ള സർവ്വം വ്യാപിച്ചിരിക്കുന്നതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. 'ജ്യോതി'സ്സെന്ന പദത്തിന് ഈ ശ്രുതി നോക്കുക:— യദതഃ പരോ ദിവോ ജ്യോതിർദ്ദീപ്യതേ വിശ്വതഃ പൃഷ്ഠേഷു സർവ്വതഃ പൃഷ്ഠേഷ്വനുത്തമേഷൂത്തമേഷു ലോകേഷ്വിദം വാവ തദ് യദിദമസ്മിന്നന്തഃപുരുഷേ ജ്യോതിഃ"=ഈ ദിവ്യലോകത്തിനപ്പുറത്തുനിന്നും ഉച്ചനീചങ്ങളായ സകലലോകങ്ങളിലും പ്രവേശിച്ചു പ്രകാശിക്കുന്ന ജ്യോതിസ്സ് (ചൈതന്യം) മനുഷ്യാന്തർഭാഗത്തിൽനിന്നും പ്രകാശിക്കുന്ന ജ്യോതിസ്സുതന്നെയാകുന്നു. (ഛാന്ദോഗ്യം 3-13-7. ജ്യോതിർവിദ്യ). 'പാദം' എന്ന വാക്കിനു ഈ ശ്രുതി നോക്കുക:—"താവാനസ്യ മഹിമാ തതോജ്യായാംശ്ച പൂരുഷഃ പാദോഽസ്യ സർവ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി:"=ബ്രഹ്മത്തിന്റെ മഹത്വം അത്രയാണ് സർവ്വത്തിലുംവച്ച് ശ്രേഷ്ഠമാണ്. സർവ്വപ്രപഞ്ചങ്ങളും ബ്രഹ്മത്തിന്റെ നാലിൽ ഒരു

ഭാഗത്തിൽ അന്തർഭവിച്ചിരിക്കുന്നു, അനശ്വരമായ ശേഷം മുക്കാൽഭാഗം സ്വർഗ്ഗത്തിൽ അതിക്രാന്താവസ്ഥയിൽ ഇരിക്കുന്നു. (ഛാന്ദോഗ്യം 3-12-6 ഗായത്രിവിദ്യ). ഈ പരമാത്മാവ്, ബ്രഹ്മം. പിന്നീട് ജ്യോതിസ്സെന്നു മുൻ ഉദ്ധരിച്ച “യദതഃപരോ ദിവോ...” എന്ന ശ്രുതിയിൽ പറയപ്പെട്ടിട്ടുണ്ട്.

**സൂത്രം 26. ഛന്ദോഭിധാനാന്നേതി ചേന്ന തഥാ ചേതോഽർപ്പണ നിഗദാത്തഥാഹി ദർശനം.**

**(25-ാം സൂത്രത്തിന് ഒരു ആക്ഷേപം പുറപ്പെടുവിച്ച് സമാധാനം പറയുന്നു.)**

ഛന്ദഃ=ഗായത്രി എന്നറിയപ്പെടുന്ന വൃത്തം, അഭിധാനാത്=വചനം ഹേതുവായിട്ട്, ന=(ബ്രഹ്മം) അല്ല, ഇതി ചേത്=എന്നാണെങ്കിൽ, ന=അങ്ങിനെയല്ല, തഥാ=അതുപോലെ, ചേതഃ=മനസ്സ്, അർപ്പണ=പ്രയോഗം, ചേതോഽർപ്പണം=ചിത്തൈകാഗ്ര്യം— ധ്യാനം, നിഗദാത്=കഥനം ഹേതുവായിട്ട്, തഥാ ഹി=അപ്രകാരം (അത്രയുമല്ല), ദർശനം=ഇതര ശ്രുതികളിലുള്ള തുല്യോദാഹരണങ്ങൾ.

(ഈ സൂത്രത്തിലെ ആക്ഷേപഭാഗം ‘ഛന്ദോഭിധാനാന്നേതി ചേത്’ എന്നും സമാധാനം ‘ന തഥാ ചേതോഽർപ്പണ നിഗദാത്തഥാഹി ദർശനം’ എന്നുമാണ്.)

വിവരണം:—25-ാം സൂത്രത്തിൽ സൂചിപ്പിച്ച പാദം അല്ലെങ്കിൽ ഭാഗം എന്ന പദം ബ്രഹ്മത്തെയല്ലാ ഗായത്രീ വൃത്തത്തെക്കുറിക്കുന്നതാണെന്നു വാദിക്കുന്നപക്ഷം അതു ശരിയല്ല. എന്തെന്നാൽ ശ്രുതിയിൽ ഗായത്രീ അവലംബിച്ച് ധ്യാനോപദേശവിധിയുണ്ട്. അതുകൊണ്ട് ‘ഗായത്രീ’ ബ്രഹ്മത്തെയല്ലാതെ വൃത്തത്തെക്കുറിക്കാനിടയില്ല. കൂടാതെ ഈ ഉപദേശത്തിന് സമാനവിധികൾ ഇതരശ്രുതികളിലുമുണ്ട്. ഈ ശ്രുതി നോക്കുക:—“ഏതംഹ്യേവ ബഹ്വൃചാ മഹത്യുക്ഥേ മീമാംസന്ത ഏതമഗ്നാവധ്വര്യവ ഏതംമഹാവ്രതേ ഛന്ദോഗാഃ(ഐത 3-2-3-12)”=ഗായത്രി എന്ന പേരിൽ പരമാത്മാവിനെയാണ് ബഹ്വൃചാചാര്യന്മാർ ‘മഹത്-ഉക്ഥ’ അതായത് മഹത്പ്രാണൻ എന്നും അധ്വര്യുക്കൾ അഗ്നി

എന്നും ഛന്ദോഗാചാര്യന്മാർ മഹാവ്രതമെന്നും ഉപാസിക്കുന്നതു്

### സൂത്രം 27. ഭൂതാദിപാദവ്യപദേശോ-പപത്തേശ്ചൈവം.

(25-ാം സൂത്രാധാരമായിട്ടു് ഒരു **യുക്തി** നിർവ്വചിക്കുന്നു.

ഭൂതാദി=ഭൂതാദികൾ അതായതു് പഞ്ചഭൂതങ്ങൾ പൃഥ്വി ശരീരം ഹൃദയം, പാദ=നാലിൽ ഒരുഭാഗം, വ്യപദേശ=ഉക്തി ഉപപത്തേഃച=പ്രമാണം ഹേതുവായിട്ടും, അല്ലെങ്കിൽ മേൽ പറഞ്ഞ കാരണത്താൽ ശരിയായി അനുമാനിക്കാവുന്നതു കൊണ്ടും, ഏവം=ഇപ്രകാരം.

വിവരണം:—പഞ്ചഭൂതങ്ങൾ ഭൂമി ശരീരം ഹൃദയം എന്ന ചതുഷ്പാദയുക്തമാണു് ഗായത്രിയെന്നു് ശ്രുതിവാക്യങ്ങളുള്ളതിനാൽ അവകൊണ്ടും ഗായത്രി അപ്രകാരമാണെന്നു് അതായതു് ബ്രഹ്മംതന്നെയെന്നു് അനുമാനിക്കപ്പെടുന്നു. പഞ്ചഭൂതങ്ങൾ ഭൂമി ശരീരം ഹൃദയം ഇവ ഗായത്രിയുടെ നാലു പാദങ്ങളായിട്ടു് ഒരിക്കലും നിർദ്ദേശിക്കപ്പെടാൻ പാടില്ലെന്നുള്ള യുക്തിയാലും തെളിവാകുന്നതാണു്. എന്നാൽ അവ പരമാത്മാവിന്റെ ചതുർവിധപ്രകാരങ്ങളെന്നുമാത്രമേ അന്വർത്ഥമാക്കാൻ പാടുള്ളു.

### സൂത്രം 28. ഉപദേശഭേദാന്നേതി ചേന്നോ-ഭയസ്മിന്നപ്യ വിരോധാത്.

(25-ാം സൂത്രത്തിന്റെ വേറൊരാക്ഷേപത്തിനു് സമാധാനം പറയുന്നുണ്ടു്.)

ഉപദേശ=വചനം, ഭേദാത്=ഭേദംകൊണ്ടു്, ന ഇതി ചേത്=അല്ലാ എന്നാണെങ്കിൽ, ന=അങ്ങിനെയല്ല, ഉഭയസ്മിൻ അപി=രണ്ടിലും, അവിരോധാത്=വിരോധമില്ലാത്തതിനാൽ.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും സമാധാനവുമുണ്ടു്. ആക്ഷേപം 'ഉപദേശഭേദാന്നേതിചേത്'' എന്നും സമാധാനം 'നോഭയസ്മിൻ അപ്യവിരോധാത്'' എന്നുമാണു്.

വിവരണം:—'ദിവ'' എന്ന പദപ്രയോഗത്തിൽ ഗായത്രിശ്രുതിയിലും ജ്യോതിശ്ശ്രുതിയിലും തമ്മിൽ വിഭക്തി

പ്രത്യയവ്യത്യാസമുണ്ടെന്നു് വാദിക്കുന്നപക്ഷം, ഉത്തരം അങ്ങിനെയല്ല. ആ രണ്ടുവാക്കുകളിലും തമ്മിൽ സാരമായ വൈരുദ്ധ്യമില്ലാത്തതിനാൽ ആ വാദം സ്വീകാര്യമല്ലെന്നാണു്.

സൂചിതഭാഗങ്ങളിവയാണു്:—"യദതഃ പരോദിവൊ ജ്യോതിർദ്ദീപ്യതെ..." (ജ്യോതിശ്ശ്രുതി); "താവാനസ്യ മഹിമാ...ത്രിപാദസ്യാമൃതം ദിവി" (ഗായത്രീശ്ശ്രുതി). (25-ാംസൂത്രം നോക്കുക). ആദ്യത്തേതിൽ പഞ്ചമിവിഭക്തിയിലും രണ്ടാമത്തേതിൽ സപ്തമിയിലും ഉപയോഗിച്ചിരിക്കുന്നു. 'ദിവ്'എന്ന പദത്തിന്റെ പ്രയോഗത്തിൽ വിഭക്തിപ്രത്യയവ്യത്യാസമുള്ളതുകൊണ്ടു് ആ രണ്ടു പാദങ്ങളും ബ്രഹ്മത്തെ നിർദ്ദേശിക്കുന്നില്ലെന്നു് വാദിച്ചേക്കാം. എന്നാൽ ആ വാദത്തിനു് അടിസ്ഥാനമില്ല. എന്തെന്നാൽ രൂപത്തിൽ വ്യത്യാസമുണ്ടെങ്കിലും ആ രണ്ടു വാക്യങ്ങളും മുഴുവനും പരിശോധിച്ചു നോക്കുന്നതായാൽ ഒരേ പരമാത്മാവിനെത്തന്നെ നിർദ്ദേശിക്കുന്നു എന്നതിൽ പരസ്പരവൈരുദ്ധ്യമില്ലെന്നു കാണുന്നു.

### സൂത്രം 29. പ്രാണസ്തഥാനുഗമാത്.

('പ്രാണ' എന്ന വാക്കു് വീണ്ടും പ്രതിപാദിക്കപ്പെടുന്നു.)

പ്രാണഃ=പ്രാണൻ, തഥാ=അപ്രകാരം, അതായതു അതു സംബന്ധിച്ചു മുൻ ഉദ്ധരിക്കപ്പെട്ട ശ്രുതികളിൽ പറഞ്ഞ പ്രകാരംതന്നെ, അനുഗമാത്=പ്രസ്തുപശ്രുതിയിൽ എല്ലാ ഭാഗങ്ങളിലും പദൈക്യമുള്ളതുകൊണ്ടു്.

വിവരണം:—കൗഷീതകീശ്രുതിയിൽ ഇന്ദ്രൻ പ്രതർദ്ദനനു് ഉപദേശിക്കുന്നിടത്തു് 'പ്രാണ'പദം ബ്രഹ്മപരമായിട്ടു പ്രയോഗിച്ചതാണെന്നു് ആ വാക്യം മുഴുവനും ഒന്നായി വിമർശിക്കുന്നതായാൽ കാണുന്നതാണു്. ഇവിടെ സൂചന കൗഷീതകീ ഉപനിഷത്തിൽ 3-ാമദ്ധ്യായത്തിൽ ഇന്ദ്രന്റെ പ്രാണനെ ഉപാസിക്കുന്നതിനു് ഇന്ദ്രൻ പ്രതർദ്ദനനോടുപദേശിക്കുന്ന ഭാഗത്തെ സംബന്ധിച്ചാണു്. അദ്ധ്യായം മുഴുവനും പരാമർശിക്കുന്നതായാൽ പ്രാണനെന്നവിടെ പറഞ്ഞിരിക്കുന്നതു് ബ്രഹ്മപരമായിട്ടാണെന്നു് കാണാവുന്നതാണു്. 24-ാം

29-ാം സൂത്രങ്ങളിലെ അനുമാനങ്ങൾ ഒന്നുതന്നെയെങ്കിലും അനുമാനഹേതുക്കളായ സംഗതികളും നിർണ്ണയപരമായ വാദരീതികളും വ്യത്യസ്തമാണു്.

സൂത്രം 30. ന വക്തുരാത്മോപദേശാദിതിചേ ദദ്ധ്യാത്മസംബന്ധഭൂമാഹ്യസ്മിൻ.

(29-ാംസൂത്രത്തിനുള്ള ഒരാക്ഷേപം നിരസിക്കപ്പെടുന്നു.)

ന=അങ്ങിനെയല്ല, വക്തുഃ=വക്താവിന്റെ, ആത്മ=ആത്മാവു് (തന്നെ), ഉപദേശാത്=ഉപദേശം ഹേതുവായിട്ടു്, ഇതി ചേത്=എന്നാണെങ്കിൽ, അദ്ധ്യാത്മ=അദ്ധ്യാത്മവിഷയമായ, സംബന്ധ=സംബന്ധം, ഭൂമാ=അധികം, ഹി=നിശ്ചയമായിട്ടു്, അസ്മിൻ=ഇതിൽ.

(ഈ സൂത്രത്തിൽ രണ്ടുഭാഗങ്ങളുണ്ടു്. പൂർവ്വപക്ഷം വക്തുരാത്മോപദേശാദിതി ചേത് എന്നും സമാധാനം ന, അദ്ധ്യാത്മസംബന്ധഭൂമാഹ്യസ്മിൻ എന്നുമാണു്.

വിവരണം:—വക്താവായ ഇന്ദ്രൻ ബ്രഹ്മത്തെയല്ലാ തന്നെത്തന്നേ ഉപാസിക്കാൻ പ്രതർദ്ദനനോടുപദേശിച്ചതാണെന്നു വാദിക്കുന്നപക്ഷം ഉത്തരം അതങ്ങിനെയല്ല; എന്തുകൊണ്ടെന്നാൽ ഇന്ദ്രൻ പ്രതർദ്ദനനുപദേശിക്കുന്ന ഭാഗത്തിൽ പരമാത്മാവിനെപ്പററി ധാരാളം സൂചകങ്ങളുണ്ടു്. ഈ ശ്രുതി നോക്കുക:—"മാമേവ വിജാനീഹ്യേത ദേവാഹം മനുഷ്യായ ഹിതതമം മന്യേ". എന്നെമാത്രംഅറിയുക ഇതാണു് മനുഷ്യക്കു് ഏററവും ശ്രേയസ്സായിട്ടുള്ളതെന്നു് ഞാൻ വിചാരിക്കുന്നു (കൗഷീതകീ 3-1). "പ്രാണോഽസ്മി പ്രജ്ഞാത്മാതം മാമായുരമൃതമിത്യുപാസസ്വ"=ഞാൻപ്രജ്ഞാനഘനആത്മാവായ പ്രാണനാകുന്നു, എന്നെ അമൃതനായ ആയുഷ്മാനായിട്ടുപാസിക്ക (കൗഷീതകീ 3-2). "സ ഏഷ പ്രാണ ഏവ പ്രജ്ഞാത്മാനന്ദോഽജരോഽമൃതഃ"=ഈ പ്രാണൻ പ്രജ്ഞാത്മാവും ആനന്ദമയനും അജരനും അമൃതനുമാണു്. (കൗശീതകി 3-8).

സൂത്രം 31. ശാസ്ത്രദൃഷ്ട്യാ തൂപദേശോ വാമദേവവത്.

(30-ാം സൂത്രത്തിൽ പുറപ്പെട്ടുവിച്ച ആക്ഷേപംവീണ്ടും നിഷേധിക്കപ്പെടുന്നു).

ശാസ്ത്ര=ശ്രുതികൾ, ദൃഷ്ട്യാ=പരിശോധനയാൽ, ശാസ്ത്ര ദൃഷ്ട്യാ=ശാസ്ത്രാനുസാരേണനോക്കുന്നതായാൽ, തു=എന്നാൽ, ഉപദേശഃ = ആഖ്യാനം, വാമദേവവത് = വാമദേവനെ പ്പോലെ.

വിവരണം:—30-ാം സൂത്രത്തിൽ ഇന്ദ്രൻ തന്നെത്തന്നെ ബ്രഹ്മമെന്ന് ആഖ്യാനം ചെയ്തതു് ഇന്ദ്രൻെറ ദിവ്യജ്ഞാനം ഹേതുവായിട്ടു് ശരിയാണ്. അപ്രകാരമുള്ള ദിവ്യജ്ഞാനം വാമദേവനുമുണ്ടായിരുന്നതായി ശ്രുതി പറയുന്നു. അതുകൊണ്ടു് ഇന്ദ്രൻ പ്രതർദ്ദനനെ തൻെറ (ഇന്ദ്രൻെറ) ആത്മാവിനെ അറിവാനുപദേശിച്ചു. "മാമേവവിജാനീഹി..."എന്നു30-ാം സൂത്രത്തിൽ ഉദ്ധരിച്ചതു് നോക്കുക. വാമദേവഋഷിയെപ്പോലെ തനിക്കുതന്നെ ബ്രഹ്മാനുഭൂതി ലഭിച്ചിട്ടു് താൻ മനുവായിട്ടും ആദിത്യനായിട്ടും ഭവിച്ചെന്നു പറഞ്ഞിരിക്കുന്നു. ഈ ശ്രുതി നോക്കുക:—"തദ്ധൈതത് പശ്യന്നൃഷി വാമദേവഃ പ്രതിപേ ദേഹം മനുരഭവം സൂര്യശ്ചേതി"=ആ ബ്രഹ്മത്തെ പ്രാപിച്ചിട്ടു് വാമദേവഋഷി ഞാൻ മനുവായും സൂര്യനായും ഭവിച്ചുഎന്നു് പ്രഖ്യാപനം ചെയ്തു (ബൃഹദാരണ്യകം 1-4-10).

## സൂത്രം 32. ജീവ മുഖ്യപ്രാണലിംഗാന്നേതിചേന്നോ പാസാത്രൈവിദ്ധ്യാദാശ്രിതത്വാദിഹ തദ് യോഗാത്.

(29-ാം സൂത്രത്തിനു് വേറൊരാക്ഷേപം പുറപ്പെടുവിച്ചു സമാധാനിക്കുന്നു).

ജീവ=ജീവാത്മാവു്, മുഖ്യപ്രാണ=മുഖ്യപ്രാണൻ, ലിംഗാത്=വിശേഷലക്ഷണങ്ങളാൽ, ന=അല്ല, ഇതിചേത്=എന്നാണെങ്കിൽ, ന=അല്ല—ആയുക്തി ശരിയല്ല, ഉപാസാ=ഉപാസന അല്ലെങ്കിൽ ധ്യാനം, ത്രൈവിദ്ധ്യാത്=മൂന്നുവിധമുള്ളതുകൊണ്ടു്, ആശ്രിതത്വാത്=ശ്രുതിയിൽ അന്യത്ര സ്വീകരിച്ചിരിക്കുന്നതുകൊണ്ടു്, ഇഹ=ഇവിടെ (ഇന്ദ്രപ്രതർദ്ദന സംവാദത്തിൽ), തദ് യോഗാത്=അവയുടെ പ്രയോഗത്തിനായിട്ടു്.

(ഈ സൂത്രത്തിൽ പ്രശ്നോത്തരങ്ങളെന്ന രണ്ടുഭാഗങ്ങളുണ്ട്. പ്രശ്നഭാഗം ജീവ മുഖ്യപ്രാണലിംഗാന്നേതിചേത് എന്നും ഉത്തരഭാഗം ന ഉപാസാത്രൈവിദ്ധ്യാദാശ്രിതത്വാദിഹ തദ്യോഗാത് എന്നുമാണ്.)

വിവരണം:—കൗഷീതകീ ശ്രുതിയിൽ ഇന്ദ്രപ്രതർദ്ദനോപദേശത്തിൽ വിവക്ഷിതമായ വിശിഷ്ടലക്ഷണങ്ങൾ പ്രത്യക്ഷമായും വ്യക്തമായും ജീവിക്കും മുഖ്യപ്രാണനും പററുന്നതാണ്. ബ്രഹ്മം അവയാൽ നിർദ്ദേശിക്കപ്പെട്ടിട്ടില്ലെന്നു വാദിക്കുന്നപക്ഷം ആ വാദം യുക്തമല്ല. ബ്രഹ്മധ്യാനം (ബ്രഹ്മോപാസന) മൂന്നുവിധത്തിലുണ്ട്, അതായതു് (1) ജീവാത്മഭാവത്തിൽ (2) പ്രാണഭാവത്തിൽ (3) ശ്രുത്യന്തരങ്ങളിലും ഇവിടെ ഇന്ദ്രപ്രതർദ്ദനസംവാദത്തിലും നിർദ്ദിഷ്ടമായതുപോലെ മുൻപറഞ്ഞ രണ്ടുഭാവത്തിലുമല്ലാതെ കേവലഭാവത്തിൽ അതുകൊണ്ടു് ജീവനും മുഖ്യപ്രാണനും ശ്രുതിയിൽ ബ്രഹ്മപരമായിട്ടു് നിർദ്ദിഷ്ടമാണെന്നു സിദ്ധിക്കുന്നു. (30-ാംസൂത്രവിവരണം നോക്കുക).

---

## അദ്ധ്യായം 1 – പാദം 2

സൂത്രസാരം:—ശ്രുതിയിലെ ചില പദങ്ങളുടെ ശരിയായ അൎത്ഥത്തെപ്പററി, അവ ബ്രഹ്മത്തേയോ മററുവല്ലതിനേയോ നിർദ്ദേശിക്കുന്നതെന്നു സംശയം ജനിക്കാം. ആ പദങ്ങളെ സംബന്ധിച്ചു് ഇതിലും അടുത്ത പ്രകരണങ്ങളിലും ചർച്ച ചെയ്യുന്നു.

ആദ്ധ്യാത്മികധ്യാനത്തിനു് (ഈശ്വരോപാസനയ്ക്കു്) വിവിധശ്രുതികളിൽ ഉപയോഗിച്ചിരിക്കുന്ന വിഭിന്നപദങ്ങൾ ഒരേ അനന്ത ആത്മാവായ ബ്രഹ്മത്തെത്തന്നെ നിർദ്ദേശിക്കുന്നെന്നു ഈ പദത്തിൽ തെളിയിക്കുന്നു.

ഒരുവൻെറ അടുത്ത ജന്മത്തിലെ ആകൃതിയും പ്രകൃതിയും ഈ ജന്മത്തിലെ ആഗ്രഹങ്ങളാലും വിചാരണങ്ങളാലും നിർണ്ണയിക്കപ്പെടുന്നതുകൊണ്ടു് അവൻ ഭാവനയാ പരിപൂർണ്ണനും തൻെറ ജീവൽപ്രകൃതിയിൽ കൂടെ ചേഷ്ടിക്കുന്നവനും പൂർണ്ണ

ജ്യോതിസ്സ്വരൂപനമായ ഒരു സത്വത്തെ അതായതു് ബ്രഹ്മത്തെ താദാത്മ്യപ്രാപ്തിക്കായി നിരന്തരം ധ്യാനിക്കയും പ്രാൎത്ഥിക്കയും ചെയ്യണമെന്നു് ഛാന്ദോഗ്യോപനിഷത്തിൽ ശാണ്ഡില്യവിദ്യയെപ്പററി പറയുന്ന ഭാഗത്തു് ഉപദേശിച്ചിട്ടുണ്ടു്.

ഈ പ്രകരണത്തിൽ 1-8 സൂത്രങ്ങളിൽ, ഭാവനാപരിപൂൎണ്ണൻ ജ്യോതിസ്സ് ജീവശക്തി എന്നു് മേൽ പറയപ്പെട്ട പദങ്ങളെല്ലാം പരമാത്മാവിനെ കുറിക്കുന്നെന്നു തെളിയിക്കുന്നു.

9-12 സൂത്രങ്ങൾ കഠോപനിഷത്തിലെ ചരാചരാത്മകമായ സൎവ്വജഗത്തിൻെറയും സംഹാരകൻ ബ്രഹ്മംതന്നെയെന്നു് നിൎദ്ദേശിക്കുന്നു.

13-18 സൂത്രങ്ങൾ ഛാന്ദോഗ്യോപനിഷത്തിലെ അക്ഷിപുരുഷൻ എന്നതു് പ്രതിഫലിതമൂൎത്തിയെയോ ജീവാത്മാവിനെയോ നിൎദ്ദേശിക്കുന്നതല്ലെന്നും ബ്രഹ്മത്തെത്തന്നെയാണു് നിൎദ്ദേശിക്കുന്നതെന്നും പറയുന്നു.

19-21 സൂത്രങ്ങൾ, പഞ്ചഭൂതങ്ങൾ ദിവം സൂൎയ്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ മുതലായ സൎവ്വത്തേയും വ്യാപിച്ചു് അവയെ വിനിയമനം ചെയ്യുന്നതായി ബൃഹദാരണ്യകോപനിഷത്തിൽ വിവരിച്ചിരിക്കുന്ന അന്തൎയ്യാമി ബ്രഹ്മമല്ലാതെ മററൊന്നുമല്ലെന്നു കാണിക്കുന്നു.

22-24 സൂത്രങ്ങൾ മുണ്ഡകോപനിഷത്തിലെ അദൃശ്യനും അഗ്രാഹ്യനും സൎവ്വഗതനും നിത്യനും വിഭുവും സുസൂക്ഷ്മരൂപിയുമായപുരുഷൻ ബ്രഹ്മമാണെന്നു വിവരിക്കുന്നു.

25-33 സൂത്രങ്ങൾ വൈശ്വാനരോപാസനയിൽ ശ്രുതി നിൎദ്ദേശിക്കുന്നതു് മൂലതത്വമായ അഗ്നിയേയൊ അല്ലെങ്കിൽ അഗ്നിദേവനേയൊ അല്ലെന്നും അപരിമേയനായ ആത്മാവിനെത്തന്നെയെന്നും വിവരിക്കുന്നു.

ഈശ്വരോപാസനയെ സുകരമാക്കുന്നതിനു് ധ്യാതാവിൻെറ യോഗ്യതയനുസരിച്ചു് ചിലപ്പോൾ നിൎഗ്ഗുണനും നിരാകാരനുമായ അനന്തബ്രഹ്മത്തെ സഗ്ഗുണനും സാകാരനുമായി ഗണിച്ചു് ശരീരാവയവങ്ങളോടുകൂടി സങ്കല്പിക്കാറു

ണ്ടെന്നു കാണിക്കാൻവേണ്ടി ജയിമിനി, ആശ്മരത്ഥ്യൻ, ബാദരി മുതലായ പല ഋഷിമാരുടെ അഭിപ്രായങ്ങളും ഇവിടെ ഉദ്ധരിച്ചിട്ടുണ്ടു്.

സൂത്രം 1. സർവ്വത്ര പ്രസിദ്ധോപദേശാത്.

(ഛാന്ദോഗ്യശ്രുതിയിലെ ഒരു പദമെടുത്തു് ചർച്ചചെയ്യുന്നു.)

സർവ്വത്ര=എല്ലാടത്തും അതായത്തു് എല്ലാ ഉപനിഷത്തുകളിലും, പ്രസിദ്ധ=നല്ലവണ്ണം അറിയപ്പെട്ട, ഉപദേശാത്=വിവരിച്ചിരിക്കുന്നതിനാൽ.

വിവരണം:—പ്രതിപാദിക്കപ്പെടുന്ന ഭാഗം ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു, ജീവാത്മാവിനെയല്ല. എന്തുകൊണ്ടെന്നാൽ ഉപനിഷത്പ്രസിദ്ധമായ ബ്രഹ്മത്തെ ഇവിടെ വർണ്ണിക്കപ്പെടുന്നതായി അംഗീകരിക്കപ്പെടുന്നു. ഈ ശ്രുതി നോക്കുക:—"സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീതാഥ ഖലു ക്രതുമയഃ പുരുഷോ, യഥാ ക്രതുരസ്മിൻ ലോകെ പുരുഷോ ഭവതി, 'തഥേതഃ പ്രേത്യഭവതി' സ ക്രതും കുർവ്വീത മനോമയഃപ്രാണശരീരോ ഭാരൂപഃ"=ഈ ജഗത്തെല്ലാം വാസ്തവത്തിൽ ബ്രഹ്മംതന്നെ. അവനിൽനിന്നും സൃഷ്ടിച്ചു്, അവനിൽ സ്ഥിതിചെയ്തു ലയിക്കയുംചെയ്യുന്നു. ബ്രഹ്മത്തെ പ്രസന്നവും ശാന്തവുമായ ചിത്തത്തോടുകൂടെ ഉപാസിക്കണം. ഒരുവന്റെ ഈ ജന്മം അവന്റെ മുജ്ജന്മത്തിലെ ആഗ്രഹവിചാരങ്ങളുടെ ഫലമാകുന്നു. ഈ ലോകജീവിതത്തിൽ ഇഃപ്പാറം നിശ്ചയിച്ചു പ്രവൎത്തിക്കുന്നതനുസരിച്ചിരിക്കും ജന്മാന്തരത്തിലെ അനുഭവം. അതിനാൽ ഭാവനയാ പരിപൂൎണ്ണനും തന്റെ പ്രാണശക്തിയിൽകൂടെ ചേഷ്ടിക്കുന്നവനും ജ്യോതിൎമ്മയനുമായ പുരുഷനെ ഉപാസിക്കണം (ഛാന്ദോഗ്യം 3-14-1,2).

ഇത്തു് ശ്രുതികളിലെല്ലാം സൂചിപ്പിക്കുന്ന പരമാത്മപരമായിട്ടൎത്ഥമാകാനേ കഴിവൊള്ളു.

സൂത്രം 2. വിവക്ഷിതഗുണോപപത്തേശ്ച.

(1-ാം സൂത്രസ്ഥാപനത്തിനുള്ള ഒരു പ്രമാണോപന്യാസം ചെയ്യുന്നു.)

വിവക്ഷിത=പ്രയോഗിക്കുന്നതിനുദ്ദേശിക്കപ്പെട്ട, ഗുണ=ഗുണങ്ങൾ, ഉപപത്തേഃ ച=യുക്ത്യനുസൃതവും).

വിവരണം:—എന്തുകൊണ്ടെന്നാൽ മേൽപറഞ്ഞ ശ്രുത്യുക്തമായ ഗുണധർമ്മങ്ങൾ ന്യായാനുസാരേണ ബ്രഹ്മത്തിനുമാത്രം യോജിക്കുന്നതുകൊണ്ടും ആ വചനം ബ്രഹ്മത്തെ സൂചിപ്പിക്കുന്നതായിട്ടുതന്നെ സമ്മതിക്കേണ്ടിയിരിക്കുന്നു. സൂചിതഗുണങ്ങളെ സംബന്ധിച്ചു് ഈ ശ്രുതി നോക്കുക:—സത്യസങ്കല്പ ആകാശാത്മാ സർവ്വകർമ്മാ സർവ്വകാമഃ സർവ്വഗന്ധഃ സർവ്വരസഃ സർവ്വമിദമഭ്യാത്തോ/വാക്യനാദരഃ=സത്യസങ്കല്പനും ആകാശംപോലെ സർവ്വവ്യാപിയും സർവ്വകർമ്മങ്ങളുടെയും സർവ്വകാമങ്ങളുടെയും സർവ്വഗന്ധങ്ങളുടേയും സർവ്വരസങ്ങളുടെയും പ്രഭവസ്ഥാനവും ഈ സർവ്വത്തിൻെറയും പരിവേഷ്ടാവും ശബ്ദരഹിതനും നിസ്സംഗനും. (ഛാന്ദോഗ്യം 3-14-2.) ഈ വിശേഷങ്ങൾ ബ്രഹ്മത്തിനുമാത്രമേ പററുകയൊള്ളു.

സൂത്രം 3. അനുപപത്തേസ്തു ന ശാരീരഃ.

(1-ാം സൂത്രാലംബവാദം തുടരുന്നു).

അനുപപത്തേഃ=അയുക്തമാകയാൽ, തു=നേരേമറിച്ചു് ന=അല്ല, ശാരീരഃ=ജീവാത്മാ.

വിവരണം:—നേരേമറിച്ചു് 2-ാം സൂത്രത്തിൽ ഉദ്ധരിച്ച ശ്രുത്യുക്തവിശേഷഗുണങ്ങളും "ജ്യായാൻ പൃഥിവ്യാഃ ജ്യായാൻ ദിവഃ" (പൃഥ്വിയേക്കാൾ ശ്രേഷ്ഠവും സ്വർഗ്ഗത്തേക്കാൾ ശ്രേഷ്ഠവും)എന്നു് ആ സൂത്രപംങ്ക്തിയിൽതന്നെയുള്ള മററു വിശേഷണങ്ങളും എത്ര പരിപൂർണ്ണാവസ്ഥയിലുള്ള ജീവാത്മാവിനും യോജിക്കയില്ലാത്തതുകൊണ്ടും വിവാദവിഷയം ജീവാത്മാവാകാൻ പാടുള്ളതല്ല.

സൂത്രം 4. കർമ്മകർത്തൃവ്യപദേശാച്ച.

(3-ാം സൂത്രാവലംബനമായി ഒരു പ്രമാണം ഉപന്യസിക്കുന്നു.)

കർമ്മ=കർമ്മം (വ്യാകരണത്തിലെ), കർത്തൃ=കർത്താവു് (വ്യാകരണത്തിലെ), വ്യപദേശാത് ച = പദപ്രയോഗംകൊണ്ടും.

വിവരണം:— ശ്രുതിയിൽ 'പ്രാപിക്ക' എന്ന ക്രിയയുടെ കർമ്മവും കർത്താവും യഥാക്രമം പരമാത്മാവും ജീവാത്മാവുമാണെന്നു് വ്യക്തമായി നിർദ്ദേശിച്ചിരിക്കകൊണ്ടു് 1-ാം സൂത്രത്തിലുദ്ധരിച്ച ഭാഗം ജീവാത്മാവിനെ നിർദ്ദേശിച്ചിട്ടില്ലെന്നു കാണുന്നു. സൂചിപ്പിച്ച ക്രിയയ്ക്കു് ഇതു് നോക്കുക:— "ഇതഃ പ്രേത്യാഭിസംഭവിതാസ്മീതി" = ഇഹലോകംവിട്ടു് ഞാൻ അവനെ പ്രാപിക്കട്ടെ (ഛാന്ദോഗ്യം 3-14-4). ഇതിൽ ഞാൻ, അതായതു് ജീവാത്മാവു്, 'പ്രാപിക്ക' എന്ന ക്രിയയുടെകർമ്മമായി പറയപ്പെട്ട അവനെ, അതായതു് ബ്രഹ്മത്തെ പ്രാപിക്കുന്നതിനാഗ്രഹിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു.

## സൂത്രം 5. ശബ്ദവിശേഷാത്.

(1-ാം സൂത്രാധാരവാദം തുടരുന്നു.)

ശബ്ദഃ=പദം, വിശേഷഃ=വ്യത്യസ്ഥം, ശബ്ദവിശേഷാത്=വ്യത്യസ്ഥവചനം ഹേതുവായിട്ടു്.

വിവരണം:— പ്രസ്തുതഭാഗത്തുതന്നെയുള്ള വ്യക്തവും നിഷ്കൃഷ്ടവുമായ പദപ്രയോഗംകൊണ്ടു് വിവാദമൂലവാക്യത്തിൽ(1-ാംസൂത്രത്തിൽ)ബ്രഹ്മത്തെത്തന്നെ നിർദ്ദേശിച്ചിരിക്കുന്നെന്നു കാണുന്നു. ആ നിഷ്കൃഷ്ടപദത്തിനു് ഇതു് നോക്കുക:— ഏഷമ ആത്മാന്തർഹൃദയ ഏതദ്ബ്രഹ്മ=ഈ ആത്മാവു എന്റെ ഹൃദയാന്തരത്തിൽ സ്ഥിതിചെയ്യുന്നു. അതു് ബ്രഹ്മമാണു്. (ഛാന്ദോഗ്യം 3-14-4).

## സൂത്രം 6. സ്മൃതേശ്ച.

(1-ാം സൂത്രാവലംബവാദം തുടരുന്നു).

സ്മൃതേഃ ച =സ്മൃതിയിൽനിന്നും കൂടെ.

വിവരണം:— ജീവാത്മാവു് വിവാദമൂലവാക്യത്തിലെ വിഷയത്തിൽനിന്നും സ്പഷ്ടമായി വ്യത്യസ്ഥമാണെന്നു സ്മൃതിയിൽനിന്നുംകൂടെ തെളിവാകുന്നു. ഈ സ്മൃതിനോക്കുക:— ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ/ർജ്ജുനതിഷ്ഠതി ഭ്രാമയൻ സർവ്വഭൂതാനിയന്ത്രാരൂഢാനിമായയാ=അല്ലയോഅർജ്ജുന യന്ത്രത്തിന്മേലേററപ്പെട്ട വസ്തുക്കളെപ്പോലെ സർവ്വപ്രാണികളേയും തന്റെ മായാശക്തിയാൽ തത്തത് കർമ്മങ്ങളിൽ പ്രവൃ

ത്തിപ്പിച്ചുകൊണ്ടു് ഈശ്വരൻ സകല പ്രാണികളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. (ഭ. ഗീത. 18-61.)

സൂത്രം 7. അർഭകൗകസ്ത്വാത്തദ്വ്യപദേശാച്ച നേതി ചേന്ന നിചായ്യത്വാദേവം വ്യോമവച്ച.

(1-ാം സൂത്രത്തിനു് ഒരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

അർഭകൗകസ്ത്വാത്=അർഭകഃ (ചെറിയ) ഔകഃ (സ്ഥാനം അല്ലെങ്കിൽ ദേശം) യസ്യ തസ്യ ഭാവഃ തസ്മാത്, അതായതു് അല്പാവസ്ഥിതികൊണ്ടു്, അല്ലെങ്കിൽ പരിമിതദേശാവസ്ഥകൊണ്ടു്, തത് = തസ്യ=അതിന്നു, വ്യപദേശാത്=വചനം ഹേതുവായിട്ടു്, ച=കൂടെ, ന=അല്ല അതായതു് അതു ബ്രഹ്മമല്ല, ഇതി ചേത്=എന്നാണെങ്കിൽ, ന=അങ്ങിനെയല്ല അതായതു് ആ ആക്ഷേപം സാധുവല്ല, നിചായ്യത്വാത്=അവധാരണം ഹേതുവായിട്ടു് അല്ലെങ്കിൽ സുകരമായ ധാരണത്തിനുവേണ്ടി, ഏവം=അപ്രകാരം, വ്യോമവത് ച=ആകാശംപോലെയുംകൂടെ.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമുണ്ടു്. ആക്ഷേപഭാഗം "അർഭകൗകസ്ത്വാത്തദ് വ്യപദേശാച്ച നേതി ചേത്" എന്നും സമാധാനഭാഗം ന, നിചായ്യത്വാദേവം വ്യോമവച്ച" എന്നുമാണു്.

വിവരണം:—ഹൃദയാന്തർഭാഗത്തു് എത്രയും ചെറിയ സ്ഥലത്തു് അവസ്ഥിതനാണെന്നുള്ള വാക്യം ഹേതുവായിട്ടു് വിവാദവിഷയം അനന്തമായ ബ്രഹ്മമല്ലെന്നു് വാദിച്ചേക്കാം. എന്നാൽ ഈ വാദം സാധുവല്ലാ എന്തുകൊണ്ടെന്നാൽ അപരിമിതമായ ആകാശം വാതായനത്തിന്റെ എത്രയോ ചെറിയ അന്തരാളാന്തസ്ഥിതമാണെന്നു പറയപ്പെടുന്നതുപോലെ അനന്തമായ ബ്രഹ്മത്തെ എളുപ്പത്തിൽ ഗ്രഹിക്കാനായി ഈ വിധത്തിൽ പറഞ്ഞതാണു്. ആ സൂചിതവാക്യത്തിനു് ഇതു നോക്കുക:—"ഏഷമ ആത്മാന്തർഹൃദയേഽണീയാൻ വ്രീഹേർ്വ്വായവാദ്വാ സർഷപാദ്വാ"=ഈ ആത്മാവു് എന്റെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. നെന്മണിയേയൊ യവമണിയേ

യോ കടുകിന്മണിയേയൊക്കാളും ചെറിയതാണ്. (ഛാന്ദോഗ്യം 3-14-3).

## സൂത്രം 8. സംഭോഗപ്രാപ്തിരിതിചേന്ന വൈശേഷ്യാത്.

(വേറൊരാക്ഷേപവും പുറപ്പെടുവിച്ച് സമാധാനിക്കുന്നു).

സംഭോഗപ്രാപ്തിഃ = സുഖദുഃഖാനുഭവം, ഇതിചേത് = എന്നാണെങ്കിൽ, ന = അല്ല അഥവാ അങ്ങിനെ വരാൻ പാടില്ല, വൈശേഷ്യാത് = വ്യത്യാസം ഹേതുവായിട്ട്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും സമാധാനവും അടങ്ങിയിരിക്കുന്നു. ആക്ഷേപം സംഭോഗപ്രാപ്തിരിതിചേത് എന്നും, സമാധാനം ന, വൈശേഷ്യാത് എന്നുമാണ്.

വിവരണം:—1-ാം സൂത്രത്തിൽ സൂചിപ്പിച്ച ഛാന്ദോഗ്യശ്രുതിയിലെ ശാണ്ഡില്യവിദ്യയെപ്പററി പറയുന്നഭാഗത്തുള്ളവാക്യം ബ്രഹ്മത്തിന് സംബന്ധിക്കയില്ലെന്നു ശങ്കിച്ചേക്കാം. എന്തെന്നാൽ പ്രാണികളുടെ ഹൃദയസംബന്ധം കൊണ്ട് അവൻ (ബ്രഹ്മം) സുഖദുഃഖാനുഭവത്തിന് വശഗനാകുന്നല്ലോ. എന്നാൽ ഈ ആശങ്ക അടിസ്ഥാനരഹിതമാണ്. എന്തെന്നാൽ ജീവാത്മാവിന്റെ ഹൃദയസംബന്ധമുണ്ടായിരുന്നാലും അവൻ (ബ്രഹ്മം) ജീവാത്മാവിൽനിന്നു വ്യത്യസ്ഥനാണ്. ബ്രഹ്മം സുഖദുഃഖാതീതനാണ്. എന്നാൽ ജീവാത്മാവ് തന്റെ കർമ്മങ്ങളെക്കൊണ്ട് സുഖദുഃഖാധീനനാണ്. ഈ ശ്രുതി നോക്കുക: "ദ്വാസുപർണ്ണാ സയുജാ സഖാ യാ സമാനം വൃക്ഷം പരിഷസ്വജാതേ തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോഽഭിചാകശീതി=ഒരേവൃക്ഷത്തിൽ അതായത് ശരീരത്തിൽ രണ്ടു പക്ഷികൾ സഖാക്കളായി ഒരുമിച്ചുവസിക്കുന്നു. അതിലൊന്ന് അതായത് ജീവാത്മാവ് സ്വാദുള്ള വൃക്ഷഫലത്തെ ഭുജിക്കുന്നു. അതായത് തന്റെ കർമ്മഫലമനുഭവിക്കുന്നു. മറേറത് അതായത് പരമാത്മാവ് ഒന്നും ഭക്ഷിക്കാതെ അതായത് അനുഭവിക്കാതെ കേവലം കണ്ടുകൊണ്ടിരിക്കുന്നു. (മുണ്ഡകോപനിഷത് 3-1-1).

1-8 സൂത്രങ്ങൾ ഛാന്ദോഗ്യോപനിഷത്തിൽനിന്നും ഉദ്ധരിച്ച ഭാഗത്തു് (3-14) പ്രതിപാദിക്കപ്പെട്ട വിഷയം പരമാത്മാവായ ബ്രഹ്മത്തെപ്പററിയാണെന്നും മറെറാന്നിനെ പററിയല്ലെന്നും സമർത്ഥിച്ചിട്ടുണ്ടു്.

### സൂത്രം 9. അത്താ ചരാചരഗ്രഹണാത്.

(കാഠകശ്രുതിയിൽനിന്നും ഒരു വാക്യമെടുത്തു ചർച്ചചെയ്യുന്നു.)

അത്താ=ഭക്ഷകൻ, ചരാചര-ചേതനാചേതനങ്ങൾ, അഥവാ സർവ്വജഗത്, ഗ്രഹണാത്=സ്വീകരണത്താൽ,അഥവാ ആഹരിക്ക അതായതു് പ്രത്യാഹരിക്കകൊണ്ടു്.

വിവരണം:—അത്താ എന്ന പദം ബ്രഹ്മത്തെ കുറിക്കുന്നു. എന്തെന്നാൽ ബ്രഹ്മം ചരാചരങ്ങളുൾപ്പെട്ട സർവ്വജഗത്തിനേയും ഭക്ഷിക്കുന്നു. അതായതു് പ്രളയകാലത്തു് തന്നിൽ തന്നേ സംഹരിക്കുന്നു. ഈ വിഷയത്തെസംബന്ധിച്ച നോക്കുക:—"യസ്യ ബ്രഹ്മ ച ക്ഷത്രം ച ഉഭേ ഭവത ഓദനഃ, മൃത്യുര്യസ്യോപസേചനം കഇത്ഥാ വേദ യത്ര സഃ=യാതൊരുവന്നു (ആത്മാവിന്നു്) ബ്രാഹ്മണനും ക്ഷത്രിയനും രണ്ടും അന്നമായി ഭവിക്കുന്നു അതായതു് യാതൊരുവൻ അഖിലവിശ്വത്തെയും തന്നിൽതന്നെ സംഹരിക്കുന്നു, യാതൊരുവന്നു് മൃത്യു അന്നത്തോടു ചേർത്തുകൂട്ടുവാനുള്ള കറിയായിത്തീരുന്നുവോ, ആ ആത്മാവു് ആരെന്നും എവിടെ വസിക്കുന്നു എന്നും ആരറിയും. (കഠോപനിഷത് 1-2-25).

### സൂത്രം 10. പ്രകരണാച്ച.

(9-ാം സൂത്രാവലംബമായി ഒരു പ്രമാണോപന്യാസം ചെയ്യുന്നു.)

പ്രകരണാത് ച =സന്ദർഭംകൊണ്ടും.

വിവരണം:—ഈ ഭക്ഷകൻ ബ്രഹ്മമാണെന്നു മൂലത്തിലെ സന്ദർഭംകൊണ്ടും തെളിയുന്നുണ്ടു്. കഠോപനിഷത്തിൽ 1-ാമദ്ധ്യായം 2-ാം വല്ലിയിൽ ബ്രഹ്മത്തെപ്പററി പ്രതിപാദിക്കുന്ന ഭാഗത്തു് "മഹാന്തം വിഭുമാത്മാനം" (മഹാനും സർവ്വ

വ്യാപിയുമായ ആത്മാവ്) എന്നു പറയപ്പെട്ടിരിക്കുന്നു. (21-ാംമന്ത്രം).

സൂത്രം 11. ഗുഹാം പ്രവിഷ്ടാവാത്മാനൌ ഹി തദ്ദർശനാത്.

(കാഠകശ്രുതിയിൽനിന്നും വേറൊരു വാക്യമെടുത്തു് ചർച്ചചെയ്യുന്നു).

ഗുഹാം=നിഗൂഢസ്ഥാനം അതായതു് ഹൃദയാന്തർഭാഗം, പ്രവിഷ്ടൌ=പ്രവേശിച്ചിരിക്കുന്ന, ആത്മാനൌ=രണ്ടു ആത്മാക്കൾ അതായതു് പരമാത്മാവും ജീവാത്മാവും, തദ്ദർശനാത്=അപ്രകാരം വർണ്ണിക്കപ്പെട്ടിരിക്കകൊണ്ടു്, ഹി=യതഃ=എന്തുകൊണ്ടെന്നാൽ.

വിവരണം:— ഹൃദയാന്തർഭാഗത്തു് പ്രവേശിച്ചിരിക്കുന്നതായി വിവരിക്കപ്പെട്ടിരിക്കുന്നതു് രണ്ടു ആത്മാവാണു്. അതു് പരമാത്മാവും ജീവാത്മാവുമാണു്. കഠോപനിഷത്തിൽ ഇവരണ്ടും അപ്രകാരം വിവരിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതി നോക്കുക:—"ഋതം പിബന്തൌ സുകൃതസ്യലോകെ, ഗുഹാം പ്രവിഷ്ടൌ പരമേ പരാർദ്ധേ, ഛായാതപൌ ബ്രഹ്മവിദോ വദന്തി, പഞ്ചാഗ്നയോ യേ ച ത്രിണാ ചികേതാഃ"=ഹൃദയത്തിലെ അന്തരതമമായ ആകാശത്തിലിരിക്കുന്നവരും സ്വകർമ്മത്തിൻെറ ഫലത്തെ അനുഭവിക്കുന്നവരുമായി രണ്ടു് ആത്മാക്കളുണ്ടു് എന്നും അവ തമ്മിൽ വെളിച്ചവും നിഴലുമെന്നപോലെ സംബന്ധപ്പെട്ടിരിക്കുന്നു എന്നും ബ്രഹ്മവിത്തുക്കളും പഞ്ചാഗ്നിനിഷ്ഠന്മാരും മൂന്നു പ്രാവശ്യം നാചികേതാഗ്നിയെ ചയിക്കുന്നവരും പറയുന്നു.(കഠോപനിഷത് 1-3-1)

മേലുദ്ധരിക്കപ്പെട്ട ശ്രുതി പരമാത്മാവിനേയും ജീവാത്മാവിനേയുമാണു് നിർദ്ദേശിക്കുന്നതെന്നു് താഴെ പറയുന്ന രണ്ടുശ്രുതിവാക്യങ്ങൾകൊണ്ടു് സമർത്ഥിക്കപ്പെടുന്നു. 1-ാമത്തേതു്:—"തം ദുർദ്ദശം ഗൂഢമനുപ്രവിഷ്ടം ഗുഹാഹിതം"=അതിപ്രയത്നംകൊണ്ടറിയപ്പെടേണ്ടവനും ഗഹനഭാവത്തിൽ സർവ്വാന്തർഹൃദയസ്ഥിതനും ആയ അവനെ (ബ്രഹ്മത്തെ). (കഠോപ 1-2-12).

2-ാമത്തെ ശ്രുതി:—"യാ പ്രാണേന സംഭവത്യദിതിർ ദേവതാമയി, ഗുഹാം പ്രവിശ്യ,തിഷ്ഠന്തി യാ ഭൂതേഭിർവ്യജായത"=പ്രാണസഹിതം ആവിർഭൂതനും ദ്രഷ്ടാവും ഇന്ദ്രിയധർമ്മയുക്തനും ഹൃദയാന്തർസ്ഥിതനും ഭൂതങ്ങളോടുകൂടി ജനിച്ചുവനുമായ (ജീവാത്മാവു്). (കഠോപ-2-1-7.)

സൂത്രം 12. വിശേഷണാച്ച.

(11-ാം സൂത്രാധാരമായി ഒരു പ്രമാണമുപന്യസിക്കുന്നു.)

വിശേഷണാത് ച=വിശേഷണങ്ങൾകൊണ്ടും.

വിവരണം.—ശ്രുതിയിൽ ഈ ഭാഗത്തുപയോഗിച്ചിരിക്കുന്ന വിശേഷണങ്ങൾകൊണ്ടും 11-ാം സൂത്രത്തിൽ ഉദ്ധരിച്ച വാക്യത്തിൽ രണ്ടു ആത്മാക്കളെപ്പററി അതായതു ജീവാത്മാവിനേയും പരമാത്മാവിനേയുംപററി പറയുന്നതായിട്ടു് കാണാവുന്നതാണു്. എന്തുകൊണ്ടെന്നാൽ ഒരാളെ ഉപാസകനും അപരനെ ഉപാസ്യനുമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതി നോക്കുക:—"യഃ സേതുരീജാനാനാമക്ഷരം ബ്രഹ്മ യത് പരം"=യജ്ഞശീലന്മാർക്കു് ആധാരവും നിർവികാരനും പരമവുമായ ബ്രഹ്മവും. (കഠോപ.1-3-2.)

സൂത്രം 13. അന്തര ഉപപത്തേഃ.

(ഛാന്ദോഗ്യത്തിലെ (4-ാമദ്ധ്യായം 15-ാം ഖണ്ഡം) വേറൊരുഭാഗത്തെ ഉപാസനാവിധാനത്തെ അതായതു് ചക്ഷുസ്ഥിതപ്രതിപുരുഷനെ പരമാത്മാവിൻെറ പ്രതീകമായിട്ടു് എടുത്തു് ചർച്ചചെയ്യുന്നു.)

അന്തരഃ=അകത്തുള്ള, അതായതു് ചക്ഷുരിന്ദ്രിയാന്തർഗതനായ പുരുഷൻ, ഉപപത്തേഃ=പ്രയോജിതവിശേഷണങ്ങളുടെ ഔചിത്യംകൊണ്ടും.

വിവരണം:—ചക്ഷുരന്തർഗതനായ പുരുഷൻ എന്നതു് ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു. എന്തെന്നാൽ അപ്പോൾമാത്രമേ അതിനുപയോഗിച്ചിരിക്കുന്ന വിശേഷണങ്ങൾ യോജിക്കയുള്ളൂ. സംബന്ധിച്ച ശ്രുതി നോക്കുക:—"യ ഏഷോഽക്ഷിണി പുരുഷോ ദൃശ്യത ഏഷ ആത്മേതി ഹൊവാചൈതദമൃതമഭയമേതദ് ബ്രഹ്മേതി"=അക്ഷിയിൽ കാണപ്പെടുന്ന ഈ പുരു

ഷൻ ആത്മാവാകുന്നു; അവൻ അമൃതനും അഭയനും ബ്രഹ്മവു മാകുന്നു എന്നു പറഞ്ഞു. (ഛാന്ദോഗ്യം. 4-15-1).

സൂത്രം 14. സ്ഥാനാദിവ്യപദേശാച്ച.

(13-ാം സൂത്രാധാരമായി ഒരു യുക്തി ഉപന്യസിക്കുന്നു.).

സ്ഥാനാദി = പ്രതിഷ്ഠാനം മുതലായതു് അതായതു് സ്ഥാനം നാമം രൂപം ഇവ, വ്യപദേശാത് ച=വചനം ഹേതു വായിട്ടും.

വിവരണം:—ശ്രുത്യന്തരങ്ങളിലും ധ്യാനസൗകര്യത്തി നവേണ്ടി ബ്രഹ്മത്തിനു് സ്ഥാനവും നാമവും രൂപവും സങ്ക ല്പിക്കപ്പെടുന്നു. ആ സുസ്പഷ്ടവചനങ്ങളെക്കൊണ്ടും 13-ാം സൂ ത്രത്തിൽ പറഞ്ഞപ്രകാരം കണ്മണിയിൽക്കൂടെ പ്രകാശിക്കു ന്ന പുരുഷനും ബ്രഹ്മമാണെന്നു് വിശദമാകുന്നുണ്ടു്. വാക്യ ങ്ങൾ ഇവയാണു്:— (സ്ഥാനത്തിനു). "യശ്ചക്ഷുഷിതി ഷ്ഠൻ"=ചക്ഷുസ്ഥിതനായവൻ. (ബൃഹദാരണ്യകം. 3-7-18.)

(നാമത്തിനു്). "തസ്യോദിതി നാമ"=അവന്റെ പേർ 'ഉത്' അതായതു് ഉദ്ധാതാവു് എന്നാകുന്നു. (ഛാന്ദോഗ്യം 1-6-7.)

(രൂപത്തിനു്). "ഏഷ...ഹിരണ്യശ്മശ്രു"=ഇവൻ തേ ജോമയമായ ശ്മശ്രുവോടുകൂടിയവൻ. (ഛാന്ദോഗ്യം 1-6-6.)

സൂത്രം 15. സുഖവിശിഷ്ടാഭിധാനാദേവ ച.

(13-ാം സൂത്രാധാരയുക്തിവാദം തുടരുന്നു.)

സുഖവിശിഷ്ടഃ = ആനന്ദസ്വരൂപൻ, അഭിധാനാത് ഏവ ച=ആഖ്യാനം ചെയ്യപ്പെട്ടിരിക്കുന്നതുകൊണ്ടുതന്നേയും.

വിവരണം:—പ്രസ്തുത ഛാന്ദോഗ്യശ്രുതിയിൽ സത്യകാ മനും ശിഷ്യനായ ഉപകോശലനും തമ്മിലുള്ള സംവാദത്തിൽ തന്നേ 13-ാം സൂത്രത്തിൽ സൂചിപ്പിച്ച പുരുഷൻ (ആത്മാവു) ആനന്ദസ്വരൂപനെന്നു് അഭിധാനം ചെയ്യപ്പെട്ടിരിക്കുന്നു. എന്നാൽ ജീവാത്മാവിനെ അങ്ങിനെ വിവരിക്കാനിടയി ല്ലാത്തതുകൊണ്ടു സംഗതമായ ആത്മാവു് ബ്രഹ്മംതന്നെയെ ന്നു് അതു തെളിയിക്കുന്നു. ഈ ശ്രുതി നോക്കുക:—"പ്രാണോ ബ്രഹ്മ, കം ബ്രഹ്മ, ഖം ബ്രഹ്മ." = ബ്രഹ്മം പ്രാണനാണു്.

ബ്രഹ്മം ആനന്ദസ്വരൂപൻ, ആകാശവൽ അപരിമേയൻ, (ഛാന്ദോഗ്യം 4-10-5.)

(ഇതു് അക്ഷിപുരുഷന്റെ സ്വഭാവത്തെപ്പററി വിശദീകരിക്കാൻവേണ്ടി പറഞ്ഞതാണു്.)

സൂത്രം 16. അതഏവ ച തദ് ബ്രഹ്മ.

(13-ാം സൂത്രാനുകൂലമായ യുക്തിവാദം തുടങ്ങുന്നു.)

അത ഏവ ച=അതുകൊണ്ടുതന്നെയും അതായതു ആ ശ്രുതിയിൽതന്നെ അപ്രകാരം വിവരിക്കപ്പെട്ടിരിക്കകൊണ്ടു തന്നെയും, തദ് ബ്രഹ്മ=അതു് ബ്രഹ്മമാകുന്നു.

വിവരണം:— അതു്, അതായതു് അക്ഷിസ്ഥിതപുരുഷൻ ബ്രഹ്മമാകുന്നു. എന്തുകൊണ്ടെന്നാൽ 15-ാം സൂത്രത്തിൽ സൂചിപ്പിച്ച ഛാന്ദോഗ്യശ്രുതിയിലെ അതേഭാഗത്തുതന്നെ അതു് അപരിമേയ ആനന്ദസ്വരൂപമെന്നു് വിവരിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതി നോക്കുക:—"യദേവ വാകം തദേവ ഖം യദേവ ഖം തദേവ കം"=ആനന്ദം എന്താകുന്നു. അതു (അപരിമിതമായ) ആകാശം; ആകാശം യാതൊന്നോ, അതു് ആനന്ദം. (ഛാന്ദോഗ്യം 4-10-5.)

സൂത്രം 17. ശ്രുതോപനിഷത്കഗത്യഭിധാനാച്ച.

(13-ാം സൂത്രാനുകൂലയുക്തിവാദം തുടരുന്നു.)

ശ്രുതം=കേൾക്കപ്പെട്ട അല്ലെങ്കിൽ പരിചിത, ഉപനിഷത്=ബ്രഹ്മവിദ്യ, ഗതി=മാർഗ്ഗം അഥവാ പഥം, ശ്രുതോപനിഷത്കഗതി=ഉപനിഷത് അതായതു് ബ്രഹ്മവിദ്യാപരിജ്ഞാനികളാൽ ആശ്രിതമായ പഥം, അഭിധാനാത് ച=വിവരണംകൊണ്ടും.

വിവരണം:— ശ്രുതിയിൽ ഉപനിഷത്ജ്ഞാനികൾ അതായതു് ബ്രഹ്മജ്ഞാനികൾ ബ്രഹ്മലോകപ്രാപ്തിക്ക് പരിഗ്രഹിക്കുന്ന യാനത്തെപ്പററിയുള്ള വിവരണത്താലും അക്ഷിപുരുഷോപാസകനും ബ്രഹ്മോപാസകരുടെ യാനം അതായതു ദേവയാനംതന്നെ അംഗീകരിക്കുന്നതിനാലും അക്ഷിസ്ഥിത പുരുഷൻ ബ്രഹ്മംതന്നെയെന്നു് വ്യക്തമാകുന്നു. ബ്രഹ്മോപാസകരുടെ യാനത്തിനു് ഈ ശ്രുതി നോക്കുക:—"അഥോത്തരേണ

തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ വിദ്യയാത്മാനമന്വിഷ്യാദി ത്യമഭിജായന്തേ, ഏതദ്വൈ, പ്രാണാനാമായതനമേതദമൃത മഭയമേതത് പരായണമേതസ്മാന്ന പുനരാവർത്തന്തേ"= തപസ്സും ബ്രഹ്മചര്യവും ശ്രദ്ധയും വിദ്യയുംകൊണ്ട് ബ്രഹ്മത്തെ ആകാംക്ഷിക്കുന്നവർ ഉത്തരമാർഗ്ഗേണ (ദേവയാനത്തിലൂടെ) ആദിത്യനെ പ്രാപിക്കുന്നു. ഇതു് പ്രാണന്റെ (പഞ്ചപ്രാണ ന്റെ) ആശ്രയസ്ഥാനമാകുന്നു. ആശ്രയസ്ഥാനമാകുന്നു; ഇതു് അമൃതവും ഭയാതീതവും പുനരാവർത്തിരഹിതമായ പരമപദ വുമാകുന്നു. (പ്രശ്നോപനിഷത് 1-10.)

അക്ഷിസ്ഥിതപുരുഷോപാസകനാൽ സ്വീകരിക്കപ്പെ ടുന്ന യാനത്തിനു ഈ ശ്രുതി നോക്കുക:— "യ ഏഷ അക്ഷി ണി പുരുഷൊ ദൃശ്യത ഏഷ ആത്മേതി ഹൊവാചൈതദമൃത മഭയമേതദ് ബ്രഹ്മേതി,...സർവ്വേഷു ലോകേഷു ഭാതി യ ഏവം വേദ,...അഥയദു ചൈവാസ്മിഞ്ഛവ്യം കുർവ്വന്തി യദി ച നാർച്ചിഷമേവാഭിസംഭവന്തി,...ഏഷ ദേവപഥോ ബ്രഹ്മപ ഥ, ഏതേന പ്രതിപദ്യമാനാ ഇമം മാനവമാവർത്തം നാവർത്ത ന്തേ"=അക്ഷിയിൽ കാണപ്പെടുന്ന പുരുഷൻ ആത്മാവെന്നു് അവൻ പറഞ്ഞു. അതു് അമൃതവും ഭയാതീതവും ആകുന്നു, അതു് ബ്രഹ്മമാണു്,...ഈ പുരുഷനെ ഉപാസിക്കുന്നവൻ സർവ്വലോകങ്ങളിലും പ്രകാശിക്കുന്നു,...അവനുവേണ്ടി ഔർദ്ധ്വ ദേഹികക്രിയകൾ ചെയ്താലും ഇല്ലെങ്കിലും അവൻ (ഉടനേ) അർച്ചിരാദിമാർഗ്ഗത്തിലൂടെ ഗമിക്കുന്നു...ഇതു് ബ്രഹ്മപ്രാപ്തി ക്കുള്ള ദേവയാനമാകുന്നു; ഈ മാർഗ്ഗത്തെ വരിക്കുന്നതിനാൽ മർത്ത്യലോകത്തിലേക്കു് പുനരാവർത്തിയില്ല. (ഛാന്ദോഗ്യം. 4-15-1-ം, 4 മുതൽ 6 വരെയും.)

## സൂത്രം 18. അനവസ്ഥിതേരസംഭവാച്ച നേതരഃ.

(13-ാം സൂത്രാനുകൂലയുക്തിവാദം തുടരുന്നു.)

അനവസ്ഥിതേഃ=അസ്ഥിതത്വമില്ലാത്തതുകൊണ്ടു് അഥ വാ സ്ഥിതിചെയ്യുന്നതായി അറിയപ്പെട്ടിട്ടില്ലാത്തതുകൊണ്ടു്, അസംഭവാത് ച =സംഭാവ്യമല്ലാത്തതുകൊണ്ടു്, ന = അല്ല, ഇതരഃ (ബ്രഹ്മേതരഃ)=ബ്രഹ്മത്തിൽനിന്നു് അന്യമായ അതാ യതു് ജീവാത്മാ.

വിവരണം:— അക്ഷിപോലുള്ള ഒരു ശരീരാവയവത്തിൽ ജീവാത്മാവു് എല്ലായ്പ്പോഴും സ്ഥിതിചെയ്യുന്നതായി അനുഭവമില്ലാത്തതുകൊണ്ടും അമൃതത്വം മുതലായ അക്ഷിസ്ഥിതപുരുഷനു് ചേരുന്ന ഗുണങ്ങൾ അതിനു് ലബ്ധമായിരിക്കാൻ കഴിവില്ലാത്തതുകൊണ്ടും 13-ാം സൂത്രം ജീവാത്മാവിനെ സൂചിപ്പിക്കുന്നില്ല. അക്ഷിയിൽ അതു്(ജീവാത്മാവു) നിത്യവും പ്രകാശിക്കാത്തതുകൊണ്ടു് ഇവിടെ വിവക്ഷിച്ചിരിക്കുന്നതു് ബ്രഹ്മമത്രെ. അതിനാൽ അതു് ബ്രഹ്മത്തെയല്ലാതെ മറെറാന്നിനേയും നിർദ്ദേശിക്കുന്നില്ല.

## സൂത്രം 19. അന്തര്യാമ്യധി ദൈവാദി ലോകാദിഷുതദ്ധർമ്മവ്യപദേശാത്.

(ബൃഹദാരണ്യകശ്രുതിയിലെ ഒരു വാക്യമെടുത്തു് ചർച്ച് ചെയ്യുന്നു.)

അന്തര്യാമി=ആഭ്യന്തരനിയാമകൻ, അധിദൈവാദിലോകാദിഷു=ദേവലോകം മുതലായവയിൽ, തത് (തസ്യ)= അവൻെറ അതായതു് ബ്രഹ്മത്തിൻെറ, ധർമ്മ=വിശേഷണങ്ങൾ, വ്യപദേശാത്=വചനം ഹേതുവായിട്ടു്, തദ്ധർമ്മവ്യപദേശാത്=അവനു് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള വിശേഷണങ്ങൾകൊണ്ടു്.

വിവരണം:—(ബൃഹദാരണ്യകോപനിഷത്തിൽ) ദേവകൾ, ജീവികൾ, ഭൂതങ്ങൾ ഇവയെ അന്തസ്ഥിതനായിരുന്നു നിയന്ത്രണം ചെയ്യുന്നതായി വിവരിക്കപ്പെട്ടിരിക്കുന്നതു് ബ്രഹ്മമല്ലാതെ മറെറാന്നുമല്ലെന്നു് അവനു് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള വിശേഷണങ്ങളിൽനിന്നും കാണാവുന്നതാണു്. ഈ ശ്രുതി നോക്കുക:—"യഃ പൃഥിവ്യാം തിഷ്ഠൻ പൃഥിവ്യാ അന്തരൊ,യം പൃഥിവീ ന വേദ,യസ്യ പൃഥിവീ ശരീരം യ: പൃഥിവീമന്തരൊയമയത്യേഷതേ ആത്മാന്തര്യാമ്യമൃതഃ"=യാതൊരുവൻ ഭൂമിയിൽ സ്ഥിതനെങ്കിലും അതിൽനിന്നു് വേറിട്ടിരിക്കുന്നുവൊ; ഭൂമി യാതൊരുവൻെറ ശരീരമാണെങ്കിലും യാതൊരുവനെ ഭൂമി അറിയുന്നില്ലയോ, യാതൊരുവൻ അകത്തിരുന്നു ഭൂമിയെ നയിക്കുന്നുവോ അവനാണു് നീ ചോദിച്ച

അമൃതനായ ആത്മാവു്. അതായതു് അന്തൎയ്യാമിയായ പരമാത്മാവു്. (ബൃഹദാരണ്യക. 3-7-3.)

സൂത്രം 20. ന ച സ്മാൎത്തമതദ്ധൎമ്മാഭിലാപാത്.

(19-ാം സൂത്രാധാരമായി ഒരു യുക്തിവാദം പുറപ്പെടുവിക്കുന്നു.)

ന ച=അതുമല്ല, സ്മാൎത്തം=സാംഖ്യസ്മൃതിയിൽ പറയപ്പെട്ടിരിക്കുന്ന പ്രധാനം, അതദ്ധൎമ്മ=പ്രധാനത്തിനു് ചേരാത്തതായ വിശേഷണങ്ങൾ അതായതു് ഒരു സചേതനാത്മകത്തിനുള്ള ധൎമ്മങ്ങൾ, അഭിലാപാത്=പറഞ്ഞിരിക്കുന്നതുകൊണ്ടു്.

വിവരണം:—19-ാം സൂത്രത്തിൽ സൂചിതമായ അന്തൎയ്യാമി എന്ന പദം പ്രധാനത്തിനെ നിൎദ്ദേശിക്കുന്നില്ല, എന്തെന്നാൽ അചേതനമായ ജഡവസ്തുവിനു് ചേരാത്തതായ ശ്രവണം, ദൎശനം മുതലായ വിശേഷണങ്ങൾ അന്തൎയ്യാമിക്കുള്ളതായി പറയപ്പെടുന്നു. ഈ ശ്രുതി നോക്കുക:—"അന്തൎയ്യാമ്യമൃതോऽദൃഷ്ടോऽദ്രഷ്ടാശ്രുതഃ ശ്രോതാ"=അന്തൎയ്യാമി അമൃതനും ദൎശിക്കപ്പെടാത്ത ദ്രഷ്ടാവും, ശ്രവിക്കപ്പെടാത്ത ശ്രോതാവുമാണു് (ബൃഹദാരണ്യകം 3-7-23.)

സൂത്രം 21. ശാരീരശ്ചോഭയേऽപി ഹി ഭേദേനൈനമധീയതേ.

(19-ാം സൂത്രാധാരയുക്തിവാദം തുടരുന്നു.)

(ന=അങ്ങിനെയുമല്ല), ശാരീരഃ=ശരീരത്തോടുകൂടിയ ആത്മാവു് അല്ലെങ്കിൽ ദേഹവാൻ, ച=അപ്രകാരംതന്നെ അതായതു് 20-ാം സൂത്രത്തിലെപ്പോലെതന്നെ, ഉഭയേ=രണ്ടു് അതായതു് കാണ്വമാദ്ധ്യന്ദിനശാഖകളെ സംബന്ധിച്ചു് അപി=കൂടെ, ഹി=കൊണ്ടു് അല്ലെങ്കിൽ എന്തുകൊണ്ടെന്നാൽ, ഭേദേന=ഭേദംകൊണ്ടു് ഏനം=അവനെ അതായതു് ദേഹവാനെ, അധീയതേ=നിൎവ്വചിക്കുന്നു.

വിവരണം:—19-ാം സൂത്രത്തിൽ അന്തൎയ്യാമി (ആന്തരനിയന്താവു്) എന്ന പദം ശരീരാഭിമാനിയായ ആത്മാവെന്നും അൎത്ഥമാകുന്നില്ല; എന്തുകൊണ്ടെന്നാൽ കണ്വമാദ്ധ്യ

ദിനമെന്ന ശ്രുതിയുടെ രണ്ടു ശാഖകളും ആ ശാരീരികന്മാത്മാവിൽനിന്നും വ്യത്യസ്ഥമായിട്ടാണു് അൎത്ഥമാക്കിയിരിക്കുന്നതു്.

(കാണ്വന്മാർ "യ വിജ്ഞാനേ തിഷ്ഠൻ" അതായതു് വിജ്ഞാനത്തിൽ സ്ഥിതിചെയ്യുന്നവനെന്നും മാദ്ധ്യന്ദിനശാഖക്കാർ "യ ആത്മനി തിഷ്ഠൻ" ആത്മാവിൽ സ്ഥിതിചെയ്യുന്നവൻ എന്നുമാണൎത്ഥമാക്കിയിരിക്കുന്നതു്.)

സൂത്രം 22. അദൃശ്യത്വാദിഗുണകോ ധൎമ്മോക്തേഃ.

(ഇനി മുണ്ഡകശ്രുതിയിലെ ചില വാക്യങ്ങളെടുത്തു് ചൎച്ചചെയ്യുന്നു.)

അദൃശ്യത്വാദി=അദൃശ്യത്വംമുതലായതു, ഗുണകഃ=ഗുണങ്ങളുള്ള, ധൎമ്മഃ=ലക്ഷണങ്ങൾ അല്ലെങ്കിൽ വിശേഷണങ്ങൾ, ഉക്തേഃ=പറഞ്ഞിരിക്കകൊണ്ടു്, ധൎമ്മോക്തേഃ=ലക്ഷണങ്ങൾ പറഞ്ഞിരിക്കകൊണ്ടു്.

വിവരണം:—മുണ്ഡകോപനിഷത്തിൽ വിവരിച്ചിരിക്കുന്ന പ്രകാരം അദൃശ്യത മുതലായ ഗുണങ്ങളുള്ളവൻ ബ്രഹ്മമാകുന്നു; എന്തെന്നാൽ ഇവനു് ബ്രഹ്മത്തിന്റെ ലക്ഷണങ്ങളുള്ളതായിട്ടു് പറയപ്പെട്ടിരിക്കുന്നു. അദൃശ്യത്വാദിചിഹ്നങ്ങൾക്കു് ഈ ശ്രുതി നോക്കുക:— "യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവൎണ്ണം..."=അദൃശ്യവും അതായതു് ഇന്ദ്രിയഗോചരമല്ലാത്തവനും വേദ്യനല്ലാത്തവനും ഉല്പത്തിരഹിതനും ഗോത്രരഹിതനും ജാതിരഹിതനും (മുണ്ഡകോപനിഷത് 1-1-6.)

ബ്രഹ്മത്തിന്റെ ലക്ഷണങ്ങൾക്കു് ഈ ശ്രുതിനോക്കുക:—"യഃ സൎവ്വജ്ഞഃ സർവവിത്..."=യാതൊരുവൻ സൎവ്വജ്ഞനും സർവദർശിയും (മുണ്ഡകോപനിഷത് 1-1-9.)

സൂത്രം 23. വിശേഷണഭേദവ്യപദേശാഭ്യാംച നേതരൗ.

(22-ാം സൂത്രാലംബമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

വിശേഷണഭേദവ്യപദേശാഭ്യാം ച = വിശേഷണപരമായും ഭേദപരമായുമുള്ള പദപ്രയോഗംകൊണ്ടും, ന ഇതരൗ = മററു രണ്ടുമല്ല അതായതു് ജഡവസ്തുവും ജീവാത്മാവുമല്ല.

വിവരണം:- ജീവാത്മാവ് ജഡം ഈ രണ്ടിൽനിന്നും ബ്രഹ്മം വ്യത്യസ്ഥപ്പെടുത്തുന്ന വിശേഷണങ്ങളും വിഭേദങ്ങളും ശ്രുതി ഉപയോഗിക്കുന്നതുകൊണ്ടു് 22-ാംസൂത്രത്തിൽ സൂചിതനായവൻ ജീവനൊ ജഡമൊ ആയിരിക്കാൻപാടുള്ളതല്ല.

22-ാംസൂത്രത്തിൽ സൂചിപ്പിക്കപ്പെട്ട പുരുഷൻ ജീവാത്മാവല്ലെന്ന വ്യക്തമാക്കാൻവേണ്ടി ശ്രുതി ഏകനെ സർവ്വാത്മകത്വം മുതലായ വിശേഷഗുണങ്ങൾകൊണ്ടു വ്യത്യസ്തപ്പെടുത്തിയിരിക്കുന്നു. പ്രത്യുത, ജഡവസ്തുവല്ലെന്നു കാണിക്കാൻ ആ ഒരുവനും ജഡവും തമ്മിലുള്ള വ്യത്യാസത്തെ, 'അക്ഷരാൽ പരതഃ പരഃ' അതായതു് പുരുഷൻ നിർവ്വികാരമായ ജഡവസ്തുവേക്കാളും ഏററവും ശ്രേഷ്ഠനാകുന്നു എന്ന പദപ്രയോഗത്താൽ ശ്രുതി കാണിക്കുന്നു. (മുണ്ഡക. 2-1-2.)

## സൂത്രം 24. രൂപോപന്യാസാച്ച.

(22-ാംസൂത്രാലംബയുക്തിവാദം തുടരുന്നു.)

രൂപ = രൂപം, ഉപന്യാസാത് ച=വിവരണംകൊണ്ടും

വിവരണം:—22-ാംസൂത്രത്തിൽ സൂചിതനായ അദൃശ്യപുരുഷൻെറ (മുണ്ഡകശ്രുതിയിലെ) രൂപവിവരണത്താൽ ബ്രഹ്മമല്ലാതെ മറെറാന്നുമല്ലെന്നു വ്യക്തമാകുന്നു; എന്തുകൊണ്ടെന്നാൽ താദൃശരൂപങ്ങൾ ബ്രഹ്മത്തിനു മാത്രമേ സംഭാവ്യമാകയൊള്ളു.

സൂചിതരൂപവിവരണത്തിനു് ഈ ശ്രുതി നോക്കുക:- അഗ്നിർമ്മൂർദ്ധാ ചക്ഷുഷീ ചന്ദ്രസൂര്യൌ, ദിശഃ ശ്രോത്രേ വാഗ്വിവൃതാശ്ച വേദാഃ, വായുഃ പ്രാണോ ഹൃദയം വിശ്വമസ്യ പത്ഭ്യാം, പൃഥിവീഹ്യേഷ സർവ്വഭൂതാന്തരാത്മാ=ഈ പുരുഷൻെറ മൂർദ്ധാവ് അഗ്നിയും ചക്ഷുസ്സുകൾ ചന്ദ്രസൂര്യന്മാരും ശ്രോത്രങ്ങൾ ദിക്കുകളും വാക്കു് വിസ്തൃതങ്ങളായ വേദങ്ങളും പ്രാണൻ വായുവും ഹൃദയം വിശ്വവും പാദങ്ങൾ ഭൂമിയുമാകുന്നു; ഇവൻ സർവ്വഭൂതങ്ങളുടേയും അന്തരാത്മാവുമാകുന്നു. (മുണ്ഡക 2-1-4.)

## സൂത്രം 25. വൈശ്വാനരഃ സാധാരണ ശബ്ദവിശേഷാത്.

(ഈ സൂത്രം ഉപാസനയ്ക്കു് ശ്രുത്യുക്തമായ 'വൈശ്വാ

നരഃ' എന്ന പദം ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു എന്നു തെളിയിക്കാനാരംഭിക്കുന്നു.)

വൈശ്വാനരഃ=ജഠരാഗ്നി അതായതു് ബ്രഹ്മം, ഹിരണ്യഗർഭൻ, മഹദാത്മാ, വിശ്വരൂപൻ; സാധാരണ ശബ്ദ=സാധാരണ പദം, വിശേഷാത്=വിശേഷണങ്ങളിൽ.

വിവരണം:—വൈശ്വാനരനെ ഉപാസിക്കാൻ ശ്രുതിയിൽ ശാസിച്ചിട്ടുണ്ടു്. അതു് അഗ്നിയുടേയും സർവ്വഭൂതാത്മകൻെറ അതായതു ബ്രഹ്മത്തിൻെറയും സാധാരണ നാമമാണെങ്കിലും ഇവിടെ ശ്രുതിയിൽ യാതൊരുവൻെറ മൂർദ്ധാവു് അഗ്നി (ഭാസുരമായ ആകാശം) എന്നും മററുമുള്ള പ്രത്യേക ലക്ഷണങ്ങളാൽ നിർദ്ദിഷ്ടമായിരിക്കുന്നതുകൊണ്ടു് അതു ബ്രഹ്മത്തെ ലക്ഷ്യമാക്കി പ്രത്യേകം ഉപയോഗിച്ചിട്ടുള്ളതാണു്. ഈ ശ്രുതി നോക്കുക:—'തസ്യഹവാ ഏതസ്യാത്മനൊ വൈശ്വാനരസ്യ മൂർദ്ധൈവ സുതേജാഃ...'=ഈ വൈശ്വാനരനായ ആത്മാവിൻെറ മൂർദ്ധാവു് ഭാസുരമായ ആകാശമാകുന്നു. ഛാന്ദോഗ്യം (5-18-2.)

## സൂത്രം 26. സ്മര്യമാണമനുമാനം സ്യാദിതി.

(25-ാംസൂത്രാലംബനമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

സ്മര്യമാണം=സ്മൃതിയിൽ കഥിക്കപ്പെട്ടതു്, അനുമാനം=സൂചന, സ്യാൽ=ആകുന്നു, ഇതി=എന്തെന്നാൽ.

വിവരണം:—വൈശ്വാനരൻ ബ്രഹ്മമാകുന്നു. അതായതു് ഗുണസമ്പന്നനായ അഥവാ പരിച്ഛിന്നനായ ബ്രഹ്മമാകുന്നു. എന്തെന്നാൽ ശ്രുതിയിൽ പറയപ്പെട്ട താദൃശലക്ഷണങ്ങൾ അപ്രകാരമുള്ള നിർണ്ണയത്തെ സൂചിപ്പിക്കുന്നു. (ഇതു പരോക്ഷമായ ഒരു തെളിവേ ആകുന്നുള്ളു.)

ഉദ്ദിഷ്ടവിഷയത്തിലേയ്ക്കു് ഈ സ്മൃതി നോക്കുക:—
'യസ്യാഗ്നിരാസ്യം ദ്യൗ മൂർദ്ധാ ഖം നാഭിശ്ചരണൗ ക്ഷിതിഃ
സൂര്യശ്ചക്ഷുർദിശഃ ശ്രോത്രം തസ്മൈ ലോകാത്മനേനമഃ.'
=യാതൊരുവൻെറ വക്ത്രം അഗ്നിയും, മൂർദ്ധാവു് സ്വർഗ്ഗവും, നാഭി ആകാശവും, പാദം ഭൂമിയും, കണ്ണു് സൂര്യനും, ശ്രോത്രം ദിക്കുകളും ആകുന്നുവോ ആ ലോകാത്മാവിനായിക്കൊണ്ടു്

നമസ്കാരം. ഇതു നോക്കുക:—'അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ, പ്രാണാപാനസമായുക്തഃ പചാമ്യന്നം ചതുർവിധം'-ഞാൻ വൈശ്വാനരരൂപനായ ജഠരാഗ്നിയായി ഭവിച്ചിട്ടു് പ്രാണികളുടെ ദേഹത്തിലധിവസിച്ചുകൊണ്ടു് പ്രാണാപാനവായുക്കളോടു ചേൎന്നു ചതുർവിധമായ അന്നത്തെ പചിക്കുന്നു: (ഭ. ഗീത. 15-14.)

സൂത്രം 27. ശബ്ദാദിഭ്യോƒന്തഃപ്രതിഷ്ഠാനാച്ചേതി ചേന്ന തഥാ ദൃഷ്ട്യുപദേശാദസംഭവാത് പുരുഷമഭിധീയതേ.

(25-ാം സൂത്രധാരയുക്തിവാദം തുടരുന്നു.)

ശബ്ദാദിഭ്യഃ=വാക്കു മുതലായതുകൊണ്ടു് അതായതു സാധാരണയായി ജഠരാഗ്നിയെന്നൎത്ഥമുള്ള 'വൈശ്വാനരൻ' എന്ന പദവും അതിനെ സംബന്ധിച്ച മററു വചനങ്ങളും കൊണ്ടും, അന്തഃപ്രതിഷ്ഠാനാത് = അന്തരാവസ്ഥിതിയാൽ അതായതു് ആമാശയത്തിൽ സ്ഥിതിചെയ്യുന്നതായിട്ടുള്ള വിവരണത്താലും, ന=അല്ല അതായതു് ബ്രഹ്മമല്ല, ഇതി ചേത്=എന്നാണെങ്കിൽ, ന= അല്ല അതായതു് ആ ആക്ഷേപം വഹിക്കത്തക്കതല്ല, തഥാ=അപ്രകാരം അതായതു് ബ്രഹ്മമായിട്ടു്, ദൃഷ്ടി=വിചാരം, ഉപദേശാത്= (ശ്രുതിയിൽ) ഉപദേശിച്ചിരിക്കകൊണ്ടു് അസംഭവാത് = അസംഭാവ്യതകൊണ്ടു്, പുരുഷം=പുരുഷനെ, അഭിധീയതേ=പറയപ്പെട്ടിരിക്കുന്നു.

(ഈ സൂത്രത്തിൽ ഒരു ആക്ഷേപവും അതിൻെറ സമാധാനവും ഉൾക്കൊള്ളുന്നു. ആക്ഷേപഭാഗം ശബ്ദാദിഭ്യോƒന്തഃപ്രതിഷ്ഠാനാന്നേതിചേത് എന്നും സമാധാനം, ന തഥാ ദൃഷ്ട്യുപദേശാദസംഭവാത് പുരുഷമഭിധീയതേ എന്നുമാണു്.)

വിവരണം:—സാധാരണയായ അഗ്നിയെ നിൎദ്ദേശിക്കുവാനായി വൈശ്വാനരനെന്ന പദവും അതുസംബന്ധിച്ച മററു വചനങ്ങളുമുപയോഗിച്ചിരിക്കകൊണ്ടും ശ്രുതിയിൽ അതു ശരീരത്തിലവസ്ഥിതമാണെന്നു പറഞ്ഞിരിക്കകൊണ്ടും അതു ജഠരാഗ്നിയെന്നൎത്ഥമാകുന്നതല്ലാതെ ബ്രഹ്മമെന്ന

ത്ഥമാകുന്നില്ല എന്നാക്ഷേപിക്കയാണെങ്കിൽ, സമാധാനം അങ്ങിനെയല്ല, ആ ആക്ഷേപം സാധുവല്ല; എന്തുകൊണ്ടെന്നാൽ വൈശ്വാനരനെ ബ്രഹ്മമായിട്ടു വിചാരിക്കാൻ ശ്രുത്യുപദേശമുണ്ട്. കൂടാതെ ശ്രുതി അതു പുരുഷനെന്നഭിധാനം ചെയ്യപ്പെട്ടിട്ടുമുണ്ട്. ആ പദം ജഠരാഗ്നിക്ക യോജിക്കയുമില്ല.

ചുരുക്കം ഇതാണ്. വൈശ്വാനരനെന്ന പദംകൊണ്ട് അത്ഥമാകുന്നതു ജഠരാഗ്നിയെന്നോ സാധാരണയുള്ള അഗ്നിയെന്നോ ആകുന്നതുകൊണ്ടും അതു ശരീരാന്തഃസ്ഥിതമാണെന്നു ശ്രുതിയിൽ പറഞ്ഞിരിക്കകൊണ്ടും ജഠരാഗ്നിയെന്നല്ലാതെ ബ്രഹ്മമെന്നത്ഥമാകുന്നില്ല എന്നു വാദിച്ചേക്കാം. ഈ വാദം സാധുവല്ല. എന്തുകൊണ്ടെന്നാൽ ആദ്യമായി ധ്യാനത്തിൽ വൈശ്വാനരനെ ബ്രഹ്മദൃഷ്ട്യാ ഭാവനചെയ്യണമെന്നു ശ്രുതി അനുശാസിച്ചിരിക്കുന്നു. രണ്ടാമതായി ശ്രുതിയിൽ വൈശ്വാനരനെ പുരുഷനെന്ന് ആഖ്യാനം ചെയ്യപ്പെട്ടിരിക്കുന്നു. മൂന്നാമതായി ഈ രണ്ടു സംഗതികളും ജഠരാഗ്നിക്കോ സാധാരണയായ അഗ്നിക്കോ യോജ്യവുമല്ല.

സൂത്രം 28. അത ഏവ ന ദേവതാ ഭൂതം ച.

(25-ാംസൂത്രാലംബയുക്തിവാദം തുടരുന്നു.)

അത ഏവ=അതുകൊണ്ടുതന്നെ അതായതു 27-ാം സൂത്രത്തിൽ പറഞ്ഞപ്രകാരമുള്ള കാരണങ്ങളാൽ, ന=അല്ല ദേവതാ=ദേവൻ അതായതു അഗ്നിദേവൻ, ഭൂതം ച=മൂലവസ്തുവും അതായതു് പഞ്ചഭൂതങ്ങളിൽ ഒന്നും.

വിവരണം:—27-ാംസൂത്രത്തിൽ പറഞ്ഞ കാരണങ്ങളാൽ 25-ാംസൂത്രത്തിൽ സൂചിതമായപ്രകാരം 'വൈശ്വാനരൻ എന്ന പദം അഗ്നിയഭിമാനി ദേവതയേയൊ മൂലവസ്തുവായ അഗ്നിയേയൊ നിർദ്ദേശിക്കുന്നില്ല.

സൂത്രം 29. സാക്ഷാദപ്യവിരോധം ജൈമിനിഃ.

(25-ാം സൂത്രധാര വാദം തുടരുന്നു.)

സാക്ഷാത്=സാക്ഷാത്തായി അതായതു് വാക്കിൻെറ ധാത്വത്ഥത്തിൽനിന്ന് അതായതു് മൂലാത്ഥാനുസാരേണ

ഹിരണ്യഗർഭൻ അഥവാ വിശ്വാത്മാവു് അഥവാ മഹദാത്മാ, അപി=കൂടാതെ, അവിരോധം=വിരോധമില്ലായ്മ, ജൈമിനിഃ=പൂർവ്വമീമാംസാദർശനകർത്താവായ ജൈമിനി.

വിവരണം:—വൈശ്വാനരൻ എന്ന പദത്തിന്റെ ശബ്ദാർത്ഥം സർവ്വാത്മാക്കളുടേയും ആത്മാവായ വിശ്വാത്മൻ (ഹിരണ്യഗർഭൻ) എന്ന മൂലാർത്ഥം സ്വീകരിക്കുന്നതിനാൽ വൈശ്വാനരനെന്ന വാക്കിനാൽ ബ്രഹ്മത്തെ നിർദ്ദേശിക്കുന്നതിൽ അനുപപത്തിയില്ലെന്നു ജൈമിനി പറയുന്നു.

സൂത്രം 30. അഭിവ്യക്തേരിത്യാശ്മരത്ഥ്യഃ.

(25-ാം സൂത്രാധാരവാദം തുടരുന്നു.)

അഭിവ്യക്തേഃ=പ്രകാശിക്കഹേതുവായിട്ടു് അല്ലെങ്കിൽ മൂർത്തീകരിക്കഹേതുവായിട്ടു്, ഇതി=എന്നു്, ആശ്മരത്ഥ്യഃ= ആശ്മരത്ഥ്യനെന്ന ഋഷി.

വിവരണം:—ഉപാസകാനുഗ്രഹാർത്ഥം അപരിച്ഛേദ്യനായ ആത്മാവു്—ഈശ്വരൻ അല്ലെങ്കിൽ ഹിരണ്യഗർഭൻ—മനുഷ്യശരീരം ഹൃദയം മുതലായ പരിച്ഛിന്നസ്ഥാനങ്ങളിൽ താനേതന്നെ പരിച്ഛിന്നരൂപങ്ങളായി പ്രകാശിക്കുന്നു എന്നു ആശ്മരത്ഥ്യ ഋഷി പറയുന്നു. അതുകൊണ്ടു് വൈശ്വാനരൻ എന്ന പദം, ജഠരാഗ്നിയെന്നുകൂടി അർത്ഥമുണ്ടെങ്കിലും ബ്രഹ്മമെന്ന അർത്ഥത്തിൽ പ്രയോഗിക്കുന്നതുകൊണ്ടു് വിരോധമില്ല.

സൂത്രം 31. അനുസ്മൃതേർബാദരിഃ.

(25-ാംസൂത്രാധാരവാദം തുടരുന്നു.)

അനുസ്മൃതേഃ (അനുസ്മൃത്യർത്ഥം, ധ്യാനാർത്ഥം)=ധ്യാനത്തിനുവേണ്ടി, ബാദരിഃ=ബാദരി എന്ന ഋഷി.

വിവരണം:—ഈശ്വരധ്യാനസൗകര്യത്തിനായി അപ്രമേയാത്മാവിനെ ചിലപ്പോൾ അരമുഴമൊ മററൊ സ്ഥലത്തു അധിഷ്ഠാനം ചെയ്യത്തക്ക വലിപ്പത്തിലുള്ള ചെറിയ ദേഹമായും ചിലപ്പോൾ തല, പാദം, ഉടൽ, മററവയവങ്ങൾ ഇവയും ഇന്ദ്രിയങ്ങളുമുള്ള ഒരു മൂർത്തിയായും ഭാവനചെയ്യപ്പെടുന്നു എന്നു ബാദരിഋഷി പറയുന്നു. അതിനാൽ വൈശ്വാനരനെന്ന പദം ബ്രഹ്മത്തെ കുറിക്കാം.

## സൂത്രം 32. സമ്പത്തേരിതി ജൈമിനി-സ്തഥാഹി ദർശയതി.

(25-ാം സൂത്രാധാരവാദം തുടരുന്നു.)

സമ്പത്തേഃ ഇതി=ഈശ്വരസായൂജ്യാനുഭൂതിക്കുവേണ്ടി ധ്യേയവൈസ്ലപ്യത്തിനായിട്ടെന്നു്, ജൈമിനി=പൂർവ്വമീമാംസാകർത്താവായ ജൈമിനിമഹർഷി, ദർശയതി=ശ്രുതി വിധിക്കുന്നു.

വിവരണം:—ഈശ്വരസായൂജ്യലബ്ധിക്കായി ധ്യാതാവിൻെറ സ്വന്തശരീരത്തിലെ ഓരോ അവയവവും ഈശ്വരൻെറ അതാതവയവമായി ഭാവനചെയ്യപ്പെട്ടണമെന്നു് ജൈമിനിമഹർഷി പറയുന്നു. കൂടാതെ ശ്രുതിയും അതേധ്യാനവിധാനം നിർദ്ദേശിക്കുന്നുണ്ടു്.

ഈ ശ്രുതി നോക്കുക:—"മൂർദ്ധാനമുപദിശന്നുവാച ഏഷ വാ അതിഷ്ഠാ വൈശ്വാനര ഇതി"=തൻെറ മൂർദ്ധാവിനെ ചൂണ്ടികാണിച്ചുകൊണ്ടു് "ഇതാണു് ഏററവും ശ്രേഷ്ഠമായ വൈശ്വാനരൻ" അതായതു് വൈശ്വാനരൻെറ മൂർദ്ധാവു് എന്നു് (ഗുരു) പറഞ്ഞു. (വാജസനേയി ബ്രാഹ്മണം)

## സൂത്രം 33. ആമനന്തി ചൈനമസ്മിൻ.

(25-ാം സൂത്രാധാരവാദം സമാപിപ്പിക്കുന്നു.)

ആമനന്തി (വദന്തി)=പറയുന്നു അഥവാ ശാസിക്കുന്നു, ച =കൂടെ, ഏനം=ഇതിനെ അതായതു് ബ്രഹ്മഭാവനയിൽ വൈശ്വാനരനെ, അസ്മിൻ=ഈ ശരീരത്തിൽ.

വിവരണം:—25-ാം സൂത്രത്തിൽ പറഞ്ഞ വൈശ്വാനരനെ ബ്രഹ്മദൃഷ്ട്യാ ഈ (ഉപാസകൻെറ സ്വന്ത) ശരീരത്തിൽ ഉപാസിക്കണമെന്നു് ശ്രുതികളുംകൂടെ ശാസിക്കുന്നുണ്ടു്. വൈശ്വാനരൻ എന്ന പദം ബ്രഹ്മാർത്ഥത്തിൽ ശ്രുതിയിൽ ഉപയോഗിച്ചിരിക്കുന്നു എന്നു് ഇതുകൊണ്ടും കാണുന്നു. ഈ ശ്രുതി നോക്കുക:—"സയോഗമൈതമഗ്നിം വൈശ്വാനരം പുരുഷവിധം പുരുഷേ......അന്തഃപ്രതിഷ്ഠിതം വേദഃ"=ഈ വൈശ്വാനരാഗ്നിയെ (ഉപാസകൻെറ) ശരീരാന്തർഭാഗത്തു് ചേതനവൽ മൂർത്തീകരിച്ചു് സ്ഥിതിചെയ്യുന്നതായി ഉപാസിക്കുന്നവൻ.

## അദ്ധ്യായം 1. പാദം 3.

സൂത്രസാരം:—2-ാം പാദത്തിൽ ചർച്ചചെയ്യപ്പെടാത്ത ഈശ്വരധ്യാനത്തിന്ന് വിധിച്ചിട്ടുള്ള ചില ശ്രുതിവാക്യങ്ങളെ അവ അപരിച്ഛിന്നനായ ബ്രഹ്മത്തെ നിർദ്ദേശിക്കുന്നെന്ന് തെളിയിക്കാൻവേണ്ടി, ഇവിടെ എടുത്ത് ചർച്ച ചെയ്യുന്നു.

1-7 സൂത്രങ്ങൾ മുണ്ഡകശ്രുതിയിൽ വിവരിച്ചപ്രകാരം വിശ്വത്തിന്ന് ആസ്പദമായ ആത്മാവ് ബ്രഹ്മമെന്ന് കാണിക്കുന്നു.

8-ം9-ം സൂത്രങ്ങൾ ഛാന്ദോഗ്യശ്രുതിയിലെ 'ഭൂമാ' (മഹത്) ബ്രഹ്മമെന്നുപന്യസിക്കുന്നു.

10-12 സൂത്രങ്ങൾ ബൃഹദാരണ്യകശ്രുതിയിലെ 'അക്ഷരം' (അവിനാശി) ബ്രഹ്മമെന്ന് കഥിക്കുന്നു.

13-ാം സൂത്രം പ്രശ്നോപനിഷത്തിലെ "പുരിശയപുരുഷൻ" ബ്രഹ്മമാണെന്ന് പറയുന്നു.

14-23 സൂത്രങ്ങൾ ഛാന്ദോഗ്യശ്രുതിയിലെ ദഹരാകാശം (ഹൃദയാന്തരത്തിലുള്ള സൂക്ഷ്മഭാഗം) ബ്രഹ്മമാണെന്നു പറയുന്നു.

24-ം,40, 41 സൂത്രങ്ങൾ കഠോപനിഷത്തിലെ അംഗുഷ്ഠമാത്രപുരുഷൻ (പെരുവിരൽ പരിമാണപുരുഷൻ) ബ്രഹ്മത്തെ നിർദ്ദേശിക്കുന്നെന്നു കാണിക്കുന്നു.

25, 28-ം, 31, 39 സൂത്രങ്ങൾ വേദവിധിപ്രകാരം ദേവന്മാരും ശൂദ്രരെ ഒഴിച്ച് എല്ലാജാതി മനുഷ്യരും ബ്രഹ്മവിദ്യ അതായത് ബ്രഹ്മധ്യാനം പരിശീലിക്കുന്നതിനധികാരികളാണെന്നുള്ള ഒരാവാന്തരപ്രശ്നത്തെ ഉപക്ഷേപിച്ചു നിർണ്ണയം ചെയ്യുന്നു. ശൂദ്രപദംകൊണ്ട് ബ്രഹ്മജ്ഞാനേച്ഛയുദിക്കാത്ത മനുഷ്യവർഗ്ഗത്തെ അർത്ഥമാക്കുന്നു. (39-ാം സൂത്രാവസാനത്തിലെ ടീക നോക്കുക.)

29, 30 സൂത്രങ്ങൾ വേദങ്ങൾ നിത്യങ്ങളെന്ന സിദ്ധാന്തത്തെ സ്ഥാപിക്കുന്നു.

42-ാംസൂത്രം ഛാന്ദോഗ്യശ്രുതിയിലെ ആകാശം ബ്രഹ്മമല്ലാതെ മറെറാന്നുമല്ലെന്നു കഥിക്കുന്നു.

43-44 സൂത്രങ്ങൾ ബൃഹദാരണ്യകോപനിഷത് 4-3-ൽ പറയപ്പെടുന്ന പുരുഷൻ ജീവാത്മാവിൽനിന്ന് വ്യതിരിക്തവും ഉൽകൃഷ്ടവുമായ ബ്രഹ്മമാണെന്നും ബ്രഹ്മം ജീവാത്മാവിനെപ്പോലെ സുഷുപ്തി മരണം എന്നീ അവസ്ഥകളെ പ്രാപിക്കുന്നില്ലെന്നും ഈ അനുമാനം അതേ അദ്ധ്യായത്തിലെ 4-ാംബ്രാഹ്മണത്തിൽ കാണുന്നതും ബ്രഹ്മത്തെ ഉദ്ദേശിച്ചുള്ളതുമായ "സർവസ്യാധിപതിഃ,സർവസ്യേശാനഃ"എന്ന വചനങ്ങൾ കൊണ്ട് ദൃഢീകരിക്കപ്പെടുന്നു എന്നും പറയുന്നു.

സൂത്രം. 1. ദ്യുഭ്വാദ്യായതനം സ്വശബ്ദാത്.

(മുണ്ഡകശ്രുതിയിൽനിന്നും ഒരു വചനമെടുത്ത് ചർച്ച ചെയ്യുന്നു.)

ദ്യു = ദ്യോവ (സ്വർഗ്ഗം), ഭൂ = ഭൂമി, ആദി = മുതലായ ലോകങ്ങൾ, ആയതനം = ആശ്രയം അല്ലെങ്കിൽ അധിഷ്ഠാനം, സ്വ =സ്വന്ത, ശബ്ദാത് = വാക്കിൽനിന്നും.

വിവരണം:—സ്വർഗ്ഗം ഭൂമി ഏതാദൃശമററുലോകങ്ങൾ ഇവയ്ക്കു് ആശ്രയസ്ഥാനമായി മുണ്ഡകശ്രുതിയിൽ (താഴെ ഉദ്ധരിക്കപ്പെടുന്ന ഭാഗത്തു്) വിവരിക്കപ്പെടുന്ന പുരുഷൻ ബ്രഹ്മമാണെന്ന് അതേ വാക്യത്തിൽ പ്രയോഗിച്ചിരിക്കുന്ന ബ്രഹ്മത്തിൻെറ യഥാർത്ഥനാമമായ'ആത്മ'പദത്താൽ കാണാവുന്നതാണ്. ഇതിലേക്ക് ഈ ശ്രുതി നോക്കുക:—"യസ്മിൻ ദ്യോഃ പൃഥിവീചാന്തരീക്ഷമോതം മനഃ സഹപ്രാണൈശ്ച സർവൈഃ. തമേവൈകം വിജാനഥാത്മാനമന്യാ വാചോ വിമുഞ്ചഥാമൃതസ്യൈഷ സേതുഃ." യാതൊരുവനിൽ സ്വർഗ്ഗവും ഭൂമിയും ആകാശവും ഇന്ദ്രിയങ്ങൾ സഹിതം മനസ്സും ഓതപ്രോതമായിരിക്കുന്നുവോ ആ പരമാത്മാവിനെമാത്രം അനുഭവത്തിൽ വരുത്തുക; അന്യവചനങ്ങളെ ദൂരെ ത്യജിക്ക; ഈ പരമാത്മാവു് മൃത്യുവിൽനിന്ന് മോചനത്തിനുള്ള സേതുവാകുന്നു (മുണ്ഡകോപനിഷത് 2-2-5).

സൂത്രം 2. മുക്തോപസൃപ്യ വ്യപദേശാത്.

(1-ാം സൂത്രാധാരമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

—4—

മുക്ത = മോചിപ്പിക്കപ്പെട്ട, ഉപസൃപ്യ (പ്രാപ്യ) = പ്രാപിക്കേണ്ട സ്ഥാനം, വ്യപദേശാത് = പറയപ്പെട്ടിരിക്ക കൊണ്ട്.

വിവരണം:—1-ാം സൂത്രത്തിൽ സൂചിതമായ ആയതനം മുക്തന്മാൎക്കുള്ള പ്രാപ്യസ്ഥാനമെന്ന് മേൽപറഞ്ഞ മുണ്ഡകശ്രുതിയിൽ പറയപ്പെട്ടിരിക്കകൊണ്ട്, അതു് ബ്രഹ്മമെന്നുതന്നെ വിവക്ഷിതമാണ്. ഈ വചനത്തിന് ഈ ശ്രുതി നോക്കുക:—"യദാപശ്യഃ പശ്യതേ രുക്മവൎണ്ണം കൎത്താരമീശം പുരുഷം ബ്രഹ്മയോനിം, തദാ വിദ്വാൻ പുണ്യ പാപേവിധൂയ നിരഞ്ജനഃ പരമം സാമ്യമുപൈതി."= ജ്യോതിസ്സ്വരൂപനും ബ്രഹ്മാണ്ഡങ്ങളുടെ ബീജസ്ഥാനവും കൎത്താവും ഈശ്വരനുമായ പുരുഷനെ ദൎശിക്കുന്ന വിദ്വാൻ പുണ്യപാപബന്ധങ്ങളെയെല്ലാം വിട്ട് തള്ളിക്കളഞ്ഞു് നിൎമ്മലനായിട്ട് ഏററവും ഉൽകൃഷ്ടമായ സമത്വത്തെ (പരമശാന്തിയെ) പ്രാപിക്കുന്നു. (മുണ്ഡക -3-1-3.)

(ജ്യോതിസ്സ്വരൂപനായ പുരുഷൻ 1-ാം സൂത്രത്തിൽ സൂചിതമായ ആയതനം തന്നെയാണ്.)

സൂത്രം 3. നാനുമാനമതച്ഛബ്ദാത്.

(1-ാം സൂത്രാധാരവാദം തുടരുന്നു.)

ന = അല്ല, അനുമാനം = അൎത്ഥം അതായതു് സാംഖ്യദൎശനത്തിലെ പ്രധാനം, അതച്ഛബ്ദാത് = പ്രധാനത്തെ കുറിക്കുന്ന വാക്കൊന്നുമില്ലാത്തതിനാൽ.

വിവരണം:—1-ാം സൂത്രത്തിൽ സൂചിതമായ ആയതനം സാംഖ്യമതത്തിലെ പ്രധാനത്തെ നിൎദ്ദേശിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ വസ്തുനിൎദ്ദേശാൎത്ഥമാക്കത്തക്കവണ്ണമുള്ള ഒരു പദവും മേൽ ഉദ്ധരിച്ച മുണ്ഡകശ്രുതിയിലില്ല.

സൂത്രം 4. പ്രാണഭൃച്ച.

(1-ാം സൂത്രാധാരവാദം തുടരുന്നു.)

പ്രാണഭൃത് ച = സചേതനം അതായതു് ജീവാത്മാവ് [ന = അൎത്ഥമാകുന്നില്ല.]

വിവരണം:—1-ാം സൂത്രത്തിലെ ആയതനശബ്ദം സാംഖ്യത്തിലെ വസ്തുവെപ്പോലെയല്ലാതെ ചേതനത്വവും വ്യക്തി

ത്വവുമുള്ള ജീവാത്മാവെന്ന അർത്ഥത്തിലും ധരിക്കാൻ പാടി ല്ല; എന്തുകൊണ്ടെന്നാൽ മേല്പറഞ്ഞ മുണ്ഡകശ്രുതിയിൽ ആ അത്ഥത്തിൽ ഒരു വചനവുമില്ല.

സൂത്രം 5. ഭേദവ്യപദേശാച്ച.

(4-ാം സൂത്രാലംബവാദം തുടരുന്നു.)

ഭേദ = വ്യത്യാസം, വ്യപദേശാത് = വചനങ്ങൾകൊ ണ്ടു്, ച = കൂടാതെ.

വിവരണം:—അതുകൂടാതെ 1-ാം സൂത്രത്തിൽ സൂചി പ്പിച്ച ആയതനം ചേതനൻ അതായതു് ജീവാത്മാവു് ആയി രിക്കാൻ പാടില്ല. എന്തെന്നാൽ ആ മുണ്ഡകശ്രുതിതന്നെ ജീവാത്മാവും മേൽപറഞ്ഞ ആയതനവും തമ്മിൽ ഒരു സ്വവ്യ ക്തമായ വ്യത്യാസം വിവക്ഷിക്കുന്നുണ്ടു്. ആ വ്യത്യാസത്തി നു് 1-ാംസൂത്രത്തിലുദ്ധരിച്ച ശ്രുതിമന്ത്രം നോക്കുക. അവിടെ ജീവാത്മാവു് ജ്ഞാതാവും ആയതനം അതായതു് പരമാത്മാ വു് ജ്ഞേയവുമാണു്.

സൂത്രം 6. പ്രകരണാത്.

(1-ാം സൂത്രാധാരവാദം തുടരുന്നു.)

പ്രകരണാത് = വിഷയസന്ദർഭത്താൽ.

വിവരണം:—വിഷയസന്ദർഭംകൊണ്ടു് 1-ാം സൂത്ര ത്തിൽ സൂചിതമായ ആയതനം ബ്രഹ്മത്തെ നിർദ്ദേശിക്കു ന്നെന്നും ജീവാത്മാവിനെയല്ലെന്നും അറിയപ്പെടുന്നു

സൂത്രം 7. സ്ഥിത്യദനാഭ്യാഞ്ച.

(1-ാം സൂത്രാധാരവാദം പര്യവസാനിപ്പിക്കുന്നു.)

സ്ഥിതി = അസ്തിത്വം, അദനം = ഭുജിക്കൽ അതായ തു് കർമ്മഫലാനുഭവം, ച = കൂടെ, സ്ഥിത്യദനാഭ്യാഞ്ച = (മുണ്ഡകശ്രുതിയിൽ വിവരിച്ച പ്രകാരം) അസ്തിത്വവും ഭോക്തൃത്വവും നിർദ്ദേശിക്കപ്പെടുന്ന വചനങ്ങളാലും.

വിവരണം:—ദേഹസ്ഥനായ ജീവാത്മാവു് പൂർവകർമ്മ ഫലങ്ങളനുഭവിക്കുന്നു എന്നും പ്രത്യുത പരമാത്മാവു് പൂർവ കർമ്മബദ്ധനല്ലാത്തതിനാൽ ഫലാനുഭവരഹിതനായി ജീവാ ത്മാവോടുകൂടെ കേവലം സാക്ഷിയായി സമവർത്തിക്കുന്നതേ

ഉള്ള. സമവത്തനം ഭോക്തൃത്വം എന്നീ രണ്ടു വചനങ്ങളിൽ നിന്നും ജീവനും (ജീവാത്മാവും) അധിഷ്ഠാന ഭിന്നനായ ബ്രഹ്മവും (പരമാത്മാവും) തമ്മിലുള്ള വ്യത്യാസം വ്യക്തമാകുന്നുണ്ടു്. അതുകൊണ്ടും 1-ാം സൂത്രത്തിൽ സൂചിതമായ ആയതനം ജീവാത്മാവല്ല പ്രത്യുത, പരമാത്മാവായ ബ്രഹ്മമാണെന്നും തെളിയുന്നുണ്ടു്. മുണ്ഡകശ്രുതിയിലെ വചനത്തിന്റെ ഇതു് നോക്കുക:—"ദ്വാസുപർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ, തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോഽഭിചാകശീതി" = രണ്ടുപക്ഷികൾ (ജീവാത്മാവും പരമാത്മാവും) സംയുക്തന്മാരും സഖാക്കളുമായിട്ടു് ഒരേ സ്ഥാനമായ വൃക്ഷത്തിൽ (ശരീരത്തിൽ) അധിവസിക്കുന്നു; അവരിൽ ഒരുവൻ(ജീവാത്മാവു്) പിപ്പലത്തെ ആസ്വദിക്കുന്നു (അതായതു് പൂർവകർമ്മഫലമനുഭവിക്കുന്നു) മറേറവൻ (പരമാത്മാവു്) ഒന്നും ഭുജിക്കാതെ കേവലം സാക്ഷിയായി വർത്തിക്കുന്നു. (മുണ്ഡക. 3-1-1.)

സൂത്രം 8. ഭൂമാ സമ്പ്രസാദാദധ്യുപദേശാത്.

(ഛാന്ദോഗ്യശ്രുതിയിൽനിന്നും ഒരു വാക്യമെടുത്തു് ചർച്ചചെയ്യപ്പെടുന്നു.)

ഭൂമാ = അപരിമിതൻ അഥവാ പരിപൂർണ്ണൻ, സംപ്രസാദഃ = അബാധമായ ശാന്തി അല്ലെങ്കിൽ ആനന്ദം, അതിനാലപ്രകാരമുള്ള ആനന്ദം അനുഭവിക്കുന്നതായ സുഷുപ്തി, ഇവിടെ ആ അവസ്ഥയിൽ തനിച്ചുണർന്നിരിക്കുന്ന പ്രാണനെന്നർത്ഥമാകുന്നു, അധി = ഉപരി, സമ്പ്രസാദാദധി= സുഷുപ്ത്യാനുഭവാനന്ദത്തിൽ ഉപരിയായി അതിനാൽ പ്രാണനുമുപരിയായി, ഉപദേശാത് = ഉപദേശം ഹേതുവായിട്ടു് അഥവാ വിവരിച്ചിരിക്കകൊണ്ടു്.

വിവരണം:—ഭൂമാവെന്നതിന്റെ ബ്രഹ്മമെന്നർത്ഥമാകുന്നു, എന്തെന്നാൽ സുഷുപ്ത്യനുഭവാനന്ദത്താൽ ഇവിടെ സൂചിപ്പിച്ചിരിക്കുന്ന പ്രാണനേക്കാൾ ഭൂമാവു് ശ്രേഷ്ഠമാണെന്നു് ശ്രുതിയിൽ വിവരിക്കപ്പെട്ടിരിക്കുന്നു. ഛാന്ദോഗ്യശ്രുതിപ്രകാരം ഭൂമാവു് ആത്മാവിന്റെ പരമോച്ചാവസ്ഥ അതായതു് തുരീയാവസ്ഥയായ പരമാനന്ദമെന്നും അതു്

ഇവിടെ തൃതീയാവസ്ഥയായ സുഷുപ്തിയിൽ അനുഭൂതമാകുന്ന നിർബാധമായ ഉപശാന്തിയായി സൂചിപ്പിച്ചിരിക്കുന്ന പ്രാണനെ അതിക്രമിച്ചവനുമാകുന്നു; എന്തുകൊണ്ടെന്നാൽ ഈ അവസ്ഥയിൽ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടേയും വ്യാപാരങ്ങൾ നിന്നുപോകയും ഇവിടെ സമ്പ്രസാദമെന്നു് ആഖ്യാനം ചെയ്യപ്പെട്ടിരിക്കുന്ന പ്രാണൻമാത്രം ജാഗ്രത്തായിരിക്കയും ചെയ്യുന്നു. തൃതീയാവസ്ഥയായ സുഷുപ്തി നിർബാധമായ സുഖത്തെ തരുന്നെങ്കിലും തുരീയാവസ്ഥയായ നിത്യപരമാനന്ദത്തെ നൽകുന്നതല്ല. * ശ്രുതിപ്രകാരം ഭൂമാവു് പ്രാണനേക്കാൾ ഉപരിയും പ്രാണാതീതനും ആണെന്നു് ഛാന്ദോഗ്യോപനിഷത്തിൽ വിവരണരീതികൊണ്ടു് കാണാവുന്നതാണു്. നാരദൻ തനിക്കു് ബ്രഹ്മജ്ഞാനമുപദേശിക്കാൻ സനൽകുമാരമുഷിയോടു് പറഞ്ഞു. സനൽകുമാരന്റെ ഉപദേശം ബ്രഹ്മോപാസനയെ അതിസ്ഥൂലമായ രൂപത്തിൽ ആരംഭിച്ചു് അത്യന്തം സൂക്ഷ്മത്തിൽ അതായതു ഭൂമോപാസനയിൽ അവസാനിപ്പിച്ചു. ഈ അത്യന്തഉൽകൃഷ്ടവിധാനോപദേശത്തിനു മുമ്പായി ബ്രഹ്മത്തെ പ്രാണരൂപത്തിൽ ഉപാസിക്കാൻ പറയുന്നുണ്ടു്. ഭൂമാവു് പ്രാണനുപരിയായ ആത്മാവിന്റെ ഏററവും ശ്രേഷ്ഠാവസ്ഥയാണെന്നു് ഇതു് തെളിയിക്കുന്നു. കൂടാതെ അതേ അദ്ധ്യായത്തിൽ തന്നെ ഭൂമാവു് പ്രാണനേക്കാൾ വിശിഷ്ടമാണെന്നു് വ്യക്തമായി കാണിക്കുന്ന ഭാഗങ്ങളുണ്ടു്. (ഛാന്ദോഗ്യശ്രുതി. അദ്ധ്യായം 7-ഖണ്ഡങ്ങൾ 23-26).

---

* ബോധത്തിന്റെ താരതമ്യമനുസരിച്ചു് ആത്മാവിനു് നാലവസ്ഥാക്രമങ്ങളുണ്ടു്. (1) ബഹിർലോകബോധത്തോടിരിക്കുന്ന ജാഗ്രദവസ്ഥ, (2) സങ്കല്പലോകമായ മനോരാജ്യം മാത്രമുള്ള അർദ്ധബോധത്തോടു കൂടിയ സ്വപ്നാവസ്ഥ. (3) പൂർണ്ണഉറക്കമായ സുഷുപ്തി, (4) നിത്യപൂർണ്ണാവസ്ഥയായ ബ്രഹ്മാനുഭൂതിയെന്ന തുരീയം. നിർവാണമതാവലംബികൾ തുരീയാതീതമെന്നു് 5-ാമതൊരവസ്ഥ പരമാത്മാവിൽ ജീവാത്മാവു് ലയിക്കുന്നതായി പറയുന്നതു് അയുക്തവും നിരർത്ഥകവുമെന്നു് എതിർമതക്കാർ പറയുന്നു.

സൂത്രം 9. ധൎമ്മോപപത്തേശ്ച.

(8-ാം സൂത്രാലംബനമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

ധർമ്മ = സ്വഭാവം, ഉപപത്തേഃ ച = യോജിപ്പുകൊണ്ടും.

വിവരണം:—8-ാം സൂത്രത്തിൽ പറഞ്ഞ ഭൂമാവ് ബ്രഹ്മത്തെയല്ലാതെ മറെറാന്നിനേയും വിവക്ഷിക്കുന്നില്ല, എന്തെന്നാൽ അതിന് ആരോപിച്ചിട്ടുള്ള സ്വഭാവം ബ്രഹ്മത്തിന മാത്രമേ പററുകയൊള്ളൂ. നിക്ഷിപ്തസ്വഭാവത്തിന് ഈ ശ്രുതി നോക്കുക:—"യൊ വൈ ഭൂമാ തത് സുഖം നാൽപേ സുഖമസ്തി ഭൂമൈവ സുഖം."= യാതൊന്നു ഭൂമാവ് (അനന്തം) ആണോ അതു് ആനന്ദം, പരിമിതമായതിൽ തൃപ്തിയില്ല. അനന്തം മാത്രമേ ആനന്ദമാകയൊള്ളൂ. (ഛാന്ദോഗ്യം 7-23-1.) കൂടാതെ നോക്കുക:—"യൊ വൈ ഭൂമാ തദമൃതം" =അനന്തമായതു് യാതൊന്നോ അതു് അനശ്വരവുമാണു്. (ഛാ. 7-24-1.) ഇപ്രകാരം ബ്രഹ്മത്തിനുമാത്രം സംഗതമായ, സത്യം, സർവ്വവ്യാപി, സർവ്വാത്മാ മുതലായ മററു ധൎമ്മങ്ങൾ അല്ലെങ്കിൽ വിശേഷണങ്ങൾ ഭൂമാവിനു കല്പിച്ചിട്ടുള്ളതായ അനേകം ശ്രുതിവാക്യങ്ങൾ ഉദ്ധരിക്കാം. അതുകൊണ്ടു് ഭൂമാവ് ബ്രഹ്മമല്ലാതെ മറെറാന്നുമല്ല.

സൂത്രം 10. അക്ഷരമംബരാന്തധൃതേഃ.

(ബൃഹദാരണ്യകശ്രുതിയിൽനിന്നും ഒരു വാക്യമെടുത്തു് ചൎച്ചചെയ്യുന്നു.)

അക്ഷരം = അനശ്വരൻ, അംബര = ആകാശം, അന്ത= വരെ, ധൃതേഃ = ധരിക്കുന്നതുകൊണ്ടു്.

വിവരണം:—ബൃഹദാരണ്യകശ്രുതിയിൽ പറയപ്പെട്ട "അക്ഷരം" ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു; എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ ആദ്യമായി സൃഷ്ടിക്കപ്പെട്ട ആകാശമുൾപ്പെടെ സർവ്വത്തിനും അവൻ ആധാരമായിരിക്കുന്നു. ഈ ശ്രുതിനോക്കുക:—"കസ്മിന്നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേതി, സഹോവാചൈതദ്വൈ തദക്ഷരം ഗാർഗി ബ്രാഹ്മണാ അഭിവദന്തി" = ആരിലും ആരിൽകൂടേയുമാണു് ആകാശം

സ്ഥിതിചെയ്യുന്നതെന്നു് ഗാർഗി ചോദിച്ചു. അവൻ അതായതു് യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു, അല്ലയോ ഗാർഗി ആകാശത്തിനു തന്നെ ഓതപ്രോതമായിരിക്കുന്നവനെ അക്ഷരമെന്നു് ബ്രാഹ്മണർ അതായതു് ബ്രഹ്മജ്ഞാനികൾ ആഖ്യാനം ചെയ്യുന്നു. (ബൃഹദാരണ്യകം. 3-8-7-ം 8-ം.)

### സൂത്രം 11. സാ ച പ്രശാസനാത്.

(10-ംസൂത്രാലംബമായി യുക്തിവാദം ഉപന്യസിക്കുന്നു.)

സാ = അവൾ അതായതു് 10-ാം സൂത്രത്തിൽ പറഞ്ഞ ധൃതിഃ അതായതു് ആകാശത്തെ ധരിക്കുന്നതു് ബ്രഹ്മമാണെന്നതു്, ച = കൂടെയും, പ്രശാസനാത് = അമോഘനിയന്ത്രണത്താൽ.

വിവരണം:—10-ാം സൂത്രത്തിൽ ആകാശത്തെ ധരിക്കുന്നതായി പറയപ്പെട്ട അക്ഷരം ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു; എന്തുകൊണ്ടെന്നാൽ ബൃഹദാരണ്യകശ്രുതിയിൽ പറയപ്പെട്ടപ്രകാരം അക്ഷരത്തിന്റെ അമോഘനിയന്ത്രണത്തിൽ നിന്നും അതു് ഗ്രഹിക്കാവുന്നതാണു്. അമോഘനിയന്ത്രണത്തിനു് ഈ ശ്രുതി നോക്കുക:—"ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി സൂര്യാചന്ദ്രമസൗ വിധൃതൗ തിഷ്ഠതഃ"= ഈ അക്ഷരത്തിന്റെ പ്രശാസനത്താൽ അല്ലയോ ഗാർഗി സൂര്യചന്ദ്രന്മാർ (അന്തരീക്ഷത്തിൽ) വ്യാക്ഷിപ്തമായിരിക്കുന്നു എന്നതിൽനിന്നും ഗ്രഹിക്കാവുന്നതാണു്. (ബൃഹ. 3-8-9.)

### സൂത്രം 12. അന്യഭാവവ്യാവൃത്തേശ്ച.

(10-ാം സൂത്രാലംബവാദം സമാപിപ്പിക്കുന്നു.)

അന്യഭാവ = ബ്രഹ്മമെന്ന അർത്ഥമല്ലാതെ സാംഖ്യത്തിലെ പ്രധാനം, ജീവാത്മാവു് എന്നപോലെയുള്ള മറേറതെങ്കിലും വ്യാഖ്യാനം, വ്യാവൃത്തേഃ ച = നിഷേധം ഹേതുവായിട്ടും കൂടെ.

വിവരണം:—10-ാം സൂത്രത്തിൽ പറഞ്ഞ "അക്ഷരം" ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു. എന്തെന്നാൽ പ്രധാനം ജീവൻ എന്നിത്യാദി വ്യാഖ്യാനം നിഷേധിക്കപ്പെട്ടിരിക്കുന്നു എന്നതു് പ്രധാനത്തിനോ ജീവനോ ചേരാത്തതായ പിന്നീട്ടു വരുന്ന വചനങ്ങൾകൊണ്ടു് കാണുന്നു. മേൽ സൂചിതമായ

പിന്നീടുള്ള വചനങ്ങൾക്ക് ഈ ശ്രുതി നോക്കുക:—"തദ്വാ ഏതദക്ഷരം ഗാർഗ്ഗ്യദൃഷ്ടം ദ്രഷ്ടൃ ശ്രുതം ശ്രോത്രമതം മന്ത്ര വിജ്ഞാതം വിജ്ഞാതൃ, നാന്യദതോഽസ്തി ദ്രഷ്ടൃ നാന്യദതോഽസ്തി ശ്രോതൃനാന്യദതോഽസ്തിമന്തൃനാന്യദതോഽസ്തി വിജ്ഞാത്രേ തസ്മിന്നുഖല്വക്ഷരേ ഗാർഗ്ഗ്യാകാശഓതശ്ച പ്രോതശ്ചേതി" = അല്ലയോ ഗാർഗി ഈ അക്ഷരം കാണുന്നെങ്കിലും കാണപ്പെടാത്തവനും കേൾക്കുന്നെങ്കിലും കേൾക്കപ്പെടാത്തവനും സങ്കല്പിക്കുന്നെങ്കിലും സങ്കല്പിക്കപ്പെടാത്തവനും അറിയുന്നെങ്കിലും അറിയപ്പെടാത്തവനുമായിട്ടിരിക്കുന്നു; കാണുന്നതിനും കേൾക്കുന്നതിനും സങ്കല്പിക്കുന്നതിനും അറിയുന്നതിനും സമർത്ഥമായി മററൊന്നില്ല; അല്ലയോ ഗാർഗി നിശ്ചയമായും ഈ അക്ഷരത്തിലും അത്രുമുഖാന്തരവുമാണ് ആകാശം ഓതപ്രോതമായി സ്ഥിതിചെയ്യുന്നതു് (ബൃഹദാരണ്യക 3-8-11).

### സൂത്രം 13. ഈക്ഷതി കർമ്മവ്യപദേശാത് സഃ.

(പ്രശ്നോപനിഷത്തിൽനിന്നും ഒരു വാക്യമെടുത്തു് ചർച്ച്ചെയ്യുന്നു.)

ഈക്ഷതി = ദർശിക്കുന്നു, അല്ലെങ്കിൽ പ്രത്യക്ഷീകരിക്കുന്ന കർമ്മ = കർമ്മത്തിന്റെ വിഷയം, വ്യപദേശാത് = വചനം ഹേതുവായിട്ടു്, സഃ = അവൻ.

[ഇവിടെ "അവൻ" ശ്രുതിയിൽ ധ്യേയവസ്തുവായി പറയപ്പെട്ടിരിക്കുന്ന പുരുഷനെ കുറിക്കുന്നു. "യഃ പുനരേതം ത്രിമാത്രേണൈവോമിത്യേതേനൈവാക്ഷരേണ പരം പുരുഷമഭിധ്യായീത..."= മൂന്നുമാത്രകൾ അഥവാ അക്ഷരങ്ങൾ കൂടിയ ഓംകാരം പദസഹായത്താൽ പരമപുരുഷനെ വീണ്ടും ധ്യാനിക്കുന്നവൻ.]

വിവരണം:—ഇവിടെ 'സഃ' (അവൻ) എന്നുപറയുന്നതു് ബ്രഹ്മമാകുന്നു; എന്തുകൊണ്ടെന്നാൽ"അവൻ" ഈക്ഷതി എന്ന ക്രിയയ്ക്കു് വിഷയമായി പറയപ്പെട്ടിരിക്കുന്നു. ധ്യാനവിഷയം വെറും മനഃസങ്കല്പിതമായിരിക്കാം, എന്നാൽ ഈക്ഷണവിഷയം പരമാർത്ഥമായിരിക്കണം. അതുകൊണ്ടു്, മേലുദ്ധരിക്കപ്പെട്ട ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്ന പുരു

ഷൻ "കാണുന്നു" എന്നതിന്റെ വിഷയമായി പറയപ്പെട്ടിരിക്കകൊണ്ടു് അവൻ ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല. ഈ ശ്രുതി നോക്കുക.—"യഃ പുനരേതം ത്രിമാത്രേണൈവോമിത്യേതേനൈവാക്ഷരേണ പരം പുരുഷമഭിധ്യായീത......സ ഏതസ്മാജ്ജീവഘനാത് പരാത്പരം പുരിശയം പുരുഷം ഈക്ഷതേ." പ്രത്യുത അ, ഉ, മ് എന്ന മൂന്നുമാത്രകൾക്കൂടിയ ഓം എന്ന പൂർണ്ണപദസഹായസഹിതം പരമാത്മാവിനെ ധ്യാനിക്കുന്നവൻ ശരീരാന്തർനിഗൂഢസ്ഥാനം ഘനീഭൂതനായ ജീവാത്മാവിനേക്കാൾ ഉൽകൃഷ്ടനമായ പരമാത്മാവിനെ ദർശിക്കുന്നു. (പ്രശ്നോപനിഷത് 5-5.)

### സൂത്രം 14. ദഹര ഉത്തരേഭ്യഃ.

(ഛാന്ദോഗ്യശ്രുതിയിൽനിന്നും വേറൊരു വാക്യമെടുത്തു് ചർച്ചചെയ്യുന്നു.)

ദഹരഃ = അല്പം, ഇവിടെ ദഹരാകാശത്തെ അതായതു ഹൃദയത്തെ സൂചിപ്പിക്കുന്നു. ഉത്തരേഭ്യഃ = അനന്തരവചനങ്ങളിൽനിന്നു്.

വിവരണം:—ഛാന്ദോഗ്യശ്രുതിയിൽ പ്രസ്ഥാപിച്ചിരിക്കുന്ന ദഹരാകാശം ബ്രഹ്മത്തെ സൂചിപ്പിക്കുന്നെന്നു് ആ ശ്രുതിയിലെ മററു വചനങ്ങൾകൊണ്ടു് മനസ്സിലാവുന്നതാണു്. "യദിദമസ്മിൻ ബ്രഹ്മപുരെ ദഹരം പുണ്ഡരീകം വേശ്മ ദഹരോഽസ്മിൻ, അന്തരാകാശഃ തസ്മിൻ യദന്തഃ തദന്വേഷ്ടവ്യം തദ്വാവ വിജിജ്ഞാസിതവ്യമിതി" ഈ ബ്രഹ്മപുരത്തിൽ (ശരീരത്തിൽ) ഒരു ചെറിയ പുണ്ഡരീകഭവനം (ഹൃദയം) ഉണ്ടു്; അതിന്റെ സങ്കുചിതമായ ബിലാന്തരപൂരിതമായി സ്ഥിതിചെയ്യുന്നതു് അന്വേഷിക്കപ്പെടേണ്ടതും ചർച്ചചെയ്യപ്പെടേണ്ടതുമാണു്. (ഛാന്ദോഗ്യം 8-1-1.)

പിന്നീടുള്ള വചനങ്ങൾക്കു് നോക്കുക:— "യാവാൻ വാ അയമാകാശസ്താവാനേഷോഽന്തർഹൃദയ ആകാശ, ഉഭേ അസ്മിൻ ദ്യാവാപൃഥിവീ അന്തരേവ സമാഹിതേ." "ഏഷ ആത്മാപഹതപാപ്മാവിജരൊ വിമൃത്യുർവിശോകോ വിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ"="ഈ അന്തരാകാശം അതായതു് ഹൃദയാകാശം ബാഹ്യമായ ആകാശ

ത്തെപ്പോലെതന്നേ വിസ്തൃതമാകുന്നു. സ്വൎഗ്ഗത്തിനും ഭൂമിക്കും അതിൽ സ്ഥലമുണ്ട്" "ഈ ആകാശം അപൂൎണ്ണതാവിമുക്തനും ജരാ മരണം ദുഃഖം ക്ഷുത്ത് ദാഹം ഇവകളിൽനിന്നു മുക്തനും അമോഘകാമസങ്കല്പങ്ങളോടുകൂടിയവനുമാകുന്നു." (ഛാന്ദോഗ്യം 8-1-3ം, 5ം.)

### സൂത്രം 15. ഗതിശബ്ദാഭ്യാം തഥാഹി ദൃഷ്ടം ലിംഗം ച.

(14-ാം സൂത്രാവലംബമായി ഒരു വാദം ഉപന്യസിക്കുന്നു.)

ഗതി = പോക്ക് അല്ലെങ്കിൽ ലക്ഷ്യം, ശബ്ദ = വാക്ക്; ഗതിശബ്ദാഭ്യാം = ശ്രുത്യുക്തമായ "ബ്രഹ്മലോക" (അതായത് ബ്രഹ്മ ഏവ ലോക)എന്ന വചനവും അതുതന്നെ ലക്ഷ്യം അല്ലെങ്കിൽ പ്രാപ്യസ്ഥാനവും ആയതുകൊണ്ടും; തഥാ = തദ്വത് = അപ്രകാരം, ഹി = യതഃ = കൊണ്ട് അല്ലെങ്കിൽ എന്തുകൊണ്ടെന്നാൽ, ദൃഷ്ടം = കാണപ്പെട്ടതു് അല്ലെങ്കിൽ ഉപലബ്ധമായതു്, ലിംഗം ച = വിശേഷ ചിഹ്നവുംകൂടെ.

വിവരണം:—14-ാം സൂത്രത്തിൽ പറഞ്ഞ ദഹരാകാശം ബ്രഹ്മത്തെക്കുറിക്കുന്നു; എന്തെന്നാൽ അതു് സൎവ്വജീവാത്മാക്കളുടേയും അന്തസ്ഥാനം അതായതു് എല്ലാ ജീവാത്മാക്കളും ദിനംപ്രതി സുഷുപ്തിയിൽ വിശ്രാന്തിക്കായി ആശ്രയിക്കുന്ന സ്ഥാനമായി വിവരിക്കപ്പെട്ടിരിക്കയും, കൂടാതെ ജീവാത്മാക്കളുടെ ഗതി അഥവാ പ്രാപ്യസ്ഥാനമായ ബ്രഹ്മമാകുന്ന ലോകമെന്നൎത്ഥമുള്ള ബ്രഹ്മലോകമായി പറയപ്പെട്ടിരിക്കയും ചെയ്തിരിക്കുന്നു. ജീവാത്മാക്കളുടെ പ്രാപ്യസ്ഥാനം ബ്രഹ്മമെന്നും ബ്രഹ്മലോകമെന്ന പദം ബ്രഹ്മത്തിൻെറ വിശേഷചിഹ്നമെന്നും ശ്രുത്യാന്തരവാക്യങ്ങളാൽ സുവ്യക്തം ദൃഢീകരിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതി നോക്കുക:—"ഇമാഃ സൎവ്വാഃ പ്രജാ അഹരഹൎഗ്ഗച്ഛന്ത്യേതം ബ്രഹ്മലോകം ന വിന്ദന്ത്യനൃതേന ഹി പ്രത്യൂഢാഃ." = പരമാത്മാവായ ബ്രഹ്മലോകത്തെ പ്രതിദിനം (സുഷുപ്തിയിൽ) ഗമിക്കുന്ന ഈ എല്ലാ പ്രജകളും അസത്യപ്രതിഭാസങ്ങളാൽ മോഹിതരായിട്ട് അവനെ (ബ്രഹ്മത്തെ) അറിയുന്നില്ല. (ഛാന്ദോഗ്യം 8-3-2.) ശ്രുത്യാന്തര

ങ്ങളിലുള്ള ഏതാദൃശവാക്യത്തിനു് 1-ാമദ്ധ്യായം 1-ാംപാദം 10-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടിരിക്കുന്ന ശ്രുതി നോക്കുക. കൂടാതെ ബ്രഹ്മത്തിന്റെ വിശേഷചിഹ്നമായിട്ടു് ബ്രഹ്മലോകമെന്ന പദപ്രയോഗം കാണിക്കാൻ ഇവിടെ ഒരു മന്ത്രം ഉദ്ധരിക്കപ്പെട്ടിരിക്കുന്നു:—"ഏഷ ഏവ പരമ ആനന്ദ ഏഷ ബ്രഹ്മലോകഃ" = ഇതുതന്നെ പരമാനന്ദം—ഇതാകുന്നു ബ്രഹ്മലോകം അതായതു് ബ്രാഹ്മീസ്ഥിതി. (ബൃഹദാരണ്യകം 4-3-33). ഇവിടെ ബ്രഹ്മലോകം പരമാനന്ദം (ആനന്ത്യാനന്ദം) എന്നു് പറയപ്പെടുന്നു. ആയതു് ബ്രഹ്മത്തെക്കുറിക്കുന്ന പദമാകുന്നു.

### സൂത്രം 16. ധൃതേശ്ച മഹിമ്നോഽസ്യാ-സ്മിന്നുപലബ്ധേഃ.

(14-ാം സൂത്രയുക്തിവാദം തുടരുന്നു.)

ധൃതേഃ ച = ധാരണംചെയ്യുകൊണ്ടും അതായതു ആധാരമായിരിക്കകൊണ്ടും, മഹിമ്നഃ = മാഹാത്മ്യംകൊണ്ടു്, അസ്യ = ഇതിന്റെ അതായതു് ദഹരാകാശത്തിന്റെ, അസ്മിൻ = ഇതിൽ അതായതു് ബ്രഹ്മത്തിൽ, ഉപലബ്ധേഃ= അറിയപ്പെടാവുന്നതുകൊണ്ടു്.

വിവരണം:—സർവ്വലോകങ്ങളേയും ധരിക്കുന്നതിനുള്ള മഹത്വം ബ്രഹ്മത്തിനുമാത്രമേ യുക്തിയുക്തമായി വാസ്തവമാകയൊള്ളൂ എന്നതുകൊണ്ടു് 14-ാം സൂത്രത്തിൽ പറഞ്ഞ ദഹരാകാശം ബ്രഹ്മത്തെതന്നേ നിർദ്ദേശിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"സ സേതുർവിധൃതിരേഷാം ലോകാനാമസംഭേദായ" = സങ്കരമായ അവ്യവസ്ഥയെ പരിഹരിക്കാൻവേണ്ടി അവൻ ഈ ലോകങ്ങളുടെ സേതുവും ആശ്രയവുമാകുന്നു. (ഛാന്ദോഗ്യം 8-4-1). "ഏതസ്യവാഽക്ഷരസ്യ പ്രശാസനെ ഗാർഗി സൂര്യാചന്ദ്രമസൗ വിധൃതൌ തിഷ്ഠതഃ." പരിഭാഷയ്ക്കും സന്ദർഭത്തിനും ഈ പാദത്തിലെ 11-ാം സൂത്രം നോക്കുക.)

### സൂത്രം 17. പ്രസിദ്ധേശ്ച.

(14-ാം സൂത്രാലംബവാദം തുടരുന്നു.)

പ്രസിദ്ധേഃ ച = അതു നല്ലവണ്ണം അറിയപ്പെടുന്ന സംഗതിയാകകൊണ്ടും.

വിവരണം:—ശ്രുതിയിൽ ആകാശമെന്ന പദത്താൽ ബ്രഹ്മം നിർദ്ദേശിക്കപ്പെട്ടന്നെന്നുള്ള സംഗതി സുവിദിതമാകകൊണ്ടു് ദഹരാകാശം ബ്രഹ്മത്തെക്കുറിക്കുന്നു. കൂടുതൽ വിവരത്തിനു് 1-ാമദ്ധ്യായം 1-ാം പാദം 23-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു നോക്കുക.

സൂത്രം 18. ഇതരപരാമർശാത് സ ഇതി ചേന്നാസംഭവാത്.

(14-ാം സൂത്രാലംബവാദം തുടരുന്നു.)

ഇതര (ബ്രഹ്മേതര) = ബ്രഹ്മത്തേക്കൂടാതെയുള്ള അതായതു് ജീവാത്മാവു്, പരാമർശാത് = സംയോഗംകൊണ്ടു്, സഃ = അവൻ അതായതു ജീവാത്മാവു്, ഇതിചേത്=എന്നാണെങ്കിൽ, ന= അല്ല അഥവാ അങ്ങിനെയല്ല, അസംഭവാത് = സംഭവിക്കാനിടയില്ലാത്തതുകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമുണ്ടു്. ആക്ഷേപഭാഗം ഇതരപരാമാർശാത് സ ഇതിചേത് എന്നും സമാധാനം ന, അസംഭവാത് എന്നുമാണു്.)

വിവരണം:— ബ്രഹ്മപുരത്തിലെ 'ദഹരം' ജീവാത്മാവായ 'സമ്പ്രസാദവു്'മായി സംയോജിച്ചിരിക്കുന്നതായി അവധാരണം ചെയ്യപ്പെട്ടുന്നു എന്നും (താഴെ ഉദ്ധരിക്കപ്പെടുന്ന ശ്രുതി നോക്കുക) അതുകൊണ്ടു് 'ദഹരം' എന്നതു് പരമാത്മാവിനു് പകരമല്ല ജീവാത്മാവിനു പകരമാണു് നില്ക്കുന്നതെന്നു വാദിച്ചേക്കാം. സമാധാനം ഇതാണു്:-അങ്ങിനെ വരാൻ പാടില്ല, എന്തുകൊണ്ടെന്നാൽ കഴിഞ്ഞ 14-ാം സൂത്രത്തിൽ ഉദ്ധരിക്കപ്പെട്ട ഛാന്ദോഗ്യശ്രുതിയിൽ 8-3-5-ൽ 'ദഹര'ത്തിന്റെ വിശേഷണങ്ങൾ ജീവാത്മാവിന്റെ ഗുണധർമ്മങ്ങളായിരിക്കാൻ പാടുള്ളതല്ല. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"ഏഷ സമ്പ്രസാദോ/സ്മാച്ഛരീരാത് സമുത്ഥായ പരംജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യത ഏഷ ആത്മേതി" = ആനന്ദമയനായ ഈ ജീവാത്മാവു് (സുഷുപ്തിയിൽ) ഈ സ്ഥൂലശരീരത്തെവിട്ടു് സർവാതിരിക്തമായ ജ്യോതിസ്സിൽ പ്രവേശിച്ചു് ശരിയായ സ്വരൂപത്തെ പ്രാപിക്കുന്നു. ഇതാണു് പരമാത്മാവു്. (ഛാന്ദോഗ്യം

8-3-4.) ശ്രുതിയിൽ "സമ്പ്രസാദം" എന്ന പദം സുഷുപ്ത്യവസ്ഥയിലെ ജീവാത്മാവിനെ വിവക്ഷിക്കുന്നതിനുപയോഗപ്പെടുന്നതുകൊണ്ടു് അദ്ധ്യായവിഷയമായ "ദഹരാകാശം" എന്ന പദവും പരമാത്മാവിനേക്കാൾ ജീവാത്മാവിനേയാണ് നിർദ്ദേശിക്കുന്നതെന്നും ഒരാക്ഷേപം പുറപ്പെടുവിക്കാം. എന്നാൽ ഈ ദോഷപരിഹാരത്തിന്, ദഹരാകാശത്തിനുപയോഗിക്കപ്പെട്ടിരിക്കുന്ന വിശേഷണങ്ങൾ ജീവന്റെ സ്വഭാവത്തിനു് വിരുദ്ധമാകയാൽ ഈ ആക്ഷേപം സ്വീകാരയോഗ്യമല്ല. ആ വിശേഷണങ്ങൾക്കു ഈ പാദത്തിലെ 14-ാം സൂത്രവിവരണം നോക്കുക.

സൂത്രം 19. ഉത്തരാച്ചേദാവിർഭൂതസ്വരൂപസ്തു.
(14-ാം സൂത്രാലംബവാദം തുടരുന്നു.)

ഉത്തരാത് = ശ്രുതിയിലെ പിന്നീടുള്ള ഭാഗത്തിൽ നിന്നു്, ചേത് = എങ്കിൽ, ആവിർഭൂത = പ്രകാശിത, സ്വരൂപഃ = യഥാർത്ഥസ്വഭാവം, തു = എന്നാൽ.

(ഈ സൂത്രത്തിൽ രണ്ടുഭാഗങ്ങളുണ്ടു്, അതായതു് ഒരാക്ഷേപവും അതിന്റെ സമാധാനവും. ആക്ഷേപഭാഗം ഉത്തരാത് ചേത് എന്നും സമാധാനം ആവിർഭൂതസ്വരൂപസ്തു എന്നുമാണ്.)

വിവരണം:—അതേ ശ്രുതിയിൽ പിന്നീടൊരുഭാഗത്തു് (ഛാന്ദോഗ്യം 8-7-1.) മിക്കവാറും തുല്യമായ വാക്യത്തിൽ ജീവാത്മാവിനെപ്പററി നിരൂപിക്കപ്പെട്ടിട്ടുള്ളിടത്തു ഈ കഴിഞ്ഞ 18-ാം സൂത്രത്തിൽ സൂചിതമായ അപഹതപാപ്മാ, വിജരഃ, വിമൃത്യുഃ ഇത്യാദി വിശേഷണങ്ങൾതന്നെ ജീവാത്മാവിനും ഉപയോഗിച്ചിരിക്കുന്നതുകൊണ്ടു്, ദഹരാകാശം ബ്രഹ്മത്തേയല്ല ജീവാത്മാവിനേയാണു് നിർദ്ദേശിക്കുന്നതെന്നു് വാദിച്ചേക്കാം; അപ്പോൾ സമാധാനം, അവിടെ ജീവാത്മാവു് അതിന്റെ യഥാർത്ഥസ്വഭാവത്തിൽ വർണ്ണിക്കപ്പെട്ടിരിക്കയാണെന്നും അതുതന്നെയാണു് ബ്രഹ്മത്തിന്റെ സ്വഭാവവുമെന്നുമാണ്. അതുകൊണ്ടവിടെ വിവരണത്തിൽ അനൗചിത്യമില്ലെന്നുതന്നെയല്ലാ, വികാരങ്ങൾക്കും പാപാചരണങ്ങൾക്കും അധീനനും ജനനമരണങ്ങൾക്കും പ്രായാ

ധിക്യദുർബലതകൾക്കും വശഗനമായതിനാൽ ബദ്ധനായ ജീവാത്മാവിനുള്ളതാണു് ആ വിശേഷണങ്ങളെന്നു് കാണിക്കാൻ യാതൊന്നുമില്ല; അതിനാൽ 'ദഹരം' എന്ന പദത്താൽ ജീവാത്മാവു് നിർദ്ദേശിക്കപ്പെടാൻ പാടുള്ളതല്ല.

സൂത്രം 20. അന്യാർത്ഥശ്ച പരാമർശഃ.

(14-ാം സൂത്രാലംബവാദം തുടരുന്നു.)

അന്യാർത്ഥഃ ച = വേറൊരു കാര്യത്തിനായിട്ടും, പരാമർശഃ = വിവരണം.

വിവരണം:—ജീവാത്മാവിനെ പററിയുള്ള പരാമർശം (18-ാം സൂത്രം നോക്കുക) മറെറാരുദ്ദേശത്തിനാണു്, അതായതു് ജീവാത്മാവിൻെറ മോചനാനന്തരമുള്ള നൈസർഗികസ്ഥിതിയെ കാണിക്കാനായിട്ടാണു്.

സൂത്രം 21. അല്പശ്രുതേരിതി ചേത്തദുക്തം.

(14-ാം സൂത്രാലംബവാദം അവസാനിപ്പിക്കുന്നു)

അല്പ = ചെറിയ (പരിമിതമായ), ശ്രുതേഃ = ശ്രുതി ഹേതുവായിട്ടു്; അല്പശ്രുതേഃ = ശ്രുതി അതിനെ അല്പമെന്നു പറയുന്നതുകൊണ്ടു്; ഇതി ചേത് = എന്നാണെങ്കിൽ, തത് = അതു്, ഉക്തം = മുമ്പെ പറയപ്പെട്ടു; തദുക്തം=ഉത്തരം മുമ്പേ തന്നെ പറയപ്പെട്ടു.

(സൂത്രത്തിൽ രണ്ടുഭാഗങ്ങളുണ്ടു്, അതായതു് ഒരാക്ഷേപവും അതിൻെറ സമാധാനവും. അക്ഷേപം അല്പശ്രുതേരിതി ചേത് എന്നും സമാധാനം തദുക്തം എന്നുമാണു്.)

വിവരണം:—ശ്രുതിയിൽ 'ദഹരം' എന്നതു് അല്പത്വത്തെ കാണിക്കുന്നതുകൊണ്ടു് അതു് ബ്രഹ്മമെന്നർത്ഥമാകാൻ പാടില്ലെന്നു് വാദിച്ചേക്കാം. ഈ ആക്ഷേപം മുൻകൂട്ടിതന്നെ ഗ്രഹിച്ചു് 1. ാമദ്ധ്യായം 2-ാംപാദം 7-ാം സൂത്രത്തിൽ സമാധാനിച്ചിട്ടുണ്ടു്.

സൂത്രം 22. അനുകൃതേസ്തസ്യ ച.

(മുണ്ഡകശ്രുതിയിൽനിന്നും ഒരു വാക്യമെടുത്തു് ചർച്ച ചെയ്യുന്നു.)

അനുകൃതേഃ = അനുകരണം ഹേതുവായിട്ടു്, തസ്യ = അതായതു് താഴെ ഉദ്ധരിക്കപ്പെട്ടിരിക്കുന്ന ശ്രുതിയിലെ

4-ാംവരിയിലെ 1-ാമത്തെ വാക്കായ 'തസ്യ' (അവൻെറ അതായതു് ബ്രഹ്മത്തിൻെറ), ച = ഉം.

വിവരണം:— ഈ ജഗത്തിലുള്ള സർവ്വം പരിപൂർണ്ണനും നിർവികാരിയുമായ 'അവനിൽ' നിന്നും ലഭിച്ച പ്രതിഫലിതപ്രകാശത്താലാണു് പ്രകാശിക്കുന്നതു്; അതുകൊണ്ടു് 'ദഹരം' എന്നതു് വൃദ്ധിക്ഷയത്തിനു് അധീനനായ ജീവാത്മാവായിരിക്കാൻ പാടുള്ളതല്ല. ഈ വാക്യത്തിനു് ഈ ശ്രുതി നോക്കുക:—

"ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ വ്യോമ്നി ആത്മാ പ്രതിഷ്ഠിത"

*   *   *   *

"ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം<br>നേമാ വിദ്യുതോ ഭാന്തി കുതോ$f$യമഗ്നിഃ,<br>തമേവ ഭാന്തമനുഭാതി സർവം<br>തസ്യ ഭാസാ സർവ്വമിദം വിഭാതി."

= ഈ ആത്മാവു് വാസ്തവത്തിൽ ബ്രഹ്മപുരത്തിലെ ദിവ്യമായ ആകാശത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. (ഈ ആകാശം ദഹരംതന്നേയായിരിക്കണം) അവിടെ സൂര്യൻ പ്രകാശിക്കുന്നില്ല, ചന്ദ്രനാകട്ടെ നക്ഷത്രങ്ങളാകട്ടെ വിദ്യുത്തുകളാകട്ടെ പ്രകാശിക്കുന്നില്ല, പിന്നെ അഗ്നിയുടെ കാര്യം പറയണമൊ? സ്വയം പ്രകാശകനായ അവൻെറ പിമ്പെ സർവ്വംപ്ര കാശിക്കുന്നു; അവൻെറ പ്രകാശം കൊണ്ടാകുന്നു ഈ സർവ്വം പ്രകാശിക്കുന്നതു്. (മുണ്ഡകം.2-2-7., 10.)

## സൂത്രം 23. അപി ച സ്മര്യതേ.

(22-ാം സൂത്രാലംബമായി ഒരു യുക്തിവാദം തുടരുന്നു.)

അപി ച = കൂടാതെ, സ്മര്യതേ = സ്മൃതിയിൽ പറയപ്പെട്ടിരിക്കുന്നു,

വിവരണം:—കൂടാതെ സ്മൃതിയിൽ പറയപ്പെട്ടിരിക്കുന്നു. ജീവാത്മാക്കൾ പരമാത്മാവിൻെറ പ്രതിബിംബങ്ങളായിട്ടും പരമാത്മാവു് പരം ജ്യോതിസ്സായിട്ടുമുള്ള വിവരണം സ്മൃതിയിലും കാണപ്പെടുന്നു. ഈ സ്മൃതിനോക്കുക:— "ന തദ് ഭാസയതേ സൂര്യോ ന ശശാങ്കൊ ന പാവകഃ, യദ് ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ" = സൂര്യനാകട്ടെ ചന്ദ്രനാകട്ടെ അഗ്നിയാകട്ടെ ആ സ്ഥാനത്തെ പ്രകാശിപ്പിക്കുന്നില്ല,

അവിടെ ഒരിക്കൽ പ്രവേശിച്ചവർ തിരിച്ചുവരുന്നില്ല; അതാണ് എന്റെ സർവോൽകൃഷ്ടമായ സ്ഥാനം. (ഭഗവത്ഗീത 15-6.) പുനശ്ച 'യദാദിത്യഗതം തേജോ ജഗദ് ഭാസയതേ/ഖിലം യച്ചന്ദ്രമസി യച്ചാഗ്നൗ തത്തേജോ വിദ്ധി മാമകം"= സൂര്യഗോളത്തിൽ സ്ഥിതിചെയ്തുകൊണ്ട് സകലജഗത്തിനേയും പ്രകാശിപ്പിക്കുന്ന തേജസ്സും ചന്ദ്രനിലും അഗ്നിയിലും ഉള്ള പ്രകാശവും ആ തേജസ്സെല്ലാം എന്റേതാണെന്നറിക. (ഭഗവത്ഗീത15-12.)

### സൂത്രം 24. ശബ്ദാദേവ പ്രമിതഃ.

(കഠോപനിഷത്തിൽനിന്നും ഒരു വാക്യമെടുത്ത് ചർച്ച ചെയ്യുന്നു )

ശബ്ദാത് = വാക്കുകൊണ്ട് അതായത് കഠോപനിഷത്തിൽനിന്നും താഴെ ഉദ്ധരിക്കപ്പെട്ടിരിക്കുന്ന ഭാഗത്തുള്ള 'ഈശാന' (നിയാമകൻ) എന്ന ശ്രുതിവചനംകൊണ്ട്, ഏവ = തന്നെ, പ്രമിതഃ = പരിമിതം അതായത് പെരുവിരൽ പരിമാണമാത്രനായിട്ട് വർണ്ണിക്കപ്പെട്ടു.

വിവരണം:—കഠോപനിഷത്തിൽ പെരുവിരൽ പരിമാണമാത്രനായിട്ട് വിവരിക്കപ്പെട്ട ആത്മാവ് ബ്രഹ്മമാകുന്നു എന്ന് ശ്രുതിവചനമായ'ഈശാനഃ'പദത്താൽ അറിയാവുന്നതാണ്. ഇതിലേക്ക് ഈ ശ്രുതി നോക്കുക:—"അംഗുഷ്ഠമാത്രഃ പുരുഷോ മദ്ധ്യ ആത്മനിതിഷ്ഠതി, ഈശാനോ ഭൂതഭവ്യസ്യ..."= പെരുവിരൽ പരിമാണമാത്രനായ പുരുഷൻ ശരീരമദ്ധ്യത്തിൽ അതായത് ഹൃദയത്തിലിരിക്കുന്നു; അവൻ ഭൂതഭവിഷ്യത്തുകളുടെ നിയാമകനാകുന്നു. (കഠോപനിഷത് 2-1-12.)

### സൂത്രം 25. ഹൃദ്യപേക്ഷയാ തു മനുഷ്യാധികാരത്വാത്.

(24-ാം സൂത്രത്തിന്റെ ഒരു പരിച്ഛിന്നവിവരണം ഉപന്യസിക്കയും ഈശ്വരധ്യാനത്തിനുള്ള വിശേഷാധികാരം പ്രതിപാദനം ആരംഭിക്കയും ചെയ്യുന്നു.)

ഹൃദി = ഹൃദയത്തിൽ, അപേക്ഷയാ = ഹേതുവായിട്ട്, തു = എന്നാൽ, മനുഷ്യാധികാരത്വാത് = മനുഷ്യരുടെ അധികാരം ഹേതുവായിട്ട്.

വിവരണം:—പരമാത്മാവു് സർവ്വവ്യാപിയാണെങ്കിലും 21-ാം സൂത്രത്തിൽ പറഞ്ഞ ആത്മാവു്, സാധാരണയായി പെരുവിരൽ വലിപ്പമുള്ള മനുഷ്യഹൃദയത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു് പെരുവിരൽപരിമാണമാത്രനായി വിവരിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ എന്തുകൊണ്ടു് മനുഷ്യഹൃദയത്തിൽ മാത്രം സ്ഥിതിചെയ്യുന്നു എന്നു് പറഞ്ഞിരിക്കുന്നു? ഉത്തരം മനുഷ്യനുമാത്രമേ ഈശ്വരധ്യാനത്തിനധികാരമുള്ളു.

### സൂത്രം 26. തദുപര്യപി ബാദരായണഃ സംഭവാത്.

(ഈശ്വരധ്യാനത്തിന്റെ അധികാരവിവരണം തുടരുന്നു.)

തദുപരി =അതിനുമേൽ അതായതു് മനുഷ്യവർഗ്ഗത്തെക്കാൾ ഉപരി, അപി = കൂടെ, ബാദരായണഃ = ബാദരായണഋഷി, സംഭവാത് = ശക്യമായതുകൊണ്ടു്.

വിവരണം:—മനുഷ്യരേക്കാൾ വിശിഷ്ടരായ ദേവന്മാക്കും ശക്യമായതുകൊണ്ടു് അതായതു് അവക്കു് ഈശ്വരധ്യാനത്തിനു് വേണ്ട യോഗ്യതകളെല്ലാമുള്ളതുകൊണ്ടു് അവക്കും ബ്രഹ്മധ്യാനത്തിനധികാരമുണ്ടെന്നു് ബാദരായണഋഷി അഭിപ്രായപ്പെടുന്നു.

### സൂത്രം 27. വിരോധഃ കമ്മണീതി ചേന്നാനേകപ്രതിപത്തേർദർശനാത്.

(26-ാം സൂത്രത്തിനു് ഒരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

വിരോധഃ = അസംഗതി, കമ്മണി = പുണ്യകമ്മങ്ങളിൽ, ഇതിചേത് = എന്നാണെങ്കിൽ, ന =അല്ല അതായതു് ആ ആക്ഷേപം നിലനില്ക്കുന്നതല്ല, അനേക = അനേകം, പ്രതിപത്തേഃ = ധാരണത്തിന്റെ, ദർശനാത് = ശ്രുതിയിൽ കാണുന്നതുകൊണ്ടു്.

[ഈ സൂത്രത്തിൽ രണ്ടു ഭാഗങ്ങളുണ്ടു്—ഒരാക്ഷേപവും അതിനു് സമാധാനവും. ആക്ഷേപഭാഗം വിരോധഃ കമ്മണി ഇതി ചേത് എന്നും സമാധാനഭാഗം ന അനേക പ്രതിപത്തേഃ ദർശനാത് എന്നുമാണു്.]

—5—

വിവരണം:— ഒരു സ്ഥൂലരൂപം ഗ്രഹിക്കാതെ ഈശ്വരധ്യാനം സാദ്ധ്യമല്ലാത്തതിനാൽ ദേവന്മാക്ക് ഈശ്വരധ്യാനാധികാരമുണ്ടെങ്കിൽ അവക്ക് ഏതാദൃശശരീരങ്ങളുമുണ്ടെന്നു് സമ്മതിക്കേണ്ടിവരുന്നു; എന്നാൽ കമ്മങ്ങളിൽ അവരെ ആഹ്വാനംചെയ്യുമ്പോൾ അവർ അനേകസ്ഥലങ്ങളിൽ ഒരു ശരീരത്തിലോ രൂപത്തിലോ ഒരേ സമയത്താവിർഭവിക്കുന്നതു് അസംഗതമാകുന്നു. ഈ ആക്ഷേപം അടിസ്ഥാനരഹിതമാണ്. എന്തെന്നാൽ ഒരേ ദേവൻതന്നെ ഒരേ സമയത്തു് പല ശരീരങ്ങൾ ധരിച്ചിട്ടുള്ളതായി ശ്രുതി കാണിച്ചിട്ടുണ്ടു്. ഈ സമാധാനത്തിനു് ബൃഹദാരണ്യക, 3-9-1 മുതൽ 9 വരെ നോക്കുക.

## സൂത്രം 28. ശബ്ദ ഇതി ചേന്നാതഃ പ്രഭവാത് പ്രത്യക്ഷാനുമാനാഭ്യാം.

(26-ാം സൂത്രത്തിനു് വേറൊരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

ശബ്ദേ = വാക്യത്തിൽ അതായതു് വേദവാക്യങ്ങളിൽ, ഇതി ചേത് = എന്നവിധമെങ്കിൽ, ന = അല്ല(അതു യുക്തമല്ല), അതഃ = അതുകൊണ്ടു് അതായതു് ഈ വാക്യങ്ങളാൽ പ്രഭവാത് = ഉല്പത്തിഹേതുവായിട്ടു്, പ്രത്യക്ഷാനുമാനാഭ്യാം= പ്രത്യക്ഷം അതായതു് ശ്രുതി അനുമാനം അതായതു് സ്മൃതി—ശ്രുതിസ്മൃതികളിൽനിന്നു്.

[ഈ സൂത്രത്തിൽ രണ്ടു ഭാഗങ്ങളുണ്ടു്— ഒരാക്ഷേപവും അതിനു് സമാധാനവും. ആക്ഷേപം ശബ്ദ ഇതി ചേത് എന്നും സമാധാനം ന, അതഃ പ്രഭവാത് പ്രത്യക്ഷാനുമാനാഭ്യാം എന്നുമാണു്.]

വിവരണം:—പൂവ്വമീമാംസാദർശനത്തിൽ വേദവാക്യങ്ങൾ നിത്യമെന്നു് അതായതു് അനാദ്യന്തമെന്നു് തെളിയിച്ചിട്ടുണ്ടു്. എന്നാൽ ദേവന്മാക്ക് ശരീരങ്ങളുണ്ടെന്നു് പറയുന്നതായാൽ ജനനമരണങ്ങൾക്കധീനരായ ശരീരികളെപ്പോലെ അവക്കും ജനനമരണങ്ങളുണ്ടായിരിക്കണം; അതിനാൽ ഓരോ ദേവന്മാക്കുമുള്ള വൈദികവാക്കുകൾ അവരുടെ ജന്മത്തിനുമുമ്പുണ്ടായിരിക്കാൻ പാടില്ല; പ്രളയകാലത്തു് അവർ

ക്ഷയത്തെ പ്രാപിക്കുമ്പോഠം ആ വാക്കുകഠം ഏതെങ്കിലും ദേവന്മാരെ അഭിധാനംചെയ്യാൻ പാടുള്ളതുമല്ല. അതുകൊണ്ടു് വേദവാക്യത്തിന്റെ നിത്യത്വത്തിനു് ഹാനി വരുന്നു. ഏതാദൃശമായ ആക്ഷേപത്തിനു് സമാധാനം വേദവാക്യത്തെ സംബന്ധിച്ചു് താദൃശവിരോധം വരാൻപാടില്ലാ; എന്തുകൊണ്ടെന്നാൽ ഓരോ ദേവന്റെയും ഉത്ഭവം വേദവാക്യങ്ങളിൽ നിന്നാണെന്നു് ശ്രുതിയും സ്മൃതിയും രണ്ടും അഭിപ്രായപ്പെടുന്നു.

വേദവാക്യങ്ങഠം അനാദിയും നിശ്ചിതാർത്ഥയുക്തങ്ങളുമാണു്. ദേവന്മാരുടെ വൈദികനാമങ്ങഠം അവരുടെ വർഗ്ഗങ്ങളെയാണു് നിർദ്ദേശിക്കുന്നതു് അല്ലാതെ വ്യക്തികളെയല്ല; അതുകൊണ്ടു് ഓരോ വ്യക്തിദേവന്റെയും ഉല്പത്തിനാശങ്ങഠം അവരുടെ വർഗ്ഗങ്ങളെ ബാധിക്കാൻ പാടുള്ളതല്ല, അതിനാൽ വേദവാക്കുകളുടെ നിത്യത്വത്തെ അതു് ബാധിക്കയില്ല. ഈ ശ്രുതി നോക്കുക:—"ഏതെ ഇതി വൈ പ്രജാപതിർദേവാനസൃജത" = 'ഇവർ എന്ന വാക്കോടുകൂടെ പ്രജാപതി ദേവന്മാരെ സൃഷ്ടിച്ചു. ഈ സ്മൃതി നോക്കുക:— സർവ്വേഷാഞ്ച സ നാമാനി കർമ്മാണി ച പൃഥക് പൃഥക്, വേദശബ്ദേഭ്യ ഏവാദൗ പൃഥക് സംസ്ഥാശ്ച നിർമ്മമേ" = അവൻ (സൃഷ്ടികർത്താവു്) ആദിയിൽ വേദവാക്കുകളിൽനിന്നുംതന്നെ എല്ലാവരുടെയും വിഭിന്നനാമങ്ങളും കർമ്മങ്ങളും രൂപങ്ങളും സൃഷ്ടിച്ചു. (മനുസംഹിത. 1-21.)

സൂത്രം 29. അത ഏവ ച നിത്യത്വം.

(23-ാം സൂത്രത്തിൽനിന്നും ഒരവാന്തരവിഷയം അനുമാനിക്കുന്നു.)

അത ഏവ ച = അതേകാരണത്താലുംകൂടെ, നിത്യത്വം = നിത്യത.

വിവരണം:—28-ാം സൂത്രത്തിൽ പറഞ്ഞ കാരണങ്ങളാൽ തന്നെ വേദവാക്കുകളുടെ നിത്യത്വവും സ്ഥിരീകരിക്കപ്പെടുന്നു, അതായതു് എന്തെന്നാൽ ആ വാക്കുകഠം നിത്യവർഗ്ഗങ്ങളെ വിവക്ഷിക്കുന്നു.

### സൂത്രം 30. സമാനനാമരൂപത്വാച്ചാവൃത്താവപ്യവിരോധോ ദർശനാത് സ്മൃതേശ്ച.

(29-ാം സൂത്രാവലംബമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

സമാന = സമമായ, സമാനനാമരൂപത്വാത് = സമാനമായ നാമങ്ങളും രൂപങ്ങളും ഹേതുവായിട്ടുംകൂടെ, ആവൃത്തൗ അപി = പരിവർത്തിച്ചും അതായതു് കല്പംതോറും, അവിരോധഃ = വിരോധമില്ലായ്മ, ദർശനാത് = ശ്രുതിയാൽ, സ്മൃതേഃ ച = സ്മൃതിയാലും.

വിവരണം:—ഒരു സൃഷ്ടികല്പത്തിലെ നാമരൂപങ്ങൾ മറെറാന്നിലേതുപോലെതന്നെയാണെന്നു് ശ്രുതിസ്മൃതികളിൽ നിന്നും കാണപ്പെടുന്നതുകൊണ്ടു്, സൃഷ്ടിപ്രളയങ്ങൾ കല്പംതോറുമാവർത്തിച്ചുകൊണ്ടിരുന്നാലും വേദവാക്കുകളുടെ നിത്യതയ്ക്കു് വിരോധമില്ല. ഈ ശ്രുതി നോക്കുക:—"സൂര്യാചന്ദ്രമസൗ ധാതാ യഥാപൂർവമകല്പയത്"= സ്രഷ്ടാവു് പൂർവ കല്പങ്ങളിലെപ്പോലെ സൂര്യചന്ദ്രന്മാരെ സങ്കല്പിച്ചു് സൃഷ്ടിച്ചു. (ഋഗ്വേദം 10-190-3.) കൂടാതെ ഈ സ്മൃതിയും നോക്കുക:—"യഥാർത്താവൃതുലിംഗാനി നാനാരൂപാണി പര്യയേ, ദൃശ്യന്തേ താനി താന്യേവ തഥാ ഭാവായുഗാദിഷു" = ഓരോ ഋതുവിലെയും ചിഹ്നങ്ങൾ മുറയ്ക്കു് വീണ്ടും വീണ്ടും കാണപ്പെടുന്നതുപോലെ തന്നേ, പ്രാണികളും കല്പംതോറും വീണ്ടും വീണ്ടും ആവിർഭവിക്കയും ചെയ്യുന്നു.

### സൂത്രം 31. മധ്വാദിഷ്വസംഭവാദനധികാരം ജൈമിനിഃ.

(26-ാം സൂത്രത്തിനു് വേറൊരാക്ഷേപം പുറപ്പെടുവിക്കുന്നു.)

മധ്വാദിഷു = മധുവിദ്യ മുതലായതിൽ, അസംഭവാത് = സംഭവിക്കാൻ ശക്യമല്ലാത്തതുകൊണ്ടു്, അനധികാരം = അർഹതയില്ലായ്മ; ജൈമിനിഃ = പൂർവമീമാംസാദർശനകർത്താവായ ജൈമിനി ഋഷി.

വിവരണം:—പല പ്രകാരത്തിലുള്ള ഈശ്വരധ്യാനവിധാനങ്ങളായ മധുവിദ്യ മുതലായവയിൽ ഉപാസിക്കപ്പെ

ടേണ്ട ദേവന്മാർ സൂര്യനും മററു ദേവന്മാരുമായിരിക്കെ, അവർതന്നെ ഉപാസകന്മാരുമായിരിക്കാൻ സാദ്ധ്യമല്ല; അതു കൊണ്ടു് അവക്കു് ശ്രുതി വിധിച്ചിട്ടുള്ള ഈശ്വരോപാസനയ്ക്കധികാരമില്ലെന്നു് ജൈമിനി ഋഷി പറയുന്നു. എന്തുകൊണ്ടെന്നാൽ അവക്കു് അവരെതന്നെ ഉപാസിക്കാൻ കഴിയുന്നതല്ലെന്നു് സ്പഷ്ടമാണല്ലോ. (മധുവിദ്യയെപ്പററി ഛാന്ദോഗ്യോപനിഷത്തിൽ 3-ാമദ്ധ്യായം 1 മുതൽ 11 വരെ ഖണ്ഡങ്ങൾ നോക്കുക.) [ഈ സൂത്രം 33-ാം സൂത്രത്താൽ ഖണ്ഡിക്കപ്പെട്ടിട്ടുണ്ടു്.]

സൂത്രം 32. ജ്യോതിഷി ഭാവാച്ച.

(31-ാം സൂത്രത്തിലെ ആക്ഷേപത്തിനനുകൂലമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

ജ്യോതിഷി =ജ്യോതിസ്സുകളായി, ഭാവാത് ച = സ്ഥിതിഹേതുവായിട്ടും.

വിവരണം:—ആകാശത്തിൽ സൂര്യൻ മുതലായ ദേവന്മാരെപ്പോലെ ജ്യോതിസ്സുകളായി സ്ഥിതിചെയ്യുന്നതുകൊണ്ടും, കൂടാതെ ബ്രഹ്മോപാസനയ്ക്കു് അവശ്യം വേണ്ടതായ ശരീരം, ആഗ്രഹം മുതലായതു് അവക്കില്ലാത്തതുകൊണ്ടും, ദേവന്മാക്കു് ഈശ്വരധ്യാനത്തിനുള്ള അധികാരമുണ്ടായിരിക്കാൻ പാടുള്ളതല്ല.

സൂത്രം 33. ഭാവന്തു ബാദരായണോസ്തി ഹി.

(ഈ സൂത്രം മുൻരണ്ടുസൂത്രങ്ങളിലെ വാദങ്ങളെ ഖണ്ഡിക്കയും പ്രസ്തുത വിഷയം അവസാനിപ്പിക്കയും ചെയ്യുന്നു.)

ഭാവം = അധികാരം, തു = എന്നാൽ, ബാദരായണഃ= ബാദരായണഋഷി, അസ്തി = ഉണ്ടു്, ഹി = എന്തുകൊണ്ടെന്നാൽ.

വിവരണം:—ദേവന്മാക്കു് ബ്രഹ്മധ്യാനാധികാരമുണ്ടെന്നതിലേക്കു് ശ്രുതിയിൽ സൂചനകളുള്ളതുകൊണ്ടു് അവക്കധികാരമുണ്ടെന്നു് ബാദരായണഋഷി വിചാരിക്കുന്നു. ഒരു പ്രത്യേക ദേവനു്, ഉദാഹരണമായി സൂര്യനു്, ഒരു പ്രത്യേക വിധമായ ഈശ്വരധ്യാനത്തിനു്,ദൃഷ്ടാന്തമായി മധുവിദ്യക്കു് അധികാരമില്ലെന്നു് വന്നേക്കാം; എന്നാൽ മററു പ്രകാരത്തി

ലുള്ളവയ്ക്കധികാരമില്ലെന്ന് വിചാരിക്കാൻ ന്യായമില്ല. ആ കാലത്തിലെ ജ്യോതിസ്സുകൾ ഈശ്വരധ്യാനത്തിന് അവശ്യം വേണ്ട യോഗ്യതാസമ്പന്നന്മാരായ സ്വർഗ്ഗീയദേവന്മാരുടെ ബാഹ്യസ്ഫുടീകരണങ്ങളാണ്; അവക്ക് യഥേഷ്ടം ഏതു് രൂപവും ധരിക്കാമെന്ന് ശ്രുതിസ്മൃതികളിൽനിന്ന് വെളിപ്പെടുന്നുണ്ട്. ഈ ശ്രുതി നോക്കുക:— "തംവാ ഏതം ദേവാ ആത്മാനമുപാസതേ" = ദേവന്മാർ വാസ്തവത്തിൽ ആ ആത്മാവിനെ അതായതു് പരമാത്മാവിനെ ഉപാസിക്കുന്നു. (ഛാന്ദോഗ്യം. 8-12-6.)

സൂത്രം 34. ശുഗസ്യ തദനാദരശ്രവണാത് തദാദ്രവണാത് സൂച്യതേ ഹി.

(25-ാം സൂത്രത്തിലാരംഭിച്ച ഈശ്വരോപാസനാധികാരപ്രതിപാദനം തുടരുന്നു.)

ശുക് = ശോകഃ = വ്യസനം, അസ്യ = ഇവന്ന് അതായതു് താഴെ പറയുന്ന ജാനശ്രുതി രാജാവിന്ന്, തത് = തസ്യ = അവന്റെ അതായതു് ഹംസമായിവന്ന ഋഷിയുടെ, അനാദരശ്രവണാത് = നിന്ദാവാക്കുകൾ കേൾക്കയാൽ, തദാ=അപ്പോൾ, ആദ്രവണാത് = (ശോക)ആർത്തനായി സസംഭ്രമം ചെന്നതുകൊണ്ട്, സൂച്യതേ = സൂചിപ്പിക്കപ്പെടുന്നു ഹി = യതഃ = എന്തുകൊണ്ടെന്നാൽ.

വിവരണം:—ഹംസരൂപമായിവന്ന ഒരു ഋഷി ജാനശ്രുതിരാജാവിനെ ആക്ഷേപിച്ചതുകേട്ട ആ രാജാവു വ്യസനിച്ചു ഉടനെ രൈക്കമഹർഷിയുടെഅടുക്കൽ ഓടിച്ചെന്നു. ജാനശ്രുതി ശോകാർത്തനായി തന്റെ അടുക്കൽ ഓടിവന്നതുകൊണ്ട് രൈക്കൻ അവനെ(ജാനശ്രുതിയെ)ശൂദ്രൻ എന്നു വിളിച്ചു. അതിനാൽ ഈ ആക്ഷേപവചനംകൊണ്ട് ജാനശ്രുതി ശൂദ്രനെന്നു വരുന്നതല്ല. [കൂടാതെ വൈദികകാലത്തു് ശൂദ്രർ എപ്പോഴെങ്കിലും രാജാധിപത്യം വഹിച്ചതായി തെളിവില്ല.] 'ശുക്' എന്ന വാക്കിലെ 'ശു' എന്ന അക്ഷരം 'ദ്രവണ' എന്നവാക്കിലെ 'ദ്ര' എന്ന പ്രഥമാക്ഷരത്തോടുചേർത്താൽ 'ശുദ്ര' (ശൂദ്ര) എന്ന വാക്കുണ്ടാകുന്നു എന്നു മനസ്സിലാക്കണം. ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു് ജാനശ്രുതി രാജാവി

ൻെറയും രൈക്കമഹർഷിയുടേയും കഥയാകുന്നു.(ഛാന്ദോഗ്യം 4-1-3).

ജാനശ്രുതി എന്നൊരു രാജാവു് അർഹതയുള്ളവക്കു് ധാരാളം ദാനംചെയ്യുപതിവായിരുന്നു. ഒരു രാത്രിയിൽ ചില ഋഷിമാർ രാജാവിൻെറ മുമ്പാകെ ഹംസരൂപത്തിൽ വന്നു. അവരിലൊരാരം രാജാവിനെ സ്തുതിക്കയും അന്യൻ ബ്രഹ്മജ്ഞാനപ്രവീണനായ രൈക്വമഹർഷിയോടുപമിക്കത്തക്കവണ്ണം ബ്രഹ്മജ്ഞാനമില്ലാത്തതിനാൽ അത്ര പ്രശംസയ്ക്കർഹനല്ലെന്നു് ആക്ഷേപിക്കകയുംചെയ്തു. ഹംസം തന്നെപ്പററി ഇത്ര ആക്ഷേപമായി പറഞ്ഞതുകേട്ടു്, രാജാവു് അത്യന്തം ശോചിച്ചു. അടുത്ത ദിവസം രാവിലെ രൈക്വമഹർഷിയെ അന്വേഷിച്ചുകണ്ടു് അദ്ദേഹത്തോടു് ബ്രഹ്മജ്ഞാനോപദേശത്തിനപേക്ഷിച്ചു. മഹർഷി ആദ്യം രാജാവിനെ 'ശൂദ്ര'നെന്നു് വിളിച്ചു് അതിക്ഷേപിച്ചുവച്ചു; എന്നാൽ രാജാവിൻെറ ശ്രദ്ധകണ്ടു് ഒടുവിൽ പ്രദാനം ചെയ്തു.

മേൽ വിവരിക്കപ്പെട്ട കഥയിൽനിന്നു് ജാനശ്രുതി ശൂദ്രനെന്നു് വിളിക്കപ്പെട്ടു എങ്കിലും, മഹർഷി ആ വാക്കു പ്രയോഗിച്ചതു് പ്രത്യേക അർത്ഥത്തിലാണെന്നു് വ്യഞ്ജിക്കുന്നതുകൊണ്ടു് ജാനശ്രുതി ജന്മനാ ശൂദ്രനാണെന്നു് ഒട്ടുംതന്നെ തെളിയുന്നില്ല. (ഈ പ്രത്യേകഅർത്ഥമെങ്ങനെ സിദ്ധിച്ചെന്നു് മുമ്പേതന്നെ കാണിച്ചിട്ടുണ്ടു്—ശു+ദ്ര). ഇപ്രകാരം രൈക്വാചാര്യനിൽനിന്നും ജാനശ്രുതിക്കു് ബ്രഹ്മവിദ്യ ലഭിച്ച ഉദാഹരണത്താൽ ജന്മനാ ശൂദ്രരായവക്കു് ബ്രഹ്മവിദ്യക്കധികാരമുണ്ടെന്നു് വരുന്നില്ല.

### സൂത്രം 35. ക്ഷത്രിയത്വാവഗതേശ്ചോത്തരത്ര ചൈത്രരഥേന ലിംഗാത്.

(34-ാം സൂത്രാലംബനമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

ക്ഷത്രിയത്വാവഗതേഃ ച = അവൻെറ ക്ഷത്രിയത്വം നിർണ്ണയിക്കപ്പെട്ടിരിക്കകൊണ്ടും, ഉത്തരത്ര = പിന്നീടൊരിടത്തു അതായതു് ഛാന്ദോഗ്യത്തിൽ ജാനശ്രുതിരാജാവിൻെറയും രൈക്വമഹർഷിയുടെയും കഥയിൽ ഉത്തരഭാഗത്തു്,

ചൈത്രരഥഃ = അഭിപ്രതാരി എന്ന് പേരായ ഒരു ചിത്രരഥ വംശജാതൻ, ചൈത്രരഥേന = ക്ഷത്രിയരാജാവായ ചിത്രരഥകലജാതനായ അഭിപ്രതാരിയോടുകൂടെ,ലിംഗാത് = സൂചനകൊണ്ടു്.

വിവരണം:—ആ കഥാമൂലത്തിൽ പിന്നീടൊരിടത്തു് ജന്മനാ ക്ഷത്രിയനാണെന്നറിയപ്പെട്ടിരുന്ന ചൈത്രരഥകുടുംബത്തിലെ അഭിപ്രതാരിയുമായി ജാനശ്രുതി ഭോജനം കഴിച്ചതായി പറയുന്ന സംഗതിയിൽനിന്നും ജാനശ്രുതിയുടെ ക്ഷത്രിയത്വം അനുമാനിക്കപ്പെടുന്നു. അതിനാൽ ജാനശ്രുതി ശൂദ്രനല്ലായിരുന്നു. (ഇതിലേക്കു് ഛാന്ദോഗ്യം 4-ാമദ്ധ്യായം 1 മുതൽ 3 വരെ ഖണ്ഡങ്ങൾ നോക്കുക.)

## സൂത്രം 36. സംസ്കാരപരാമർശാത് തദഭാവാഭിലാപാച്ച.

(ശൂദ്രരുടെ ബ്രഹ്മവിദ്യാധികാരത്തെപ്പററിയുള്ള വാദം തുടരുന്നു.)

സംസ്കാരഃ = സംസ്കാരം,സംസ്കാരപരാമർശാത് = ഉപനയനസംസ്കാരാനന്തരം ബ്രഹ്മജ്ഞാനോപദേശം വിധിച്ചിരിക്കുന്നതിനാൽ, തദഭാവ (തസ്യ അഭാവ) = അതില്ലാത്തതിനാൽ അതായതു് ഉപനയനസംസ്കാരാഭാവത്താൽ, അഭിലാപാത് ച = വചനംകൊണ്ടും.

വിവരണം:—ഉപനയനസംസ്കാരാനന്തരംമാത്രം ബ്രഹ്മവിദ്യോപദേശം വിധിച്ചിരിക്കുന്നതുകൊണ്ടും അപ്രകാരമുള്ള സംസ്കാരം ശൂദ്രക്കു് നിഷേധിച്ചിരിക്കുന്നതുകൊണ്ടും ശൂദ്രക്കു ബ്രഹ്മവിദ്യയ്ക്കധികാരമില്ലെന്നു് തെളിയുന്നു. ഇതു് നോക്കുക:—"തം ഹോപനിന്യേ" = (ഉപദേശത്തിനു് മുൻപു് അവൻ) അവനെ ഉപനയിച്ചു. (ശതപഥബ്രാഹ്മണം 11-5-3-13.) ഇതു് നോക്കുക:—"ശൂദ്രശ്ചതുർഥോ വർണ്ണ ഏകജാതിഃ"..."ന ച സംസ്കാരമർഹതി" =ശൂദ്രൻ നാലാമത്തെ ജാതിയാണു്. ഏകജൻ...സംസ്കാരകർമ്മത്തിനർഹനല്ല. (മനുസംഹിത10-4-ാ, 126-ാ.)

സൂത്രം 37. തദഭാവനിർദ്ധാരണേ ച പ്രവൃത്തേഃ.

(ശൂദ്രരുടെ അർഹതയെപ്പററിയുള്ള വാദം തന്നെ തുടരുന്നു.)

തദഭാവ = അതിൻെറ അഭാവം അതായത്ു ശൂദ്രത്വമില്ലായ്ക, നിർദ്ധാരണേ ച = നിർണ്ണയത്തിലും, പ്രവൃത്തേഃ = അഭിലാഷത്താൽ അഥവാ അഭിരുചിയാൽ.

വിവരണം:—സത്യകാമൻ ശൂദ്രനല്ലെന്ന് ബോദ്ധ്യപ്പെട്ടതിനുശേഷമേ ഗൗതമൻ ആ ബാലനെ ഉപനയിച്ച് ബ്രഹ്മവിദ്യോപദേശത്തിന് ശിഷ്യനായി സ്വീകരിച്ചുള്ളൂ എന്നസംഗതിയാലും ശൂദ്രക്ക് ബ്രഹ്മവിദ്യയ്ക്കധികാരമില്ലെന്നു തെളിയുന്നു. ഇവിടെ സൂചിപ്പിച്ചിരിക്കുന്നത് ഗൗതമഋഷിയുടെയും ജബാലയെന്ന വിധവയുടെ പുത്രനായ സത്യകാമൻെറയും ഉപാഖ്യാനമാകുന്നു. സത്യകാമന് ഗുരുകുലത്തിൽ താമസിച്ചു ബ്രഹ്മചര്യമനുഷ്ഠിക്കേണ്ടിയിരുന്നതിനാൽ അവൻെറ ഗോത്രമെന്താണെന്ന് അവൻ അമ്മയോട് ചോദിച്ചു. ഭർത്താവിൻെറ ജീവിതകാലത്ത് അവർ സദാ ഗൃഹജോലിയിൽ ഏർപ്പെട്ടിരുന്നെന്നും ഭർത്താവിനോട് ഗോത്രത്തെപ്പററി ചോദിക്കുന്നതിനവസരം കിട്ടിയില്ലെന്നും തൻെറ മകൻെറ പേര് സത്യകാമനെന്നും തൻെറ പേര് ജബാലായെന്നും മാത്രമറിയാമെന്നുംഅവൻെറഅമ്മ ഉത്തരംപറഞ്ഞു. ബാലൻ അപ്പോൾ ഗൗതമഋഷിയുടെ അടുക്കൽ ചെന്ന് ബ്രഹ്മവിദ്യയ്ക്കപേക്ഷിച്ചു. ഗോത്രത്തെപ്പററി ഗൗതമൻ ചോദിച്ചപ്പോൾ തൻെറ മാതാവ് പറഞ്ഞപ്രകാരമെല്ലാം നിർവ്യാജമായി പറഞ്ഞു. "വത്സ! നീ ജന്മനാ ഒരു ബ്രാഹ്മണനാണെന്ന് ഞാൻ അറിയുന്നു, എന്തെന്നാൽ ബ്രാഹ്മണനല്ലാതെ മററാരുവനും ഇത്ര സരളമായി സത്യം പറയുകയില്ല; അതിനാൽ നിന്നെ ഞാൻ ഉപനയിക്കാം" എന്ന് ഗൗതമൻ സത്യകാമനോട് പറഞ്ഞു. മഹർഷി അവനെ ഉപനയിച്ച് ഉപദേശം നല്കി. (ഇതിലേക്ക് ഛാന്ദോഗ്യം 4-4 നോക്കുക.)

സൂത്രം 38. ശ്രവണാദ്ധ്യയനാർത്ഥ പ്രതിഷേധാത്.

(അതേ വാദം തുടരുന്നു.)

ശ്രവണ = കേൾക്കുക, അദ്ധ്യയന=പാരായണം ചെയ്ക, അർത്ഥ = അർത്ഥം ഗ്രഹിക്കുക, പ്രതിഷേധാത് = വിരോധിച്ചിരിക്കകൊണ്ടു് അതായതു് ശാസ്ത്രത്തിലെ നിഷേധവാക്യങ്ങളാൽ.

വിവരണം:—ശൂദ്രർ വേദങ്ങൾകേൾക്കുക പാരായണം ചെയ്ക അഥവാ ഗ്രഹിക്കുക ഇവ ചെയ്യുന്നതിനെപ്പററി ശാസ്ത്രത്തിൽ നിഷേധവിധികളുള്ളതിനാൽ വേദവിധിപ്രകാരമുള്ള ബ്രഹ്മജ്ഞാനത്തിനു അവക്കർഹതയില്ല. പ്രതിഷേധവിധിക്കു് ഇതു നോക്കുക:—"ശൂദ്രസമീപേ നാദ്ധ്യേതവ്യം" = (വേദം) ശൂദ്രസമീപത്തിൽ അദ്ധ്യയനംചെയ്യരുതു്. (അത്രസ്മൃതി 4-70,99.)

## സൂത്രം 39. സ്മൃതേശ്ച.

(ശൂദ്രാധികാരത്തെപ്പററിയുള്ള വാദം ഇവിടെ അവസാനിപ്പിക്കുന്നു.)

സ്മൃതേഃ ച = സ്മൃതിയിലും അതായതു് സ്മൃതിയിലും പ്രതിഷേധിച്ചിരിക്കകൊണ്ടു്.

വിവരണം:—(38-ാം സൂത്രത്തിൽ പറഞ്ഞ പ്രകാരം) സ്മൃതിയിലും അപ്രകാരമുള്ള പ്രതിഷേധവിധിയുണ്ടു്. ഈ സ്മൃതി നോക്കുക:—"ന ശൂദ്രായ മതിം ദദ്യാത്" = ശൂദ്രനു് ബ്രഹ്മവിദ്യോപദേശം ചെയ്യരുതു്.

[30—39വരെ സൂത്രങ്ങളിൽ വേദവിധിപ്രകാരം ശൂദ്രക്കു് ബ്രഹ്മവിദ്യോപദേശം ചെയ്യരുതെന്നു് പ്രതിപാദിച്ചു തെളിയിച്ചിട്ടുണ്ടു്. ബാദരായണാചാര്യരുടെ ഈ തീർച്ചക്കു് സന്ദേഹമില്ല. എന്നാൽ ലോകത്തിലെ ഏററവും ഉദാരവും സാർവ്വജനീനവുമായ ശ്രുതികൾ ഏതെങ്കിലും ബ്രഹ്മജിജ്ഞാസുവിനോടു് ജന്മകാരണത്താൽ മാത്രം നിർദ്ദയമായിരിക്കമെന്നു് വിചാരിക്കുന്നതു് യുക്തിയുക്തമല്ല. അതിനാൽ ശൂദ്രജാതിയെ ഇവിടെ നിഷേധിച്ചിരിക്കുന്നു എന്നു് വിചാരിക്കാൻ പാടില്ല. ഒരുവൻെറ ജാതി അവൻെറ സ്വഭാവംകൊണ്ടുമാത്രം അറിയപ്പെടുന്നു. ഇതു് 37-ാം സൂത്രത്തിൽ പറഞ്ഞ സത്യകാമൻെറ സാഗതിയിൽനിന്നും തെളിയുന്നു. അവിടെ സത്യകാമൻെറ സത്യസന്ധതയും സര

ളതയും കൊണ്ടു് അവൻ ബ്രാഹ്മണജാതിയിലുള്ളവനെന്നു് ഗൗതമൻ നിശ്ചയിച്ചു. സ്വഭാവംകൊണ്ടും ഒരു ജാതിയിൽ ഉയൎന്ന ഒരു ജാതിയിൽ ഉൾപ്പെടുത്തിയിട്ടുള്ളതിനു് ദൃഷ്ടാന്തങ്ങൾ പ്രസിദ്ധമാണു്. വിശ്വാമിത്രമഹർഷിയുടെ കഥ ഇതിലേയ്ക്കൊരുദാഹരണമാണു്. ക്ഷത്രിയജാതനായ അദ്ദേഹം തന്റെ തപസ്സും യമനിയമാദികളുംകൊണ്ടു് ബ്രാഹ്മണനായിത്തീൎന്നു. 'ശൂദ്ര' എന്ന പദത്തിനു് ശബ്ദതഃ ശോകകഥതനെന്നൎത്ഥമാണെന്നു് ജാനശ്രുതിരാജാവിന്റെയും രൈക്വമഹർഷിയുടെയും കഥ സംബന്ധിച്ചു് 'ശുഗസ്യ...സൂച്യതേ (34-ാം സൂത്രം) എന്നതു് വ്യാഖ്യാനിച്ചതിൽനിന്നും കാണാവുന്നതാണു്. അവിടെ ജാനശ്രുതി ശൂദ്രൻ (ശോകാൎത്തൻ) ആണെന്നുള്ള കാരണത്താൽ മഹർഷി അയാൾക്കു് ബ്രഹ്മവിദ്യ നിഷേധിച്ചു. ബ്രഹ്മവിദ്യാൎത്ഥിയുടെ അംഗീകാരത്തിനു് അതൊരു അയോഗ്യതയായിരുന്നു. എന്നാൽ ബ്രഹ്മവിദ്യയ്ക്കു് അയാൾ ശ്രദ്ധാലുവെന്നുകണ്ടു് ഒടുവിൽ അയാളെ ശിഷ്യനായി സ്വീകരിച്ചു. അതുകൊണ്ടു് ലൗകികഭോഗങ്ങളുടെ നഷ്ടത്താൽ ശോകാൎത്തരാകുന്നവരും ബ്രഹ്മവിദ്യയ്ക്കു് യഥാൎത്ഥമായ ജിജ്ഞാസയില്ലാത്തവരുമായവരെന്ന അൎത്ഥത്തിലാണു് 'ശൂദ്ര' പദത്താൽ ശാസ്ത്രം വിവക്ഷിക്കുന്നതു്. അർഹതയില്ലാത്തവൎക്കു് ബ്രഹ്മവിദ്യോപദേശം ചെയ്യരുതെന്നത്രേ ശ്രുതിയുടെ അഭിപ്രായം.

### സൂത്രം 40. കമ്പനാത്.

(25-39 സൂത്രങ്ങളിൽ അവാന്തരവിഷയങ്ങളെ പ്രതിപാദിച്ചശേഷം സൂത്രകാരൻ പ്രധാന പ്രശ്നനിരൂപണം തുടരുന്നു.)

(24-ാം സൂത്രാവലംബമായി ഒരു യുക്തിവാദം ഇവിടെ പുറപ്പെടുവിക്കുന്നു.)

കമ്പനാത് = വിറയ്ക്കുന്നതിൽനിന്നും.

വിവരണം:—കാഠകശ്രുതിയിൽ അംഗുഷ്ഠപരിമാണമാത്രനായും 'പ്രാണ'നെന്നു് നിൎവ്വചിക്കപ്പെട്ടതായുമുള്ള പുരുഷൻ ബ്രഹ്മമാണെന്നുള്ളതു് ജഗത്തെല്ലാം അവനിൽ ചേഷ്ടിക്കുന്നു എന്നും അവനെ ഭയപ്പെട്ടു് വിറയ്ക്കുന്നു എന്നും

അവനെ അറിയുന്നവർ മരണമില്ലാത്തവരായി ഭവിക്കുന്നു എന്നുമുള്ള വിവരണത്തിൽനിന്നും, അറിയാവുന്നതാണു്. വിവരണത്തിനു് ഈ ശ്രുതി നോക്കുക:—“യദിദം കിഞ്ച ജഗത് സർവം പ്രാണ ഏജതി നിഃസൃതം, മഹത്ഭയം വജ്ര മുദ്യതം യ ഏതദ്വിദുരമൃതാസ്തേ ഭവന്തി” = ഈ ജഗത്തെല്ലാം പ്രാണനിൽനിന്നു് ഉത്ഭവിച്ചു് ചേഷ്ടിക്കയും ഉദ്യതമായ വജ്രത്തെപോലെ അവനെ ഭയപ്പെട്ടു് വിറയ്ക്കുകയും ചെയ്യുന്നു. അവനെ ഉപാസിക്കുന്നവർ അമൃതത്വത്തെ പ്രാപിക്കുന്നു. (കാഠകം 2-3-1).

## സൂത്രം 41. ജ്യോതിർദർശനാത്.

(24-ാം സൂത്രാലംബവാദം തുടരുന്നു.)

ജ്യോതിഃ = പ്രകാശം അതായതു് സ്വയം പ്രകാശനും സർവപ്രകാശകനുമായവൻ, ദർശനാത് = കാണുന്നതുകൊണ്ടു് അതായതു് ശ്രുതിയിൽ കാണുന്നതിനാൽ.

വിവരണം:—24-ാം സൂത്രത്തിൽ സൂചിതനായ പുരുഷൻ ബ്രഹ്മമാകുന്നു; എന്തെന്നാൽ അതേ ശ്രുതിയിൽ ഉത്തര ഭാഗത്തു് അവൻ സ്വയം പ്രകാശനും സർവപ്രകാശകനുമെന്നു് നിർവചിക്കപ്പെട്ടിരിക്കുന്നതായി കാണപ്പെടുന്നു. ഈ വിശേഷണങ്ങൾ ബ്രഹ്മത്തിനു് മാത്രമേ പര്യാപ്തമാകയൊള്ളു. ഇതിലേക്കു് ഈ ശ്രുതി നോക്കുക:—“തമേവ ഭാന്തമനുഭാതി സർവം തസ്യ ഭാസാ സർവമിദം വിഭാതി.” (22-ാംസൂത്രത്തിൽ മുഴുവനും ഉദ്ധരിച്ചു് പരിഭാഷപ്പെടുത്തിയിട്ടുണ്ടു്.)

## സൂത്രം 42. ആകാശോ ഽർത്ഥാന്തരത്വാദി വ്യപദേശാത്.

(ഛാന്ദോഗ്യശ്രുതിയിൽനിന്നും വേറൊരു വചനമെടുത്തു് പ്രതിപാദിക്കപ്പെടുന്നു.)

ആകാശഃ = ആകാശം, അർത്ഥാന്തരത്വാദി = വ്യത്യസ്താർത്ഥത്തിലുള്ള പ്രയോഗം മുതലായതു്, വ്യപദേശാത് = പറയപ്പെട്ടതിൽനിന്നും.

വിവരണം:—ഛാന്ദോഗ്യശ്രുതിയിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്ന ‘ആകാശ’മെന്ന പദം അതിന്റെ സാധാരണ അർത്ഥമായ നഭസ്സെന്ന അർത്ഥത്തിലല്ല അപരിച്ഛിന്നമായ

ബ്രഹ്മമെന്ന അൎത്ഥത്തിലാണുപയോഗിച്ചിരിക്കുന്നതു്. എന്തെന്നാൽ അതു് സൎവ്വനാമരൂപങ്ങളുടെയും ഉത്ഭവസ്ഥാനമായി പറയപ്പെട്ടിരിക്കയും, കൂടാതെ അതു് അപരിച്ഛിന്നൻ, അമൃതൻ, ആത്മാവു് എന്ന വചനങ്ങളാൽ വിശേഷിക്കപ്പെട്ടിരിക്കയും ചെയ്യുന്നു. ഇതിലേക്കു് ഈ ശ്രുതി നോക്കുക:— "ആകാശോ ഹ വൈ നാമരൂപയോൎന്നിൎവ്വഹിതാ തെ യദന്തരാ തദ് ബ്രഹ്മ തദമൃതം സ ആത്മാ" = ആകാശമെന്നതു് സൎവ്വനാമരൂപങ്ങളുടെയും പ്രകാശകനാകുന്നു, അവ അവനിലാണു്, അവൻ ബ്രഹ്മമാണു്, അമൃതനാണു്, ആത്മാവാണു്. (ഛാന്ദോഗ്യം8-14-1.)

### സൂത്രം 43. സുഷുപ്ത്യുൽക്രാന്ത്യോൎഭേദേന.

(ബൃഹദാരണ്യകോപനിഷത്തിലെ 4-ാമദ്ധ്യായത്തിലെ 3-ാം ബ്രാഹ്മണമെടുത്തു് ചൎച്ചചെയ്യുന്നു.)

സുഷുപ്ത്യുൽക്രാന്ത്യോഃ = സുഷുപ്തിയിലും ഉൽക്രാന്തിയിലും അതായതു് സുഷുപ്തിയിലും, മരണത്തിലും, ഭേദേന = വ്യത്യാസം കൊണ്ടു്.

വിവരണം:—ബൃഹദാരണ്യകശ്രുതിയിൽ 4-3-ൽ പറയപ്പെടുന്ന പുരുഷൻ പരമാത്മാവെന്നോ ജീവാത്മാവെന്നോ ഒരു സംശയമുദിച്ചേക്കാം. ഈ സൂത്രത്തിൽ അവൻ പരമാത്മാവായ ബ്രഹ്മമാണെന്നു് സമൎത്ഥിച്ചിരിക്കുന്നു. എന്തെന്നാൽ ഈ ശ്രുതിയിൽതന്നെ ഇവൻ പരമാത്മാവിനെപ്പോലെയല്ലാതെ, സുഷുപ്തി, ഉൽക്രാന്തി ഈ അവസ്ഥാഭേദമനുഭവിക്കുന്ന ജീവാത്മാവിൽനിന്നു് വ്യതിരിക്തനാണെന്നു് സ്പഷ്ടമായി കാണിച്ചിട്ടുണ്ടു്. സുഷുപ്തിക്കു് ഈ ശ്രുതി നോക്കുക:—"അയം പുരുഷഃ പ്രാജ്ഞേനാത്മനാ സമ്പരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരം"= ഈ ജീവാത്മാവു് പ്രാജ്ഞനായ ആത്മാവിനാൽ അതായതു് ബ്രഹ്മത്താൽ പരിഷ്വക്തനായിട്ടു് ബാഹ്യമായോ ആന്തരമായോ ഉള്ള യാതൊന്നിനേയും അറിയുന്നില്ല. (ബൃഹദാരണ്യക 4-3-21.) ഇതു് നോക്കുക:—"അയം ശാരീര ആത്മാ പ്രാജ്ഞേനാത്മനാന്വാരൂഢ ഉത്സൎജ്ജൻ യാതി" = ഈ ശരീരിക ആത്മാവു് പ്രാജ്ഞനായ ആത്മാവിനാൽ അധിഷ്ഠിതനായി ശരീരത്തെ ഉപേക്ഷിച്ചു് വിട്ടുപോകുന്നു. (ബൃഹദാരണ്യക 4-3-35.)

## സൂത്രം 44. പത്യാദിശബ്ദേഭ്യഃ.

(43-ാം സൂത്രാവലംബമായി ഒരു വാദം ഉപന്യസിക്കുന്നു.)

പത്യാദി = പതി മുതലായതു്, ശബ്ദേഭ്യഃ = വാക്കുകളിൽനിന്നു്.

വിവരണം:—43-ാം സൂത്രത്തിൽ സൂചിതനായ ആത്മാവു് ബ്രഹ്മമാകുന്നു; എന്തുകൊണ്ടെന്നാൽ പതി, അധിപതി മുതലായ വാക്കുകൾ അവനെ നിർദ്ദേശിക്കുന്നതിനുപയോഗിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതി നോക്കുക:—“സ സർവ്വസ്യ വശീ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ”=അവൻ സർവ്വത്തിൻെറയും ശാസിതാവും ഈശനും പ്രഭുവുമാകുന്നു. (ബൃഹദാരണ്യകം 4-4-22.)

---

## അദ്ധ്യായം 1. പാദം 4.

സൂത്രസാരം—ഈ പാദം സാംഖ്യദർശനത്തിലെ ജഡവസ്തുക്കളുടെ പര്യായങ്ങളായി തെററിദ്ധരിക്കാവുന്ന പദങ്ങളുള്ള ശ്രുതിയിലെ ചില വാക്യങ്ങളെ പരിശോധിച്ചു് സാംഖ്യസൃഷ്ടിവാദത്തെ ശ്രുതി ഒട്ടുംതന്നെ അനുകൂലിക്കുന്നില്ലെന്നു് സപ്രമാണം ഘോഷിക്കുന്നു. കൂടാതെ ബ്രഹ്മം ജഗത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവുമാണെന്നു് തെളിയിക്കയും ചെയ്യുന്നു.

1-6 സൂത്രങ്ങൾ വിപരീതാനുമാനങ്ങൾക്കിടയാകാവുന്ന കാഠകശ്രുതിയിലെ വിവിധവചനങ്ങളെ ചർച്ചചെയ്തു് സാംഖ്യത്തിലെ അചേതനമായജഡവസ്തു ജഗത്കാരണമായി ശ്രുതിയാൽ അംഗീകരിക്കപ്പെട്ടിട്ടില്ലെന്നു് സമർത്ഥിക്കുന്നു.

3-ാം സൂത്രം സാംഖ്യദർശനത്തിലെ പ്രധാനവും ശ്രുതിയിലെ പ്രകൃതിയും തമ്മിലുള്ള വ്യത്യാസത്തെ വിവക്ഷിക്കുന്നു. സാംഖ്യദർശനവും പ്രകൃതി (പ്രധാനം) ആത്മൻ (പുരുഷൻ) എന്ന രണ്ടിനേയും അംഗീകരിക്കുന്നുണ്ടു്; എന്നാൽ അതിലെ പ്രധാനം (മൂലവസ്തു) ജഡവും അതിലെ പുരുഷനിൽനിന്നും സർവ്വഥാ ഭിന്നവും വ്യതിരിക്തവുമാകുന്നു. പ്രത്യ

ത, ശ്രുതി പ്രകൃതിയെ (മൂലപ്രകൃതിയെ) ബ്രഹ്മത്തിൻെറ (പരമാത്മാവിൻെറ) നിത്യസഹവത്തിനിയും അവ്യതിരിക്തഘടകാവയവവുമായിട്ടു് സ്വീകരിക്കുന്നു.

7-ാം സൂത്രം സാംഖ്യദർശനത്തിൽ 'മഹത്' എന്ന പദം ബുദ്ധി അല്ലെങ്കിൽ ബഹുപ്രസുവായ പ്രകൃതി എന്നർത്ഥമാണു്; എന്നാൽ ശ്രുതിയിൽ അതിനു് സചേതനമായ സമഷ്ടി അഹങ്കാരം (ഹിരണ്യഗർഭം) അതായതു് ബുദ്ധിക്കതീതമായ വ്യക്ത്യഹങ്കാരങ്ങളുടെ സമവായം എന്നർത്ഥമാകുന്നു. അപ്രകാരംതന്നെ അവ്യക്തം (അനഭിവ്യക്തമായതു്) എന്നതു് സാംഖ്യത്തിൽ അചേതനമായ ആദ്യവസ്തുവെന്നർത്ഥമാകുന്നു, എന്നാൽ ശ്രുതിയിൽ അതിനു് ജഗത്തിൻെറ അവികസിതവും എന്നാൽ ഏകജാതീയവും അഭിന്നവുമായ കാരണശരീരമെന്നർത്ഥമാകുന്നു.

8-10 സൂത്രങ്ങരം ശ്വേതാശ്വതരശ്രുതിയിലെ ഒരു വാക്യം ചർച്ചചെയ്തു ബൃഹദാരണ്യകശ്രുതിയേയും ഛാന്ദോഗ്യശ്രുതിയേയും ആസ്പദമാക്കി സാംഖ്യത്തിലെ ജഡവസ്തുവല്ല ശ്വേതാശ്വതരശ്രുതിയിലെ പ്രതിപാദ്യവിഷയമെന്നു് തെളിയിക്കുന്നു.

11-13 സൂത്രങ്ങരം "പഞ്ചപഞ്ചജനാ" എന്ന വാക്യത്തിനു് സാംഖ്യത്തിൽ അംഗീകരിക്കപ്പെട്ട തത്വങ്ങളിലെ ഇരുപത്തഞ്ചെന്ന എണ്ണമെന്നർത്ഥമാണെന്നു സാംഖ്യന്മാർ വ്യാഖ്യാനിക്കുന്ന പ്രകാരം ഒരു വിധത്തിലും വ്യാഖ്യാനിക്കാൻ പാടില്ലെന്നു് കാണിക്കുന്നു.

14-ാം സൂത്രം ആകാശം, ആദിത്യൻ, പ്രാണൻ, ബ്രഹ്മമെന്നർത്ഥത്തിലുപയോഗിച്ചിരിക്കുന്ന മററു പദങ്ങളും ബ്രഹ്മം അവയുടെ അന്ത്യകാരണമെന്നും എന്നാൽ അവ ബ്രഹ്മത്തിൻെറ വിഭിന്നരൂപങ്ങളുടെ അഭിവ്യക്തികരം മാത്രമെന്നും വിവക്ഷിക്കുന്നതായിട്ടും കഥിക്കുന്നു.

15-22 സൂത്രങ്ങരം ശ്രുതിയിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്ന അസത്, കർത്താ, ആത്മാ എന്ന വാക്കുകളാൽ പരമാത്മാവല്ലാതെ മററൊന്നും അർത്ഥമാക്കപ്പെട്ടിട്ടില്ലെന്നു് തൈത്തിരീയം, കൗശീതകീ, ബൃഹദാരണ്യകം, ഛാന്ദോഗ്യം ഇവ

ശ്രുതികളാലും ജൈമിനി, ആശ്മരഥ്യൻ, ഔഡുലോമി, കാശകൃത്സ്നൻ എന്ന ഋഷിമാരുടെ അഭിപ്രായങ്ങളെ ആസ്പദമാക്കിയും കാണിക്കുന്നു.

23-28 സൂത്രങ്ങൾ ബ്രഹ്മം ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമാണെന്ന് കാണിക്കുന്നു.

വിശ്വം യഥാർത്ഥഅസ്തിത്വമില്ലാത്ത ഒരു മായയാണെന്നുപദേശിക്കുന്ന ഒരു മതമുണ്ട്. 26-ാം സൂത്രം ആ വാദത്തെ ലക്ഷ്യീകരിച്ച് വിശ്വം വാസ്തവത്തിൽ മിഥ്യയല്ലെന്നും ബ്രഹ്മത്തിന്റെ അഭിവ്യക്തപ്രകടനം മാത്രമാണെന്നും നിർദ്ധാരണം ചെയ്യുന്നു; അതിന്റെ അസ്തിത്വത്തിന്റെ വർത്തമാനകാലസ്ഥിതി നിത്യമല്ലെന്നുള്ള അർത്ഥത്തിൽ അത് മിഥ്യയാണെന്ന് പറയപ്പെടാം; അതിന് ബ്രഹ്മത്തിൽനിന്ന് പൃഥക്കായി ഒരു അസ്തിത്വമില്ലെന്നുള്ള അർത്ഥത്തിൽ അത് മിഥ്യയാണെന്ന് പറയപ്പെടാം. ശ്രുതിയിലെ ആത്മാവ് (ബ്രഹ്മം) കർത്താവുമകർത്താവുമാണെന്ന് ഈ സൂത്രത്തിൽനിന്നും കൂടതലായി അനുമാനിക്കപ്പെടുന്നു. (26-ാം സൂത്രാവസാനത്തിലെ ടീക നോക്കുക.) സാംഖ്യം പൂർണ്ണദ്വൈതവാദിയാകുന്നു, അത് പരമാത്മാവിന്റെ ജടിലസ്വഭാവത്തെ പുരുഷൻ (അകർത്താവായ സാക്ഷിസത്വം) എന്നും പ്രകൃതി (കർത്താവായ സത്വം) എന്നും ഇങ്ങനെ രണ്ടു വിഭിന്നസത്വങ്ങളായി വിഭജിച്ചിരിക്കുന്നു. ശ്രുതി പ്രത്യുത ഈ വ്യത്യാസത്തെ സ്വീകരിക്കാതെ അതിലെ പുരുഷന്, ജഗൽപരിണാമത്തിനും വിപരിണാമത്തിനും ആവശ്യം വേണ്ടതായി സാംഖ്യത്തിലെ പ്രകൃതിക്കുള്ള സകലഗുണങ്ങളും പ്രദാനം ചെയ്തിരിക്കുന്നു. കൂടാതെ സാംഖ്യത്തിലെ പുരുഷന്മാർ അനേകമാണ് എന്നാൽ ശ്രുതിയിലെപുരുഷൻ ഏകനും അദ്വിതീയനുമാണ്.

**സൂത്രം 1. ആനുമാനികമപ്യേകേഷാമിതി ചേന്ന ശരീരരൂപകവിന്യസ്തഗൃഹീതേർദർശയതി ച.**

[1-ാമദ്ധ്യായം 1-ാം പാദം 5-12 സൂത്രങ്ങളെക്കൊണ്ട് ജഗത്കാരണം സാംഖ്യദർശനത്തിലെ 'പ്രധാനം'(ജഡവസ്തു)

അല്ലാ ബ്രഹ്മംതന്നെയെന്നു് കാണിക്കപ്പെട്ടു. ഇവിടെ, ജഗൽകാരണമായി പറയപ്പെട്ട ആ പ്രധാനം ശ്രുത്യവലംബിതമാണോ അല്ലയോ എന്നു് ഒരു വാദം ആരംഭിക്കുന്നു. ഈ സൂത്രം ശ്രുതിയിലെ 'അവ്യക്തം' സാംഖ്യത്തിലേ പ്രധാനമെന്നർത്ഥമാകുന്നില്ലെന്നു് പറയുന്നു.]

ആനുമാനികം = അനുമാനാസ്സിദ്ധമായ അചേതനവസ്തു അതായതു് സാംഖ്യദർശനത്തിൽ ജഗൽകാരണമായി യുക്തിവാദേന സാധിക്കപ്പെട്ടിരിക്കുന്ന പ്രധാനം, അപി = കൂടെയും, ഏകേഷാം = ശ്രുതിയിലെ ചില ശാഖകളുടെ, ഇതി ചേത് = എന്നാണെങ്കിൽ; ന = അല്ല, ശരീരരൂപകവിന്യസ്തഗൃഹീതേ = ആലങ്കാരികഭാഷയിൽ യഥാക്രമം ശരീരരചന സ്വീകരിച്ചിരിക്കുന്നതിൽനിന്നും അതായതു് ശ്രുതിയിൽ ആലങ്കാരികമായി വർണ്ണിക്കപ്പെട്ടിരിക്കുന്ന കാരണശരീരം, ദർശയതി ച = ശ്രുതി കാണിക്കയും ചെയ്യുന്നു.

(ഈ സൂത്രത്തിൽ 1-ാമദ്ധ്യായം 1-ാം പാദം 2-ാം സൂത്രത്തിനു് ഒരാക്ഷേപവും അതിന്റെ സമാധാനവുമുണ്ടു്. ആക്ഷേപം ആനുമാനികമപ്യേകേഷാമിതിചേത് എന്നും സമാധാനം ന, ശരീരരൂപകവിന്യസ്തഗൃഹീതേഃ ദർശയതി ച എന്നുമാണു്.)

വിവരണം:—സാംഖ്യദർശനത്തിലേ അചേതനവസ്തുവും ജഗത്തിന്റെ പരമകാരണമായി ചില ശ്രുതികളിൽ പറയപ്പെട്ടിട്ടുണ്ടെന്നു് വാദിച്ചേക്കാം; ഉദാഹരണമായി കാഠകശ്രുതിയിൽനിന്നും താഴെ ഉദ്ധരിക്കപ്പെടുന്ന ഭാഗത്തു് 'മഹത്തി'നെക്കാൾ 'അവ്യക്തം' ശ്രേഷ്ഠമാണെന്നു ശ്രുതി പറയുന്നു. എന്നാൽ ഈ വാദം സാധുവല്ല. എന്തെന്നാൽ 'അവ്യക്ത' മെന്ന പദം ശ്രുതിയിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്നതു് സാംഖ്യത്തിലെ 'പ്രധാന'ത്തെ നിർദ്ദേശിച്ചിട്ടല്ല, മേൽ പരിണമിച്ചു് വ്യതിരിക്തമാകാനുള്ളതും ആത്മാവു് സ്വീകരിക്കുന്നതുമായ കാരണശരീരത്തെ നിർദ്ദേശിച്ചാണു്. ശ്രുതിയിൽ കുറെ പാദങ്ങൾക്കു മുമ്പേ ഈ കാരണശരീരം രൂപകാലങ്കാരത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. അതേശ്രുതി തന്നെ പിന്നീടു് ബുദ്ധിമാൻ 'മഹത്തിനെ' പരമാത്മാ

വിൽ ലയിപ്പിക്കണമെന്നു് ശാസിക്കുന്നു; ഇതിനാൽ പരമാത്മാവു് തുടങ്ങി മനസ്സുപര്യന്തമുള്ള ശ്രുതിയിലേ പരിണാമക്രമത്തിൽ സാംഖ്യത്തിലേ 'പ്രധാന'ത്തിനു് സ്ഥാനമില്ലെന്നു് കാണാവുന്നതാണു. പ്രകൃതവാക്യത്തിലെ'അവ്യക്തം' സാംഖ്യത്തിലേ പ്രധാനമെന്നർത്ഥമാകുന്നില്ല. പ്രസ്തുതവാക്യം നോക്കുക:— " മഹതഃപരമവ്യക്തമവ്യക്താത്പുരുഷഃ പരഃ"= അവ്യക്തം മഹത്തിനേക്കാറം ഉൽകൃഷ്ടവും അവ്യക്തത്തെക്കാറം പുരുഷൻ (ആത്മാവു്) ഉൽകൃഷ്ടവുമാകുന്നു. (കാഠകം 1-3-11.) [സാംഖ്യദർശനം രണ്ടു് സത്വങ്ങളെ സ്വീകരിക്കുന്നു പുരുഷനും (ആത്മാവും) പ്രധാനവും; ആദ്യത്തേതു് നിഷ്ക്രിയനും രണ്ടാമത്തേതു് സവ്കർമ്മപ്രവൃദ്ധമായ ശക്തിയുക്തവുമാണു്. പ്രത്യുത ശ്രുതി പ്രകൃതിയെ ഏകനും ശക്തിപ്രദനുമായ പരമാത്മാവിൻെറ അംശമായി വർണ്ണിക്കുന്നു.] അനഭിവ്യക്തമായ ശരീരത്തിൻെറ രൂപകാലങ്കാരവർണ്ണനയ്ക്കു ഇതു് നോക്കുക:—"ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു, ബുദ്ധിന്തു സാരഥിം വിദ്ധി മനഃപ്രഗ്രഹമേവ ച"= ശരീരത്തെ രഥമായും ആത്മാവിനെ അതിൻെറ തേരാളിയായും ബുദ്ധിയെ സാരഥിയായും മനസ്സിനെ കടിഞ്ഞാണായും അറിയുക. (കാഠകം 1-3-3.) പരമാത്മാവിൽ മഹത്തിനെ ലയിപ്പിക്കണമെന്നതിനു് ഇതു് നോക്കുക:-"യച്ഛേദ്വാങ്മനസീ പ്രാജ്ഞസ്തദ്യച്ഛേദ് ജ്ഞാന ആത്മനി, ജ്ഞാനമാത്മനി മഹതി നിയച്ഛേത്തദ്യച്ഛേച്ഛാന്ത ആത്മനി" = ബുദ്ധിമാൻ വാക്കിനെ മനസ്സിലും മനസ്സിനെ വിജ്ഞാനാത്മാവിലും വിജ്ഞാനാത്മാവിനെ മഹത്തിലും, (ഹിരണ്യഗർഭനിലും) അതിനെ ശാന്തമായ പരമാത്മാവിലും ഉപസംഹരിക്കണം. (കാഠകം1-3-13.)

### സൂത്രം 2. സൂക്ഷ്മന്തു തദർഹത്വാത്.

(1-ാം സൂത്രത്തിനുള്ള ഒരാക്ഷേപത്തെ പരിഹരിക്കുന്നു.)

സൂക്ഷ്മം = അതിലഘു, തു = എന്നാൽ, തദർഹത്വാത്= അതിൻെറ ഔചിത്യംകൊണ്ടു് അതായതു് അപ്രകാരം അഭിധാനം ചെയ്യപ്പെടുന്നതിനുള്ള ഔചിത്യം ഹേതുവായിട്ടു്.

വിവരണം:—ശരീരം പ്രഥമസൃഷ്ടിയിൽ സ്ഥൂലവും പൂർണ്ണമായി അഭിവ്യക്തവുമായതിനാൽ, 1-ാം സൂത്രത്തിൽ പറഞ്ഞപ്രകാരം 'അവ്യക്ത'മെന്നവാക്കിന് ശരീരമെന്നർത്ഥം വിവക്ഷിക്കപ്പെടാൻ പാടുള്ളതല്ല. എന്നാൽ ഈ ആക്ഷേപം സാധുവല്ല; എന്തെന്നാൽ ശരീരമെന്നതു് ഇവിടെ പരിപൂർണ്ണമായി പ്രവൃദ്ധമായ സ്ഥൂലശരീരമെന്നർത്ഥമാകുന്നില്ല, മേൽ പ്രകാശിച്ച് വികസിക്കാനുള്ള കാരണശരീരമെന്നത്രേ അർത്ഥമാകുന്നതു്; അതു് അത്യന്തം സൂക്ഷ്മവും ഇന്ദ്രിയഗോചരാതീതവും ആയതിനാൽ അതു് 'അവ്യക്ത'മെന്നുചിതമായി ആഖ്യാനം ചെയ്യപ്പെട്ടതാകുന്നു, അതിനാൽ ശരീരമെന്നു് ശരിയായി അഭിധാനം ചെയ്യപ്പെടാവുന്നതാണു്. സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്ന മൂന്നിലും വച്ചു് അത്യന്തം സൂക്ഷ്മരൂപമായതാണു് ഈ 'അവ്യക്തം' അതായതു് കാരണശരീരമെന്നതിനു് സന്ദേഹമില്ല.

### സൂത്രം 3. തദധീനത്വാദർത്ഥവത്.

(1-ാം സൂത്രാലംബവാദം തുടരുന്നു.)

തദധീനത്വാത് = അതു് അവനു് അധീനനായിരിക്ക കൊണ്ടു്, അർത്ഥവത് = അർത്ഥപൂർണ്ണമായ.

വിവരണം:—'അവ്യക്തം' ശരീരത്തിന്റെ അത്യന്തം സൂക്ഷ്മമായ രൂപമാണെങ്കിൽ, അതു് സാംഖ്യദർശനപ്രകാരം ജഗത്കാരണമായ അതിലേ പ്രധാനമല്ലാതെ മറ്റൊന്നുമല്ല. എന്നാൽ ഈ വാദം സാധുവല്ല; എന്തുകൊണ്ടെന്നാൽ അവ്യക്തം സാംഖ്യത്തിനഭിമതമാകുന്നതുപോലെ ഇവിടെ ഒരു സ്വാതന്ത്ര്യമൂലതത്വമല്ല, അതു് പരമപുരുഷന്റെ നൈസർഗ്ഗികമായ നിർമ്മാണേച്ഛാശക്തിയായതിനാൽ അവനു് അധീനവും അവന്റെ അദ്ധ്യക്ഷത്തിൽ ജഗത്തായി പരിണമിക്കുന്നതിനു് കാരണഭൂതവുമാകുന്നു. അതിനാൽ അവ്യക്തം ഇവിടെ സാംഖ്യത്തിലേ സ്വാതന്ത്ര്യമായ പ്രധാനമല്ല.

### സൂത്രം 4. ജ്ഞേയത്വാവചനാച്ച.

(1-ാം സൂത്രാലംബവാദം തുടരുന്നു)

ജ്ഞേയത്വ = അറിയപ്പെടേണ്ട വസ്തുവെന്നതു്, അവചനാത് ച = വിധിയില്ലാത്തതുകൊണ്ടു് അതായതു് ജ്ഞേയമെന്നു് വിധിക്കാത്തതിനാലും.

വിവരണം:— സാംഖ്യദർശനം പ്രധാനത്തെ ആദികാരണമായി പറയുന്നു. എന്നാൽ ശ്രുതിയിൽ ആദികാരണം ജ്ഞേയവസ്തുവായി പറയപ്പെട്ടിരിക്കുന്നു. താഴെ വരുന്ന ശ്രുതിയിൽ അവ്യക്തം അന്വേഷിക്കപ്പെടേണ്ട വസ്തുവായി പറയപ്പെട്ടിട്ടില്ല. അതിനാൽ അതു് ആദികാരണമല്ല; അതുകൊണ്ടു് അതു് സാംഖ്യത്തിലെ പ്രധാനമായി തെററിദ്ധരിക്കാൻ പാടുള്ളതല്ല. ഈ ശ്രുതിനോക്കുക:— "യച്ഛേദ് വാങ്മനസി പ്രാജ്ഞേ...ശാന്ത ആത്മനി." (1-ാം സൂത്രത്തിലുദ്ധരിച്ചതു നോക്കുക) ഇവിടെ മഹത്തിനും ശാന്തആത്മാവിനും മദ്ധ്യത്തിൽ ഒന്നും നിർദ്ദേശിച്ചിട്ടില്ലാത്തതിനാൽ അവ്യക്തം അറിയപ്പെടേണ്ടതല്ലെന്നു് തെളിയുന്നു.

സൂത്രം 5. വദതീതിചേന്ന പ്രാജ്ഞോ ഹി
പ്രകരണാത്.

(4-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു സമാധാനിക്കുന്നു.)

വദതി = പറയുന്നു, ഇതി ചേത് = എന്നാണെങ്കിൽ, ന = അല്ല, പ്രാജ്ഞഃ = ചിത്പുരുഷൻ അതായതു് കാരണശരീരി; ഹി = എന്തുകൊണ്ടെന്നാൽ, പ്രകരണാത് = പ്രകരണത്താൽ അതായതു് പ്രകൃതിവിഷയം ഹേതുവായിട്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമായി രണ്ടു് ഭാഗങ്ങളുണ്ടു്. ആക്ഷേപം വദതീതി ചേത് എന്നും സമാധാനം ന പ്രാജ്ഞോ ഹി പ്രകരണാത് എന്നുമാണു്.)

വിവരണം:—കാഠകശ്രുതിയിലെ താഴെ ഉദ്ധരിക്കപ്പെട്ട ഭാഗത്തിൽനിന്നും ഗ്രഹിക്കപ്പെടാവുന്നതു്, ശ്രുതി അവ്യക്തത്തെ ജ്ഞേയവസ്തുവായി വർണ്ണിച്ചിരിക്കുന്നു എന്നു് 4-ാം സൂത്രത്തിനു് ഒരാക്ഷേപം പുറപ്പെടുവിക്കാം. എന്നാൽ ആ വാദം നിൽക്കയില്ല; എന്തെന്നാൽ അവിടെ നിർദ്ദേശിച്ചിരിക്കുന്നതു് പരമാത്മാവിനെയാണെന്നു് പ്രകരണവിഷയംകൊണ്ടറിയാം. ഇതു് സംബന്ധിച്ചു് ഈ ശ്രുതി നോക്കുക:—"അശബ്ദമസ്പർശമരൂപമവ്യയം തഥാ/രസം നിത്യമഗന്ധവച്ച യത്, അനാദ്യനന്തം മഹതഃ പരം ധ്രുവം നിചാ

യ്യ തം മൃത്യുമുഖാൽ പ്രമുച്യതേ"= യാതൊരുവൻ ശബ്ദസ്പർശരൂപരസഗന്ധങ്ങൾക്കതീതനും ശാശ്വതനും അവികാരനും ആദിയുമന്തവുമില്ലാത്തവനും സനാതനതത്വവും അതേസമയം മഹത്തത്വത്തെക്കാൾ ഉൽകൃഷ്ടനുമാകുന്നുവൊ അവനെ അറിയുന്നവൻ മരണഭയത്തിൽനിന്നു് മോചിക്കപ്പെടുന്നു. (കാഠകം 1-3-15). ഇവിടെ മഹത്തത്വത്തെക്കാൾ ഉൽകൃഷ്ടനാരെന്നു് ഒരു ചോദ്യമുദിച്ചേക്കാം. അതു് സാംഖ്യത്തിലെ പ്രധാനമോ വേദാന്തത്തിലെ ബ്രഹ്മമൊ? ഉത്തരം പ്രകരണസംവാദവിഷയമായ പരമാത്മാവു അഥവാ ബ്രഹ്മമെന്നാണു്. ഈ ആശയത്തിനു് ഈ ശ്രുതി നോക്കുക:—"പുരുഷാന്ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ" = പുരുഷനപ്പുറമായി യാതൊന്നുംതന്നെയില്ല, അവനാണു് അവസാനസീമയും ഗതിയും. (കാഠകം 1-3-11.) ഈ വാക്യത്തിൽ പരമഗതിയും പ്രഥമകാരണവുമായി പറയപ്പെട്ടിരിക്കുന്നതു് പുരുഷനാണു്. താഴെ വരുന്ന വാക്യത്തിൽ അവൻ അത്യന്തം ദുർജ്ഞേയനും അതിനാൽ അന്വേഷിക്കപ്പെടേണ്ടവനുമാകുന്നു:—"ഏഷ സർവ്വേഷു ഭൂതേഷു ഗൂഢാത്മാ ന പ്രകാശതേ"= സർവ്വഭൂതങ്ങളുടേയും അന്തരാത്മാവായ അവൻ (എല്ലാവർക്കും) പ്രകാശിതനല്ല. (കാഠകം 1-3-12.)

## സൂത്രം 6. ത്രയാണാമേവ ചൈവമുപന്യാസഃ പ്രശ്നശ്ച.

(5-ാം സൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപത്തെ വീണ്ടും പരിഹരിക്കുന്നു.)

ത്രയാണാം = മൂന്നിനു്, ഏവ ച = മാത്രവും, ഏവം = ഇപ്രകാരം, ഉപന്യാസഃ = ഉത്തരം, പ്രശ്നഃ ച = ചോദ്യവും.

വിവരണം:—1-5 മുൻവിവരിച്ച സൂത്രങ്ങളിൽ സൂചിതമായ ഈ കാഠകശ്രുതിയിൽ മൂന്നു വിഷയങ്ങളെപ്പററി മാത്രമേ ചോദ്യവും ഉത്തരവുമുള്ളു, അതായതു് അഗ്നി, ജീവാത്മാവു്, പരമാത്മാവു് ഇവയെ പററിയാണു്. പ്രധാനത്തെപ്പററി ചോദ്യമില്ലാത്തതുകൊണ്ടു് അതിനെപ്പററി ഉത്തരവുമില്ല. അതുകൊണ്ടു് സംഭാഷണത്തിൽ പ്രധാനത്തിനു് സ്ഥാനമേയില്ല.

സൂത്രം 7. മഹദ്വച്ച.

(1-ാം സൂത്രാവലംബമായി ഒരു വാദം ഉപന്യസിക്കുന്നു.)

മഹത് വത് ച = മഹാനെ അതായത് പ്രകൃതിയെ കർമ്മാദ്ധ്യക്ഷമായ പ്രകൃതിയെ അല്ലെങ്കിൽ ഹിരണ്യഗർഭനെപ്പോലെയും.

വിവരണം:—സാംഖ്യദർശനപ്രകാരം അനഭിവ്യക്തമായ ആദിമവസ്തുവായ 'പ്രധാന'ത്തിൻെറ പ്രഥമ പരിണാമമായ 'മഹത്' ബുദ്ധിയും അതുതന്നെ ജഡവുമാകുന്നു; പ്രസ്തുത ശ്രുതി ആ വാക്കിനെ സചേതനവും സജീവവും ബുദ്ധ്യാതീതവുമായി സാങ്കേതിക ഭാഷാനുസാരേണ 'ഹിരണ്യഗർഭൻ' എന്ന് പറയപ്പെടുന്ന മഹാൻ ആത്മാവെന്ന അർത്ഥത്തിലാണുപയോഗിക്കുന്നത്. ഈ മഹത്തിനെപ്പോലെ അവ്യക്തമെന്ന പദവും സാംഖ്യത്തിലെ പ്രധാനമെന്ന അർത്ഥത്തിലല്ല, എന്നാൽ മുൻവിവരിക്കപ്പെട്ടപോലെ അവ്യക്തമായ ജഗത്തിൻെറ കാരണശരീരമെന്ന അർത്ഥത്തിലാണുപയോഗിച്ചിരിക്കുന്നതു്. 'മഹത്' എന്ന പദപ്രയോഗത്തിന് ഈ ശ്രുതി നോക്കുക:—"ബുദ്ധേരാത്മാ മഹാൻ പരഃ" = മഹാനായ ആത്മാവ് അതായത് മഹാനായ ജഗദാത്മാ (മഹത്തത്വം) ബുദ്ധിയെക്കാരം ശ്രേഷ്ഠമാണ്. (കാഠകശ്രുതി. 1-3-10.)

സൂത്രം 8. ചമസവദവിശേഷാത്.

(1-ാം സൂത്രാലംബനമായി ശ്വേതാശ്വതരശ്രുതിയിൽ നിന്നും ഒരു വാക്യമെടുത്തു് ചർച്ചചെയ്യുന്നു.)

ചമസവത് = തവിപോലെ, അവിശേഷാത് = വിശേഷനിർദ്ദേശമില്ലാത്തതിനാൽ.

വിവരണം:—ബൃഹദാരണ്യകശ്രുതി 2-ാമദ്ധ്യായം 2-ാം ബ്രാഹ്മണം 3-ാം മന്ത്രത്തിൽ പറയപ്പെട്ട 'ചമസം' (തവി) ഏതുവിധമുള്ള തവിയാണെന്ന് അതിൽ വിശേഷവൎണ്ണനമില്ലാതെ, ആ വാക്യംകൊണ്ട് വ്യക്തമാകാത്തതുപോലെ, ശ്വേതാശ്വതരശ്രുതിയിൽനിന്നും താഴെ ഉദ്ധരിക്കപ്പെടുന്ന വാക്യത്തിൽ കാണുന്ന 'അജാ' (ജനനമില്ലാത്തവൻ) എന്ന

പദത്താൽ പ്രധാനമെന്നു് അൎത്ഥമാക്കുന്നതിനു് ആ വാക്കിനെ വിശേഷിപ്പിക്കുന്ന പ്രത്യേക വിശേഷണമില്ലാത്തതിനാൽ സാംഖ്യത്തിലെ പ്രധാനവാദം സ്ഥാപിക്കപ്പെടുവാൻ പാടില്ല. സൂചിതവാക്യം നോക്കുക:—"അജാമേകാം ലോഹിതശുക്ലകൃഷ്ണാം ബഹ്വീഃ പ്രജാഃ സൃജമാനാം സരൂപാഃ; അജോഹ്യേകൊ ജുഷമാണോ/നുശേതേ ജഹാത്യേനാം ഭുക്തഭോഗമജോ/ന്യഃ" = വെള്ളപ്പു് ചുവപ്പു് കറുപ്പു് എന്ന ത്രിവൎണ്ണത്തോടുകൂടിയ ഒരു പെണ്ണാടു് ഏതാദൃശവിചിത്രവൎണ്ണമായ സന്താനങ്ങളെ പ്രസവിക്കുന്നു. ഒരു കുട്ടി അവളുടെ അടുത്തു് കിടന്നു് മുല കുടിക്കുന്നു, മററുചിലവ നിറഞ്ഞപ്പോൾ അവളെ വിട്ടുപോകുന്നു. (ശ്വേതാശ്വതരശ്രുതി 4-5.) ഇവിടെ 'അജാ' എന്നും 'അജ' എന്നുമുള്ള പദങ്ങൾ ലക്ഷണയാ ദ്വയാൎത്ഥത്തിലുപയോഗിച്ചിരിക്കയാണു്:– സാംഖ്യന്മാരാൽ അവ അൎത്ഥമാക്കപ്പെടുന്നതു് ഏകതഃ ഒരു പെണ്ണാടും അതിൻെറ കുട്ടികളുമെന്നും അന്യതഃ പ്രകൃതിയും അതിനെ ഭുജിച്ചു് ഒടുവിൽ ത്യജിക്കുന്ന ജീവാത്മാക്കളുമെന്നുമാണു്. മൂന്നു വൎണ്ണങ്ങളും സാംഖ്യത്തിലേ ത്രിഗുണങ്ങളെ ലക്ഷീകരിക്കുന്നു എന്നും സന്താനങ്ങൾ അവരുടെ മതപ്രകാരം എണ്ണത്തിൽ നിരവധിയായ ജീവാത്മാക്കളെ ലക്ഷീകരിക്കുന്നെന്നും പറയപ്പെടുന്നു. എന്നാൽ ഈ വാദം അടിസ്ഥാനരഹിതമാണു്, എന്തുകൊണ്ടെന്നാൽ, "അൎവാഗ്ബിലശ്ചമസ ഊൎദ്ധ്വബുധ്നഃ" (താഴ്‌വശം പുടാകാരമായും മുകൾഭാഗം കൂൎമ്മപൃഷ്ഠാകാരമായും ഉള്ള ഒരു തവി) എന്ന വെറും കഥനംകൊണ്ടു് ഏതു് പ്രത്യേകതരം ചമസമാണെന്നു് മനസ്സിലാകുന്നില്ല, അതെന്താണെന്നു് അതിനെസംബന്ധിച്ച വിവരണങ്ങളാൽ മാത്രമേ അറിയപ്പെടുന്നുള്ളു; എന്നപോലെതന്നെ [വൎണ്ണങ്ങൾക്കും സന്താനങ്ങൾക്കും അപ്രകാരമൎത്ഥം കൊടുക്കുന്നതിനു് ന്യായീകരിക്കത്തക്ക പ്രത്യേകവിശേഷണങ്ങൾ ശ്രുതിയിലില്ല.] * അതുകൊണ്ടു് മേൽ ഉദ്ധരിക്കപ്പെട്ട 'അജാമേ

* ത്രിഗുണങ്ങൾ സത്വം രജസ്സു് തമസ്സു് ഇവയാകുന്നു. ഇവ സാമ്യാവസ്ഥയിലിരിക്കുമ്പോൾ പ്രകൃതി (പ്രധാനം) എന്നു് വിളിക്കപ്പെടുന്നു.

കാം......' എന്ന വിച്ഛിന്നവാക്യത്തെമാത്രം നിരൂപിച്ച് 'അജാ' എന്നതു് സാംഖ്യത്തിലെ 'പ്രധാന' മെന്നതന്നെ പ്രതിപാദിക്കുന്നതു് ന്യായീകരിക്കത്തക്കതല്ല.

'അജാ'' എന്ന പദത്താൽ ശ്രുതി വാസ്തവത്തിൽ എന്തർത്ഥമാകുന്നെന്നു് അടുത്ത സൂത്രത്തിൽ പറയപ്പെടുന്നു.

## സൂത്രം 9. ജ്യോതിരുപക്രമാ തു തഥാ-ഹ്യധീയത ഏകേ.

(ഇതു് 8-ാം സൂത്രത്തെ വ്യാഖ്യാനിക്കുന്നു.)

ജ്യോതിഃ = പ്രകാശം അല്ലെങ്കിൽ അഗ്നി, ഉപക്രമാ= ആരംഭിച്ച്, തു = വാസ്തവത്തിൽ, തഥ = അപ്രകാരം, ഹി= എന്തുകൊണ്ടെന്നാൽ, അധീയതേ = നിർവചിക്കുന്നു അഥവാ നിർദ്ദേശിക്കുന്നു, ഏകേ = ചില ശ്രുതികൾ.

വിവരണം:—മുൻസൂത്രത്തിൽ സൂചിതമായ അജാ(ജനനരഹിതയായ സ്ത്രീ) എന്നതു് അഗ്നി തുടങ്ങിയിട്ടുള്ള മൂന്നു സൂക്ഷ്മധാതുക്കളുടെ സാരമാകുന്നു, അതായതു് ആദ്യമായി അഗ്നിയും ജലവും ഭൂമിയുമായിട്ടു പരിണമിക്കുന്ന ഉല്പാദകശക്തിയാകുന്നു; എന്തുകൊണ്ടെന്നാൽ അപ്രകാരം ചില ശ്രുതികൾ നിർദ്ദേശിക്കുന്നു; ഛാന്ദോഗ്യശ്രുതിയിൽ ഒന്നിനു പുറകെ ഒന്നായി ബ്രഹ്മത്താൽ പ്രകാശിപ്പിക്കപ്പെട്ട അഗ്നിക്കും ജലത്തിനും ഭൂമിക്കും മേൽ പറയപ്പെട്ട വർണ്ണങ്ങൾ യഥാക്രമം ഉള്ളതായി കാണിക്കപ്പെട്ടിരിക്കുന്നു. ഉല്പാദകശക്തി ബ്രഹ്മത്തിൻെറ നൈസർഗ്ഗികശക്തിയാകുന്നു എന്നും അതു് സൃഷ്ടിസമയം അവനിൽനിന്നും നിർഗ്ഗമിക്കുന്നതാണെന്നും ഉള്ള സംഗതി ഓർമ്മിക്കേണ്ടതാണു്. ഇതു് സംബന്ധിച്ച് ഛാന്ദോഗ്യശ്രുതി 6-ാമദ്ധ്യായം 2 മുതൽ 4 വരെ ഖണ്ഡങ്ങൾ നോക്കുക.

## സൂത്രം 10. കല്പനോപദേശാച്ച മധ്വാദി-വദവിരോധഃ.

(8-ാം സൂത്രാലംബനവാദം തുടരുന്നു.)

കല്പനാ = സങ്കല്പം അഥവാ ഭാവന, ഉപദേശാത് = ശ്രുതി ഉപദേശിക്കുന്നതുകൊണ്ടു്, മധ്വാദിവത് = മററു ചില മന്ത്രങ്ങളിലെന്നപോലെ, മധുവിദ്യയിൽ പ്രധാനവ

സ്സുവായ സൂര്യനെ 'മധു' (തേൻ) എന്നു് വിവരിച്ചിരിക്കുന്നതുപോലെ, അവിരോധഃ = വിരോധമില്ലാത്തതുകൊണ്ടു്.

വിവരണം:—അഗ്നി ജലം ഭൂമി ഈ ത്രിതയമെന്നർത്ഥമായ മേൽ ഉദ്ധരിക്കപ്പെട്ട ശ്രുതിയിലെ 'അജ' എന്നതു് ആ മൂന്നു ധാതുക്കളുടെ സമുദായമാകുന്നു, അവ 'സൃഷ്ടിക്കപ്പെട്ട' വസ്തുക്കളാണെന്നു് ശ്രുതിയിൽ വിവരിക്കപ്പെട്ടിരിക്കുന്നു; അതുകൊണ്ടു് 'അജ'എന്നപദം തെററാണെന്നിവിടെ വാദിച്ചേക്കാം. ഈ മൂന്നു് ഭൂതങ്ങൾ ഉല്പാദകശക്തി (ദേവാത്മശക്തി) തന്നെയായതുകൊണ്ടു് സ്വയംഭൂവായ ബ്രഹ്മത്തെപോലെതന്നെ നിത്യമാണു്. ഈ പ്രത്യക്ഷവിരോധം (ശമിക്കുന്നതാണു്)സംധേയമാണു്; അതുകൊണ്ടു് പ്രഭുവിനോടൊപ്പം ഇതും 'അജ' (ജന്മരഹിത) എന്ന അഭിധാനം ചെയ്യപ്പെടാവുന്നതാണു്; അതുകൊണ്ടു് പ്രഥമദൃഷ്ടിയിൽ തോന്നുന്ന പരസ്പരവിരോധത്തിനു് ശരിയായ സമാധാനം കിട്ടുന്നു. എങ്ങനെയെന്നാൽ മധുവിദ്യയിലും മററുചില വിദ്യകളിലും സൂര്യനും മററുചില വസ്തുക്കളും ഉപാസനാ ചിഹ്നങ്ങളായി വിധിക്കപ്പെട്ടിരിക്കുന്നതു് സ്വയംഭൂവായ ബ്രഹ്മം അവയിൽ സ്ഥിതിചെയ്തു് അവയിൽക്കൂടെ സ്വയം പ്രകാശിക്കുന്നതുകൊണ്ടു മാത്രമെന്നപോലെതന്നെയാണു്. വെളുപ്പു്, ചുവപ്പു്, കറുപ്പു് എന്ന ഒരു അജയുടെ മൂന്നുവശങ്ങളും സഹവർത്തികളാണെങ്കിലും അവ അഗ്നി, ജലം, ഭൂമി എന്ന മൂന്നു ഭൂതങ്ങളായി അനുക്രമം പ്രകാശിക്കുന്നതേ ഉള്ളൂ. മധുവിദ്യയ്ക്കു് ഛാന്ദോഗ്യശ്രുതി 3-ാമദ്ധ്യായം 1-10 ഖണ്ഡങ്ങൾ നോക്കുക. 8-ാം സൂത്രത്തിലെ 'അജ' എന്നതു് ബ്രഹ്മത്തിന്റെ ഉല്പാദകശക്തിയെ നിർദ്ദേശിക്കുന്നുവെന്ന സംഗതിയ്ക്കു് ശ്വേതാശ്വതരശ്രുതി 1-ാമദ്ധ്യായം 1-ാം പാദത്തിൽനിന്നു 12-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ഭാഗം നോക്കുക.

സൂത്രം 11. ന സംഖ്യോപസംഗ്രഹാദപി നാനാഭാവാദതിരേകാച്ച.

(ഈ സൂത്രം സാംഖ്യദർശനത്തിലെ ഇരുപത്തഞ്ചു് തത്വങ്ങൾ ശ്രുതിയാലംഗീകരിക്കപ്പെട്ടിട്ടുണ്ടോ എന്നു് പ്രതിപാദിക്കുന്നു.)

ന = അല്ല അതായതു് സാംഖ്യദർശനത്തിലെ ഇരുപത്തഞ്ചുതത്വങ്ങൾ ശ്രുതിയാലംഗീകരിക്കപ്പെട്ടിട്ടില്ല, സംഖ്യാ = എണ്ണം, ഉപസംഗ്രഹാത് = കഥനം ഹേതുവായിട്ടു്, അപി = എങ്കിലും, നാനാ ഭാവാത് = വിഭിന്ന അർത്ഥങ്ങൾ ഹേതുവായിട്ടു്, അതിരേകാത് ച = അധികത്വം ഹേതുവായിട്ടും.

വിവരണം:—ഇരുപത്തഞ്ചെന്ന എണ്ണം കാണുന്നു എങ്കിലും സാംഖ്യദർശനത്തിലെ ഇരുപത്തഞ്ചു് തത്വങ്ങൾ ശ്രുതിയാൽ സ്വീകരിക്കപ്പെട്ടിട്ടില്ല. എന്തുകൊണ്ടെന്നാൽ എണ്ണത്തിലുള്ള സാമ്യം ബാഹ്യമാത്രം, അപ്രകാരം പരിഗണനം ചെയ്യപ്പെട്ട തത്വങ്ങൾക്കു് സാംഖ്യത്തിലെ തത്വങ്ങളിൽ നിന്നു് വിഭിന്നാർത്ഥങ്ങളുള്ളവയാണു്; കൂടാതെ തിട്ടപ്പെടുത്തിയാൽ എണ്ണം ഇരുപത്തഞ്ചിലധികമായിട്ടു് കാണുകയും ചെയ്യുന്നു.

സാംഖ്യദർശനത്തിലെ തത്വങ്ങൾ ആത്മാവിനെ അഥവാ സാംഖ്യഭാഷയിൽ 'പുരുഷനെ' സംബന്ധിച്ചു് നിരപേക്ഷവും സ്വാതന്ത്ര്യവുമായിട്ടാണു് പ്രതിപാദിച്ചിരിക്കുന്നതു്; എന്നാൽ ഇവിടെ വിവാദവാക്യത്തിൽ എണ്ണത്തിൽ പറയപ്പെടുന്ന തത്വങ്ങൾ, അവയുടെ ആധാരമായി ഇവിടെ പറയപ്പെടുന്ന ആത്മാവിനു് അതായതു് ശ്രുതിയിലെ ബ്രഹ്മത്തിനു് സർവ്വഥാ വിധേയമായിട്ടാണറിയപ്പെട്ടിരിക്കുന്നതു്. അതിനാൽ അവ സാംഖ്യത്തിലെ സ്വാതന്ത്ര്യതത്വങ്ങളായി സ്വീകരിക്കപ്പെടാൻ പാടില്ല. മാത്രമല്ല, സാംഖ്യ ഇരുപത്തഞ്ചെന്ന എണ്ണം അർത്ഥമാണെന്നു് വിവാദശ്രുതി സമ്മതിക്കുന്നതായാലും അതു് സാംഖ്യത്തിലെ ഇരുപത്തഞ്ചു് തത്വങ്ങളെന്നു് നിശ്ചിതാർത്ഥമാകുവാൻ പാടുള്ളതല്ല; എന്തെന്നാൽ ഇരുപത്തഞ്ചെന്ന എണ്ണത്തിൽ കൂടുതലായി (1) ആകാശം (2) ആത്മാ അഥവാ പുരുഷൻ അതായതു് ശേഷമെല്ലാം പ്രതിഷ്ഠിതമായിരിക്കുന്ന ബ്രഹ്മം എന്ന രണ്ടു തത്വങ്ങൾ കൂടെ ഉണ്ടു്, പ്രത്യുത സാംഖ്യന്മാരുടെ പരിസംഖ്യാലിസ്റ്റിൽപെടുന്ന ഇരുപത്തഞ്ചു് തത്വങ്ങൾതന്നെ ആകാശത്തേയും പുരുഷനേയും ഉൾക്കൊള്ളുന്നു. ഈ ശ്രുതി നോക്കുക:—

"യസ്മിൻ പഞ്ചപഞ്ചജനാ ആകാശശ്ച പ്രതിഷ്ഠിതഃ, തമേവ മന്യ ആത്മാനം വിദ്വാൻ ബ്രഹ്മാമൃതോ/മൃതം"=അവനെ അറിഞ്ഞിട്ടു് അമൃതത്വത്തെ പ്രാപിച്ച ഞാൻ അവനെ പഞ്ചപഞ്ചജനങ്ങളുടെയും അതായതു് അഞ്ചിനെ നിയന്ത്രിക്കുന്ന അഞ്ചു് ദേവതകളുടെയും ആകാശത്തിൻെറയും അധിഷ്ഠാനവും അമൃതനുമായ ബ്രഹ്മമെന്നു് ഞാൻ വിചാരിക്കുന്നു. (ബൃഹദാരണ്യക. 4-4-17.)

സൂത്രം 12. പ്രാണാദയോ വാക്യശേഷാത്.

(ഇതു് 11-ാം സൂത്ര അൎത്ഥപ്രകാശകമാണു്.)

പ്രാണാദയഃ = പ്രാണങ്ങൾ മുതലായവ, വാക്യശേഷാത് = പിന്നീടുള്ള വാക്യത്താൽ.

വിവരണം:—മുൻസൂത്രത്തിൽ ഉദ്ധരിക്കപ്പെട്ട ഭാഗത്തിനു് പിന്നീടുള്ള ഭാഗത്തിൽനിന്നും, ആ ഭാഗത്തിലെ സംഖ്യാവചനം ഇരുപത്തഞ്ചെന്നതിനെയല്ല പ്രാണൻ തുടങ്ങിയുള്ള അഞ്ചെണ്ണത്തിനെയാണു് നിർദ്ദേശിക്കുന്നതെന്നു് കാണുന്നു. പിന്നീടുള്ള ഭാഗത്തിനു് ഇതു് നോക്കുക:—"പ്രാണസ്യ പ്രാണമുത ചക്ഷുഷശ്ചക്ഷുരുത ശ്രോത്രസ്യശ്രോത്രമന്നസ്യാന്നം മനസോ യേ മനൊ വിദുഃ" = പ്രാണനിയമനശക്തിയെയും ചക്ഷുസ്സിൻെറ ദർശനശക്തിയെയും ശ്രോത്രത്തിൻെറ ശ്രവണശക്തിയെയും അന്നത്തിൻെറ പരിപാകശക്തിയെയും മനസ്സിൻെറ മനനശക്തിയെയും നിയന്ത്രിക്കുന്നവനെ അറിയുന്നവർ. (ബൃഹദാരണ്യകം 4-4-18.)

സൂത്രം 13. ജ്യോതിഷൈകേഷാമസത്യന്നേ.

(11-ാം സൂത്രാലംബനവാദം തുടരുന്നു.)

ജ്യോതിഷാ = പ്രകാശത്താൽ, ഏകേഷാം = ചിലരുടെ അതായതു് കാണ്വശാഖയനുസരിച്ചു്, അസതി = അഭാവത്താൽ അതായതു് ഉൾപ്പെടുത്താത്തതുകൊണ്ടു്, അന്നേ = അന്നത്തെ.

വിവരണം:—കാണ്വശാഖയനുസരിച്ചു് ആ ഭാഗത്തു് അന്നത്തെ ഉൾപ്പെടുത്താത്തതുകൊണ്ടു് ആ ഭാഗത്തിൻെറ പ്രാരംഭത്തിലുള്ള 'ജ്യോതിസ്സി'നെ ഉൾപ്പെടുത്തി ആ ന്യൂനത പരിഹരിക്കാവുന്നതാണു് ആ ഭാഗത്തിൻെറ പ്രാരംഭവച

നം ഇപ്രകാരമാണ്:—"തദ്ദേവാ ജ്യോതിഷാം ജ്യോതിഃ" = അതിനെ ദേവന്മാർ എല്ലാ പ്രകാശങ്ങളെയും പ്രകാശിപ്പിക്കുന്ന ജ്യോതിസ്സായിട്ട് (ഉപാസിക്കുന്നു). (ബൃഹദാരണ്യകം 4. 4. 16.)

## സൂത്രം 14. കാരണത്വേന ചാകാശാദിഷു യഥാ വ്യപദിഷ്ടോക്തേഃ.

(ജഗത്കാരണത്തെപ്പററി ഓരോ ശ്രുതിയും വിഭിന്ന സിദ്ധാന്തങ്ങൾ അനുമാനിച്ചേക്കാമെന്ന് 13-ാം സൂത്രത്തിൽ നിന്നുദിക്കാവുന്ന സംശയങ്ങൾ ഈ സൂത്രത്താൽ പരിഹരിക്കപ്പെടുന്നു.)

കാരണത്വേന ച = കാരണത്വപ്രയോഗേന ച = കാരണത്വ വിശേഷണം ആരോപിക്കുന്നതിനാലും, ആകാശാദിഷു = ആകാശം മുതലായ പ്രതിരൂപങ്ങളിൽ, യഥാ = എന്നപോലെ, വ്യപദിഷ്ട = പല ശ്രുതികളിലും ശാസിക്കപ്പെട്ടിരിക്കുന്നതു്. ഉക്തേഃ = വചനം ഹേതുവായിട്ട്.

വിവരണം:—ജഗത്തിന്റെ കാരണം (നിമിത്തകാരണവും ഉപാദാനകാരണവും) ബ്രഹ്മമാണെന്നുള്ള നിർണ്ണയത്തിൽ എല്ലാ ശ്രുതികളും ഐകകണ്ഠ്യേന യോജിക്കുന്നു, എന്തുകൊണ്ടെന്നാൽ അവയെല്ലാം ആകാശവും മററുമാണ് ജഗൽകാരണമെന്നു പറയുന്നതിന്റെ അർത്ഥം തദാധാരശക്തിപ്രകാശനം ചെയ്യുന്നതു് ബ്രഹ്മമാണെന്നാണ്.

## സൂത്രം 15. സമാകർഷാത്.

(തൈത്തിരീയം ഛാന്ദോഗ്യം ബൃഹദാരണ്യകം ഈ ശ്രുതികളിൽനിന്നും ചില വാക്യങ്ങളെടുത്തു് പ്രതിപാദിക്കപ്പെടുന്നു.)

സമാകർഷാത്=ദൂരവചനസംബന്ധ നിരൂപണംകൊണ്ടു്

വിവരണം:—ഒരു പദത്തിന്റെയൊ വാക്യത്തിന്റെയൊ അർത്ഥത്തെപ്പററിയുള്ള സംശയം, അതേമൂലത്തിലുള്ള വിപ്രകൃഷ്ടവാക്യാന്തരത്തോടു് അതിനുള്ള സംബന്ധനിരൂപണത്താൽ, അപനീയമാണു്; എന്തുകൊണ്ടെന്നാൽ അപ്രകാരമുള്ള പരസ്പരസംബന്ധം ശ്രുതിയിലെ വിവിധഭാഗങ്ങളിലുള്ളതായി കാണപ്പെടുന്നു. 'അസത്' (ശൂന്യം) 'അവ്യാ

കൃതം' (പ്രഥമദൃഷ്ടിയിൽ സാംഖ്യത്തിലെ 'പ്രധാനം')എന്നവ ബ്രഹ്മമാണെന്നു് ഇപ്രകാരം നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

ഈ ശ്രുതികളെ തുലനചെയ്യുക:—"സോ/കാമയത ബഹു സ്യാം പ്രജായേയതി" = ഞാൻ ബഹുക്കളായി ഭവിക്കും ഞാൻ സ്വയം പ്രകാശിക്കും എന്നു് അവൻ ഇച്ഛിച്ചു. (തൈത്തിരീയശ്രുതി 2-6-2.)

'അസദ്വാ ഇദമഗ്ര ആസീത്" = ഇതു് ആദ്യം അസത്തായിരുന്നു അതായതു് ശൂന്യമായിരുന്നു. (തൈത്തിരീയം 2-7-1.)

'അസദേവേദമഗ്ര ആസീത്തത് സദാസീത്" = ഈ ജഗത്തു് ആദ്യം അപ്രകാശിതമായിരുന്നു. അപ്പോൾ അതു് സ്വയം ഭൂവായ ബ്രഹ്മത്തിൽ സ്ഥിതിചെയ്തിരുന്നു. (ഛാന്ദോഗ്യം 3-19-1.)

രണ്ടാമത്തെ വാക്യത്തിലെ 'അസത്" എന്ന വാക്കിന്റെ അൎത്ഥം ഒന്നാമത്തെ വാക്യത്തോടു് സംബന്ധപ്പെടുത്തിനോക്കിയാൽ ബ്രഹ്മമെന്നു് കാണുന്നതാണു്. എന്തെന്നാൽ അതിൽ അതേപ്രശ്നം അതായതു് സൃഷ്ടിക്കുമുമ്പുള്ള ജഗത്തിന്റെ സ്ഥിതിന്റെ സ്ഥിതി സ്പഷ്ടതരമായി സമാധാനിക്കപ്പെട്ടിരിക്കുന്നു.

അപ്രകാരംതന്നെ ബൃഹദാരണ്യകശ്രുതിയിൽ 1-4-7ൽ "തദ്ധേദം തൎഹ്യവ്യാകൃതമാസീത്" ( = അപ്രകാരം അതുകൊണ്ടു് അതു് അവ്യാകൃതമായിരുന്നു) എന്നതിലെ 'അവ്യാകൃത' മെന്നവിക്കിന്റെ അൎത്ഥം ഇനിയും പ്രകടിതമാകാത്ത ബ്രഹ്മമെന്നാണെന്നു് "സ ഏഷ ഇഹ പ്രവിഷ്ട ആ നഖാഗ്രേഭ്യഃ"(=അതു് ഇവിടെ കൈകാൽ വിരലുകളുടെ നഖാഗ്രങ്ങൾവരെയും സൎവ്വതഃ പ്രവേശിച്ചിരിക്കുന്നു.) എന്ന വാക്യത്തോടു് ഒത്തുനോക്കി നിർണ്ണയിക്കപ്പെട്ടിരിക്കുന്നു; എന്തെന്നാൽ ഈ ഒടുവിലത്തെ വാക്യത്തിൽ 'അവ്യാകൃത' മെന്ന പദം 'സ ഏഷ' (അവൻതന്നെ) എന്ന വാക്കുകളാൽ കൂടുതൽ സ്പഷ്ടമായി അംഗീകരിക്കപ്പെട്ടിരിക്കുന്നു.

ജഗൽകാരണത്തെപ്പററി പ്രതിപാദിക്കുന്ന ഭാഗങ്ങളിൽ ഒരിടത്തും സാംഖ്യത്തിലെ പ്രധാനത്തിനു് ഒരു സ്ഥാനമില്ലെന്നു് കാണുന്നു എന്നിവിടെ പറയേണ്ടിയിരിക്കുന്നു.

## സൂത്രം 16. ജഗദ്വാചിത്വാത്.

(കൗഷീതകിശ്രുതിയിൽനിന്നും ഒരു വാക്യമെടുത്തു് പ്രതിപാദിക്കുന്നു.)

ജഗത് = വിശ്വം, വാചിത്വാത് = അർത്ഥമാകുന്നതു കൊണ്ടു്.

വിവരണം:—താഴെ ഉദ്ധരിക്കപ്പെടുന്ന കൗഷീതകി ശ്രുതിയിലെ 'കർത്താ' (പ്രഭുവും നിർമ്മിതാവും) ബ്രഹ്മത്തെ നിർദ്ദേശിക്കുന്നു അല്ലാതെ ജീവാത്മാവിനേയൊ വിശ്വപ്രാണനേയൊ അല്ല; എന്തുകൊണ്ടെന്നാൽ 'ഏതത്' (ഇതു്) എന്ന വാക്കിനു് മേൽപറഞ്ഞ നിർമ്മാതാവിൻെറ കർമ്മം (അതായതു് സൃഷ്ടി) എന്നു് പറയപ്പെടുന്ന ജഗത്തെന്നർത്ഥമാകുന്നു; കൂടാതെ പ്രസ്തുതശ്രുതി ബ്രഹ്മത്തിൻെറ ഒരു വിവരണമാണു്. ഇതിലേക്കു് ഇതു് നോക്കുക:—"യൊ വൈ ബാലാകെ ഏതേഷാം പുരുഷാണാം കർത്താ യസ്യ വൈ തത് കർമ്മ സ വൈ വേദിതവ്യഃ" =അല്ലയൊ ബാലാകീ യാതൊരുവൻ ഈ ജീവാത്മാക്കളുടെ കർത്താവാണോ യാതൊരുവൻെറ കർമ്മമാണോ ഈ ദൃശ്യമായ ജഗത്തു്, അവൻ അറിയപ്പെടേണ്ടവനാണു്. (കൗഷീതകി ശ്രുതി 4-18. അജാതശ്രുവും ബാലാകിയും തമ്മിലെ സംവാദം.)

## സൂത്രം 17. ജീവമുഖ്യപ്രാണലിംഗാന്നേതി ചേത്തദ് വ്യാഖ്യാതം.

(16-ാം സൂത്രത്തിനു് ഒരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

ജീവ = ജീവാത്മാവു്, മുഖ്യപ്രാണ = പ്രധാന പ്രാണശക്തി, ലിംഗാത് = ലക്ഷണങ്ങളെക്കൊണ്ടു്, ന = ഇല്ല, ഇതി ചേത് = എന്നാണെങ്കിൽ, തത് = അതു്, വ്യാഖ്യാതം = സമാധാനിച്ചിട്ടുണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമുണ്ടു്. ആക്ഷേപം ജീവമുഖ്യപ്രാണലിംഗാന്നേതിചേത് എന്നും സമാധാനം തത്വ്യാഖ്യാതം എന്നുമാണു്.)

വിവരണം:—കൗഷീതകി ഉപനിഷത്തിൽ അജാതശത്രു രാജാവു് ബാലാകിക്കുപദേശിക്കുന്ന ഭാഗത്തുള്ള ജീവാത്മാവിൻെറയും മുഖ്യപ്രാണൻെറയും ലക്ഷണങ്ങളെക്കൊ

ണ്ടു് 16-ാം സൂത്രത്തിൽ സൂചിതമായ 'കർത്താ' എന്ന പദത്താൽ ബ്രഹ്മം നിർദ്ദേശിക്കപ്പെട്ടിട്ടില്ലെന്നു് വാദിച്ചേക്കാം. ഈ അക്ഷേപം മുമ്പെതന്നേ 1-ാമദ്ധ്യായം 1-ാം പാദം 32-ാം സൂത്രത്തിൽ നിരസിക്കപ്പെടുന്നുണ്ടു്. (ഇന്ദ്രൻ പ്രതർദനനുപദേശിച്ചതുപോലെ വ്യാഖ്യാനിക്കേണ്ടതാണു്.)

സൂത്രം 18. അന്യാർത്ഥം തു ജൈമിനിഃ പ്രശ്ന വ്യാഖ്യാനാഭ്യാമപി ചൈവമേകേ.

(16-ാം സൂത്രാവലംബമായി ഒരു വാദം ഉപന്യസിക്കുന്നു.)

അന്യാർത്ഥം = വേറെ കാര്യത്തിനുവേണ്ടി, തു =എന്നാൽ, ജൈമിനിഃ =ജൈമിനിമുഷി, പ്രശ്നവ്യാഖ്യാനാഭ്യാം അപി ച = ചോദ്യത്തിലും മറുപടിയിലും നിന്നും കൂടെയും, ഏവം = ഇപ്രകാരം, ഏകെ = മററു ശ്രുതികൾ.

വിവരണം:—എന്നാൽ 16-ം 17-ം സൂത്രങ്ങളിൽ സൂചിതമായ കൗഷീതകി ശ്രുതിയിലെ ഈ അദ്ധ്യായത്തിൽ, ജീവാത്മാവിനെപ്പററിയുള്ള കഥനം ഒരുവിഭിന്നകാര്യോദ്ദേശത്തിന്മേലാണു്. അതായതു ജീവാത്മാവു് ബ്രഹ്മത്തിൽനിന്നും വ്യതിരിക്തനെന്നു് കാണിക്കാനാണെന്നാണു് ജൈമിനിമുഷി വിചാരിക്കുന്നതു്. ഇതു ആ ശ്രുതിയിൽനിന്നും താഴെ ഉദ്ധരിക്കപ്പെടുന്ന പ്രശ്നോത്തരങ്ങളിലും ബൃഹദാരണ്യകത്തിലും മററു ശ്രുതികളിലുംനിന്നു് തെളിവാകുന്നതുമാണു്.

കൗഷീതകിയിലെ പ്രശ്നോത്തരങ്ങൾക്കു് ഇതു് നോക്കുക:—പ്രശ്നഃ—"ക്വൈഷ ഏതദ് ബാലാകെ പുരുഷോ ഽശയിഷ്ട ക്വൈ വാ ഏതദഭൂത്, കുത ഏതദാഗാത്."

ഉത്തരഃ—"യദാസുപ്തഃ സ്വപ്നം ന കഞ്ചന പശ്യത്യഥാസ്മിൻ പ്രാണേ ഏവൈകധാ ഭവതി"=

ചോദ്യം:—അല്ലയൊ ബാലാകി, സുഷിപ്തിയിൽ ഈ ജീവാത്മാവു് എവിടെ ശയിച്ചു? അവൻ എവിടെ ആയിരുന്നു? അവൻ എവിടെ നിന്നാണു് ബോധാവസ്ഥയിലേക്കു് വന്നതു്?

ഉത്തരം:—ജീവാത്മാവു് സ്വപ്നമില്ലാത്ത ഗാഢനിദ്രയിൽ അവൻ പ്രാണനോടുകൂടെ ഐക്യത്തെ പ്രാപിക്കുന്നു.

ആയതു് ബ്രഹ്മമെന്നു് 1-ാമദ്ധ്യായം 1-ാം പാദം 24-ാം സൂത്രത്തിൽ തെളിയിച്ചിട്ടുണ്ടു്. (കൗഷീതകി 4-19.)
ബൃഹദാരണ്യകത്തിൽ നോക്കുക:—

പ്രശ്നഃ:—"ക്വൈഷ വിജ്ഞാനമയഃ പുരുഷഃ ക്വൈതദാഭൂത് കുത ഏതദാഗാത്."

ഉത്തര:—"യ ഏഷോഽന്തർഹൃദയ ആകാശസ്തസ്മിൻ ശേതേ" =

ചോദ്യം:—അപ്പോൾ അതായതു് സുഷുപ്തിയിൽ ഈ വിജ്ഞാനമയനായ പുരുഷൻ സ്ഥിതിചെയ്യുന്നതു് ഏതിൽ? എവിടെ എന്നാണു് അവൻ (ജാഗ്രതാവസ്ഥയിലേക്കു്) തിരിച്ചുവന്നതു്?

ഉത്തരം:—ഇവൻ ഹൃദയാന്തർഭാഗത്തുള്ള ആകാശത്തിൽ, അതായതു് പരമാത്മാവിൽ ശയിക്കുന്നു(ബൃഹദാരണ്യകം 2 1-16, 17-ം.)

## സൂത്രം 19. വാക്യാന്വയാത്.

(ബൃഹദാരണ്യകശ്രുതിയിൽനിന്നും ഒരു വാക്യമെടുത്തു ചർച്ചചെയ്യുന്നു.)

വാക്യാന്വയാത് = വചനത്തിന്റെ അന്യോന്യസംബന്ധവും അന്വയവും ഹേതുവായിട്ടു്.

വിവരണം:—താഴെ ഉദ്ധരിക്കപ്പെട്ട ബൃഹദാരണ്യകശ്രുതിയിലെ ഭാഗത്തുള്ള 'ആത്മാ' എന്ന പദം പരമാത്മാവിനെ നിർദ്ദേശിക്കുന്നെന്നു് വാക്യരചനയാലും മുമ്പുംപിമ്പുമുള്ള വചനങ്ങളുടെ പരസ്പരസംബന്ധത്താലും മനസ്സിലാക്കാവുന്നതാണു്. സൂചിതവാക്യം നോക്കുക:—"ആത്മാവാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യോ, മൈത്രേയ്യാത്മനോവാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവം വിദിതം" = സത്യമായിട്ടും ആത്മാവു് ദർശിക്കപ്പെടേണ്ടവനും കേൾക്കപ്പെടേണ്ടവനും മനനം ചെയ്യപ്പെടേണ്ടവനും നിരന്തരം ധ്യാനിക്കപ്പെടേണ്ടവനുമാണു്. ആത്മാവിന്റെ ദർശനം ശ്രവണം മനനം ധ്യാനം ഇവ കൊണ്ടു് ജഗത്തിലുള്ള സർവ്വവും അറിയപ്പെടുന്നു. (ബൃഹദാരണ്യകം 2-4-5.)

### സൂത്രം 20. പ്രതിജ്ഞാസിദ്ധേർലിംഗ-മാശ്മരഥ്യഃ.

(19-ാം സൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു.)

പ്രതിജ്ഞാസിദ്ധേഃ = പ്രമേയത്തിന്റെ പ്രമാണം ഹേതുവായിട്ട് അതായത്, അത് പ്രമേയത്തെ തെളിയിക്കുന്നതിന് സഹായിക്കുന്നതുകൊണ്ട്, ലിംഗം= സൂചിതചിഹ്നം, ആശ്മരഥ്യഃ = ആശ്മരത്ഥ്യരുഷി.

വിവരണം:—മുൻസൂത്രത്തിൽ ഉദ്ധരിക്കപ്പെട്ട ശ്രുതിയിൽ കാണുന്ന പ്രകാരം ബ്രഹ്മത്തെ ആത്മാഅതായത് ജീവാത്മാവെന്നപദംകൊണ്ടഭിധാനം ചെയ്യുന്നത് പ്രമേയത്തിന്റെ തെളിവിനെ കാണിക്കുന്നതാണെന്ന് ആശ്മരത്ഥ്യരുഷി വിചാരിക്കുന്നു. സൂചനമെന്തെന്നാൽ ജീവാത്മാക്കളെല്ലാം ആദികാരണമായ ബ്രഹ്മത്തിന്റെ പ്രതിബിംബങ്ങൾ ആകയാൽ അവ ബ്രഹ്മത്തിൽനിന്നും വ്യതിരിക്തമല്ല; സ്ഥാപിക്കപ്പെടാനുദ്ദേശിക്കപ്പെട്ട പ്രമേയം അതാകകൊണ്ട്, കാരണമായ ബ്രഹ്മത്തെ അറിഞ്ഞാൽ എല്ലാം അറിയുന്നു.(1-ാമദ്ധ്യായം 1-ാംപാദം 9-ാം സൂത്രവുമായി തുലനംചെയ്ക.)

### സൂത്രം 21. ഉത്ക്രമിഷ്യത ഏവംഭാവാദിത്യൌഡുലോമി.

(19-ാം സൂത്രാലംബവാദം തുടരുന്നു.)

ഉത്ക്രമിഷ്യതഃ = ശരീരത്തിൽനിന്ന് വിട്ടുപോകുന്നവനെ കുറിച്ച്, ഏവംഭവാത് = ഈ സ്ഥിതിഹേതുവായിട്ട്, അതായത് ബ്രഹ്മസ്ഥിതിപ്രാപിക്കുന്നതുകൊണ്ട്,ഇതി= എന്ന്, ഔഡുലോമിഃ = ഔഡുലോമിരുഷി.

വിവരണം:—മുക്തനായ ജീവാത്മാവ് ശരീരത്യാഗാനന്തരം ബ്രഹ്മപദവിയെ പ്രാപിക്കുന്നതുകൊണ്ട്, സാധാരണയായി ജീവാത്മാവിനെ നിർദ്ദേശിക്കുന്നതായ 'ആത്മാ' എന്ന നാമം ബ്രഹ്മത്തിന് നല്കപ്പെട്ടിരിക്കുന്നു എന്ന് ഔഡുലോമിരുഷി അഭിപ്രായപ്പെടുന്നു.

### സൂത്രം 22. അവസ്ഥിതേരിതി കാശകൃത്സ്നഃ.

(19-ാം സൂത്രാലംബനവാദം തുടരുന്നു.)

അവസ്ഥിതേഃ = സ്ഥിതിചെയ്യുന്നതു് ഹേതുവായിട്ടു്, ഇതി = എന്നു്, കാശകൃത്സ്നഃ = കാശകൃത്സ്നഋഷി.

വിവരണം:—ജീവാത്മാവിൽ പരമാത്മാവു് നിയന്താവായി സ്ഥിതിചെയ്യുന്നതുകൊണ്ടു്, 'ആത്മാ' എന്ന പദം പരമാത്മാവെന്ന അൎത്ഥത്തിൽ അംഗീകരിക്കപ്പെടാമെന്നു് കാശകൃത്സ്നഋഷി അഭിപ്രായപ്പെടുന്നു.

പരമാത്മാവു് സകലത്തിലും സ്ഥിതിചെയ്യുന്നു എന്നതിനു് 1-ാമദ്ധ്യായം 1-ാം പാദം 19-ാം സൂത്രം നോക്കുക.

## സൂത്രം 23. പ്രകൃതിശ്ച പ്രതിജ്ഞാദൃഷ്ടാന്താനുപരോധാത്.

(ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മംതന്നെയാണെന്നു് ഈ സൂത്രം നിൎണ്ണയിക്കുന്നു.)

പ്രകൃതിഃ ച = ഉപാദാനകാരണവുംകൂടെ അതായതു് നിമിത്തകാരണമായതുപോലെ ഉപാദാനകാരണവും, പ്രതിജ്ഞാ = പ്രമേയം, ദൃഷ്ടാന്തഃ = ദൃഷ്ടാന്തം, അനുപരോധാത്= വിരോധമില്ലായ്കകൊണ്ടു്.

വിവരണം:— പരമാത്മാവു് ജഗത്തിന്റെ നിമിത്തകാരണമായതുപോലെ ഉപാദാനകാരണവും കൂടിയാണു്. ഈ ഭാവത്തിൽനിന്നു് നോക്കുന്നതായാൽ ഛാന്ദോഗ്യശ്രുതിയിൽ ഉദ്ദാലകഋഷി തന്റെ പുത്രനായ ശ്വേതകേതുവിനു് തെളിയിച്ചുകൊടുക്കാൻ നിരൂപിക്കുന്ന പ്രമേയവും അതിനെ പ്രമാണീകരിക്കാനുദ്ദരിച്ചിട്ടുള്ള ദൃഷ്ടാന്തവും തമ്മിൽ വിരുദ്ധമല്ല. എന്തെന്നാൽ ഉപാദാനകാരണം നിമിത്തകാരണത്തിൽനിന്നും പൃഥക്കാണെങ്കിൽ ഒന്നിന്റെ അറിവുകൊണ്ടും മററതിനെ അറിവാൻ കഴിയുന്നതല്ല. തൽഫലമായി പ്രമേയം അസിദ്ധമാകുന്നു; ദൃഷ്ടാന്തം ഉപാദാനകാരണത്തെ സ്പഷ്ടമായി ഉദാഹരിക്കുകയും ചെയ്യുന്നു. പ്രതിജ്ഞക്കു് ഇതു നോക്കുക:— "ഉതതമാദേശമപ്രാക്ഷ്യ യേനാശ്രുതം ശ്രുതം ഭവത്യമതം മതം ഭവത്യവിജ്ഞാതം വിജ്ഞാതം ഭവതി" = യാതൊന്നിനാൽ കേൾക്കപ്പെടാത്തതു് കേൾക്കപ്പെട്ടതായും വിഭാവനം ചെയ്യപ്പെടാത്തതു് വിഭാവനംചെയ്യപ്പെട്ടതായും അറിയപ്പെടാത്തതു് അറിയപ്പെട്ടതായും ഭവിക്കുന്നുവോ ആ

സത്യത്തെ നീ അന്വേഷിച്ചറിഞ്ഞോ? (ഛാന്ദോഗ്യം 6-1-3.)

ദൃഷ്ടാന്തത്തിനു് ഇതു് നോക്കുക:—"യഥാ സൌമ്യൈകേന മൃത്പിണ്ഡേന സർവ്വം മൃണ്മയം വിജ്ഞാതം സ്യാത്" =(ഉദാഹരണമായിട്ടു്) വത്സ, ഒരു മൺകട്ടയെ അറിയുന്നതിനാൽ മണ്ണുകൊണ്ടുണ്ടാക്കപ്പെട്ട സർവ്വും അറിയപ്പെടുന്നു. (ഛാന്ദോഗ്യം 4-1-4.)

സൂത്രം 24. അഭിദ്ധ്യോപദേശാത്.

(23-ാം സൂത്രാവലംബമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

അഭിദ്ധ്യാ = ഇച്ഛ, ഉപദേശാത് = ഉപദേശംഹേതുവായിട്ടു്.

വിവരണം:—ബ്രഹ്മം സ്വയം ബഹുക്കളായിട്ടു്, അതായതു് ജഗത്തായിട്ടു്, പ്രകാശിക്കുന്നതിനു് ഇച്ഛിച്ചു എന്ന ശ്രുത്യോപദേശത്തിൽനിന്നും, ബ്രഹ്മം തന്നിൽനിന്നുംതന്നെ ജഗത്തു് വിസ്തരിക്കുന്നതിനു് സങ്കല്പിച്ചുഎന്നു് സിദ്ധിക്കുന്നു; ഇതിനാൽ ബ്രഹ്മംതന്നെ സൃഷ്ടിയുടെ ഉപാദാനകാരണവും നിമിത്തകാരണവുമാണെന്നു് തെളിയുന്നു. ഈ ഉപദേശത്തിനു് 1-ാം അദ്ധ്യായം 1-ാം പാദം 5-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ഛാന്ദോഗ്യശ്രുതിവാക്യം നോക്കുക.

സൂത്രം 25. സാക്ഷാച്ചോഭയാമ്നാനാത്.

(23-ാം സൂത്രാവലംബവാദം തുടരുന്നു.)

സാക്ഷാത് ച = പ്രത്യക്ഷമായും, ഉഭയ = രണ്ടും അതായതു് ഉപാദാനകാരണവും നിമിത്തകാരണവും, ആമ്നാനാത് = കഥനം ഹേതുവായിട്ടു്.

വിവരണം— ജഗത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മമാണെന്നു് ശ്രുതിയിൽ സ്പഷ്ടമായ കഥനങ്ങളുമുണ്ടു്. ഈ ശ്രുതി നോക്കുക:— "ബ്രഹ്മ വനം ബ്രഹ്മ സ വൃക്ഷ ആസീത്" = വനം ബ്രഹ്മമാണു് വൃക്ഷം ബ്രഹ്മമാണു്. ഈ ശ്രുതിയിൽനിന്നും ബ്രഹ്മം ഉപാദാനകാരണമെന്നു് പ്രത്യക്ഷമാകുന്നു.

കൂടാതെ നോക്കുക:—"ഏതത്സർവ്വമാദിതിഷ്ഠത് ഭുവനാനി ധാരയൻ" = ഈ ലോകങ്ങളെയെല്ലാം ധരിച്ചുകൊണ്ടു് അവയിൽ അധിഷ്ഠാനം ചെയ്തു് ബ്രഹ്മം നിമിത്തകാരണവും കൂടിയാണെന്നു് ഈ ശ്രുതി സ്പഷ്ടമാക്കുന്നു.

**സൂത്രം 26. ആത്മകൃതേഃ പരിണാമാത്.**

(23-ാം സൂത്രാവലംബവാദം തുടരുന്നു.)

ആത്മകൃതേഃ = അവൻ **തന്നെ**ത്താൻ സൃഷ്ടിച്ചതുകൊണ്ടു്, പരിണാമാത് = പരിണാമപ്രകാരം.

വിവരണം:—ബ്രഹ്മം തന്നെത്താൻ തന്നിൽനിന്നും തന്നെ ജഗത്തിനെ പരിണാമരൂപേണ സൃഷ്ടിച്ചെന്നു് പറയപ്പെട്ടിരിക്കകൊണ്ടു് ജഗത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ബ്രഹ്മംതന്നെയാണു്. സംബന്ധിച്ച ശ്രുതി നോക്കുക:—"തദാത്മാനം സ്വയമകുരുത" = അവൻ തന്നെത്താൻ തന്റെ സ്വന്ത ആത്മാവിനെ സൃഷ്ടിച്ചു. (തൈത്തിരീയം 2-7-1.)

ജഗത്തെല്ലാം സത്യമാകുന്ന അടിസ്ഥാനമില്ലാത്ത ഒരു മായയാണെന്നു പഠിപ്പിക്കുന്ന ഒരു മതസമ്പ്രദായമുണ്ടു്. ആ വാദത്തെ ഈ സൂത്രം ഖണ്ഡിച്ചു് ജഗത്തു് വാസ്തവത്തിൽ മിഥ്യയല്ലെന്നും എന്നാൽ ബ്രഹ്മത്തിന്റെ അഭിവ്യക്തപ്രകാശനമാണെന്നും നിർവ്വചിക്കുന്നു; അതിന്റെ ഇപ്പോഴത്തെ അസ്ഥിരമായ അവസ്ഥയിൽ അതു് അനിത്യമെന്നു് പറയാം. ബ്രഹ്മത്തിൽനിന്നും പൃഥക്കായ അസ്തിത്വമില്ലെന്നുള്ള അർത്ഥത്തിൽ അതൊരു മായയെന്നു പറയാം; അതൊരു മായയല്ല, എന്നാൽ അതൊരു പ്രവാഹസ്ഥിതിയിലാകുന്നു.

രാമാനുജാചാര്യരാൽ പ്രതിനിധീകരിക്കപ്പെട്ട വേറൊരു മതശാഖ ബ്രഹ്മം സദാകർമ്മോദ്യുക്തമാണെന്നും ജഗദ്വ്യാപാരവർത്തകങ്ങളായ സർവ്വശക്തിമുതലായ ഷഡൈശ്വര്യഗുണയുക്തമാണെന്നും വിചാരിക്കുന്നു.

ശങ്കരാചാര്യരാൽ പ്രതിനിധീകരിക്കപ്പെട്ട അന്യമതശാഖ ബ്രഹ്മം തത്വതഃ നിർവ്വ്യാപാരനും നിർവ്വികാരനും, ശബ്ദസ്പർശരൂപരസഗന്ധരഹിതനും ജരാമൃത്യുവിമുക്തനും—അതായതു് ഗുണവിശേഷണരഹിതൻ—ആണെന്നു് വിചാരി

ക്കുന്നു; ഇതു് ബ്രഹ്മത്തിൻെറ ഭൂരിഭാഗവും അപ്രകാരമിരിക്കുന്നു എന്നും ചതുഷ്പാദംമാത്രം ജഗത്തായി പ്രകാശിക്കുന്നു എന്നും ആ ശാഖ പ്രതിപാദിക്കുന്നു. ആ ശാഖയനുസരിച്ചു ഈ പ്രകാശനം തോന്നലും മിഥ്യയുമാണു്.

നിംബാർക്കാചാര്യരാൽ പ്രതിനിധീകരിക്കപ്പെട്ട നാലാമതൊരുശാഖ ബ്രഹ്മം ഉഭയതഃ കർമ്മാദ്ധ്യക്ഷവും നിർവ്യാപാരവുമാണെന്നു സംവദിക്കുന്നു:— ഇന്ദ്രിയഗോചരലോകത്തെ സംബന്ധിച്ചിടത്തോളം കർമ്മാദ്ധ്യക്ഷവും അതിഭൂരിഭാഗമായ അഗോചരലോകത്തെ സംബന്ധിച്ചിടത്തോളം നിർവ്യാപാരവുമാണെന്നു് പറയുന്നു. പ്രകാശിതഭാഗം പരമാത്മാവും മിഥ്യയല്ലെന്നുമാണു് അവരുടെ മതം.

### സൂത്രം 27. യോനിശ്ച ഹി ഗീയതേ.

(23-ാം സൂത്രാവലംബവാദം തുടരുന്നു.)

യോനിഃ ച = ഉത്ഭവസ്ഥാനവും അഥവാ ബീജവും, ഹി = യത = ഹേതുവായിട്ടു്, ഗീയതേ = പറയപ്പെടുന്നു.

വിവരണം:— ശ്രുതിയിൽ ബ്രഹ്മത്തെ ജഗത്തിൻെറ ഉത്ഭവസ്ഥാനമെന്നും പറയപ്പെട്ടിരിക്കുതുകൊണ്ടു് ബ്രഹ്മം ജഗത്തിൻെറ ഉപാദാനകാരണമാകുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—"അചിന്ത്യമവ്യക്തമനന്തരൂപം ശിവം പ്രശാന്തമമൃതം ബ്രഹ്മയോനിം, തഥാദിമദ്ധ്യാന്തവിഹീനമേകം വിഭും ചിദാനന്ദരൂപമത്ഭുതം" = അചിന്ത്യനും അവ്യക്തനും അപരിച്ഛേദ്യരൂപനും പരിപൂർണ്ണമംഗളനും ശാന്തനും അമൃതനും ജഗത്്ബീജവും ആദിമദ്ധ്യാന്തവിഹീനനും ഏകനും സർവാന്തര്യാമിയും ചിദാനന്ദരൂപനും ദുർജ്ഞേയനുമായ അവനെ. (കൈവല്യോപനിഷത് 1-ാം ഭാഗം-6.)

### സൂത്രം 28. ഏതേന സർവേ വ്യാഖ്യാതാഃ വ്യാഖ്യാതാഃ.

(വാദം അവസാനിപ്പിച്ചിരിക്കുന്നു.)

ഏതേന = ഇതിനാൽ അതായതു പറയപ്പെട്ടതിനാൽ, സർവം = എല്ലാം, വ്യാഖ്യാതഃ =വ്യാഖ്യാനിച്ചിട്ടുണ്ടു്, വ്യഖ്യാതഃ = വ്യാഖ്യാനിച്ചിട്ടുണ്ടു്.

(ആവർത്തനം അദ്ധ്യായപരിസമാപ്തിയെ പ്രദർശിപ്പിക്കുന്നു.)

വിവരണം:—മുൻസൂത്രങ്ങളിൽ ഉക്തമായതിനെക്കൊണ്ടു് എല്ലാ ശ്രുതിയിലെ ഉപദേശങ്ങളും—പ്രതിപാദിക്കപ്പെടാത്തതുംകൂടെ—പരമാത്മാവായ ബ്രഹ്മംതന്നെ ജഗത്തിന്റെ ഏകകാരണമെന്നു് ആഖ്യാനംചെയ്യുന്നു.

---

## അദ്ധ്യായം 2.

### പാദം 1.

സൂത്രസാരം—ജഗൽകാരണം പ്രധാനമല്ലെന്നു ശ്രുതിയെ പ്രമാണമാക്കി മുമ്പെ തെളിയിച്ചിട്ടുണ്ടു്; ഈ പാദം ജഗൽകാരണം ബ്രഹ്മമാണെന്നു് യുക്തിവാദങ്ങൾകൊണ്ടു തെളിയിക്കയും ഏതാദൃശാനുമാനത്തിനുണ്ടായേക്കാവുന്ന ആക്ഷേപങ്ങളെ ഖണ്ഡിക്കയും ചെയ്യുന്നു.

ഒന്നാമദ്ധ്യായത്തിലെ നാലാം പാദത്തിൽ സാംഖ്യത്തിലേ പ്രധാനവും മഹത്തും വേദാന്തത്തിലേ അവ്യക്തവും മഹദാത്മാവും ഒരുപോലെയല്ലെന്നു സ്ഥിരപ്പെടുത്തിയിട്ടുണ്ടു്. ഈ കാരണത്തിന്മേൽ സാംഖ്യവാദം നിരാകരിക്കപ്പെടുകയാണെങ്കിൽ സാംഖ്യത്തിനു സ്ഥാനമില്ലെന്നു് ഇപ്പോൾ വാദിച്ചേക്കാം; എന്തെന്നാൽ അതുതന്നേ ഒരു സ്മൃതിയാകകൊണ്ടു് അതിന്റെ പ്രാധാന ഉദ്ദേശം ശ്രുതിനിർണ്ണയങ്ങളുടെ സമർത്ഥനമാണെല്ലോ. ഇതിനു സമാധാനമായി ഈ പാദത്തിലെ 1-ം, 2-ം സൂത്രങ്ങൾ പറയുന്നതു ജഗൽകാരണം ജഡവസ്തുവാണെന്നു സ്വീകരിക്കുന്നതിനാൽ ബോധസ്വരൂപനായ സൃഷ്ടികർത്താവെന്നുള്ള വേദാന്തവാദത്തെ അവലംബിക്കുന്ന മററു ശാസ്ത്രസമ്മതമായ സ്മൃതികളെ നിരസിക്കേണ്ടിവരുന്നതായ ഏതാദൃശവൈഷമ്യമുണ്ടെന്നാണു്.

3-ാംസൂത്രം ജഗൽകാരണത്തെപ്പററിയുള്ള പതഞ്ജലിയുടെ യോഗശാസ്ത്രവാദത്തെ നിരസിക്കുന്നു.

4-ം, 5-ം സൂത്രങ്ങൾ ബ്രഹ്മം സചേതനവും മററുമായതിനാലും ജഗത്തു് അചേതനവും മററുമായതിനാലും അവരണ്ടും സ്വഭാവത്തിലും ഗുണങ്ങളിലും വിഭിന്നങ്ങളായതു

കൊണ്ടു് ഒന്നു മറ്റേതിന്റെ കാരണമായിരിക്കാൻ പാടി ല്ലെന്നുള്ള അക്ഷേപം പുറപ്പെടുവിക്കുന്നു.

6-ം, 7-ം സൂത്രങ്ങൾ, ഈ ലോകത്തിൽതന്നെ സചേ തനത്തിൽനിന്നു അചേതനത്തിന്റെ ഉത്ഭവത്തിനും (ഉദാ ഹരണമായി സജീവശരീരത്തിൽനിന്നും രോമത്തിന്റെ ഉൽ പത്തി) എന്നപോലെ അചേതനത്തിൽനിന്നും സചേതന ത്തിന്റെ ഉത്ഭവത്തിനും (ദൃഷ്ടാന്തമായി ഗോമയത്തിൽ നിന്നും തേള് മുതലായ പ്രാണികളുടെ ഉൽപത്തി) ഉദാഹ രണങ്ങളുണ്ടെന്നും കാരണവും കാര്യവും സർവ്വഥാ സമാനമാ യിരിക്കേണ്ട ആവശ്യമില്ലെന്നു് അവ തെളിയിക്കുന്നുഎന്നും കാണിച്ചു ആ ആക്ഷേപത്തെ നിരസിക്കുന്നു.

8-ാംസൂത്രം, മഹാപ്രളയകാലത്തു് കാര്യമായ ജഗത്തു് കാരണമായ ബ്രഹ്മത്തിൽ ലയിക്കുമ്പോൾ ബ്രഹ്മം ജഗ ത്തിനാൽ ദൂഷിക്കപ്പെട്ടുന്നെന്നൊരാക്ഷേപം ഉന്നയിക്കുന്നു.

9-ാംസൂത്രം ഈ ആക്ഷേപത്തിനു വിപരീതമായി പ്രത്യക്ഷോദാഹരണങ്ങൾ കാണിച്ചുഅതിനെ പ്രത്യാഖ്യാനി ക്കുന്നു; എങ്ങനെയെന്നാൽ ഘടം മുതലായ മൺമയോൽപ ന്നങ്ങൾ ലയകാലത്തു മണ്ണിനെ അവയുടെ സ്വന്തപ്രകൃത ത്തിൽ രൂപാന്തരപരിവർത്തനം ചെയ്യുന്നില്ല, പ്രത്യുത അവ തന്നെ മൺമയമായി പരിണമിക്കുന്നതേയൊള്ളൂ.

10—12-ം, 28-ം സൂത്രങ്ങൾ ബ്രഹ്മം ജഗൽകാരണമെന്ന മതത്തിനു പ്രതികൂലമായ യുക്തിവാദങ്ങൾ സാംഖ്യന്മാർ വൈശേഷികന്മാർ മുതലായ പ്രതിപക്ഷക്കാർക്കു തന്നേയെ തിരായിട്ടു് പ്രത്യുദ്ധരിക്കപ്പെടാം. എന്തെന്നാൽ സാംഖ്യ ദർശനത്തിൽ നാമരൂപമില്ലാത്ത പ്രധാനം സർവനാമരൂപ ങ്ങളെ സൃഷ്ടിക്കുകയും വൈശേഷികമതത്തിൽ അദൃശ്യവും അരൂപവുമായ പരമാണുക്കൾ ഒരുമിച്ചു ചേർന്നു ദൃശ്യജഗത്തെ രചിക്കുന്നു. വിവാദശീലരായ ഹേത്വാഭാസവാദികളുടെ യുക്തികൾപോലെ യുക്തിവാദങ്ങൾ യാതൊരു നിർണ്ണയ പ്രാപ്തിയുമില്ലാതെ നിരന്തരം അനുവർത്തിക്കപ്പെടാമെന്നും ഏതാദൃശാവസ്ഥയിൽ വേദസിദ്ധാന്തം ആദരിക്കപ്പെടേണ്ട

താണെന്നും കൂടെ ഈ സൂത്രങ്ങൾ കഥിക്കുന്നു. ഇപ്രകാരം വേദവിരുദ്ധങ്ങളായ എല്ലാ ദർശനങ്ങളും ഖണ്ഡിക്കപ്പെടുന്നു.

13-ാംസൂത്രം സമുദ്രവും അതിലെ തിരകളും തമ്മിലും രവിയും അതിന്റെ രശ്മികളും തമ്മിലും കാണപ്പെടുന്നപോലെയുള്ള ഭേദം പരമാത്മാവായ ബ്രഹ്മവും ജീവാത്മാവും തമ്മിലുണ്ടെന്നു പറയുന്നു. 4-ം, 6-ം സൂത്രങ്ങൾ അചേതന ജഗത്തു് ബ്രഹ്മത്തിൽനിന്നും ഭിന്നമാണെന്നു കഥിക്കയും പ്രത്യുത 14—19 സൂത്രങ്ങൾ സചേതനവും അചേതനവുമായ സൃഷ്ടിക്ക ബ്രഹ്മത്തിൽനിന്നും പൃഥക്ഭാവമില്ലെന്നും അതു് പ്രത്യക്ഷരൂപത്തിൽ പരിണമിക്കുന്നതിനുമുമ്പ് ബ്രഹ്മത്തിൽ അപ്രകാശിതമായി സ്ഥിതിചെയ്തിരുന്നെന്നും കാണിക്കുന്നു. ഈ സൂത്രങ്ങളെല്ലാം കൂടെ ചേർത്തു പര്യാലോചിക്കുന്നതായാൽ, തിരയും കുമിളയും ജലത്തിൽനിന്നും ഏകകാലത്തിൽ വ്യതിരിക്തവും അവ്യതിരിക്തവുമായതുപോലെ തന്നേ ചേതനാ/ചേതനാത്മകമായ ജഗത്തു് ബ്രഹ്മത്തിൽനിന്നും ഒരേകാലത്തു ഭിന്നവും അഭിന്നവുമാണെന്നും ബ്രഹ്മം ജഗത്തിൽ അഭിവ്യക്തനായിരുന്നാലും അതിനെ ഭൂരിഭാഗത്തിലും അതിക്രമിച്ചവസ്ഥിതിചെയ്യുന്നെന്നും കാണിക്കുന്നു.

20—22 സൂത്രങ്ങൾ ബ്രഹ്മം ജീവാത്മരൂപത്തിൽസുഖദുഃഖാധീനനാകുന്നില്ലേയെന്ന ശങ്കയെ പരിഹരിക്കുന്നു. ബ്രഹ്മം ജീവരൂപത്തെ ധരിക്കുന്നെങ്കിലും ജീവാതീതനും ജീവനാൽ ദൂഷിതനാകാതെ ജീവനെ അന്തർഭാഗത്തുനിന്നും നിയന്ത്രിക്കുന്നു. ജീവാത്മാവു് ബ്രഹ്മംതന്നെയല്ലാതെ മറ്റൊന്നുമല്ലെങ്കിലും സ്വതന്ത്രപ്രഭുവായി സ്ഥിതിചെയ്കയും അതിനാൽ സുഖദുഃഖാതീതനായിരിക്കയും ചെയ്യുന്നു.

23-ം,24-ം സൂത്രങ്ങൾ—ഒരു കുശവൻ കുടമുണ്ടാക്കുന്നതിനു മണ്ണു് മുതലായ ഉപകരണങ്ങൾ ആവശ്യമുള്ളതുപോലെ ജഗൽസൃഷ്ടിക്ക ബ്രഹ്മം ചില അസംസ്കൃതസാധനങ്ങളെ ആശ്രയിക്കേണ്ടിയിരിക്കുന്നു എന്നൊരാക്ഷേപം പുറപ്പെടുവിച്ചിരിക്കുന്നു. എല്ലാ അവസ്ഥകളിലും സാധനവസ്തുക്കളാവശ്യമില്ലെന്നു കാണിച്ചു ഈ ആക്ഷേപത്തെ സമാധാനിക്കുന്നു; ഉദാഹരണമായി പാലുതന്നെ തൈരായി രൂപാന്ത

രപ്പെടുന്നു; ഒരു സിദ്ധനു് തന്റെ വെറും സങ്കല്പവ്യാപാരം കൊണ്ടു് വിഭിന്ന പദാൎത്ഥങ്ങളെ സൃഷ്ടിക്കാൻ കഴിയുമെന്നു ള്ളതും കൂടെ അറിയപ്പെടുന്നു; അതുകൊണ്ടു് ബ്രഹ്മം തന്റെ ഇച്ഛാശക്തികൊണ്ടു മാത്രം ഈ ജഗത്തു് സൃഷ്ടിച്ചെന്നു് അനുമാനിക്കുന്നതു സൎവ്വഥാ യുക്തിസിദ്ധമാണു്.

25—29 സൂത്രങ്ങൾ—ബ്രഹ്മം അംശരഹിതനാകയാൽ അവൻ ജഗത്തിന്റെ ഉപാദാനകാരണമാണെങ്കിൽ ബ്രഹ്മം നിശ്ശേഷം ജഗത്തായി രൂപാന്തരപ്പെട്ടുമെന്നു പറയുന്നതു് യുക്തമെന്നൊരാക്ഷേപം പുറപ്പെടുവിക്കുന്നു; എന്നാൽ ഇതു ബ്രഹ്മത്തെ ജഗത്പരിമാണമാത്രനാക്കിപരിച്ഛിന്നനാക്കുന്നു. വീണ്ടും ഈ വൈഷമ്യത്തെ നീക്കുന്നതിനു ബ്രഹ്മത്തിനു അംശ മുണ്ടെന്നു നിരൂപിക്കപ്പെടുന്നെങ്കിൽ ശ്രുതിയിൽ ബ്രഹ്മത്തിനു നിൎദ്ദേശിക്കപ്പെട്ട 'നിരവയവത്വ'വിശേഷണം അനുസംഗത മായിരിക്കുന്നു. ഊൎണ്ണനാഭി തന്റെ സ്വന്തശരീരസാധനം കൊണ്ടു വലകെട്ടിയുണ്ടാക്കുന്നതുപോലെ ബ്രഹ്മം ജഗത്തി ന്റെ നിമിത്തകാരണമെന്നപോലെ ഉപാദാനകാരണവുമാ ണെന്നു ശ്രുതി ഘോഷിക്കുന്നെന്നു കാണിച്ചു ഈ ആക്ഷേപ ത്തെ നിരസിക്കുന്നു; അതേ സമയം തന്നേ ബ്രഹ്മം സൃഷ്ടി യിൽ പൂൎണ്ണപ്രകടനം ചെയ്തിട്ടില്ലെന്നും ഭൂരിഭാഗവും സൃഷ്ടി യിൽനിന്നും പൃഥക്കായി സ്ഥിതിചെയ്യുന്നെന്നും ശ്രുതി ഘോഷിക്കുന്നു. ബ്രഹ്മം സൎവ്വശക്തനാണെന്നു ശ്രുതിയിൽ നിൎദ്ദേശിക്കപ്പെട്ടിരിക്കകൊണ്ടു് അപ്രകാരം പ്രദൎശിക്ക പ്പെടുകയും അതേകാലത്തുതന്നെ അപ്രകാരമുള്ള പ്രദൎശന ത്തെ ഭൂരിഭാഗത്തിലും അതിക്രമിച്ചു സ്ഥിതിചെയ്കയും ചെ യ്യുന്നതു സൎവ്വഥാ ബ്രഹ്മത്തിനു സാധിക്കുന്നതാണു്.

30-ാംസൂത്രം ബ്രഹ്മത്തിനു് സൃഷ്ടികൎമ്മത്തിനു് ഇന്ദ്രിയ കരണങ്ങളൊ സാധനസാമഗ്രികളൊ ആവശ്യമില്ലെന്നു യുക്തികൊണ്ടും ശ്രുതിപ്രമാണംകൊണ്ടും നിൎദ്ദേശിക്കുന്നു.

31—32 സൂത്രങ്ങൾ—ബ്രഹ്മം നിസ്പൃഹനാണെന്നു് ശ്രുതിയിൽ വൎണ്ണിക്കപ്പെട്ടിരിക്കകൊണ്ടു ബ്രഹ്മത്തിനു് ജഗ ത്സൃഷ്ടിക്കു യാതൊരാവശ്യവുമുണ്ടായിരിക്കാൻ പാടില്ലെന്നു വേറൊരാക്ഷേപം ഉന്നയിക്കുന്നു. ഇതിനെ, ബ്രഹ്മത്തെ

സംബന്ധിച്ചേടത്തോളം സൃഷ്ടി ബ്രഹ്മത്തിന്റെ സ്വതസ്സിദ്ധവും അവിഭേദ്യവുമായ ലീലമാത്രമെന്നു കാണിച്ചു നിഷേധിക്കുന്നു.

33—34 സൂത്രങ്ങൾ—ബ്രഹ്മം സൃഷ്ടിയിൽ ചിലരോടു പക്ഷപാതിയും മററു ചിലരോടു നിർദ്ദയനുമാണെന്നുള്ള വേറൊരപവാദം, ഒരുവന്റെ പൂർവ്വജന്മകർമ്മങ്ങളാണു് ഈ ജന്മത്തിലെ സുഖദുഃഖനിർധാരണഹേതുക്കളെന്നും അതിനാൽ സൃഷ്ടികർത്താവു് ഇതിനുത്തരവാദിയല്ലെന്നും കാണിച്ചു്, നിഷേധിക്കപ്പെടുന്നു. ജഗൽസൃഷ്ടിക്കുമുൻപു് കർമ്മവ്യത്യാസമില്ലാതിരുന്നതുകൊണ്ടു് സൃഷ്ട്യാരംഭത്തിൽ ധനികനും ദരിദ്രനും അല്ലെങ്കിൽ സുഖിമാനും ദുഃഖിതനും തങ്ങളിൽ നിർമ്മിക്കപ്പെട്ട വ്യത്യാസം പൂർവ്വപുണ്യപാപകർമ്മങ്ങളെ ആശ്രയിച്ചിരിക്കുന്നെന്നു പറയപ്പെടാവുന്നതല്ലെന്നു ക്രട്ടതലായി ഒരാക്ഷേപം പുറപ്പെടുവിക്കപ്പെട്ടിരിക്കുന്നു. ജഗൽസൃഷ്ടി അനാദിയെന്നു ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നു എന്നും അതു കൽപങ്ങൾ തോറും വീണ്ടും വീണ്ടും ആവർത്തിക്കപ്പെടുന്നെന്നും ഈ യുഗത്തിനുമുമ്പെ അനാദികാലംമുതൽക്കെ പൂർവ്വസൃഷ്ടികളുണ്ടായിട്ടുണ്ടെന്നും ഇദാനീന്തനസൃഷ്ടിചക്രാരംഭത്തിൽ ജീവികളുടെ ജനനം പൂർവ്വകൽപത്തിലെ അവരുടെ പുണ്യപാപകർമ്മവിപാകമനുസരിച്ചിരിക്കുമെന്നും ജഗൽസൃഷ്ടി യാദൃച്ഛികമെന്നു പ്രസ്താവിക്കുന്നതു യുക്തമല്ലെന്നും നിർവ്വചിച്ചു് ഈ ആക്ഷേപത്തെ ഖണ്ഡിക്കുന്നു.

35-ാംസൂത്രം ജഗൽകാരണത്തിനു നിർവ്വചിച്ചിട്ടുള്ള നിഖിലവിശേഷണങ്ങളും ബ്രഹ്മത്തിനു മാത്രമല്ലാതെ മറെറാന്നിനും യോജിക്കയില്ലെന്നും കഥിക്കുന്നു. അതുകൊണ്ടു് ബ്രഹ്മം ജഗൽകാരണമാണു്.

**സൂത്രം 1. സ്മൃത്യനവകാശദോഷപ്രസംഗ ഇതി ചേന്നാന്യസ്മൃത്യനവകാശദോഷപ്രസംഗാത്.**

(1-ാമദ്ധ്യായം 4-ാംപാദത്തിൽ ജഗൽകാരണം ബ്രഹ്മമാണെന്നുള്ള സിദ്ധാന്തം സാംഖ്യേതരസ്മൃതികളാൽ ദൃഢീകരിക്കപ്പെടുന്നു; ഇവയിൽ ഏററവും പ്രാചീനവും ശാസ്ത്രസമ്മതവുമായതു് മനുസ്മൃതിയാണു്.)

സ്മൃതിഃ = ഇവിടെ സാംഖ്യസ്മൃതി അല്ലെങ്കിൽ സാംഖ്യദർശനം, അനവകാശഃ = സ്ഥാനമില്ലായ്മ, ദോഷഃ = ന്യൂനം, പ്രസംഗഃ = സംഭവം, ഇതിചേത് = എന്നാണെങ്കിൽ; ഇല്ല, ന = ഇല്ല അതായതു് ആ വാദം സ്ഥാപിക്കത്തക്കതല്ല, അന്യസ്മൃതിഃ = മററു സ്മൃതികൾ, അനവകാശദോഷപ്രസംഗാത് = താദൃശസ്ഥാനമില്ലാഴികദോഷം ഹേതുവായിട്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമുണ്ടു്:— ആക്ഷേപം സ്മൃത്യനവകാശദോഷപ്രസംഗ ഇതിചേത് എന്നും സമാധാനം ന അന്യസ്മൃത്യനവകാശദോഷപ്രസംഗാത് എന്നുമാണു്.)

വിവരണം:—ബ്രഹ്മം ജഗത്കാരണമെന്നു സമ്മതിക്കപ്പെടുന്നപക്ഷം അചേതനവസ്തുവാണു് ജഗൽകാരണമെന്നു പ്രതിപാദിക്കുന്ന സാംഖ്യദർശനത്തിനു സ്ഥാനമില്ലെന്നുള്ള ന്യൂനത സംഭവിക്കുന്നെന്നു വാദിച്ചേക്കാം. എന്നാൽ ഈ വാദം നിലനില്ക്കത്തക്കതല്ല, എന്തുകൊണ്ടെന്നാൽ സാംഖ്യവാദം അംഗീകരിക്കപ്പെടുന്നതായാൽ ബ്രഹ്മം കാരണമെന്ന പക്ഷസമർത്ഥങ്ങളായ സാംഖ്യേതരസ്മൃതികൾ ത്യജിക്കേണ്ടിവരുമെന്നുള്ള തുല്യദോഷം സംഭവിക്കുന്നതാണു്.

സൂത്രം 2. ഇതരേഷാംചാനുപലബ്ധേഃ.

(1-ാംസൂത്രാലംബനമായി ഒരു യുക്തിവാദം ഉപന്യസിക്കുന്നു.)

ഇതരേഷാം ച = മററു സ്മൃതികളുടേയും, അനുപലബ്ധേഃ = അംഗീകരിക്കപ്പെടാത്തതുകൊണ്ടു്

വിവരണം:—സാംഖ്യം നിരാകരിക്കപ്പെടേണ്ടതാണു്; എന്തെന്നാൽ പ്രധാനം ജഗൽകാരണമെന്ന വാദം ഇതരസ്മൃതികളാൽ അംഗീകരിക്കപ്പെടുന്നില്ല. ത്യജിക്കേണ്ടതായി വരുന്ന ഒരേ സങ്കടത്തിൽപെടുന്ന രണ്ടു പദ്ധതികളിൽ സ്വീകരിക്കേണ്ടതു ശ്രുതിയെ കൂടുതൽ ദൃഢമായി അനുവർത്തിക്കുന്നതാണെന്നിവിടെ സ്മരണീയമാണു്. ഒന്നാമദ്ധ്യായത്തിൽ കാണിച്ചിരിക്കുന്ന പ്രകാരം സാംഖ്യപദ്ധതിക്കു ശ്രുതി പ്രാമാണ്യമില്ലാത്തതുകൊണ്ടു്, ബ്രഹ്മം ജഗൽകാര

ണമെന്നു് നിർദ്ദേശിക്കുന്നവയും അതിനാൽ ശ്രുത്യാധാരവു മായ അന്യപദ്ധതികളെ അപേക്ഷിച്ചും സാംഖ്യം ത്യജിക്ക പ്പെടേണ്ടതാണു്.

സൂത്രം 3. ഏതേന യോഗഃ പ്രത്യുക്തഃ.

(പാതഞ്ജലയോഗദർശനം ഇവിടെ നിരസിക്കപ്പെടുന്നു.)

ഏതേന = ഇതിനാൽ, യോഗഃ = യോഗദർശനം, പ്രത്യുക്തഃ = നിരസിക്കപ്പെടുന്നു.

വിവരണം— സാംഖ്യദർശനത്തിനെതിരായി ഉപാ നയിക്കപ്പെട്ട കാരണത്താൽ തന്നേ പാതഞ്ജലയോഗദർശന വും ത്യജിക്കപ്പെടുന്നു; എന്തെന്നാൽ അതും പ്രധാനമാണു് ജഗൽകാരണമെന്നു സ്വീകരിക്കുന്നു.

സൂത്രം 4. നവിലക്ഷണത്വാദസ്യ തഥാത്വം ച ശബ്ദാത്.

(ബ്രഹ്മം ജഗൽകാരണമെന്നതിനെതിരായി തോന്നാ വുന്ന ചില ആക്ഷേപങ്ങളെ ഈ സൂത്രത്തിലും അടുത്തതി ലും ഉപന്യസിക്കുന്നു.)

ന = അല്ല അതായതു് ബ്രഹ്മം ജഗൽകാരണമല്ല, വില ക്ഷണത്വാത് = സ്വഭാവവ്യത്യാസം ഹേതുവായിട്ടു്, അസ്യ = ഇതിന്റെ അതായതു് ജഗത്തിന്റെ, തഥാത്വം ച = അതു തന്നെയും അതായതു് ഉക്തമായ വ്യത്യാസവും, ശബ്ദാത് = ശ്രുതിപ്രമാണംകൊണ്ടു്.

വിവരണം:— സ്വഭാവംകൊണ്ടു ബ്രഹ്മം ജഗത്തിൽ നിന്നും വ്യത്യസ്തമെന്നു് തോന്നുന്നതുകൊണ്ടു് ബ്രഹ്മം ജഗൽ കാരണമല്ല; ആ വ്യത്യാസം ശ്രുതിയും ദൃഢപ്പെടുന്നു.

താഴെ വിവരിക്കുന്നപ്രകാരം ഒരാക്ഷേപം പുറപ്പെടു വിക്കപ്പെടാം:—കാര്യം സ്വഭാവത്തിൽ അഥവാ സ്വരൂപ ത്തിൽ കാരണത്തെപ്പോലെയിരിക്കേണ്ടതാണു്. ബ്രഹ്മം ജഗൽകാരണമായിസ്വീകരിക്കപ്പെട്ടുന്നെങ്കിൽ രണ്ടിന്റെയും സ്വഭാവം തുല്യമായിരിക്കണം. എന്നാൽ ഒന്നു് സചേതന വും മറേറതു് അചേതനവുമായതിനാൽ അവ തമ്മിൽ അത്യ ന്തം വിഭിന്നങ്ങളായി കാണപ്പെടുന്നതുകൊണ്ടു്, ബ്രഹ്മം ജഗൽകാരണമായിരിക്കാൻ പാടുള്ളതല്ല. ഈ സ്വഭാവവ്യ

ത്യാസം ശ്രുതിവാക്യങ്ങളിൽനിന്നുംകൂടി അറിയപ്പെടുന്നു ണ്ടു്; ശ്രുതിയിൽ കാര്യമായ ജഗത്തു് ചേതനാചേതനവസ്തു ക്കളുടെ സമ്മിശ്രമെന്നും ബ്രഹ്മം കേവലം ചിത്തെന്നും പറ യപ്പെട്ടിരിക്കുന്നു. (ഈ ആക്ഷേപം 6-ാം സൂത്രത്താൽ നിരാക രിക്കപ്പെടുന്നു.) ഇതിൽ സൂചിതമായ ശ്രുതിവാക്യത്തിനു ഇതു നോക്കുക:—'വിജ്ഞാനം ചാവിജ്ഞാനം ച...അഭവ ത്'' = അവൻ സചേതനവും അചേതനവുമായി ഭവിച്ചു. (തൈത്തിരീയശ്രുതി, ബ്രഹ്മവല്ലി, അദ്ധ്യായം 2—6,2.)

സൂത്രം 5. അഭിമാനിവ്യപദേശസ്തു
വിശേഷാനുഗതിഭ്യാം.

(ഈ സൂത്രം 4-ാം സൂത്രത്തെസംബന്ധിച്ചു് തോന്നാവു ന്ന ഒരാക്ഷേപത്തെ നിരസിക്കുന്നു.)

അഭിമാനി = അദ്ധ്യക്ഷദേവത, വ്യപദേശഃ = ഒരു വച നം അഥവാ സൂചനം, തു = വാസ്തവത്തിൽ, വിശേഷഃ = വിശേഷണം, വിശേഷാനുഗതിഭ്യാം = വിശേഷണംകൊണ്ടും അഭിവ്യാപ്തികൊണ്ടും.

വിവരണം:—മുൻസൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതിയാൽ സൂചിതമായ പ്രകാരം സചേതനമെന്നും അചേതനമെന്നു മുള്ള വസ്തുവിഭജനം ബാഹ്യമാത്രമാണു്, എന്നാൽ വാസ്തവ ത്തിൽ അചേതനമെന്നൊരുവസ്തുവില്ല, എന്തെന്നാൽ വസ്തു ക്കൾ തമ്മിൽ സ്വഭാവത്തിൽ സാരമായ വ്യത്യാസമില്ലെന്നു് കാണിക്കുന്ന വിധത്തിൽ അതേപ്രമാണമായ ശ്രുതി അചേ തനവസ്തുക്കളായ അഗ്നി ജലം മുതലായതു് സചേതനങ്ങളെ പ്പോലെതന്നെ വ്യാപരിക്കുന്നതായി കഥിക്കുന്നു; ഈ വിധ മൊരാക്ഷേപം പുറപ്പെടുവിക്കപ്പെടാം. ഇതിനു് ശ്രുതിയുടെ സമാധാനം ശ്രുതിയിൽ എപ്പോഴെങ്കിലും ഒരചേതനവസ്തു സചേതനജീവികളെപ്പോലെ വർത്തിക്കുന്നതായി വിവരിക്ക പ്പെടുമ്പോൾ ആ വസ്തുവുമായി ഐക്യം സങ്കല്പിച്ചു് അതിൽ അധിഷ്ഠാനം ചെയ്യുന്ന ദേവതയെ ഉദ്ദേശിച്ചാണെന്നും മന സ്സിലാക്കണം. അതിനു് നല്കിയിട്ടുള്ള വിശേഷണങ്ങൾകൊ ണ്ടും അതിൽ ഒരധിഷ്ഠാനദേവത അഭിവ്യാപിച്ചിരിക്കുന്ന തായി പറഞ്ഞിട്ടുള്ളതുകൊണ്ടും ഈ സംഗതി തെളിവാക

ന്നു. ഈ ശ്രുതി നോക്കുക:—"ഹന്താഹമിമാസ്തിസ്രോ ദേവതാ അനേന ജീവേനാത്മനാനുപ്രവിശ്യ നാമരൂപേ വ്യാകരവാണി" = അഗ്നി, ജലം, ഭൂമി ഈ മൂന്നു ദേവതകളിൽ ഞാൻ ജീവാത്മരൂപേണ പ്രവേശിച്ചു് നാമരൂപങ്ങളെ വിസ്തരിക്കും (ഛാന്ദോഗ്യം 6-3-2.)

അചേതനവസ്തുക്കളെ അവരുടെ അധിഷ്ഠാന ദേവതകളെ അധികരിച്ചു് ദേവന്മാരെന്നു് പറയപ്പെടാമെന്നു് കാണിക്കത്തക്കവിധം ഇവിടെ പറയപ്പെട്ട മൂന്നു് വസ്തുക്കളും "ഈ മൂന്നു് ദേവതകൾ" എന്ന വിശേഷണംകൊണ്ടു് നിർദ്ദേശിച്ചിരിക്കുന്നു. ഈ ശ്രുതിയിൽനിന്നും ഒരു സചേതന ആത്മാവു് ഓരോ അചേതനവസ്തുവിലും വ്യാപിച്ചിരിക്കുന്നെന്നു കൂടി നാം ഗ്രഹിക്കുന്നു. ദേവതകളെ കൂടാതെയുള്ള ലോകം അചേതനമെന്നുള്ളതുകൊണ്ടു് തെളിയുന്നു.

സൂത്രം 6. ദൃശ്യതേ തു.

(4-ം 5-ം സൂത്രങ്ങളിൽ ഉത്ഥാപിതമായ ആക്ഷേപങ്ങൾ ഇപ്പോൾ ഖണ്ഡിക്കപ്പെടുന്നു.)

ദൃശ്യതേ = കാണപ്പെടുന്നു, തു = എന്നാൽ.

വിവരണം:—ചേതനത്തിൽനിന്നു് അചേതനത്തിൻെറ ഉത്ഭവവും (ഉദാഹരണമായി ജീവശരീരത്തിൽനിന്നു് രോമമുണ്ടാകുന്നതു്)അചേതനത്തിൽനിന്നു്ചേതനത്തിൻെറ ഉത്ഭവവും (ഉദാഹരണമായി ഗോമയത്തിൽനിന്നു് തേളും മററു പ്രാണികളും ഉത്ഭൂതമാകുന്നതു്) നിത്യം കാണപ്പെടുന്നു. അതുകൊണ്ടു് 4-ം 5-ം സൂത്രങ്ങളിൽ പുറപ്പെടുവിച്ച ആക്ഷേപങ്ങൾ സയുക്തികമല്ല, അതായതു് സചേതനനായ സൃഷ്ടികത്താവിൽനിന്നും അചേതനസൃഷ്ടിയുടെ ഉത്ഭവം അയുക്തമല്ല.

സൂത്രം 7. അസദിതിചേന്ന പ്രതിഷേധമാത്രത്വാത്.

(6-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

അസത് = അസ്തിത്വമില്ലാത്ത, ഇതി ചേത് = എന്നാണെങ്കിൽ, ന = അല്ല, പ്രതിഷേധമാത്രത്വാത് = പ്രതിഷേ

ധം ഹേതുവായിട്ടു് അതായതു് അതു് കേവലം നിഷേധിക്കുന്നു.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമുണ്ടു്. ആക്ഷേപം അസദിതിചേത് എന്നും സമാധാനം ന, പ്രതിഷേധമാത്രത്വാത് എന്നുമാണു്.)

വിവരണം:—കാര്യത്തിന്റെ സ്വഭാവം കാരണത്തിന്റെ സ്വഭാവത്തിൽനിന്നനുമാനിക്കാൻ പാടില്ലെന്നു സമ്മതിക്കപ്പെട്ടന്നെങ്കിൽ കാര്യത്തിന്റെ സ്വഭാവം എന്നതന്നെയല്ല കാര്യംതന്നെയും അതിന്റെ സൃഷ്ടിക്കു മുമ്പെതന്നെ ഇല്ലായിരുന്നെന്നുകൂടി സമ്മതിക്കപ്പെടണം; ഈ കാരണത്താൽ ശൂന്യത്തിൽനിന്നും എന്തൊ ഒരു വസ്തുവുണ്ടായെന്നു സമ്മതിക്കപ്പെടണം. ഈ ആക്ഷേപത്തിനു സമാധാനം കാരണവും കാര്യവും സ്വഭാവത്തിൽ വിഭിന്നമായിരിക്കണമെന്നു കാരണത്വത്തിന്റെ ഒരു സർവ്വസാമാന്യനിയമത്തെ സൂത്രം നിർദ്ധാരണം ചെയ്യുന്നില്ല; എന്നാൽ അതു കാര്യകാരണങ്ങൾ തമ്മിൽ സർവ്വഥാ സമാനമായിരിക്കണമെന്ന വാദത്തെ നിഷേധിക്ക മാത്രം ചെയ്യുന്നു.

സൂത്രം 8. അപീതൗ തദ്വത് പ്രസംഗാദസമഞ്ജസം.

(ബ്രഹ്മം ജഗൽകാരണമാണെന്നതിനെതിരായി തോന്നാവുന്ന ഒരാക്ഷേപമിവിടെ ഉപന്യസിക്കുന്നു.)

അപീതൗ = മഹാപ്രളയത്തിൽ, തദ്വൽ = അതുപോലെ അതായതു കാര്യത്തെപോലെ, പ്രസംഗാത് = സന്ദർഭമനുസരിച്ചു, അസമഞ്ജസം = അയുക്തം.

വിവരണം:— മഹാപ്രളയകാലത്തു് കാര്യം കാരണത്തിൽ ലയിക്കുന്നു. തൽഫലമായി കാരണം കാര്യത്തെപ്പോലെയായിത്തീരുന്നു. അപ്പോൾ കാരണം കാര്യത്തിന്റെ സ്വഭാവത്താൽ ദൂഷിക്കപ്പെട്ടും. അതിനാൽ ബ്രഹ്മം ജഗൽകാരണമായി സ്വീകരിക്കപ്പെട്ടാൽ, മഹാപ്രളയകാലത്തു് ജഗത്തിന്റെ സ്വഭാവത്താൽ ബ്രഹ്മം ബാധിതമാകണം. അതായതു ബ്രഹ്മം ജഗത്തിനെപ്പോലേ അചേതനമാകണം, ഇതു് അയുക്തവുമാണു്. അതിനാൽ ബ്രഹ്മാ ജഗൽകാരണമായിരിക്കാവുന്നതല്ല.

സൂത്രം 9. ന തു ദൃഷ്ടാന്തഭാവാത്.

(8-ാംസൂത്രത്തിലുത്ഥിതമായ ആക്ഷേപം നിരസിക്കപ്പെടുന്നു.)

ന = ഇല്ല, തു = എന്തെന്നാൽ, ദൃഷ്ടാന്തഭാവാത് = ദൃഷ്ടാന്തങ്ങളുള്ളതുകൊണ്ടു് അതായതു് പ്രത്യക്ഷ ഉദാഹരണങ്ങളുള്ളതുകൊണ്ടു്:

വിവരണം:—വിപരീതത്തിനുദാഹരണങ്ങളുള്ളതുകൊണ്ടു അപ്രകാരം കാര്യത്തിന്റെ ലയത്തിൽ കാരണം കാര്യത്തിന്റെ സ്വഭാവത്തെ പ്രാപിക്കുന്നെന്നു് ഒരു സർവ്വസാമാന്യമായ നിയമമില്ല; ദൃഷ്ടാന്തമായി കലങ്ങളും കുടങ്ങളുംഉടഞ്ഞു മണ്ണിൽ വീണ്ടും ലയിച്ചാൽ മണ്ണിന്റെ സ്വഭാവം മാറി മണ്ണിനെ കലങ്ങളും കുടങ്ങളുമാക്കിത്തീർക്കുന്നില്ല. പ്രത്യുത അവതന്നെ മണ്ണായിട്ടു് രൂപാന്തരപ്പെടുന്നു. അതുകൊണ്ടു് പ്രളയകാലത്തു്, ബ്രഹ്മം ജഗത്തായി രൂപാന്തരപ്പെടുന്നതിനുപകരം ജഗത്തു് ബ്രഹ്മത്തിൽ ലയിച്ചു ബ്രഹ്മമായി പരിണമിക്കുന്നു എന്നാണു് ഇതു സ്പഷ്ടമാക്കുന്നതു്. അതുകൊണ്ടു് 8-ാംസൂത്രത്തിൽ പറഞ്ഞിട്ടുള്ള കാരണത്താൽ ബ്രഹ്മം ജഗൽകാരണമെന്നു സ്വീകരിക്കുന്നതിൽ യാതൊരാക്ഷേപവും ബാധിക്കാവുന്നതല്ല.

സൂത്രം 10. സ്വപക്ഷദോഷാച്ച.

(4-ം 8-ം സൂത്രങ്ങളിൽ ഉത്ഥാപിക്കപ്പെട്ട ആക്ഷേപങ്ങൾ പ്രതിപക്ഷക്കാർക്കെതിരായിട്ടുപന്യസിക്കുന്നു.)

സ്വപക്ഷ = പൂർവ്വപക്ഷത്തിൽ, ദോഷാത് ച = ദോഷമുള്ളതുകൊണ്ടു്.

വിവരണം:—ബ്രഹ്മം ജഗൽകാരണമെന്നതിനെപ്പററി 4-ം, 8-ം സൂത്രങ്ങളിലുത്ഥിതമായ ആക്ഷേപങ്ങൾ പൂർവ്വപക്ഷത്തേക്കു് എതിരായിട്ടു് തന്നെ പ്രയോഗിക്കാം,അതായതു സാംഖ്യത്തിനെതിരായിട്ടും പ്രയോഗിക്കാവുന്നതാണു്; എന്തെന്നാൽ ജഗൽകാരണമെന്നു സാംഖ്യത്തിൽ സമ്മതിക്കപ്പെട്ട മൂലവസ്തു ശബ്ദസ്പർശരൂപാദിരഹിതമാണു്, ഈ വസ്തുവിൽനിന്നു് ശബ്ദസ്പർശരൂപരസാത്മകമായ ജഗത്തു്

ഉത്ഭവിച്ചെന്നു പറകയുംചെയ്യുന്നു. ശ്രുതിസമ്മതമായ ബ്രഹ്മം ജഗൽകാരണമെന്ന വാദം ഏതാദൃശവിതൎക്കത്താൽ ത്യാജ്യമല്ല.

**സൂത്രം 11. തൎക്കാപ്രതിഷ്ഠാനാദപ്യന്യഥാനുമേയമിതി ചേദേവമപ്യനിർമോക്ഷപ്രസംഗഃ.**

(4-ാം 8-ാം സൂത്രങ്ങളിലുത്ഥാപിതമായ ആക്ഷേപങ്ങൾ വീണ്ടും നിഷേധിക്കപ്പെടുന്നു.)

തർക = വാദം, അപ്രതിഷ്ഠാനാത് = സ്ഥിരമായനിലയില്ലാത്തതുകൊണ്ടു്, അപി = എങ്കിലും, അന്യഥാ=മററാരുവിധത്തിൽ, അനുമേയം = അനുമാനിക്കപ്പെടേണ്ടതു് അഥവാ വാദപ്രതിവാദത്താൽ നിർണ്ണയിക്കപ്പെടേണ്ടതു്, ഇതി ചേത് = എന്നാണെങ്കിൽ, ഏവം അപി = ഇപ്രകാരവും അഥവാ കൂടുതൽ വാദപ്രതിവാദസംഭവ്യതയെ സമ്മതിച്ചാലും,അനിർമോക്ഷ = മോചനഭാവത്താൽ, പ്രസംഗഃ= ഫലം.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമുണ്ടു്. ആക്ഷേപം തർകാപ്രതിഷ്ഠാനാദപ്യന്യഥാനുമേയമിതിചേത് എന്നും സമാധാനം ഏവമപ്യനിർമോക്ഷപ്രസംഗഃ എന്നുമാണു്.)

വിവരണം—4-ാം, 8-ാം സൂത്രങ്ങളിൽ പുരസ്കരിക്കപ്പെട്ട വാദം അടിസ്ഥാനരഹിതമാണെങ്കിലും ജഗൽകാരണം ശ്രുത്യേതരമാൎഗ്ഗത്തിൽ അതായതു് സാംഖ്യമാൎഗ്ഗത്തിൽ വിചാരണചെയ്തു നിർണ്ണയിക്കപ്പെടാമെന്നു വാദിച്ചേക്കാം. ഇതിനു മറുപടി കൂടുതൽ വാദാനുവാദസംഭാവ്യത സമ്മതിച്ചാലും അതിൻെറ ഫലം വൈഷമ്യമോചനാഭാവമായിരിക്കും, അതായതു വാദങ്ങൾക്കു് സ്ഥിരമായ അധിഷ്ഠാനമുണ്ടായിരിക്കയില്ലെന്നുള്ള വൈഷമ്യം അപ്രകാരംതന്നെയുണ്ടായിരിക്കും. വെറും യുക്തിവാദത്താൽ പ്രാപിക്കപ്പെട്ട നിർണ്ണയങ്ങൾ, എത്രതന്നെ യുക്തിയുക്തമാണെങ്കിലും, അവ ശ്രുതിപ്രമാണത്തിൽ സ്ഥാപിതമല്ലെങ്കിൽ പരമാൎത്ഥതത്വമായി സ്വീകരിക്കപ്പെടാൻ പാടുള്ളതല്ല, എന്തെന്നാൽ കൂടുതൽ വാദപ്രവീണന്മാരാൽ അവ ഖണ്ഡിക്കപ്പെടാമെന്നുള്ള സന്ദേ

ഹം പിന്നയുമിരിക്കുന്നു. അതിനാൽ ശ്രുതിസിദ്ധാന്തം സ്വീകരിക്കതന്നെ വേണം.

## സൂത്രം 12. ഏതേനശിഷ്ടാപരിഗ്രഹാ അപി വ്യാഖ്യാതാഃ.

(വേദസമ്മതമല്ലാത്ത മററു ദർശനങ്ങൾ നിരസിക്കപ്പെടുന്നു.)

ഏതേന = ഇതിനാൽ അതായതു് സാംഖ്യത്തിനെതിരായി പറഞ്ഞിട്ടുള്ളതുകൊണ്ടു്, ശിഷ്ടഃ = ശിക്ഷണംചെയ്യപ്പെട്ട അതായതു് വേദത്തിൽ ശിക്ഷണംചെയ്യപ്പെട്ട; അപരിഗ്രഹഃ = അസ്വീകാരം, ശിഷ്ടാപരിഗ്രഹാഃ അപി = സമ്യഗ്വേദശിക്ഷിതന്മാരാൽ സ്വീകരിക്കപ്പെടാത്ത മറെറല്ലാ ദർശനങ്ങളും അതായതു് വേദവിരുദ്ധമായ എല്ലാവിവിധദർശനങ്ങളുംകൂടെ, വ്യാഖ്യാതാഃ = വ്യാഖ്യനിക്കപ്പെട്ട അതായതു് ഖണ്ഡിക്കപ്പെട്ടു.

വിവരണം:—വേദവിരുദ്ധമായ വിവിധദർശനങ്ങളും സാംഖ്യത്തിനെതിരായി പറയപ്പെട്ടയുക്തികൊണ്ടു് ഖണ്ഡിക്കപ്പെടുന്നു.

## സൂത്രം 13. ഭോക്ത്രാപത്തേരവിഭാഗശ്ചേത് സ്യാല്ലോകവത്.

(ഒരാക്ഷേപം പുറപ്പെടുവിച്ചു് ഖണ്ഡിക്കുന്നു.)

ഭോക്ത്രു = ഭോക്താവു് അതായതു് സുഖദുഃഖാധീനൻ, ആപത്തേഃ = ആക്ഷേപം ഹേതുവായിട്ടു്, അവിഭാഗഃ = ഭേദമില്ലായ്ക, ചേത് = എങ്കിൽ, സ്യാത് = ഉണ്ടു്, ലോകവത് = ലോകത്തിലെപോലെ.

(ഈ സൂത്രത്തിൽ രണ്ടുഭാഗങ്ങളുണ്ടു്, ഒരാക്ഷേപവും അതിനു സമാധാനവും. ആക്ഷേപം ഭോക്ത്രാപത്തേരവിഭാഗഃ ചേത് എന്നും സമാധാനം (അവിഭാഗേ/പിവിഭാഗഃ) സ്യാത്ലോകവത് എന്നുമാണു്.)

വിവരണം:—ബ്രഹ്മം ജഗത്തിൻെറ ഉപാദാനകാരണമായി സ്വീകരിക്കപ്പെടുന്നതു് താഴെ വിവരിക്കുന്നപ്രകാരം ആക്ഷേപിക്കപ്പെടാം, അതായതു് ബ്രഹ്മംജീവാത്മരൂപത്തിൽ സുഖദുഃഖാധീനനാകയും സൃഷ്ടികർത്താവും സൃഷ്ടിയും തമ്മിൽ

ഭേദമില്ലെന്നു് വരികയും ചെയ്യുന്നു എന്നു്. ഇതിനുമറുപടി ഭേദാഭാവത്തെ അനാദരിച്ചു് ചില വ്യത്യാസം പിന്നെയുമുണ്ടെന്നുള്ളതു് ഈ ലോകത്തിൽ സമുദ്രത്തിന്റെയും അതിലെ തിരമാലകളുടെയും സൂര്യന്റെയും അതിന്റെ വെളിച്ചത്തിന്റെയും സംഗതിയിലുള്ള ഉദാഹരണങ്ങളാൽ കാണാവുന്നതാണെന്നാണു്. ബ്രഹ്മം വ്യാപകഭാവത്തിൽ ജഗത്തായി പരിണമിക്കുന്നെങ്കിലും അതിക്രാന്തഭാവത്തിൽ ബ്രഹ്മത്തിന്റെ ഭൂരിഭാഗവും അബാധിതമായി സ്ഥിതിചെയ്യുന്നു എന്നു ശ്രുത്യാനുസാരേണ ഈ സൂത്രത്തിൽനിന്നും അനുമാനിക്കപ്പെടുന്നു. (1-ാമദ്ധ്യായം 1-ാംപാദം 25-ാം സൂത്രത്തിൽ സൂചിതമായ ഭാഗം നോക്കുക.)

സൂത്രം 14. തദനന്യത്വമാരംഭണ ശബ്ദാദിഭ്യഃ.

(കാര്യം കാരണത്തിൽനിന്നും ഭിന്നമല്ലെന്നിവിടെ കാണിക്കുന്നു.)

തദ് = തസ്യ = അതിന്റെ അതായതു് ജഗത്തിന്റെ, അനന്യത്വം = അഭേദം, ആരംഭണം = ഉത്ഭവം, ആരംഭണശബ്ദാദിഭ്യഃ = ആരംഭണം മുതലായ വാക്കുകളിൽനിന്നു്.

വിവരണം:—'ആരംഭണം' മുതലായ വാക്കുകളടങ്ങിയ ഛാന്ദോഗ്യശ്രുതിയിലെ സർവ്വം ബ്രഹ്മമാണെന്നുള്ള വാക്യത്തിൽനിന്നും മനസ്സിലാകുന്നപ്രകാരം ബ്രഹ്മവും ജഗത്തും തമ്മിൽ ഭേദമില്ല; ഉദാഹരണമായി മൃണ്മയമായ ഏതു് സാധനത്തിനും മൃത്തിൽനിന്നും വ്യതിരിക്തമായ അസ്തിത്വമില്ല; അതുപോലെ ഈ ജഗത്തിലെ യാതൊന്നിനും ബ്രഹ്മത്തിൽനിന്നും വ്യതിരിക്തമായ അസ്തിത്വമില്ല. ആരംഭണമെന്ന വാക്കുപയോഗിച്ചിരിക്കുന്ന വാക്യത്തിനു് ഇതു് നോക്കുക:— "വാചാരംഭണം വികാരൊ നാമധേയം മൃത്തികേത്യേവ സത്യം" (പൂർണ്ണവാക്യത്തിനും പരിഭാഷക്കും സന്ദർഭത്തിനും 1-ാമദ്ധ്യായം 1-ാംപാദം 9-ാംസൂത്രം നോക്കുക.)

ഏതാദൃശവാക്യത്തിനു് ഇതും നോക്കുക:— "സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത."(പരിഭാഷാസന്ദർഭങ്ങൾക്കു് 1-ാമദ്ധ്യായം 1-ാംപാദം 2-ാം സൂത്രം നോക്കുക.)

ചേതനാചേതനവസ്തുക്കളടങ്ങിയിരിക്കുന്ന ഈ ജഗത്തിന് ബ്രഹ്മത്തിൽനിന്നും പൃഥക്കായ സത്തയില്ലെന്ന് ഈ സൂത്രത്തിൽനിന്നും അനുമാനിക്കപ്പെടുന്നു. പ്രത്യഗാത്മാവായ ജീവനും പരമാത്മാവായ ബ്രഹ്മവും തമ്മിൽ ഭേദമുണ്ടെന്ന് 13-ാം സൂത്രം പറയുന്നു. 4-ം 6-ം സൂത്രങ്ങൾ അചേതനജഗത്ത് ബ്രഹ്മത്തിൽനിന്നും ഭിന്നമാണെന്ന് കാണിക്കുന്നു. ഈ സൂത്രങ്ങളെല്ലാംകൂടെ യോജിച്ച് വിമർശനം ചെയ്യപ്പെടുന്നതിൽനിന്നും നിർണ്ണയിക്കപ്പെടുന്നത് ചേതനാചേതനാത്മകമായ ഈ ജഗത്ത്, ബുൽബുദം ജലത്തിൽനിന്നെന്നപോലെതന്നെ ബ്രഹ്മസമാനവും ബ്രഹ്മഭിന്നവുമാണെന്നാണ്.

### സൂത്രം 15. ഭാവേ ചോപലബ്ധേഃ.

(കാര്യമായ ജഗത്ത് അതിന്റെ ഉപാദാനകാരണമായ ബ്രഹ്മത്തിൽനിന്നും, അവിയോജ്യമാകുന്നതെങ്ങനെയെന്ന് 14-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

ഭാവേ ച= സാന്നിധ്യത്തിൽ അഥവാ അസ്തിത്വത്തിൽ നിന്നുംകൂടെ, ഉപലബ്ധേഃ = ഉപലബ്ധിഹേതുവായിട്ട്.

വിവരണം:—കാര്യത്തിൽ കാരണം സന്നിഹിതമായിരിക്കുമ്പോൾ മാത്രമേ കാര്യം വിദിതമാകുന്നൊള്ളു; അല്ലെങ്കിൽ ഇല്ല. ഇതും, കാര്യം കാരണത്തിൽനിന്നും വിഭിന്നമല്ലെന്നു തെളിയിക്കുന്നു. കാര്യത്തിൽ കാരണത്തിന്റെ സാന്നിദ്ധ്യത്തിന് ഇതു് നോക്കുക:—"സന്മൂലാഃ സൗമ്യേമാഃ സർവാഃ പ്രജാഃ സദായതനാഃ സത്പ്രതിഷ്ഠാഃ" = വത്സ, ഈ സൃഷ്ടിവസ്തുക്കളെല്ലാം സത്തിൽ അതായത് ബ്രഹ്മത്തിൽനിന്നുത്ഭവിക്കുന്നു ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നു ബ്രഹ്മത്തിൽ വീണ്ടും ചേരുകയും ചെയ്യുന്നു. (ഛാന്ദോഗ്യം 6-8-4.)

### സൂത്രം 16. സത്ത്വാച്ചാവരസ്യ.

(14-ാം സൂത്രത്തിലാരംഭിച്ചവാദം തുടരുന്നു.)

സത്ത്വാത് ച = സത്താഭാവംഹേതുവായിട്ടുംകൂടെ, അവരസ്യ = ഉത്തരകാലീനയുടെ അതായത് കാരണത്തിന്റെ പിന്നാലെ കാര്യം വരുന്നതുകൊണ്ട് കാര്യമായ ജഗത്തിന്റെ.

വിവരണം:—ജഗത്തു് അഭിവ്യക്തരൂപത്തിൽ പരിണമിക്കുന്നതിനുമുമ്പു്, ബ്രഹ്മത്തിലുള്ള അതിന്റെ പ്രാഗ്ഭാവത്തിൽനിന്നുംകൂടെ കാര്യം കാരണത്തിൽനിന്നും വ്യതിരിക്തമായ സത്വമല്ലെന്നു ജ്ഞാപിതമാകുന്നു. ബ്രഹ്മത്തിൽ ജഗത്തിന്റെ അസ്തിത്വത്തിനു് ഇതു് നോക്കുക:—"ബ്രഹ്മവാ ഇദമഗ്ര ആസീത്"=സൃഷ്ടിക്കുമുമ്പു് ഈ(ജഗത്തു്)ബ്രഹ്മമായി സ്ഥിതിചെയ്തിരുന്നു. (ബൃഹദാരണ്യകം 1-4-10.)

**സൂത്രം 17. അസദ്വ്യപദേശാന്നേതി-
ചേന്ന ധർമ്മാന്തരേണ വാക്യശേഷാത്
യുക്തേഃ ശബ്ദാന്തരാച്ച.**

(സൃഷ്ടിക്കുമുമ്പു് ജഗത്തിനു് അസ്തിത്വമില്ലായിരുന്നെന്നവാദം നിഷേധിക്കുന്നു.)

അസത് = അസ്തിത്വമില്ലാത്ത, വ്യപദേശാത് = കഥിക്കപ്പെട്ടിരിക്കകൊണ്ടു്, ന = ഇല്ല അതായതു് ജഗത്തിനു് അസ്തിത്വമില്ലായിരുന്നു, ഇതി ചേത് = എന്നാണെങ്കിൽ, ന = അല്ല അതായതു് അങ്ങിനെയല്ല, ധർമ്മാന്തരേണ = മററു ധർമ്മങ്ങളാൽ അതായതു് അസദേതരവിശേഷണങ്ങളാൽ, വാക്യശേഷാത് = വാക്യത്തിന്റെ ഉത്തരഭാഗംകൊണ്ടു്, യുക്തേഃ = യുക്തിവാദംകൊണ്ടു്, ശബ്ദാന്തരാത് ച = മററു വചനത്താലും.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമുണ്ടു്. ആക്ഷേപം അസദ്വ്യപദേശാന്നേതിചേത്എന്നും സമാധാനം ന, ധർമ്മാന്തരേണ വാക്യശേഷാത് യുക്തേഃ, ശബ്ദാന്തരാത് ച എന്നുമാണു്.)

വിവരണം:—ശ്രുതിയിലെ 'അസത്' (അക്ഷരശഃ അസ്തിത്വമില്ലാത്തതെന്നർത്ഥം)എന്ന പദത്തിൽനിന്നും, സൃഷ്ടിക്കുമുമ്പു ജഗത്തിനസ്തിത്വമില്ലായിരുന്നെന്നു വാദിച്ചേക്കാം. എന്നാൽ ആ വാദം നിലനില്ക്കത്തക്കതല്ല; എന്തെന്നാൽ സൃഷ്ടിക്കുമുമ്പുള്ള ജഗൽസ്ഥിതിയെ വർണ്ണിക്കുന്നതിനു് അതേ വാക്യത്തിലേ ഉത്തരഭാഗം അസദേതരവിശേഷങ്ങൾ ഉപയോഗിക്കുന്നു; ഇതിൽനിന്നും ജഗത്തു് സൃഷ്ടിക്കുമുമ്പുണ്ടായിരുന്നെന്നു് നാം ഗ്രഹിക്കുന്നു. സൃഷ്ടിക്കുമുമ്പു് ജഗത്തു് സ്ഥി

തിചെയ്തിരുന്നു എന്നതു് ശൂന്യത്തിൽ യാതൊരുവസ്തുവുമുണ്ടാകാൻ പാടില്ലെന്നുള്ള യുക്തിവാദംകൊണ്ടും ശ്രുതിയിലെ മററു ഭാഗങ്ങളിലെ സ്പഷ്ടമായകഥനങ്ങൾകൊണ്ടും സമത്ഥിക്കപ്പെടുന്നു.

മേൽ പറയപ്പെട്ട കാരണങ്ങളാൽ വാക്യാരംഭത്തിലുപയോഗിക്കപ്പെട്ട'അസത്'' എന്ന പദത്തിനു് സവ്ഥാ അസ്തിത്വമില്ലെന്നല്ലാ എന്നാൽ അത്യന്തം സൂക്ഷ്മരൂപത്തിലിരുന്നു എന്നും അതിനാൽ അതിൻെറ ഇപ്പോഴത്തെ സ്ഥൂലരൂപത്തിൽ സ്ഥിതിചെയ്തിരുന്നില്ലെന്നും അത്ഥമാക്കണം. വാക്യത്തിൻെറ പ്രാരംഭം ഇതാണ്:—"അസദേവേദമഗ്ര ആസീത്'' = ഈ ജഗത്തു് ആദ്യം അസ്തിത്വമില്ലാത്തതായിരുന്നു. (ഛാന്ദോഗ്യം 3-19-1.) വാക്യത്തിലെ ഉത്തരഭാഗം ഇതാണ്:—'തത് സദാസീത്'' = അതു് സ്ഥിതിചെയ്തിരുന്നു. (ശ്രുത്യേതരവാക്യങ്ങളിലേ സുവ്യക്തകഥനങ്ങൾക്കു് 1-ാമദ്ധ്യായം 1-ാംപാദം 5-ാം സൂത്രത്തിലുദ്ധരിച്ചതുനോക്കുക.)

## സൂത്രം 18. പടവച്ച.

(17-ാം സൂത്രാലംബനമായി ഒരുദാഹരണം ഉപന്യസിക്കുന്നു.)

പടവത് ച = യവനിക പോലെയും.

വിവരണം:—ചുരുട്ടപ്പെട്ട യവനിക പിന്നീടു് വിവർത്തനം ചെയ്യപ്പെടുന്നതുപോലെ, സൃഷ്ടിക്കുമുമ്പു് അപ്രകടിതമായിരുന്ന ജഗത്തു് പിന്നീടു് പ്രകടിതമായിത്തീന്നു.

## സൂത്രം 19. യഥാചപ്രാണാദിഃ.

(17-ാം സൂത്രാലംബമായി വേറൊരു ദൃഷ്ടാന്തം ഉപന്യസിക്കുന്നു.)

യഥാ ച = പോലെയും, പ്രാണാദിഃ = പ്രാണൻ അപാനൻ മുതലായവ.

വിവരണം:—ധ്യാനാംഗമായ പ്രാണായാമത്താൽ മനോവ്യാപാരങ്ങൾ നിലയ്ക്കുമ്പോൾ പഞ്ചപ്രാണങ്ങൾ പ്രധാനശക്തിയായ പ്രാണനിൽ ലയിക്കുന്നതുകൊണ്ടു് ചേഷ്ടിക്കുന്നില്ല. എന്നാൽ ധ്യാനത്തിൽനിന്നു് വിരമിക്കുമ്പോൾ ആ പഞ്ചപ്രാണങ്ങൾ വീണ്ടും ചേഷ്ടിക്കുന്നു അതുപോലെതന്നെ

ജഗത്തും പരമാത്മാവായ ബ്രഹ്മത്തിൽ ലയിച്ചിരിക്കയും പിന്നീടു് സൃഷ്ടിയിൽ അഭിവ്യക്തമാകയും ചെയ്യുന്നു.

### സൂത്രം 20. ഇതരവ്യപദേശാദ്ധിതാകരണാദി ദോഷപ്രസക്തിഃ.

(ജഗത്തിനു് ബ്രഹ്മത്തോടുള്ള സംബന്ധത്തെപ്പററിയുള്ള വാദം അവസാനിച്ചിട്ടു്, ജീവാത്മാവിനു് ബ്രഹ്മത്തോടുള്ള സംബന്ധത്തെപ്പററിയ വാദപ്രശ്നം ഈ സൂത്രത്തിൽ ആക്ഷേപരൂപേണ പുറപ്പെടുവിച്ചിരിക്കുന്നു.)

ഇതരഃ = ബ്രഹ്മേതരഃ അതായതു് ജീവാത്മാവു്, വ്യപദേശാത് = വചനത്തിൽനിന്നും, ഹിതാകരണാദിദോഷഃ = (ഹിത-അകരണ-ആദി-ദോഷഃ) = ഹിതമായതു് ചെയ്യാത്ത ന്യൂനത, പ്രസക്തിഃ = പ്രസംഗഃ = അവസരം.

വിവരണം:—ജീവാത്മാവു് ബ്രഹ്മവുമായി ഏകമാണെന്നു് നിർവചിക്കുന്നതിനാൽ, ജനനമരണങ്ങൾ സംസാരചക്രഹേതുകമായ ശോകങ്ങളെ തനിക്കുതന്നെയുണ്ടാക്കുന്നതുകൊണ്ടു് സ്വന്തം നന്മചെയ്യുന്നില്ലെന്നുള്ളതായ ബ്രഹ്മത്തിൻെറ പ്രജ്ഞാബുദ്ധി ചാതുര്യന്യൂനതയെ ആശങ്കിക്കുന്നതിനുള്ളവസരം വന്നുചേരുന്നു. (ഈ ആക്ഷേപം പിന്നീടു് നിഷേധിക്കപ്പെടുന്നുണ്ടു്.)

### സൂത്രം 21. അധികം തു ഭേദനിർദ്ദേശാത്.

(20-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപം നിഷേധിക്കപ്പെടുന്നു.)

അധികം = കൂടുതൽ; തു = എന്നാൽ, ഭേദനിർദ്ദേശാത് = വ്യത്യാസം നിർദ്ദേശിച്ചിരിക്കുന്നതിനാൽ.

വിവരണം:—ബ്രഹ്മം ജീവാത്മരൂപത്തെ ധരിക്കുന്നെങ്കിലും ബ്രഹ്മം അതിനാൽ നിശ്ശേഷീകൃതനാക്കപ്പെടുന്നില്ല; പ്രത്യുതകൂടുതലായി സ്ഥിതിചെയ്യുന്നു,അതായതു് ജീവാത്മാവിൻെറ പ്രഭുവായിട്ടിരിക്കുന്നു; ശ്രുതിയിൽ കാണിച്ചിരിക്കുന്ന ഭേദത്തിൽനിന്നും ഇതു് തെളിവാകുന്നു. അതുകൊണ്ടു് 20-ാം സൂത്രത്തിൽ പറയപ്പെട്ട ന്യൂനതയ്ക്കവകാശമില്ല. സൂചിതമായ ഭേദത്തിനു് ഈ ശ്രുതി നോക്കുക:—"ആത്മാനമന്തരോ യമയതി" = അന്തർസ്ഥിതനായിരുന്നു് ആത്മാവിനെ നിയമനം ചെയ്യുന്നു.(ബൃഹദാരണ്യകം-മാധ്യംദിനശാഖ-3.7-22.)

### സൂത്രം 22. അശ്മാദിവച്ച തദനുപപത്തിഃ.

(20-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപം വീണ്ടും നിഷേധിക്കപ്പെടുന്നു.)

അശ്മാദിവത് ച = കല്ലുമുതലായതുപോലെയും, തദ്= തസ്യ = അതിന്റെ അതായതു് 20-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപത്തിന്റെ, അനുപപത്തിഃ = അയുക്തത.

വിവരണം:—കല്ലു് മണ്ണിന്റെ രൂപാന്തരവിധാനവും യഥാൎത്ഥത്തിൽ മണ്ണുതന്നെയുമാണു്. അതുപോലെ ജീവാത്മാവു് യഥാൎത്ഥത്തിൽ പരമാത്മാവുതന്നെ; എന്നാൽ പരമാത്മാവിന്റെ പ്രത്യേകലക്ഷണങ്ങളനുസരിച്ചു് നോക്കുമ്പോൾ പരമാത്മാവിൽനിന്നും വ്യത്യസ്തനമാണു്. അതുകൊണ്ടു് ജീവാത്മാവു് വാസ്തവത്തിൽ ബ്രഹ്മംതന്നെയെങ്കിലും, അവൻ ഒരു ക്ഷണഭംഗുരപ്രകാശനം മാത്രമാകയാൽ സുഖദുഃഖാധീനനാകുന്നു; എന്നാൽ പരമാത്മാവു് വാസ്തവികവും ശാശ്വതവുമായ സത്വമാകയാൽ ഈ ക്ഷണികാവസ്ഥകൾ പരമാത്മാവിനെ സ്പർശിക്കാൻ കഴിയുന്നതല്ല; എങ്ങിനെയെന്നാൽ അനിത്യരൂപമായ കല്ലു് മൂലവസ്തുവായ മണ്ണിനെ സ്വതന്ത്ര്യനതകൾകൊണ്ടു് ബാധിക്കാൻ കഴിയുന്നില്ല. അതുകൊണ്ടു് 20-ാം സൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപം അയുക്തമാണു്.

### സൂത്രം 23. ഉപസംഹാരദർശനാന്നേതി ചേന്ന ക്ഷീരവദ്ധി.

(സാധനസാമഗ്രികൾ ജഗൽസൃഷ്ടിക്കാവശ്യമാണെന്നൊരാക്ഷേപം നിരസിക്കപ്പെടുന്നു.)

ഉപസംഹാര = സാധനസാമഗ്രികളുടെ സംഭരണം, ദർശനാത് = കാണുന്നതിനാൽ, ഉപസംഹാരദർശനാത്= വേലക്കാർ അവരുടെ വേലചെയ്യുന്നതിനു് സാധനസാമഗ്രികൾസംഭരിക്കുന്നതായി കണപ്പെടുന്നതുകൊണ്ടു്, ന = അല്ല, ഇതിചേത് = എന്നാണെങ്കിൽ; ന = അല്ല അതായതു് ആ ആക്ഷേപം സാധുവല്ല, ക്ഷീരവത് = ക്ഷീരംപോലെ, ഹി = യതഃ = എന്തുകൊണ്ടെന്നാൽ.

(ഈ സൂത്രത്തിൽ രണ്ടു ഭാഗങ്ങളുണ്ടു്:—ബ്രഹ്മം ജഗൽ സൃഷ്ടികർത്താവാകുന്നതിനെതിരായി ഒരു വാദവും അതിന്നു് മറുപടിയും. വാദം, ഉപസംഹാരദർശനാന്നേതിചേത് എന്നും മറുപടി, ന ക്ഷീരവത് ഹി എന്നുമാണു്.)

വിവരണം:—വേലക്കാർ അവരുടെ വേലകൾ ചെയ്തു തീർക്കുന്നതിനായി സാധനസാമഗ്രികൾ സംഭരിക്കുന്നതായി കാണപ്പെടുന്നതുപോലെ ബ്രഹ്മത്തിന്നും ജഗൽസൃഷ്ടിക്കുവേണ്ട സാധനസാമഗ്രികൾ ആവശ്യമുണ്ടായിരിക്കണം; എന്നാൽ സൃഷ്ടിക്കുമുമ്പു ബ്രഹ്മമല്ലാതെ മറ്റൊന്നുമില്ലാതിരുന്നതിനാൽ ബ്രഹ്മത്തിന്നു് സാധനാഭാവത്താൽ സൃഷ്ടികർമ്മം നിർവ്വഹിക്കാൻ കഴികയില്ലായിരിക്കണം; എങ്ങനെയെന്നാൽ ഒരു കുംഭകാരന്നു് മണ്ണു്, വെള്ളം മുതലായ സാധനങ്ങൾ ഇല്ലെങ്കിൽ അവന്നു് അവൻെറ കുടങ്ങളുണ്ടാക്കാൻ കഴികയില്ല, എന്നുവാദിച്ചേക്കാം. ഈ വാദം എല്ലാ സംഗതികളിലും സാധനങ്ങളാവശ്യമില്ലെന്നുള്ള കഥനംകൊണ്ടു് നിഷേധിക്കപ്പെട്ടിരിക്കുന്നു; ഉദാഹരണമായി ക്ഷീരം താനെതന്നെ ദധിയായി രൂപാന്തരപ്പെടുന്നു. അതുകൊണ്ടു് ബ്രഹ്മം തൻെറ അചിന്ത്യശക്തിയാൽ ദൃശ്യലോകരൂപമായി തന്നത്താൻ പ്രകാശിക്കുന്നു.

## സൂത്രം 24. ദേവാദിവദപിലോകേ.

(23-ാം സൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു.)

ദേവാദിവത് അപി = ദേവന്മാരെയും സിദ്ധന്മാരെയും പോലെ, ലോകെ = ഈ ലോകത്തിൽ.

വിവരണം:—ഒരു ദേവനൊ സിദ്ധനൊ യാതൊരു ബാഹ്യസാധനസാഹായ്യംകൂടാതെ തൻെറ സങ്കല്പംകൊണ്ടുമാത്രം പ്രത്യേകവസ്തുക്കളെ സൃഷ്ടിക്കാൻ കഴിയുമെന്നു സുപ്രസിദ്ധമാണു്. അതുപോലെതന്നെ ബ്രഹ്മവും തൻെറ ഇച്ഛാശക്തികൊണ്ടുമാത്രം തന്നിൽനിന്നും ഈ ജഗത്തിനെ സൃഷ്ടിച്ചു.

## സൂത്രം 25. കൃത്സ്നപ്രസക്തിർന്നിരവയവത്വ ശബ്ദകോപോ വാ.

(ബ്രഹ്മം ജഗത്തിന്റെ ഉപാദാനകാരണമല്ലെന്നൊരാക്ഷേപം ഉപന്യസിക്കുന്നു.)

കൃത്സ്ന = മുഴുവനും, പ്രസക്തിഃ = അവശ്യകത്വം അഥവാ വിഷമം, നിരവയവത്വ = അവയവമില്ലാതിരിക്ക, ശബ്ദ = വചനം അതായതു് ശ്രുതിവചനം, കോപഃ = വിരോധഃ = അസമഞ്ജസം, ശബ്ദകോപഃ = ശ്രുതിവചനങ്ങളിലെ അസമഞ്ജസം, വാ = അന്യഥാ.

വിവരണം:—ബ്രഹ്മം ജഗത്തിന്റെ ഉപാദാനകാരണമെന്നും നിരവയവമെന്നും സ്വീകരിക്കപ്പെടുന്നതായാൽ ബ്രഹ്മം മുഴുവനും ജഗത്തായി രൂപാന്തരപ്പെടുന്നു എന്നൊരു വിഷമം നേരിടുന്നു. ഇതുകൊണ്ടർത്ഥമാകുന്നതു് ബ്രഹ്മം മുഴുവനും ജഗത്തായി നിശ്ശേഷീകൃതനായി തീരുന്നെന്നാണു്. ഈ ദോഷത്തെ പരിഹരിക്കാനായി ബ്രഹ്മത്തിൽ കുറെഭാഗം ജഗത്തായി പരിണമിച്ചതായും ശേഷം ഭാഗങ്ങൾ ജഗദതീതമായി സ്ഥിതിചെയ്യുന്നതായും സമ്മതിക്കുന്നതായാൽ അപ്പോൾ ബ്രഹ്മം വിഭാജ്യനും അതുകൊണ്ടു് പരിച്ഛിന്നരൂപനുമായിരിക്കണം; ഇതു് ശ്രുതിസിദ്ധാന്തത്തിനു് വിരോധവുമാണു്. അതുകൊണ്ടു് ബ്രഹ്മം ജഗത്തിന്റെ ഉപാദാനകാരണമല്ല. (ഈ ആക്ഷേപം അടുത്തസൂത്രത്തിൽ നിഷേധിക്കപ്പെടുന്നു.)

## സൂത്രം 26. ശ്രുതേസ്തുശബ്ദമൂലത്വാത്.

(25-ാം സൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപം നിരസിക്കപ്പെടുന്നു.)

ശ്രുതേഃ = ശ്രുതിയിൽനിന്നു് അതായതു് ശ്രുതിയിൽ പറയപ്പെട്ടിരിക്കകൊണ്ടു്, ശബ്ദഃ = ശ്രുതി, മൂല = അടിസ്ഥാനം, ശബ്ദമൂലത്വാത്=ശ്രുതി അടിസ്ഥാനമാകകൊണ്ടു്.

വിവരണം:—ശ്രുതിയിൽ ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മമാണെന്നു് പറയപ്പെട്ടിരിക്കുന്നു; കൂടാതെ ബ്രഹ്മം ജഗത്തിനു് അതീതമാണെന്നും കൂടെ അതിൽ പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മത്തെപ്പററിയു

ള്ള സകലതെളിവുകളുടെയും അടിസ്ഥാനം ശ്രുതിയായതുകൊണ്ടു് അതിനെ വെറും തർക്കംകൊണ്ടുമാത്രം നിരസിക്കാൻ പാടില്ല. അതിനാൽ 25-ാം സൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപം വ്യർത്ഥമാണു്. ശ്രുതിവാക്യത്തിനു് ഇതു് നോക്കുക:—"യഥോർണ്ണനാഭിഃ സൃജതേ തഥാ പുരുഷാത്ഭവതി വിശ്വം" = തന്നിൽനിന്നും തന്നെ എട്ടുകാലി വലകെട്ടുന്നതുപോലെ ജഗത്തു് പുരുഷനിൽനിന്നും ഉത്ഭൂതമാകുന്നു.

**സൂത്രം 27. ആത്മനി ചൈവം വിചിത്രാശ്ച ഹി.**

(25-ാംസൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപം വീണ്ടും നിരസിക്കപ്പെടുന്നു.)

ആത്മനി ച = ജീവത്മാവിലും, ഏവം = ഇപ്രകാരം, വിചിത്രാഃ ച = വിവിധവും, ഹി = എന്തുകൊണ്ടെന്നാൽ.

വിവരണം:—പരിച്ഛിന്ന ആത്മാക്കൾക്കുകൂടെയും ഈ വിധം സ്ഥിതിചെയ്യാൻ കഴിയുന്നതുകൊണ്ടു്, അതായതു് അവരുടെ സങ്കല്പപ്രഭാവത്താൽ സൃഷ്ടിക്കപ്പെടുന്ന വിവിധ വസ്തുക്കളായിട്ടു് അവർതന്നെയും മുഴുവനും രൂപാന്തര പരിണാമം ചെയ്യാതെയിരിക്കുന്നതുകൊണ്ടു്, (ദൃഷ്ടാന്തമായി ഒരുവൻതന്റെ സ്വപ്നത്തിൽ പല സാധനങ്ങളെ സൃഷ്ടിക്കുമ്പോൾ അല്ലെങ്കിൽ ഒരു ദേവൻതന്റെ അലൗകികശക്തികൊണ്ടു് അനേകം അത്ഭുതകരമായ വസ്തുക്കൾ നിർമ്മിക്കുമ്പോൾ), സർവ്വശക്തനായ ബ്രഹ്മത്തിനും നിശ്ശേഷം ജഗത്തായി പരിണമിക്കാതിരിക്കാൻ നിശ്ചയമായിട്ടും കഴിയുന്നതാണു്. (ഈ പാദത്തിലെ 24-ാം സൂത്രവുമായി തുലനം ചെയ്ക.)

**സൂത്രം 28. സ്വപക്ഷദോഷാച്ച.**

(25-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപം വീണ്ടും നിരസിക്കപ്പെടുന്നു.)

സ്വപക്ഷേ = പൂർവ്വപക്ഷത്തിൽ, ദോഷാത് ച = ന്യൂനതഹേതുവായിട്ടും.

വിവരണം:— 25-ാംസൂത്രത്തിലുത്ഥിതമായ വാദം നിലനില്ക്കത്തക്കതല്ല; എന്തുകൊണ്ടെന്നാൽ അതേദോഷംതന്നെ ആക്ഷേപഭാഗത്തെക്കെതിരായിട്ടുംകൂടെ പ്രയോഗിക്കാം.

അരൂപിയായ ബ്രഹ്മം ജഗൽകാരണമെന്ന മതത്തിനെതിരായി ഉന്നയിക്കപ്പെട്ട ആക്ഷേപങ്ങൾ പ്രത്യുതവൈശേഷികദർശനം സാംഖ്യദർശനം മുതലായ പ്രതിപക്ഷമതത്തിനെതിരായിട്ടുതന്നെയും പ്രയോഗിക്കാവുന്നതാണ്. വൈശേഷികത്തിൽ അദൃശ്യവും അരൂപവുമായ പരമാണുക്കൾ യോജിച്ചുചേർന്ന് ദൃശ്യവും സ്വരൂപവുമായ വസ്തുവായി തീരുന്നതായി സമ്മതിക്കപ്പെടുന്നു; എന്നാൽ ഒരു നിരാകാരമായ പരമാണു നിരാകാരമായ മറെറാരു പരമാണുവിനോടു് ചേരുന്നതായാൽ ഫലം നിരാകാരമായിട്ടുതന്നെയല്ലാതിരിക്കാൻ കഴിയുന്നതല്ല. സാംഖ്യത്തിൽ ജഗൽകാരണമായി സമ്മതിക്കപ്പെട്ടിരിക്കുന്ന മൂലവസ്തുവും നിരാകാരമെന്നു് പറയപ്പെടുന്നു. ഈ രണ്ടു ദർശനങ്ങളിലും നിരാകാരമായകാരണത്തിൽനിന്നും ദൃശ്യവസ്തുവിൻെറ ഉത്ഭവം സമ്മതിക്കപ്പെടുന്നു. അതുകൊണ്ടു് ഏതാദൃശ ആക്ഷേപങ്ങൾ അവയ്ക്കുതന്നെയും എതിരായിട്ടു് പ്രയോഗിക്കാവുന്നതാണു്.

സൂത്രം 29. സർവ്വോപേതാ ച സാ തദ്ദർശനാത്.

(25-ാം സൂത്രത്തിലുന്നയിതമായ ആക്ഷേപം വീണ്ടും നിഷേധിക്കപ്പെടുന്നു.)

സർവ്വോപേതാ ച = സർവ്വഉപേതാ ച = സർവ്വശക്തിസമ്പന്നനും, സാ = സാ ദേവതാ = ആ ദേവത അതായതു് ബ്രഹ്മം, തദ്ദർശനാത് = ശ്രുതിയിൽ കാണിക്കപ്പെട്ട പ്രകാരം.

വിവരണം:—ശ്രുതിയിൽ കാണിക്കപ്പെട്ടപ്രകാരം ആ ബ്രഹ്മം സർവ്വശക്തിസമ്പന്നനാണു്. അതുകൊണ്ടു് ജഗത്തായി പ്രകാശിക്കയും ആ സമയംതന്നെ അതിനു് അതീതമായിരിക്കയും ചെയ്യുന്നതു് ബ്രഹ്മത്തിനു് സാധിക്കുന്നതാണു്.

സൂത്രം 30. വികരണത്വാന്നേതി ചേത്തദുക്തം.

(ബ്രഹ്മം ജഗൽകാരണമെന്നതിനുള്ള വേറൊരാക്ഷേപം നിഷേധിക്കപ്പെടുന്നു.)

കരണ = ഒരുജ്ഞാനേന്ദ്രിയമൊ കർമ്മേന്ദ്രിയമൊ, വികരണത്വാത് = ജ്ഞാനകർമ്മേന്ദ്രിയങ്ങളുടെ അഭാവം

ഹേതുവായിട്ടു്, ന ഇതി ചേത് = ഇല്ല എന്നാണെങ്കിൽ; തദുക്തം = അതിന്നുമുമ്പുതന്നെ സമാധാനം പറഞ്ഞുകഴിഞ്ഞിരിക്കുന്നു.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിന്നുത്തരവുമുണ്ടു്. ആക്ഷേപം, വികരണത്വാത് ന ഇതി ചേത് എന്നും ഉത്തരം, തദുക്തം എന്നുമാണു്.

വിവരണം:—ബ്രഹ്മം ജ്ഞാനകർമ്മേന്ദ്രിയകരണരഹിതമാണെന്നു് ശ്രുതി പറയുന്നു. അതുകൊണ്ടു് ബ്രഹ്മം സർവ്വശക്തനാണെങ്കിലും കാരണങ്ങളില്ലാതെ ബ്രഹ്മത്തിന്നു ജഗൽസൃഷ്ടി നിർവ്വഹിക്കാൻ കഴിയുന്നതല്ലെന്നു വാദിച്ചേക്കാം. ഈ ആക്ഷേപത്തിന്നുത്തരം 23-ം 28-ം സൂത്രങ്ങളിൽ മുമ്പേതന്നെ നൽകപ്പെട്ടിട്ടുണ്ടു് (ക്ഷീരത്തിന്നു ദധിയായി പരിണമിക്കാൻ കാരണമാവശ്യമില്ല; കൂടാതെ ഈ ആക്ഷേപങ്ങൾ വൈശേഷികമതത്തിന്നും സാംഖ്യമതത്തിന്നും തന്നേയെതിരായിട്ടു പ്രയോഗിക്കപ്പെടാം). കരണസഹായം കൂടാതെ ബ്രഹ്മത്തിന്നു് എല്ലാം ചെയ്യാൻ കഴിയുമെന്നു് ശ്രുതി പറയുന്നു. ഈ ശ്രുതി നോക്കുക:—'അപാണിപാദോ ജവനോ ഗ്രഹീതാ പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ' = കൈകൾ കൂടാതെ ഗ്രഹിക്കയും പാദങ്ങൾ കൂടാതെ ഓടുകയുംചെയ്യുന്ന അവൻ കണ്ണുകൾ കൂടാതെ കാണുന്നു ചെവികൾ കൂടാതെ കേൾക്കുന്നു (ശ്വേതാശ്വതര ശ്രുതി 3—19).

### സൂത്രം 31. ന പ്രയോജനവത്ത്വാത്.

(ബ്രഹ്മം ജഗൽകാരണമെന്നതിന്ന വേറൊരാക്ഷേപം ഉപന്യസിക്കുന്നു)

ന = ഇല്ല അതായതു ബ്രഹ്മം സൃഷ്ടികർത്താവായിരിക്കാൻ കഴിയുന്നതല്ല, പ്രയോജനവത്ത്വാത് = അവശ്യകത ഹേതുവായിട്ടു്.

വിവരണം—ബ്രഹ്മം ജഗൽസൃഷ്ടി കർത്താവാണെങ്കിൽ സൃഷ്ടിക്കുന്നതിന്നു ബ്രഹ്മത്തിന്നു വല്ല ആവശ്യവുമുണ്ടായിരിക്കണം; ബ്രഹ്മത്തിന്നു യാതൊരാഗ്രഹമില്ലെന്നു ശ്രുതിയിൽ പറഞ്ഞിരിക്കെ, ബ്രഹ്മത്തിന്നു സൃഷ്ടികർമ്മത്തിന്നു വല്ല ഉദ്ദേശമൊ ആവശ്യകതയൊ ഉണ്ടായിരിക്കാൻ പാടി

ല്ലാത്തതുകൊണ്ടു്, ബ്രഹ്മം ജഗൽസൃഷ്ടികർത്താവാണെന്നു പറയാൻ പാടില്ല. (ഈ ആക്ഷേപം താഴെ വരുന്ന സൂത്രത്താൽ നിഷേധിക്കപ്പെടുന്നു.)

സൂത്രം 32. ലോകവത്തു ലീലാകൈവല്യം.

(31-ാംസൂത്രത്തിലുത്ഥിതമായ ആക്ഷേപം സമാധാനിക്കപ്പെടുന്നു.)

ലോകവത് = ലോകത്തിലെപോലെ, തു = എന്നാൽ, ലീലാകൈവല്യം = ലീലമാത്രം.

വിവരണം:—ബ്രഹ്മം ജഗത്തു് സൃഷ്ടിച്ചതു് ഏതെങ്കിലും ആഗ്രഹമോ ഉദ്ദേശമോ ഉണ്ടായിട്ടല്ല; എന്നാൽ അതു് അദ്ദേഹത്തിന്റെ സ്വതസിദ്ധവും അവിഭേദ്യവുമായ നിജസ്വഭാവത്തിൽനിന്നും ഉദ്ഭൂതമാകുന്ന കേവലം ലീലമാത്രമാകുന്നു; ഇതു ചിലപ്പോൾ ഒരു ധനികൻ യാതൊരാവശ്യവുമില്ലാതെ വെറും ക്രീഡാർത്ഥം അല്ലെങ്കിൽ പരിഹാസാർത്ഥം വല്ല പ്രവൃത്തിയും ചെയ്യുന്നതായി ലോകത്തിലും കൂടെ കാണപ്പെടുന്നുണ്ടു്.

സൂത്രം 33. വൈഷമ്യനൈർഘൃണ്യേ ന സാപേക്ഷത്വാത് തഥാ ഹി ദർശയതി.

(ബ്രഹ്മം ജഗൽസൃഷ്ടിയിൽ പക്ഷപാതിയും നിർദ്ദയനമാണെന്നുള്ള അപവാദം നിരസിക്കപ്പെടുന്നു.)

വൈഷമ്യം = അസമത്വം അല്ലെകിൽ പക്ഷപാതം, നൈർഘൃണ്യം = നിർദ്ദയത, ന = ഇല്ല അതായതു് ബ്രഹ്മത്തിനു് ആരോപിക്കപ്പെടാൻ പാടില്ല, സാപേക്ഷകത്വാത് = ആശ്രയംകൊണ്ടു് അതായതു മറ്റൊന്നിനെ ആശ്രയിച്ചിരിക്കകൊണ്ടു്, തഥാ ഹി = അപ്രകാരംതന്നേയും, ദർശയതി = നിർദ്ദേശിക്കുന്നു അതായതു ശ്രുതി കാണിക്കുന്നു.

വിവരണം—സൃഷ്ടിയിൽ ധനികദരിദ്രരും ഉന്നതാവനതന്മാരും തമ്മിൽ കാണപ്പെടുന്ന വ്യത്യാസം ഹേതുവായിട്ടു്, ബ്രഹ്മത്തിനു പക്ഷപാതവും നിർദ്ദയത്വവും ആരോപിക്കപ്പെടാൻ പാടുള്ളതല്ല; എന്തെന്നാൽ ജീവാത്മാവിന്റെ സുഖദുഃഖാനുഭവങ്ങൾ അതിന്റെ പുണ്യപാപകർമ്മങ്ങളാലാണു നിർണ്ണയിക്കപ്പെടുന്നതു്. ശ്രുതിയും ഇപ്രകാരം പറ

യുന്നു. ഈ ശ്രുതി നോക്കുക:—'പുണ്യോവൈപുണ്യേന കർമ്മണാഭവതി പാപഃ പാപേന' = ഒരുവൻ തന്റെ പുണ്യകർമ്മങ്ങളാൽ പുണ്യവാനും പാപകർമ്മങ്ങളാൽ പാപിയുമായിത്തീരുന്നു. (ബൃഹദാരണ്യകം 3-2-13).

സൂത്രം 34. ന കർമ്മാവിഭാഗാദിതി ചേന്നാനാദിത്വാദുപപദ്യതേ ചാപ്യുപലഭ്യതേ ച.

(33-ാംസൂത്രത്തിനൊരാക്ഷേപമുപന്യസിച്ചു സമാധാനിക്കുന്നു.)

ന = അല്ല അതായതു് ജീവാത്മാക്കൾ അവരവരുടെ പൂർവ്വജന്മകർമ്മഫലഭോക്കുകളാണെന്നതു വാസ്തവമല്ല, കർമ്മാവിഭാഗാത് = കർമ്മ-അവിഭാഗാത് = സൃഷ്ടിക്കുമുമ്പു കർമ്മവ്യത്യാസമില്ലായിരുന്നതുകൊണ്ടു്, ഇതിചേത് = ഇപ്രകാരമാക്ഷേപിക്കയാണെങ്കിൽ, ന = അല്ല, ആ ആക്ഷേപം സാധുവല്ല, അനാദിത്വാത് = ആദിയില്ലാത്തതുകൊണ്ടു്, ഉപപദ്യതെ ച = യുക്തികൊണ്ടു് തെളിയിക്കപ്പെട്ടിരിക്കയും ചെയ്യുന്നു, അപി = നിശ്ചയമായും, ഉപലഭ്യതേ ച = ശ്രുതിയിൽ കാണപ്പെടുകയും ചെയ്യുന്നു.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനുത്തരവുമായി രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം ന കർമ്മാവിഭാഗാത് ഇതി ചേത് എന്നും ഉത്തരം, ന അനാദിത്വാത് ഉപപദ്യതേ ചാപ്യുപലഭ്യതേ എന്നുമാണു്.)

വിവരണം:—സൃഷ്ടിക്കുമുമ്പു് കേവലം ബ്രഹ്മം ഒന്നുമാത്രം സ്ഥിതിചെയ്തിരുന്നാൽ (1-ാമദ്ധ്യായം 1-ാംപാദം 5-ാംസൂത്രത്തിലെ ഛാന്ദോഗ്യശ്രുത്യുദ്ധാരണം നോക്കുക) കർമ്മവ്യത്യാസമില്ലാതിരുന്നതുകൊണ്ടു്, പ്രാരംഭത്തിൽ ഒരുവനെ ധനികനും ഭാഗ്യവാനുമായും മറെറാരുവനെ ദരിദ്രനും ദുഃഖഭോക്താവായും സൃഷ്ടിച്ചതു് അവനവന്റെ സ്വന്തപൂർവ്വപുണ്യപാപകർമ്മാശ്രിതമായിരിക്കാൻ പാടുള്ളതല്ലഎന്നൊരാക്ഷേപം 33-ാംസൂത്രത്തിനു പുറപ്പെടുവിക്കാം. ഈ ആക്ഷേപം സാധുവല്ല; എന്തെന്നാൽ ജഗൽസൃഷ്ടിയും അനാദിയാകകൊണ്ടു് കേവലം ആദിയെന്നു പറയപ്പെടത്തക്ക ഒരു കാലവുമില്ലായിരുന്നു—ജഗൽസൃഷ്ടി സംഹാരങ്ങൾ സർവ്വദാ അനാദ്യന്ത

മായി പരസ്പരാനുക്രമേണ ചക്രംപോലെ പരിവത്തനംചെയ്തുകൊണ്ടിരിക്കുന്നു; ഏതെങ്കിലും ഒരു പ്രത്യേക സൃഷ്ടിയുടെ കല്പത്തിൽ ജീവാത്മാക്കളുടെ സ്ഥിതി മുൻകല്പത്തിലെ കമ്മങ്ങളാൽ നിണ്ണയിക്കപ്പെടുന്നു. *യുക്തികൊണ്ടും ജഗത്തു് യദൃച്ഛയാ സൃഷ്ടിക്കപ്പെടുവാൻ കഴിയുന്നതല്ലെന്നു് നിണ്ണയിക്കാം. സൃഷ്ടി അനാദ്യന്തമായ ഒരു ശൃംഖലയാണെന്നു ശ്രുതിയിൽ കാണപ്പെടുകയും ചെയ്യുന്നു. ഈ ശ്രുതി നോക്കുക:— "സൂൎയ്യാചന്ദ്രമസൌ ധാതാ യഥാ പൂൎവ്വമകല്പയത്" = സൃഷ്ടാവു് സൂൎയ്യചന്ദ്രന്മാരെ മുൻകല്പങ്ങളിലെപോലെ സങ്കല്പിച്ചു സൃഷ്ടിച്ചു (ഋഗ്വേദം 10-190-3.)

സൂത്രം 35. സൎവ്വധൎമ്മോപപത്തേശ്ച.

(ബ്രഹ്മം ജഗൽകാരണമെന്നു തെളിയിക്കാൻ വേറൊരു യുക്തി ഉപന്യസിക്കുന്നു.)

സൎവ്വധൎമ്മ = എല്ലാ വിശേഷണങ്ങളും, ഉപപത്തേഃ ച = യുക്തതഹേതുലഃയിട്ടും.

വിവരണം:— ജഗൽകാരണത്തിനുള്ള എല്ലാ വിശേഷണങ്ങളും ബ്രഹ്മത്തിൽ യുക്തിപൂൎവ്വം കാണപ്പെടുന്നതുകൊണ്ടു്, ബ്രഹ്മം കാരണമെന്നു സമ്മതിക്കപ്പെടണം.

---

## അദ്ധ്യായം 2. പാദം 2.

സൂത്രസാരം—രണ്ടാമദ്ധ്യായത്തിലെ ഒന്നാം പാദത്തിൽ ബ്രഹ്മത്തിന്റെ സൃഷ്ടികർത്തൃത്വം യുക്തിയുടെ സഹായത്താലും ശ്രുതിപ്രമാണംകൊണ്ടും സമൎത്ഥിക്കപ്പെട്ടിട്ടുണ്ടു്. ഈ പാദത്തിൽ സൂത്രകാരൻ അക്കാലത്തു് പ്രചാരത്തിലിരുന്ന മതശാഖകളാൽ പുരസ്കരിക്കപ്പെട്ട സൃഷ്ടിവാദങ്ങളെ പൎയ്യാലോചിക്കാനാരംഭിക്കുന്നു. ഇവിടെ സാംഖ്യദർശനത്തിലെ പ്രധാനവാദം, വൈശേഷികദർശനത്തിലെ പരമാണുവാദം, ബുദ്ധമതക്ഷണിക ശൂന്യവാദങ്ങൾ, ഏകകാലിക

* ഈ പ്രാരബ്ധവാദം അഥവാ ദൈവായത്തവാദം പൂൎവ്വജന്മകമ്മഫലങ്ങളെ ഏതജ്ജന്മത്തിലെ പുണ്യകമ്മങ്ങളാൽ ഹനിക്കുന്നതിനോ വിഫലീകരിക്കുന്നതിനോ യഥേഷ്ടമവസരം നല്കുന്നുണ്ടു്.

അസ്തിത്വനാസ്തിത്വമായ ജൈനവാദം, സജാതീയ ദ്വൈതമായ പാശുപതവാദം, ബുദ്ധിരഹിതമായ ശക്തിവാദം ഇവയെ സൂത്രകാരൻ ഖണ്ഡിക്കുന്നു.

1-10 സൂത്രങ്ങളിൽ സാംഖ്യദർശനതത്വം യുക്തികൊണ്ടും നിഷേധിക്കപ്പെടുന്നു. ജഗൽസൃഷ്ടിയിൽ കാണപ്പെടുന്ന വ്യവസ്ഥിതരചനാരീതിയാൽ, ബുദ്ധിസഹായംകൂടാതെ ജഡവസ്തുവിന് ജഗൽസൃഷ്ടിക്കടിലാഷമുണ്ടാകുവാൻ കഴിയുമെന്നു വിചാരിക്കുന്നതു് യുക്തിയുക്തമല്ല. മേഘം സ്വയം വർഷമായി ദ്രവീഭവിക്കുന്നപോലെയും പശുവിൻപാൽ പശുക്കുട്ടിയുടെ വായിലേക്കു് സ്വയം സ്രവിക്കുന്നതുപോലെയും ജഡവസ്തു സ്വയമേവ ജഗത്തായിത്തീരാമെന്നുള്ള യുക്തിവാദം ധുവല്ല; എന്തുകൊണ്ടെന്നാൽ ഈ രണ്ടു സംഗതികളിലും ഒരു ബുദ്ധിമത്തായ ശക്തി പുറകിൽനിന്നു പ്രവർത്തിക്കുന്നു. പ്രധാനത്തെ കർമ്മോന്മുക്തമാക്കുന്നതിനു് ബാഹ്യകാരണമില്ലെന്നു് സാംഖ്യം പറയുന്നു,—അതിനു് സ്വതന്ത്രമായി പ്രവർത്തിക്കാൻ കഴിയും,—സാംഖ്യത്തിലെ പുരുഷൻ സദാ കർമ്മരഹിതനും ഉദാസീനനുമാണു്; അതുകൊണ്ടു് പുരുഷൻെറ സാന്നിദ്ധ്യത്തിൽ ചേഷ്ടിക്കുന്നു എന്നതു് അടിസ്ഥാനരഹിതമാണു്. പശു തിന്നുന്ന പുല്ലു് തനിയെ പാലായി വ്യാവർത്തനം ചെയ്യപ്പെടുന്നതുപോലെ വസ്തു സ്വയം ദൃശ്യജഗത്തായി പരിവർത്തനം ചെയ്യുന്നു എന്നതും സാധുവല്ല; എന്തെന്നാൽ കാള തിന്നുന്ന പുല്ലിൻെറ സംഗതിയിൽ അപ്രകാരമൊരു രൂപാന്തരപരിണാമം കാണപ്പെടുന്നില്ല; അതുകൊണ്ടു് മററൊരുകാരണമംഗീകരിക്കാതെ പ്രധാനം തനിയെ ജഗൽകാരണമെന്നു് പറയപ്പെടാൻ കഴിയുന്നതല്ല. ഒരു മുടന്തൻ ഒരു കുരുടൻെറ തോളിൽ ഇരുന്നുകൊണ്ടു് വഴികാണിക്കയും അന്ധൻ നടക്കയും ചെയ്യുന്നു; അതുപോലെ സ്വതന്ത്രവും അന്ധവുമായ പ്രധാനം നിഷ്ക്രിയനും എന്നാൽ ബുദ്ധിമാനുമായ പുരുഷനോടുചേൎന്നു് യോജിച്ചു് ജഗത്തിനെ സൃഷ്ടിക്കുന്നു എന്നു വാദിക്കാം. ഈ വാദവും സാധുവല്ല; എന്തെന്നാൽ ഈ സ്ഥിതിയിൽ ഏകതഃ പുരുഷൻെറ പരിപൂർണ്ണനിഷ്ക്രിയതയും ഉദാസീനതയും അന്യതഃ പ്രധാനത്തി

ൻെറ സമ്പൂർണ്ണസ്വാതന്ത്ര്യവും പരസ്പരം യോജിപ്പിക്കത്തക്കതല്ല. സാംഖ്യത്തിൽ പ്രധാനം ജഗത്തായി രൂപാന്തരപരിണാമം ചെയ്യുന്നതു് പ്രധാനത്തിൻെറ ഘടകാവയവങ്ങളായ ത്രിഗുണങ്ങളിൽ ഒന്നിനു ശേഷമുള്ളവയെക്കാൾ പ്രാബല്യാധിക്യം അംഗീകരിച്ചുകൊണ്ടാണു്. എന്നാൽ സൃഷ്ട്യാരംഭത്തിൽ സത്വം (ജ്ഞാനം)രജസ്സ് (ക്രിയ) തമസ്സ് (ജഡത്വം) എന്ന പ്രധാനത്തിൻെറ മൂന്നു് ഘടകാവയവങ്ങൾ തമ്മിൽ സംപൂർണ്ണസമ്യാവസ്ഥയിലിരുന്നെന്നു് സാംഖ്യം അംഗീകരിക്കുന്നു; അതുകൊണ്ടു് പ്രധാനത്തെ കർമ്മോന്മുഖമാക്കി പ്രവർത്തിപ്പിക്കാൻ ആരംഭത്തിൽ യാതൊന്നുമില്ലായിരുന്നു. ഇപ്രകാരം സൃഷ്ട്യാരംഭത്തിൽ ഈ സാമ്യഭംഗത്തിനും പ്രാബല്യത്തെ പ്രാപിച്ചു് മൂന്നാമത്തെ ഘടകാവയവത്തിൻെറ അധീനതയ്ക്കു് മററു രണ്ടു് ഘടകാവയവങ്ങളും വശമാകുന്നതിനും കാരണമില്ലാതിരിക്കെ പ്രധാനത്തിനു് ജഗത്തായി പരിണമിക്കാൻ കഴിയുമായിരുന്നില്ല. സാംഖ്യദർശനത്തിൽ കാണുന്നപ്രകാരം കപിലമഹർഷിയുടെ ഈ അഭിപ്രായം വേദതത്വങ്ങൾക്കു് വിപരീതവുമാണു്.

11-17 സൂത്രങ്ങൾ വൈശേഷികദർശനത്തിലെ പരമാണുവാദത്തെ നിഷേധിക്കുന്നു. ആ മതത്തിൽ അത്യന്തം സൂക്ഷ്മവും അഭേദ്യവുമായ അണുക്കൾ ജഗൽകാരണമെന്നു് പറയപ്പെടുന്നു. ഒരണുവിഭാജ്യമാണെന്നും അതിനാൽ സ്വല്പം പരിമാണമുണ്ടെന്നും സമ്മതിക്കപ്പെടുന്ന പക്ഷം, അതു് പരമാണുവായിരിക്കുന്നില്ല; എന്തെന്നാൽ ആ സ്ഥിതിക്കു് എത്രതന്നെ അത്യന്തം സൂക്ഷ്മമായിരുന്നാലും അതു് കൂടുതലായി വിഭജിക്കപ്പെടാമെന്നു് സങ്കല്പിക്കപ്പെടാം; പ്രത്യുത ഒരു പരമാണു പരിമാണരഹിതമാണെന്നു് പറയുന്ന പക്ഷം അപ്രകാരമുള്ള അംശരഹിതമായ പരമാണുക്കളുടെ എത്ര എണ്ണവും അവ യോജിച്ചു് സ്വരൂപമായ ഒരു വസ്തുവിനെ ജനിപ്പിക്കാൻ കഴിയുന്നതല്ല. കൂടാതെ അചേതന പരമാണുക്കൾ ഒരുമിച്ചുചേർന്നു് മിശ്രിതദ്രവ്യങ്ങളാകത്തക്കവണ്ണം സാന്ദ്രതയെ പ്രാപിക്കുന്നതിനു് അവയ്ക്കു് സൗകര്യമായിട്ടഭിലാഷമോ പ്രാവണ്യമോ ഉണ്ടാകുവാൻ തരമില്ല. അദൃഷ്ടം അതാ

യതു് ഭാവികാലത്തു് ഫലപ്രാപ്തിക്കായി ലീനശക്തിയായി സ്ഥിതിചെയ്യുന്ന പൂർവ്വകർമ്മസഞ്ചയം അഥവാ സഞ്ചിതകർമ്മം, സൃഷ്ടികാലത്തു് പരമാണുക്കളുടെ സംയോഗത്തിനു് കാരണമാണെന്നു് വൈശേഷികത്തിൽ സമ്മതിക്കപ്പെടുന്നു. എന്നാൽ ലീനശക്തി പരമാണുക്കളുടെ സഹജഗുണമാണെങ്കിൽ അവ സർവ്വദാ ഒരുമിച്ചുചേർന്നിരിക്കും; അതുകൊണ്ടു് പ്രലയം ഉണ്ടായിരിക്കയില്ല. അതിനാൽ നൂതനസൃഷ്ടിക്കവകാശവുമില്ല. ശക്തിപരമാണുക്കളുടെ സഹജഗുണമായിരിക്കുന്നതുകൊണ്ടു് അതു് ആകസ്മികമായിമാത്രം പ്രവർത്തിക്കുന്നതിനിടയാകുന്നെങ്കിൽ, ഏതാദൃശആകസ്മികസംഭവത്തിനു് മറെറാരു കാരണവും സ്വീകരിക്കേണ്ടിയിരിക്കുന്നു. പ്രത്യുത ലീനശക്തി പരമാണുക്കളുടെ സഹജഗുണമല്ലെങ്കിൽ അതിനു് അവയെ പരസ്പരസംയോഗത്തിനു് നിർബന്ധിക്കാൻ കഴിയുന്നതല്ല. അതുകൊണ്ടു് പരമാണുസംയോഗംകൊണ്ടു് ജഗൽസൃഷ്ടിയുണ്ടാകാൻ കഴിയുന്നതല്ല. ഭൂമി, ജലം, അഗ്നി, വായു ഇവയുടെ പരമാണുക്കൾക്കു് യഥാക്രമം ഗന്ധം, രസം, രൂപം, സ്പർശം ഉള്ളതുകൊണ്ടു് അവ ഇന്ദ്രിയഗോചരമാണെന്നു് വൈശേഷികത്തിൽ സമ്മതിക്കപ്പെട്ടിരിക്കുന്നു; അതിനാൽ ഇന്ദ്രിയഗോചരവസ്തുക്കളെപ്പോലെ അവയും വിനശ്വരമായിത്തീരുന്നു; ഇതു് വൈശേഷികവാദത്തിനുതന്നെയും വിപരീതമാണു്. എല്ലാവർഗ്ഗത്തിലുമുള്ള പരമാണുക്കൾക്കും സമാനസാമാന്യധർമ്മങ്ങളുള്ളതായി സമ്മതിക്കപ്പെടുന്ന പക്ഷം അപ്പോൾ ഭൂമി, ജലം, അഗ്നി, വായു ഇവയുടെ പരമാണുക്കൾ അവയുടെ ഭിന്നത ത്യജിക്കുന്നു; നേരേമറിച്ചു്, ഓരോ വർഗ്ഗത്തിലെ പരമാണുക്കൾക്കും ഗന്ധം, രസം, രൂപം, സ്പർശം എന്നതിൽ ഏതെങ്കിലും ഒരു പ്രത്യേകഗുണമുള്ളതായും മറെറാന്നുമില്ലെന്നും സമ്മതിക്കപ്പെടുന്നപക്ഷം, അപ്പോൾ ഭൂമപരമാണുക്കളാൽ രചിതമായ ഭൂമി, ജലപരമാണുക്കളാൽ രചിതമായ ജലം മുതലായ ഒരോ വസ്തുവിനും അതുണ്ടാക്കപ്പെട്ട ഹേതുകപരമാണുക്കളുടെ പ്രത്യേകഗുണം മാത്രമുണ്ടായിരിക്കാനേ പാടുള്ളു; എന്നാൽ വാസ്തവത്തിൽ ഭൂമി, ജലം മുതലായ ഓരോ വസ്തുവിനും ഗന്ധം, രസം, രൂപം, സ്പർശം,

മുതലായ ഒന്നിലധികം ഗുണങ്ങളുള്ളതായി കാണപ്പെടുന്നു. ഇപ്രകാരം എല്ലാ പരമാണുക്കൾക്കും സമാനസമാന്യഗുണങ്ങളുള്ളതായൊ അഥവാ ഓരോന്നിനും വിഭിന്ന പ്രത്യേകഗുണങ്ങളുള്ളതായൊ സമ്മതിക്കപ്പെടുന്ന പക്ഷവും വാദം രണ്ടുപക്ഷത്തിലും ദോഷയുക്തമായിത്തീരുന്നു. അതുകൊണ്ടു് ജഗൽകാരണത്വത്തെപ്പററിയുള്ള വൈശേഷികപരമാണുവാദം ഒരുവിധത്തിലും ഉപപന്നമല്ല. ഈ പരമാണുവാദം വേദങ്ങളാൽ സ്വീകരിക്കപ്പെട്ടിട്ടുമില്ല.

18—32 സൂത്രങ്ങൾ ബുദ്ധമതാനുയായികളുടെ ക്ഷണികവാദത്തേയും ശൂന്യവാദത്തേയും ഖണ്ഡിക്കുന്നു. അവരുടെ വാദപ്രകാരം പദാൎത്ഥങ്ങൾ രണ്ടുവിധമാണു്, അതായതു് (1) ബാഹ്യം (ദൃശ്യം, സ്പൃശ്യം മുതലായതു), (2) ആന്തരം (ചിന്ത, വികാരം മുതലായതു). ബാഹ്യപദാൎത്ഥങ്ങൾ പരമാണുക്കളുടെ സംയോഗത്താൽ ഉത്ഭൂതമാകുന്നു; ആന്തരപദാൎത്ഥങ്ങൾ ക്ഷണികവും ഖണ്ഡിതവുമായ ബോധത്തിൻെറ നിൎവിഘ്നവും നിരന്തരവുമായ പ്രവാഹംകൊണ്ടുത്ഭൂതമാകുന്നു. പരമാണുക്കളും ബോധവും രണ്ടും അവരുടെ അഭിപ്രായപ്രകാരം ജഡമെന്നാണു്. എന്നാൽ അവയെക്കൂട്ടിച്ചേൎത്തു ബാഹ്യപദാൎത്ഥമാക്കുന്നതിനോ അല്ലെങ്കിൽ ഒരു അവിരതമാനസികവിഷയം രൂപീകരിക്കുന്നതിനോ നയിക്കുന്നതിനു യാതൊന്നുമില്ല. പരമാണുക്കളുടെ സംയോഗവും മാനസവിഷയത്തിൻെറ അവിരതപ്രവാഹവും അവരുടെ വാദപ്രകാരം അന്യോന്യാശ്രയഹേതുവായിട്ടുത്ഭൂതമാകുന്നെന്നാണു്; എന്നാൽ ഈ അന്യോന്യാശ്രയം സംയോഗത്തെയുണ്ടാക്കാൻ കഴിയുന്നതല്ല. സൎവ്വവും ക്ഷണികമെന്നു് അവർ വിചാരിക്കുന്നു; പൂൎവ്വക്ഷണികത്തിലെ പദാൎത്ഥങ്ങൾ അടുത്ത ക്ഷണികത്തിൽ സ്ഥിതിചെയ്യുന്നില്ല. പരിണാമത്തിൻെറ പ്രാദുർഭാവകാലത്തു് പൂൎവ്വഗാമി അന്തർധാനംചെയ്തിട്ടുണ്ടു്; അതുകൊണ്ടു പൂൎവ്വഗാമി പിൻഗാമിയുടെ ഹേതുവായിരിക്കാൻ കഴിയുന്നതല്ല. ബുദ്ധമതാനുയായികളും കാൎയ്യത്തിനു കാരണത്തിൻെറ ആസ്ഥപിതത്വത്തെ സമ്മതിക്കുന്നുണ്ടു്; ഉദാഹരണമായി അവരുടെ അഭിപ്രായത്തിൽ,ഇന്ദ്രിയങ്ങൾ, പ്രകാശം,

മനോവ്യാപാരം, ഇന്ദ്രിയഗോചരങ്ങളായ വസ്തുക്കഠം ഇവയാണു് ബോധോത്ഭവകാരണങ്ങഠം. അതിനാൽ കാര്യോത്ഭവത്തിന്നു കാരണം സമ്മതിക്കപ്പെടേണ്ടിവന്നാൽ, പൂർവഗാമിയായ സംഭവം അതായതു് കാരണം അനന്തരപരിണാമിയായ ഫലത്തോടുകൂടെ അതായതു് കാര്യത്തോടുകൂടെ, ഒരേ സമയത്തു് ഇരിക്കണം. തന്നിമിത്തം പദാർത്ഥങ്ങളുടെ ക്ഷണികസത്താവാദം നിരാധാരമായി പതിക്കുന്നു. ബുദ്ധമതക്കാർ കല്പിക്കുന്ന കാരണഹേതുവാലുള്ള നാശവും കാരണരഹിതമായ നാശവും അശക്യവുമാണു്; എന്തുകൊണ്ടെന്നാൽ അവരുടെ അഭിപ്രായപ്രകാരം കാര്യകാരണങ്ങളുടെ അനവരതമായ പ്രവാഹം അന്തരായംകൂടാതെ പൊയ്ക്കൊണ്ടിരിക്കുന്നു. പുനശ്ച നാശം യാഥാർത്ഥ്യമായിരുന്നെങ്കിൽ, കാര്യകാരണങ്ങളുടെ ഈ അവിച്ഛിന്നപ്രവാഹം അസാദ്ധ്യമായിരുന്നേനെ. കൂടാതെ കാരണം ഐക്യജ്ഞാനത്തെ ജനിപ്പിക്കുന്നതുകൊണ്ടു്, അതായതു് ഒരു പ്രത്യേക പദാർത്ഥം മുമ്പേ വിദിതമാകയെന്നു് ഒരുവനെ അനുസ്മരിപ്പിക്കുന്നതുകൊണ്ടു്, കാരണം നിശ്ശേഷം നശിപ്പിക്കപ്പെട്ടെന്നു് പറയപ്പെടാൻ പാടുള്ളതല്ല. അവരുടെ അഭിപ്രായത്തിൽ സർവ്വം ക്ഷണികമാണു്; നിത്യമാണെന്നു് വിചാരിക്കുന്നതു് അജ്ഞാനമാണു്; ഈ അജ്ഞാനനാശമാണു് നിർവാണം. അജ്ഞാനനാശം തപശ്ചര്യ മുതലായ ചില സാധനാനുഷ്ഠാനങ്ങളാൽ നിർവഹിക്കപ്പെടുന്നു, അഥവാ അതു് യദൃച്ഛയാ സ്വയം സംഭവിക്കുന്നു. എന്നാൽ അതു് രണ്ടുവിധത്തിലും ന്യൂനമാണു്; എന്തുകൊണ്ടെന്നാൽ ഒരു വിധത്തിൽ നോക്കുന്നതായാൽ ബുദ്ധമതദർശനപ്രകാരം സർവ്വം ക്ഷണികമായതുപോലെതന്നെ ക്ഷണികമായ യാതൊരുപായത്താലും ആ അജ്ഞാനനാശപ്രാപ്തി സാദ്ധ്യമല്ല; ഉത്തരപക്ഷപ്രകാരം നോക്കുന്നതായാൽ അതു് യാദൃച്ഛികമായി സ്വയമേവ സംഭവിക്കുന്നില്ല, അല്ലെങ്കിൽ നിർവാണപ്രാപ്തിക്കുള്ള അവരുടെ ശാസ്ത്രോക്തവിധികളുടെ ആവശ്യകതയില്ലായിരുന്നു. ബുദ്ധമതക്കാരാൽ ആകാശം ഒരു അവസ്തുവായി വിചാരിക്കപ്പെടുന്നു; ഇതു് യുക്തമല്ല; എന്തുകൊണ്ടെന്നാൽ പൃഥ്വി, വായു മുതലായവ ഗന്ധം, സ്പർശം

മുതലായവയുടേതുപോലെ ആകാശം ശബ്ദാധാരമാകുന്നു; അതുകൊണ്ടു് പൃഥ്വീ വായു മുതലായവയെ ത്യജിച്ചു് ആകാശംമാത്രം ശൂന്യമായി എന്തുകൊണ്ടു് ഉൽഗ്രഹിക്കപ്പെടണം? വർത്തമാനനിമിഷത്തിൽ നാം ഉപലഭിക്കുന്ന പദാർത്ഥങ്ങൾ പൂർവാനുഭൂതമായിട്ടുണ്ടെന്നു് അനുസ്മരിക്കപ്പെടുന്നു; ഈ ഐക്യബോധത്താൽതന്നെയും സർവം ക്ഷണികമെന്ന ബുദ്ധമതവാദം യുക്തിവിരുദ്ധമാണെന്നു് നിർണ്ണയിക്കപ്പെടാം. യാഥാർത്ഥ്യമായ ജഗത്തു് ശൂന്യത്തിൽനിന്നുത്ഭൂതമായെന്നു് അവർ പറയുന്നു; ഇതൊരു അയുക്തമായ ഊഹമാണു്. അവസ്ഥിതിചെയ്യുന്ന ഒരു പദാർത്ഥം ശൂന്യത്തിൽനിന്നുണ്ടാകാൻ കഴിയുമെങ്കിൽ അപ്പോൾ ഒരു ഉദാസീനനുംകൂടെ പ്രയത്നംവിനാ നിർവാണപ്രാപ്തി ലഭിക്കുവാൻ കഴിയും, അതായതു് നിർവാണം അലഭ്യലാഭമെന്നപോലെ ലഭിക്കാം. ബാഹ്യവസ്തുക്കൾക്കു് പദാർത്ഥനിഷ്ഠമായ യാഥാർത്ഥ്യമില്ലെന്നു് അവർ പറയുന്നു, എന്നാൽ ഇതു് സത്യമല്ല; എന്തെന്നാൽ അവ യഥാർത്ഥത്തിൽ സ്ഥിതിചെയ്യുന്നതായി കാണുന്നു. സ്വപ്നത്തിലെ ഒരു ദൃശ്യം മനോരഥസൃഷ്ടിയാകകൊണ്ടു് ജാഗ്രദവസ്ഥയിലെ ദൃശ്യവും മനോരഥസൃഷ്ടിയാണെന്നു് വിചാരിക്കപ്പെടാൻ പാടില്ല; എന്തുകൊണ്ടെന്നാൽ സ്വപ്നബോധം ജാഗ്രദവസ്ഥാബോധത്തിൽനിന്നും ഭിന്നമാണു്; സ്വപ്നബോധം ജാഗ്രദവസ്ഥയിലാർജ്ജിതമായ പൂർവജ്ഞാനത്തെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ ജാഗ്രദവസ്ഥാബോധം വാസ്തവത്തിലുള്ള ഇന്ദ്രിയോപലബ്ധിയെ അവലംബിച്ചിരിക്കുന്നു. ബാഹ്യപദാർത്ഥങ്ങൾ വാസ്തവത്തിൽ അവസ്ഥിതിചെയ്യുന്നില്ലെങ്കിലും സംസ്കാരങ്ങൾ അതായതു് വാസനകൾ സ്ഥിതിചെയ്യുന്നു എന്നും ഈ വാസനകളിൽനിന്നു് നാനാത്വബോധം ഉത്ഭവിക്കുന്നു എന്നും ബുദ്ധമതവാദികൾ വിചാരിക്കുന്നു. ഇതും ശ്ലക്യമല്ല; എന്തെന്നാൽ അവരുടെ വാദപ്രകാരം അസ്തിത്വമില്ലാത്ത ഒരു ബാഹ്യപദാർത്ഥത്തിന്റെ ജ്ഞാനോപലബ്ധി സാദ്ധ്യമല്ല; എന്നുതന്നെയുമല്ല പൂർവാനുഭൂതിയുണ്ടായിട്ടില്ലെങ്കിൽ ചിത്തവാസനയ്ക്കു് ഹേതുവായിട്ടൊന്നുംതന്നെയില്ല. ശൂന്യവാദത്തെ അനുസരിച്ചു നോക്കുന്നതായാൽ, വാസനാ

ഗൃഹീതാവായ അഹന്തതന്നേയും അവരുടെ വാദപ്രകാരം ക്ഷണികമാണെന്നുള്ള കാരണത്താൽക്കൂടിയും വാസന ഒരു സത്തയുള്ള പദാൎത്ഥമായിരിക്കാൻ കഴിയുന്നതല്ല. അതുകൊണ്ടു് സൎവ്വം ശൂന്യമെന്നഭിപ്രേതമായ ബുദ്ധമതക്കാരുടെ ശൂന്യവാദം, അനുഭവം, അനുമാനം, സാദൃശ്യം, നിഗമം മുതലായ നിഖിലപ്രമാണങ്ങൾക്കും വിരുദ്ധമാകയാൽ, ഹേത്വാഭാസമാകുന്നു.

33_36 സൂത്രങ്ങൾ ജൈനവാദത്തെ ഖണ്ഡിക്കുന്നു. ഈ വാദപ്രകാരം സൎവ്വവും ഒരേസമയത്തുതന്നെ സത്തും അസത്തുമാണു്, ആത്മാവു് ശരീരപരിമാണമാത്രനാണു്, എന്നാൽ അന്തിമമോചനകാലത്തു് പ്രാപ്തമാകുന്ന ദേഹം സ്ഥിരവും നിത്യവുമാകുന്നു, അന്തിമമോചനം ലോകാതീതമായ ദേശത്തിൽ ശാശ്വതാനന്ദസ്ഥിതിയാകുന്നു. ഈ വാദം സാധുവല്ല, എന്തെന്നാൽ പരസ്പരവിരുദ്ധമായ രണ്ടു വിശേഷണങ്ങൾ അതായതു് അസ്തിത്വവും അനസ്തിത്വവും ഒരേസമയത്തു് ഒരേവസ്തുവിനെ ഉദ്ദേശിച്ചു പറയപ്പെടുന്നു; ഇതു് അചിന്തനീയമാണു്. ആത്മാവു് ശരീരപരിമാണസദൃശനാണെന്ന അഭിപ്രായവും സ്വീകരിക്കപ്പെടാൻ പാടില്ല; എന്തുകൊണ്ടെന്നാൽ [illegible]ന്റെ [illegible]ത്തെപ്പോലെയുള്ള അല്പശരീരജീവി [illegible] ആത്മാവു് അതിന്റെ ശരീരാവസാനത്തിൽ [illegible] പോലെയുള്ള ഒരു [illegible]ഹത്ശരീരത്തെ പ്രാപിച്ചേക്കാം; [illegible] ആത്മാവു് [illegible]ദേഹാന്തരപ്രാപ്തിയിൽ ഒന്നുകിൽ അതിന്റെ സ്തോക[illegible]പരിമാണത്തെത്തന്നെ ധരിക്കണം അല്ലെങ്കിൽ അതിന്റെ പരിമാണത്തെ ഹസ്തിപ്രമാണപൂരിതമായി വൎദ്ധിപ്പിക്കണം. പൂൎവ്വപക്ഷത്തിൽ ആത്മാവു് ശരീരപ്രമാണനെന്ന വാദം വിസംവദിക്കുന്നു; ഉത്തരപക്ഷത്തിൽ ആത്മപരിമാണ[illegible]രത അപചിതമാകുന്നു; തൽഫലമായി ആത്മാവു് [illegible]കഘടിതശരീരമെന്നപോലെ അസ്ഥിരവും നശ്വര[illegible]രുന്നു; ഇതു അസംബന്ധവുമാണു്. ചരമമോചന[illegible]ലുള്ള ശരീരപരിമാണം ശാശ്വതമെന്നു സമ്മതി[illegible]നാൽ പ്രാഥമിക ദശയിലും ആഭ്യന്തരകാലങ്ങളിലു

മുള്ള പരിമാണവും ശാശ്വതമെന്നു സമ്മതിക്കണം; എന്തെന്നാൽ ശാശ്വതമായ ഒരു വസ്തു സർവ്വദാ ശാശ്വതമായിരിക്കണം; ഇപ്രകാരം ബന്ധമോക്ഷസ്ഥിതികൾ തമ്മിൽ വ്യത്യാസമില്ലെന്നു വരുന്നു. അതുകൊണ്ടു ചരമമോചനപ്രാപ്തികാലത്തെ ശരീരം ശാശ്വതമെന്നും ആത്മാവു ശരീരസമവർത്തിയും ശരീരമാത്രനമെന്നും രണ്ടുംകൂടിച്ചേർന്ന ഒരു സമൂഹം മാത്രമാണു ജഗത്തിനെ നിർവ്വഹിക്കുന്നതെന്നുമുള്ളവാദം സാധുവല്ല.

37-41 സൂത്രങ്ങൾ പശുപതിമതാനുയായികളുടെ വാദത്തെ ഖണ്ഡിക്കുന്നു. ഈ മതം പശുപതിയായ അവരുടെ ദൈവം ജഗത്തിന്റെ നിമിത്തകാരണമെന്നും അചേതനമായ മൂലപ്രകൃതി ഉപാദാനകാരണമെന്നും പ്രതിപാദിക്കുന്നു. ഈ വാദം ബ്രഹ്മം ജഗത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവുമാണെന്നു പ്രതിപാദിക്കുന്ന വേദത്തിനു വിരുദ്ധമാണ്. അവരുടെ അഭിപ്രായപ്രകാരം ദൈവം സദാ നിർമ്മലനും ഗുണരഹിതനും പ്രവൃത്തിരഹിതനുമാണ്; അതുകൊണ്ട് ദൈവവും അചേതനമായ മൂല പ്രകൃതിയും തമ്മിൽ ഒരു ബന്ധവും നിർവ്വഹിക്കപ്പെടാൻ പാടില്ല; അതിനാൽ ദൈവത്തിനു വസ്തുവിനെ ക്രിയയ്ക്കു പ്രേരിപ്പിക്കാനും നിയന്ത്രിക്കാനും കഴിയുന്നതല്ല. കുംഭകാരനെപ്പോലെ, ദൈവം ഒരു ശരീരമെടുത്ത് ജഗത്തിന്റെ നിമിത്തകാരണനായിത്തീരുന്നു എന്നതും യുക്തിശൂന്യമാണ്; എന്തെന്നാൽ എല്ലാ ശരീരങ്ങളും നശ്വരമാണ്. പാശുപതന്മാരുടെ അഭിപ്രായപ്രകാരം ശാശ്വതനായ ദൈവം നശ്വരമായ ഒരു ശരീരത്തിൽ നിവസിക്കയും അതിനാൽ മറെറാരു ഉപകരണത്തിനു അധീനനായിത്തീരുകയും ചെയ്യുന്നു എന്നതു് അസ്വീകാര്യമാണ്. ദൈവത്തിനു കായികരൂപമുണ്ടാവാൻപാടുള്ളതല്ല. അശരീരിയായ ജീവാത്മാവു ശരീരദ്വാരാ ഇന്ദ്രിയ കരണങ്ങളെക്കൊണ്ടു ചേഷ്ടിക്കുന്നതുപോലെ ദൈവവും ജഗദ്ദ്വാരാ ഏതാദൃശകരണങ്ങളെക്കൊണ്ട് ചേഷ്ടിക്കുന്നു എന്നു വാദിക്കപ്പെടാവുന്നതല്ല; എന്തെന്നാൽ ആ പക്ഷത്തിൽ ദൈവം ജീവാത്മാവിനെപ്പോലെ ജനനമരണപര്യവസിത സുഖദുഃഖാധീനനായും

സർവ്വജ്ഞത്വരഹിതനായും ഭവിക്കുന്നു; എന്തെന്നാൽ ഇന്ദ്രിയ കരണയുക്തവും സുഖദുഃഖാധീനവും ആയ യാതൊന്നിനും സർവ്വജ്ഞത്വവും അനശ്വരത്വവും ഉള്ളതായി കാണപ്പെട്ടുന്നില്ല; അതിനാൽ ദൈവം തൻെറ സർവ്വാധിപത്യത്തിൽ നിന്നും വിഗളിതനായിത്തീരുന്നു. ഈ വിധമൊരു ദൈവം പാശുപതന്മാരാൽ തന്നെയും സമ്മതിക്കപ്പെട്ടിട്ടില്ല.

42-45 സൂത്രങ്ങൾ വിവേകിയും ബുദ്ധിയുക്തനുമായ ഒരു പുരുഷൻെറ സാഹായ്യം കൂടാതെ അചേതനശക്തിയാൽ ജഗത്തുത്ഭൂതമായെന്ന വാദത്തെ ഖണ്ഡിക്കുന്നു. ശക്തി തനിയെ നിരവലംബമായി സ്ഥിതിചെയ്യുന്നതായി കാണപ്പെടുന്നില്ലാത്തതുകൊണ്ടു്, പുരുഷൻെറ സഹായം കൂടാതെ ശക്തി ജഗത്കാരണമായിരിക്കാൻ കഴിയുന്നതല്ല. സ്ത്രീപുംസവ്യവായത്തിനുശേഷം സ്ത്രീ പിന്നെ പുരുഷസഹായം കൂടാതെ സന്താനഹേതുകയായിത്തീരുന്നതു ലോകത്തിൽ കാണപ്പെടുന്നുണ്ടു്; അതുകൊണ്ടു് ശക്തിപ്രാരംഭത്തിൽ പുരുഷനുമായുള്ള സംയോഗത്താൽ, പിന്നീടു പുരുഷസഹായരഹിതയായി, തനിയെ ജഗൽകാരണമായി ഭവിക്കുന്നു എന്നു വാദിച്ചേക്കാം. ഈ സാദൃശ്യം സാധുവാകുന്നതല്ല, എന്തെന്നാൽ സൃഷ്ടിക്കുമുമ്പു് പുരുഷനു ശക്തിസംയോഗത്തിനുവേണ്ടുന്ന ഉപാദകരണമില്ലായിരുന്നു. ഈ വാദവും ശ്രുതിസ്മൃതികളുടെ അഭിപ്രായത്തിനു വിപരീതമാണു്. ശക്തിക്കു അതിൻെറ സാരവത്തായ ഗുണധർമ്മമായി ബുദ്ധിയുണ്ടെന്നും അതു ജഗത്കാരണമെന്നും സമ്മതിക്കുന്ന പക്ഷം അപ്പോൾ അതിനോടു ഞങ്ങൾക്കും കലഹമില്ല; എന്തെന്നാൽ ആ പക്ഷത്തിൽ ശക്തിയും ബ്രഹ്മവും സമമായിത്തീരുന്നു. ബ്രഹ്മത്തിനും സ്വതെ നിരുദ്ധശക്തിയുണ്ടെന്നും ജഗത്തു് ബ്രഹ്മത്തിൻെറ ശക്തിയിൽ നിന്നുത്ഭൂതമായെന്നും വേദാന്തവും സമ്മതിക്കുന്നു. അപ്രകാരമുള്ള സമ്മതത്താൽ ജഗത്കാരണത്വത്തിൽ പുരുഷനെ കൂടാതെയുള്ള ശക്തിയുടെ പ്രഭുത്വവാദം അടിസ്ഥാനരഹിതമായിഭവിക്കുന്നു; അപ്രകാരം ബ്രഹ്മം പരമകാരണമെന്നു സ്ഥാപിക്കപ്പെടുന്നു.

എല്ലാവിഷയങ്ങളും കൂടെ സംക്ഷിപ്തമായി പറയുകയാം

ണെങ്കിൽ ഈ പാദത്തിൽ വ്യാസാചാര്യർ അദ്ദേഹത്തിൻെറ കാലത്തു ജഗത്തിൻെറ പരമകാരണമായി പ്രചാരത്തിലിരുന്നതും വേദാന്തമതവിരുദ്ധമായിരുന്നതുമായ എല്ലാ മതങ്ങളേയും പ്രത്യാഖ്യാനിക്കുന്നു: ഖണ്ഡിക്കപ്പെട്ട സിദ്ധാന്തങ്ങൾ ഇവയാണ്:—(1) പ്രധാനവാദം, (2) പരമാണു സംയോഗവാദം, (3) ആശയസംസ്കാരം അഥവാ വാസനാവാദം, (4), സഹവർത്തിനികളായ ശരീരത്തിൻെറയും ആത്മാവിൻെറയും സംയോഗവാദം, (5) അചേതനവസ്തുവുമായിട്ടുള്ള നിഷ്ക്രിയനായ പുരുഷൻെറ സംയോഗവാദം, (6) പുരുഷനിൽനിന്നും സ്വതന്ത്രയായ ശക്തിവാദം.

സൂത്രം 1. രചനാനുപപത്തേശ്ചനാനുമാനം.

(സാംഖ്യത്തിലെ പ്രധാനം ജഗത്കാരണമല്ലെന്നുള്ളതിലേക്കു ഒരു വാദം ഉപന്യസിക്കുന്നു).

രചനാ =സൃഷ്ടിവിന്യാസപദ്ധതി അഥവാസൃഷ്ടിഘടന, അനുപപത്തേഃച = അയുക്തമാകകൊണ്ടും, ന = അല്ല, അനുമാനം= അനുമാനലബ്ധമായതു അതായതു സാംഖ്യ പ്രധാനം.

വിവരണം.—ബുദ്ധിയുക്തവും മഹത്തും വ്യവസ്ഥിതവുമായ സൃഷ്ടിഘടനയിൽനിന്നും ജഡമായ പ്രധാനത്തിനു ഈ വിചിത്രസൃഷ്ടിയുടെ കർത്തൃത്വമുണ്ടെന്നനുമാനിക്കുന്നതു് യുക്തയുക്തമല്ല.

സൂത്രം 2. പ്രവൃത്തേശ്ച.

(ഇതു 1-ാം സൂത്രാലംബനവാദമാണ്).

പ്രവൃത്തിഃ = പ്രവൃത്ത്യുന്മുഖത, പ്രവൃത്തേശ്ച = പ്രവൃത്ത്യനുപപത്തേശ്ച = എന്തു കൊണ്ടെന്നാൽ പ്രവൃത്ത്യുന്മുഖത അസാദ്ധ്യമാണ്.

വിവരണം:—ജഡമായ പ്രധാനത്തിനു ജഗൽകാരണമാകാൻ കഴിവുള്ളതല്ല; എന്തുകൊണ്ടെന്നാൽ അതിനു് പ്രവൃത്ത്യുന്മുഖത ഉണ്ടാകാൻ പാടില്ല.

സൂത്രം 3. പയോഽംബുവച്ചേത് തത്രാപി.

(1-ാം സൂത്രാലംബനവാദം തുടരുന്നു.)

പയോഽംബുവത് = ക്ഷീരവും ജലവും പോലെ, ചേത് = എങ്കിൽ, തത്ര അപി = ആ സംഗതികളിലും

വിവരണം:—പശുവിൻ അകട്ടിൽനിന്നും പാൽ പശുക്കുട്ടിയുടെ വായിലേക്ക തനിയെ സ്രവിക്കുന്നപോലെയും മേഘം സ്വയമേവ ജലത്തെവർഷിക്കുന്നപോലേയും പ്രധാനം സ്വേച്ഛയാ ജഗത്തായി പരിണമിക്കുന്നെന്നു വാദിച്ചേക്കാം. ഈവാദം സാധുവല്ല, എന്തെന്നാൽ ഈ രണ്ടു സംഗതികളിലും ഒരു ബുദ്ധിമത്തായ ശക്തി അധിഷ്ഠാനംചെയ്തു പ്രവൃത്തിക്കത്തക്കവണ്ണം ഈ രണ്ടു സംഗതികളിലും സങ്കല്പവും രചനയുമുണ്ടു്; അപ്രകാരം ശ്രുതിയിലും കഥിക്കപ്പെട്ടിരിക്കുന്നു. പുറകിൽനിന്നുംകൊണ്ടു ചേഷ്ടിക്കുന്ന ബുദ്ധിമത്തായ ശക്തിക്കു് ഈ ശ്രുതി നോക്കുക:— 'യൊ$f$പ്സു തിഷ്ഠന്നദ്ഭ്യൊ$f$ന്തരൊ യൊ$f$പൊ$f$ന്തരൊയമയതി' = യാതൊരുവൻ ജലത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ജലത്തിന്റെ അന്തരാത്മാവായി ജലത്തെ അന്തർഭാഗത്തുനിന്നും നിയമനം ചെയ്യുന്നു. (ബൃഹദാരണ്യകം 3-7-4).

സൂത്രം 4. വ്യതിരേകാനവസ്ഥിതേശ്ചാനപേക്ഷത്വാത്.

(1-ാം സൂത്രാലംബന വാദം തുടരുന്നു.)

വ്യതിരേക = ബാഹ്യകർത്താവു്, അനവസ്ഥിതേഃ ച = ഇല്ലാതിരിക്കുന്നതുകൊണ്ടും, അനപേക്ഷത്വാത് = ഉദാസീനത അല്ലെങ്കിൽ നിഷ്ക്രിയത്വം ഹേതുവായിട്ടു്.

വിവരണം:—സാംഖ്യവാദ പ്രകാരം പ്രധാനത്തിനെ കർമ്മോത്സുകതയാക്കിപ്രേരിപ്പിക്കുന്നതിനു ബാഹ്യകർത്താവില്ല, എന്തെന്നാൽ സാംഖ്യത്തിലെ പുരുഷൻ സർവ്വദാ ഉദാസീനനും സൃഷ്ടിക്രമം ആരംഭിക്കുന്നതിനുവേണ്ട പ്രഥമ പ്രചോദനം നൽകാൻ ശക്തനുമല്ല. അതുകൊണ്ടു ആദ്യസാമ്യാവസ്ഥയെ ഭംജിക്കുന്നതിനുള്ള കർത്താവില്ല; അതിനാൽ സാംഖ്യത്തിലെ പ്രധാനം ജഗത്തിന്റെ നിമിത്തകാരണമായിരിക്കാൻ കഴിയുന്നതല്ല.

സൂത്രം 5. അന്യത്രാഭാവാച്ച ന തൃണാദിവത്.

(1-ാം സൂത്രാലംബനവാദം തുടരുന്നു.)

അന്യത്ര = മറ്റെ സംഗതിയിൽ, അഭാവാത് ച = ഇല്ലാത്തതുകൊണ്ടും, ന = അല്ല, തൃണാദിവത് = പുല്ലു മുതലായതുപോലെ.

വിവരണം:— പശു തിന്നുന്ന അചേതനമായ പുല്ല് സ്വയമേവപാലായിത്തീരുന്നു; അതുപോലെ പ്രധാനവും സ്വയമേ ദൃശ്യജഗത്തായി പരിണമിക്കുന്നു. എന്നാൽ ഈ വാദം സാധുവല്ല; എന്തെന്നാൽ ഗൊവർഗത്തിൽ പുംജാതി തിന്നുന്ന പുല്ല് പാലായിത്തീരുന്നില്ല. അതുകൊണ്ട് കൂട്ടലായി ഒരു കാരണം സമ്മതിക്കാതെ പ്രധാനം തനിയെ ജഗൽകാരണമാകയില്ല.

സൂത്രം 6. അഭ്യുപഗമേ/പ്യർത്ഥാഭാവാത്.

(1-ാം സൂത്രാലംബനവാദം തുടരുന്നു.)

അഭ്യുപഗമെ അപി = സമ്മതിക്കുന്നപക്ഷവും, അർത്ഥാഭാവാത് = ഹേതു അഥവാ ഉദ്ദേശം ഇല്ലാത്തതുകൊണ്ട്.

വിവരണം:—ജഡപ്രധാനപരിവർത്തനം ചെയ്യുന്നതിനു ശക്തമെന്നു സ്വീകരിക്കയാണെങ്കിലും അതിൻെറ ക്രിയ, സൃഷ്ടിഘടനക്കു കാരണം പറയത്തക്കവണ്ണം ഉദ്ദേശയുക്തമായിരിക്കാൻ കഴിയുന്നതല്ല. അചേതനമായ പ്രധാനം സചേതന പുരുഷസമക്ഷം ഭോഗമോക്ഷങ്ങളെ അനുക്രമം ബുദ്ധിപൂർവകവും സേച്ഛാപൂർവകവുമായി എങ്ങനെ ആനയിക്കാൻ കഴിയുമെന്നും ഉദ്ദേശകാര്യഹേതുക്കൾ സഹിതം വസ്തുക്കളെ എങ്ങിനെ നിർമിക്കാൻ കഴിയുമെന്നും ദുർഗ്രാഹ്യമാണ്.

സൂത്രം 7. പുരുഷാശ്മവദിതിചേത് തഥാപി.

(1-ാം സൂത്രാലംബനവാദം തുടരുന്നു.)

പുരുഷ = ഒരു പുരുഷൻ, അശ്മവത് = ഒരു കല്ലുപോലെ അതായതു ഒരു അയസ്കാന്തം പോലെ, പുരുഷാശ്മവത് = ഒരു മുടന്തനും കുരുടനുമെന്നപോലെയും ഒരു അയസ്കാന്തവും ഇരുമ്പുകഷണവുമെന്നപോലേയും, ഇതിചേത് = എന്നാണെങ്കിൽ, തഥാപി = അങ്ങിനെയുള്ളതിലും.

വിവരണം:—ഒരു മുടന്തൻ ഒരു കുരുടൻെറ തോളിലിരുന്ന് വഴികാണിക്കുകയും കുരുടൻ അവൻെറ നിദേശത്തെ അനുകരിക്കയും ചെയ്യുന്നതുപോലെയും ഒരു അയസ്കാന്തം ഒരു ഇരുമ്പുകഷണത്തെ ആകർഷിക്കുന്നതുപോലെയും, രൂപാന്തരപരിണാമിയായ പ്രധാനം, സാംഖ്യം സമ്മതിക്കുന്നതുപോലെ യഥാർത്ഥത്തിൽ വ്യതിരിക്തവും അചേതനവുമാ

ണെങ്കിലും, നിർവ്വികാരനും നിഷ്ക്രിയനുമാണെങ്കിലും ബുദ്ധിമാനായ പുരുഷനോടു സമാഗമിച്ചു ജഗത്തു ഉത്ഭവിപ്പിക്കുന്നു എന്നു വാദിച്ചേക്കാം. എന്നാൽ ആ വാദം ശരിയല്ലാ; എന്തെന്നാൽ ആ പക്ഷത്തിൽ ഒരു ഭാഗത്തുള്ള പുരുഷന്റെ പരിപൂർണ്ണ നിഷ്ക്രിയത്വവും ഉദാസീനതയും മറെറ ഭാഗത്തുള്ള പ്രധാനത്തിന്റെ പരിപൂർണ്ണ സ്വാതന്ത്ര്യവും പരസ്പരം സന്ധിപ്പിക്കപ്പെടാവുന്നതല്ല.

സൂത്രം 8. അംഗിത്വാനുപപത്തേശ്ച.

(1-ാം സൂത്രാലംബനവാദം തുടരുന്നു.)

അംഗിത്വ = ആധിക്യം അല്ലെങ്കിൽ പ്രാബല്യം, അനുപപത്തേഃ ച = അസാദ്ധ്യം ഹേതുവായിട്ടും.

വിവരണം:—സാംഖ്യാനുസാരേണ പ്രധാനം വടത്തിന്റെ ഇഴകളെന്നപോലെ, സത്വം (ജ്ഞാനം), രജസ്സ് (ക്രിയ), തമസ്സ് (ജാഡ്യം) എന്ന ത്രിഗുണാത്മകമെന്നു പ്രതിപാദിക്കപ്പെടുന്നു. ഈ ത്രിഗുണങ്ങൾ എല്ലാദ്രവ്യങ്ങളുടെയും ഘടകാവയവങ്ങളാകകൊണ്ടു, അവയാൽ നിർമ്മിക്കപ്പെട്ടവസ്തു ജഗൽകാരണമെന്നു അനുമാനിക്കപ്പെടുന്നു. കൂടാതെ സൃഷ്ടിക്കുമുമ്പു് ഈ ത്രിഗുണങ്ങൾ സാമ്യാവസ്ഥയിൽ ഇരുന്നു എന്നും അവയിൽ ഒന്നു അതായതു് സത്വം ഇതരദ്വയത്തെക്കാൾ പ്രാബല്യപ്രാപ്തിഹേതുവായിട്ടു് സാമ്യാവസ്ഥ ഭഞ്ജിക്കപ്പെടുമ്പോൾ സൃഷ്ടി ആരംഭിക്കുന്നു എന്നും സാംഖ്യം പ്രതിപാദിക്കുന്നു. അപ്രകാരമുള്ള പ്രാബല്യം അസാദ്ധ്യമാണെന്നു ഈ സൂത്രം പറയുന്നു. എന്തുകൊണ്ടു് ഒരു ഗുണം, ഇതരദ്വയത്തെക്കാൾ പ്രബലമാകണമെന്നു സാംഖ്യം വിശദീകരിക്കുന്നില്ല. അതുകൊണ്ടു് മററുള്ളവയെക്കാൾ ഒന്നിന്റെ ഏതാദൃശ പ്രാബല്യം അശക്യമായതിനാൽ പ്രധാനം ജഗൽകാരണമെന്നു സ്വീകരിക്കത്തക്കതല്ല.

സൂത്രം 9. അന്യഥാനുമിതൌ ച ജ്ഞശക്തിവിയോഗാത്.

(1-ാം സൂത്രാലംബനവാദം തുടരുന്നു.)

അന്യഥാ = മററുവിധങ്ങളിൽ, അനുമിതൌ ച = അനു

മാനത്താലും, ജ്ഞ ശക്തി = ജ്ഞാനശക്തി, വിയോഗാത് = വിയോഗത്താൽ.

വിവരണം:—ഉക്തമായ പ്രാബല്യം ഒരു വിധമല്ലെങ്കിൽ മററൊരു വിധം വ്യാഖ്യാനിക്കപ്പെടാമെന്നും ഇപ്രകാരം പ്രധാനത്തിൻെറ ജഗൽപരിണാമം യോനകേനപ്രകാരേണ വിവരിക്കപ്പെടാമെന്നും ഊഹിക്കുന്നതായാലും, പ്രധാനം ജ്ഞാനശക്തി രഹിതമാണെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു്, അതു ജഗൽകാരണമായി സ്വീകരിക്കാൻ പാടില്ല.

സൂത്രം 10. വിപ്രതിഷേധാച്ചാസമഞ്ജസം.

(1-ാം സൂത്രാലംബനവാദം പരിസമാപിക്കുന്നു.)

വിപ്രതിഷേധാത്ച = വിരുദ്ധത ഹേതുവായിട്ടും, അസമഞ്ജസം = പൂർവാപരവിരുദ്ധം.

വിവരണം:—സാംഖ്യദർശനത്തിൽ പറയപ്പെട്ടപ്രകാരം പ്രധാനം ജഗൽകാരണമെന്നുള്ള കപിലർഷിയുടെ മതം അസംഗതമാണു്; എന്തുകൊണ്ടെന്നാൽ അതു വേദാന്തമതവിരുദ്ധവും അതുപോലെതന്നെ പൂർവ്വാപരവിരുദ്ധവുമാണു്.

സൂത്രം 11. മഹദ്ദീർഘവദ്വാ ഹ്രസ്വപരിമണ്ഡലാഭ്യാം.

(അരൂപവും അനശ്യവുമായ പരമാണുക്കൾ ചേർന്നാണു് ജഗത്സൃഷ്ടമായതെന്നുള്ള വൈശേഷികദർശനത്തിലെ വാദം ഇപ്പോൾ പ്രത്യാഖ്യാനിക്കപ്പെടുന്നു.)

(വൈശേഷികദർശനത്തിലെ വാദം താഴെ വിവരിക്കപ്പെടുന്നു. ആകൃതിയൊ രൂപമൊ ഉള്ള എല്ലാ വസ്തുക്കളും നശ്വരമെന്നും അവയെല്ലാം അതിസൂക്ഷ്മവും അവിഭാജ്യവും നിരാകാരവും അവിക്രിയവുമായ പരമാണുക്കളെന്നറിയപ്പെടുന്ന അണുക്കളെക്കൊണ്ടുണ്ടാക്കപ്പെട്ടതാണെന്നും കണാദർഷിയുടെ വൈശേഷികദർശനം പ്രതിപാദിക്കുന്നു. ഈ അഭേദ്യവും രൂപരഹിതവുമായ പരമാണുക്കൾ ജഗൽകാരണമെന്നു് പറയപ്പെടുന്നു. അവ ചതുർവിധമാണു്,—പൃഥിവിയുടെ പരമാണുക്കൾ, ജലപരമാണുക്കൾ, അഗ്നിപരമാണുക്കൾ, വായുപരമാണുക്കൾ. സൃഷ്ടിക്കുമുമ്പ് മാത്രമേ ഈ പരമാണുക്കൾ

പരസ്പരം വ്യതിരിക്തമായി സ്ഥിതിചെയ്യുന്നൊള്ളൂ; അപ്പോൾ ആകൃതിയൊ രൂപമൊ ഉള്ള യാതൊന്നും സ്ഥിതിചെയ്യുന്നില്ല. സൃഷ്ട്യാരംഭത്തിൽ ഒരു പരമാണു മറ്റൊന്നിനോട് സംഘടിച്ച് ദ്വ്യണു (രണ്ടു പരമാണുക്കളുടെ സംഗ്രഹം) ആയിത്തീന്ന്, ആയതു യഥാക്രമം മറ്റൊന്നിനോട് ഏകീകരിച്ച് ഒരു ത്ര്യണുവായിത്തീന്ന്, അങ്ങിനെ ഇപ്രകാരം സഞ്ചിതമാകുന്നു. ഈവിധം ഒരു ദൃശ്യലോകം സൃഷ്ടമാകുന്നു.)

മഹത് = മൂന്നു പരമാണുക്കളുടെ പരിമാണം അതായതു് ത്ര്യണുവിൻെറ വലിപ്പം, ദീർഘ = നാലു പരമാണുക്കളുടെ വലിപ്പം, വത് = പോലെ, വാ = വീണ്ടും, ഹ്രസ്വ = ദ്വ്യണുവിൻെറ വലിപ്പം, പരിമണ്ഡല = ഏകപരമാണുവിൻെറ വലിപ്പം, ഹ്രസ്വപരിമണ്ഡലാഭ്യാം = ഏകപരമാണുവിൻെറയും ദ്വ്യണുവിൻെറയും സംയോജനംകൊണ്ടു്.

വിവരണം—വീണ്ടും, വൈശേഷികത്തിലെ ആദ്യവസ്തുവായ പരമാണുക്കളുടെയും ദ്വ്യണുക്കളുടെയും സംഗമത്തിൽനിന്നും ത്ര്യണുക്കളുടേയും ചതുരണുക്കളുടെയും സമൂഹപ്രഭവത്തിലുള്ള അസാംഗത്യം സാംഖ്യത്തിലെ പ്രധാനത്തിൽനിന്നുള്ള ജഗദുത്ഭവത്തിൻെറ വിപ്രതിപത്തിപോലെയാകുന്നു. മുൻപറഞ്ഞ അസാംഗത്യം ഇപ്രകാരം വ്യാഖ്യാനിക്കാം.

പരമാണുവിനു ഏതെങ്കിലും ഗ്രഹണീയ പരിമാണമുള്ളതായ വല്ല അംശങ്ങളുമുള്ളതായി സമ്മതിക്കപ്പെടുന്നപക്ഷം, അപ്പോൾ അതു് ക്രുടതലായി വിഭജിക്കാമെന്നു് വിചാരിക്കപ്പെടാം. പ്രത്യുത പരമാണുക്കൾ വൈശേഷികത്തിൽ പറയപ്പെട്ടപ്രകാരം ഏതെങ്കിലും ഗ്രഹണീയപരിമാണയുക്താംശരഹിതമാണെന്നു് പറയപ്പെടുന്ന പക്ഷം അപ്പോൾ ഏതാദൃശാംശരഹിതമായ രണ്ടു പരമാണുക്കൾക്കവയുടെ സംയോഗത്താൽ ഏതെങ്കിലും വലിപ്പമുള്ള ഒരു ദ്വ്യണുണ്ടാക്കുവാൻ കഴിയുന്നതല്ല; അപ്രകാരം തന്നെ മൂന്നു പരമാണുക്കൾക്കും അതിൽ ക്രുടതലിനും. തന്നിമിത്തം പരമാണുക്കളുടെ സംയോഗത്താൽ സമവായ പദാർത്ഥങ്ങൾ ഉണ്ടാ

വാൻ കഴിയുന്നതല്ല; അവിഭാജ്യമായ പരമാണുക്കളാൽ ജഗത്തുത്ഭൂതമായെന്ന വൈശേഷികവാദം സ്വീകാര്യമല്ല.

സൂത്രം 12. ഉഭയഥാപി ന കർമ്മാതസ്തദഭാവഃ.

(വൈശേഷികദർശനത്തിനെതിരായി 11-ാംസൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

ഉഭയഥാ അപി = ഇരുപക്ഷപ്രതിജ്ഞകളാലും കൂടെ, ന = ഇല്ല, കർമ്മ = ക്രിയ, അതഃ = അതു ഹേതുവായിട്ട്, തദഭാവഃ = അതിന്റെ, അതായതു പരമാണുസംയോഗത്താൽ ജഗത്സൃഷ്ടമാകുന്നു എന്ന മതത്തിന്റെ നിഷേധം.

വിവരണം:—എല്ലാ കർമ്മങ്ങളും സഫലീഭൂതമാണ്; എന്നാൽ ചിലതു ഭവിഷ്യൽഫലോന്മുഖമാകാൻ ലീനശക്തിയായി പ്രതീക്ഷിച്ചിരുന്നേക്കാം. ഈ ലീനശക്തി അഥവാ 'അദൃഷ്ട'മാണ് പരമാണുക്കളുടെ സംയോഗഹേതുവെന്ന് വൈശേഷികദർശനത്തിൽ പറയപ്പെടുന്നു. എന്നാൽ ഈ ലീനശക്തിസമ്പന്നത, പരമാണുക്കളുടെ സഹജധർമ്മമാണെങ്കിൽ അവ സദാ സംയുക്തസ്ഥിതിയിൽതന്നെയിരിക്കും; ആ ബന്ധം ഭഞ്ജിക്കാൻ യാതൊന്നുമില്ലാത്തതുകൊണ്ടു് മഹാപ്രളയമുണ്ടായിരിക്കയില്ല, നൂതനസൃഷ്ട്യർത്ഥം സംയോഗക്രിയക്കാവശ്യമില്ലെന്നും വന്നുകൂടുന്നു; കൂടാതെ ആ ശക്തി ആകസ്മികമായിമാത്രം പ്രവർത്തിക്കുന്നുള്ളു എങ്കിൽ ആ ആകസ്മിക ക്രിയയ്ക്കു് അന്യകാരണം പറയേണ്ടിയിരിക്കുന്നു. പ്രത്യുത ഈ ലീനശക്തി സമ്പന്നതകർമ്മകർത്താവിന്റെ അതായതു് ജീവാത്മാവിന്റെ സഹജധർമ്മമായിരിക്കയും അതിനാൽ പരമാണുക്കളുമായി യാതൊരു സംബന്ധമില്ലാതിരിക്കയും ചെയ്യുന്നെങ്കിൽ, അതിനു് പരമാണുക്കളെ സംയോജിപ്പിക്കാൻ കഴിയുന്നതല്ല. അതുകൊണ്ടു് രണ്ടുപക്ഷത്തിലും പരമാണുസംയോഗത്താലാണ് ജഗൽസൃഷ്ടിയെന്നതു് നിഷേധിച്ചിരിക്കുന്നു.

സൂത്രം 13. സമവായാഭ്യുപഗമാച്ച സാമ്യാദനവസ്ഥിതേഃ.

വൈശേഷികത്തിനെതിരായി 11-ാംസൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

സമവായ =സഹജസംബന്ധം അതായതു് ഏകാണുവും ദ്വ്യണുവും കാര്യകാരണരൂപസംബന്ധത്തിൽ പരസ്പരംസ്ഥിതി ചെയ്യുന്നതിനു ഹേതുവായി അവയ്ക്കു സഹജമെന്നുഘടിക്ക പ്പെടുന്ന വൈശേഷികദർശനത്തിലെ സപ്തതത്വങ്ങളിൽ ഒന്നു്, അഭ്യുപഗമാത് ച = സമ്മതിക്കുന്നതിനാലും, സാമ്യാത്=യുക്തിസാമ്യം ഹേതുവായിട്ടു്, അനവസ്ഥിതേഃ=നിർണയാഭാവത്താൽ അതായതു് ഒരു നിർണയപ്രാപ്തിയില്ലാതെ അപരിച്ഛേദ്യമായി വിവാദം തുടരപ്പെടാവുന്നതുകൊണ്ടു്.

വിവരണം:—വൈശേഷികത്തിൽ പറയപ്പെട്ടപ്രകാരം ദ്വ്യണുവിലെന്നപോലെ പരമാണുവിലും അവയുടെ സംയോഗാർത്ഥം ഒരു സഹജമായ രൂപസംബന്ധമിരിക്കുന്നുണ്ടെന്നു സമ്മതിച്ചാൽകൂടിയും പരമാണുവാദം നിലനിൽക്കത്തക്കതല്ല. ഒരു ദ്വ്യണു, അതിൻെറ ഘടനയിൽ അതിൻെറ കാരണമായ രണ്ടു പരമാണുക്കളുടെ സംഘാതത്തിൽനിന്നും നിശ്ശേഷം വിഭിന്നമാകയാൽ പരമാണുവിനും ദ്വ്യണുവിനും തമ്മിൽ അവയുടെ സംയോഗപ്രാപ്തിക്കു ഒരു സഹജമായരൂപസംബന്ധം കല്പിക്കുന്നു; എന്നാൽ ഈ ബന്ധംതന്നെയും ഒരു പരമാണുവിലും ഒരു ദ്വ്യണുവിലുംനിന്നു് പരിപൂർണമായി വിഭിന്നമായ ഒന്നാകയാൽ, ഒന്നാമത്തെ ബന്ധം കാര്യക്ഷമമാക്കുന്നതിനു് രണ്ടാമതൊരു ബന്ധം കല്പിക്കപ്പെടേണ്ടതായി വരുന്നു, അപ്രകാരം ഉപരിയും; ഇപ്രകാരം ഒരു നിർണയപ്രാപ്തികൂടാതെ വിവാദം പര്യവസാനരഹിതമായി തുടരപ്പെടാം. അതുകൊണ്ടു് പരമാണുവിനും ദ്വ്യണുവിനും തമ്മിലുള്ള സഹജമായ രൂപബന്ധകല്പന നിഷ്പ്രയോജനമാകുന്നു.

### സൂത്രം 14. നിത്യമേവ ച ഭാവാത്.

(വൈശേഷികത്തിനെതിരായി 11-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

നിത്യം ഏവം ച = നിശ്ചയമായി നിത്യമായിട്ടും കൂടെ, ഭാവാത് = ശക്യതഹേതുവായിട്ടു്.

വിവരണം:—സംയോഗക്രിയാഭിലാഷം അവയുടെ സഹജസ്വഭാവമാണെങ്കിൽ, അവയ്ക്കു് സർവ്വദാ പ്രവർത്തിക്കാ

തെ കഴിയുന്നതല്ല; തൽഫലമായി ജഗത്തു് ശാശ്വതമായി സ്ഥിതിചെയ്കയും പ്രളയം സംഭവിക്കാതിരിക്കയും ചെയ്യും. പുനശ്ച മെൽപറഞ്ഞ അഭിലാഷം അവയുടെ സ്വഭാവമല്ലെങ്കിൽ, അവയ്ക്കു് പ്രവൎത്തിക്കാൻ ഒരിക്കലും കഴിയുന്നതല്ല; തൽഫലമായി ജഗത്തു് ഒരിക്കലും സൃഷ്ടിക്കപ്പെടുകയില്ലെന്നു മാത്രമല്ല നിത്യപ്രളയമായി സ്ഥിതിചെയ്യുന്നതുമാണു്. അതുകൊണ്ടു് ക്രിയാഭിലാഷം പരമാണുക്കൾക്കു സഹജമായിട്ടുള്ളതൊ അല്ലാത്തതൊ ആയാലും ഒരു നിത്യജഗത്തിൻെറയൊ അല്ലെങ്കിൽ ഒരു നിത്യപ്രളയത്തിൻെറയൊ സംഭാവ്യത ഉദിക്കുന്നു.

## സൂത്രം 15. രൂപാദിമത്വാച്ച വിപൎയ്യയോ ദൎശനാത്.

(വൈശേഷികത്തിനെതിരായി 11-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

രൂപാദിമത്വാത് ച = രൂപം, ഗന്ധം, രസം, സ്പൎശം ഈവക ഗുണങ്ങളുള്ളതുകൊണ്ടും, വിപൎയ്യയഃ = വൈപരീത്യം, ദൎശനാത് = സാധാരണ അനുഭവത്തിൽനിന്നും കാണപ്പെടുന്നതിനാൽ.

വിവരണം:—പരമാണുക്കൾക്കു് രൂപം, രസം, ഗന്ധം, സ്പൎശം എന്നീവക ഗുണങ്ങളുള്ളതായി സമ്മതിക്കപ്പെടേണ്ടിയിരിയ്ക്കുന്നു, എന്തെന്നാൽ അവയുടെ കാൎയ്യങ്ങൾക്കു ഇവ സഹജഗുണങ്ങളായി കാണപ്പെടുന്നു. എന്നാൽ പരമാണുക്കൾക്കു ഈ ഗുണങ്ങളുണ്ടെങ്കിൽ അവ നശ്വരമായിരിക്കണം, എന്തെന്നാൽ ഈ ഗുണങ്ങളുള്ള എല്ലാ വസ്തുക്കളും സൎവ്വസാധാരണാനുഭവത്തിൽ അപ്രകാരം കാണപ്പെടുന്നു. എന്നാൽ പരമാണുക്കൾ നശ്വരമെന്നു് കഥിക്കുന്നതു് വൈശേഷികമതത്തെ അപവദിക്കയാണു്. കൂടാതെ ഘടാവയവങ്ങളായ പരമാണുക്കൾക്കില്ലാത്ത ഗുണങ്ങൾ സംഘടിത സമൂഹത്തിനുണ്ടായിരിക്കവാൻ ശക്യമല്ല. പരമാണുവാദമിപ്രകാരം സ്വയമേവ പരസ്പരവിരുദ്ധമായിരിക്കെ, സ്വീകരിക്കാൻ പാടുള്ളതല്ല.

സൂത്രം 16. ഉഭയഥാ ച ദോഷാത്.

(വൈശേഷികത്തിനെതിരായ വാദം തുടരുന്നു.)

ഉഭയഥാ ച = രണ്ടുവിധത്തിലും കൂടെ, ദോഷാത് = ന്യൂനതഹേതുവായിട്ട്.

വിവരണം:—നാലുവിധം പരമാണുക്കൾക്ക് സമാനഗുണങ്ങളുള്ളതായി സമ്മതിക്കപ്പെടുന്നെങ്കിൽ, അപ്പോൾ അവ വിഭിന്നജാതി പരമാണുക്കളല്ലാതെയായിത്തീരുന്നു. പ്രത്യുത ഓരോജാതി പരമാണുക്കൾക്കും ഗന്ധം, രസം, രൂപം, സ്പർശം എന്ന ഓരൊ പൃഥഗ്വിധഗുണംമാത്രമുള്ളതായി സമ്മതിക്കപ്പെടുന്നെങ്കിൽ, അപ്പോൾ മൃത്പരമാണുക്കളെക്കൊണ്ട രചിക്കപ്പെട്ട പൃഥിവിക്കും അല്ലെങ്കിൽ ജലപരമാണുക്കളെക്കൊണ്ടു രചിക്കപ്പെട്ട ജലത്തിനും അതാതിനു ഹേതുവായ പരമാണുക്കളുടെ പ്രത്യേകഗുണംമാത്രമുണ്ടായിരിക്കണം; എന്നാൽ പൃഥിവിക്കും അല്ലെങ്കിൽ ജലത്തിനും ഇപ്പോൾ കാണുന്നപ്രകാരം ഗന്ധം, രസം, രൂപം, സ്പർശം എന്ന ഒന്നിലധികം ഗുണങ്ങളുള്ളതായി കാണപ്പെടുന്നു. അതുകൊണ്ട് ചതുർവർഗപരമാണുക്കൾക്കും ഒരേ സമാനഗുണമുള്ളതായി സമ്മതിക്കപ്പെട്ടാലും അല്ലെങ്കിൽ ഓരോ വസ്തുവിനും ഓരോ പ്രത്യേകഗുണമാത്രമുള്ളതായിരുന്നാലും, വിഷയം ഏതുവിധ ഊഹത്താലും ദോഷവത്തായിത്തീരുന്നു. അതുകൊണ്ട് വൈശേഷികന്മാരുടെ പരമാണുവാദം യുക്തിയുക്തമല്ല.

സൂത്രം 17. അപരിഗ്രഹാച്ചാത്യന്തമനപേക്ഷാ.

(വൈശേഷികത്തിനെതിരായ വാദം അവസാനിപ്പിക്കുന്നു.)

അപരിഗ്രഹാത് ച = അസ്വീകരണം ഹേതുവായിട്ടും, അത്യന്തം = നിശ്ശേഷം, അനപേക്ഷാ = ഉപേക്ഷ അഥവാ ത്യാജ്യം.

വിവരണം:—വൈശേഷികദർശനത്തിലെ പരമാണുവാദം വേദാചാര്യന്മാരാലും മനുപ്രമുഖസ്മൃതിനിയമകർത്താക്കളാലും അംഗീകരിക്കപ്പെട്ടിട്ടില്ലാതിരിക്കുന്നതു കൊണ്ടു നിശ്ശേഷം ത്യജിക്കേണ്ടതാണ്.

## സൂത്രം 18. സമുദായ ഉഭയഹേതു കേ/പിതദപ്രാപ്തിഃ

(വൈശേഷികപരമാണുവാദത്തെ ഖണ്ഡിച്ചശേഷം സൂത്രകാരൻ ഇപ്പോഠം ബുദ്ധമതാനുയായികളുടെ വാദങ്ങളെ ഖണ്ഡിക്കുന്നു.)

[ബുദ്ധമതാനുയായികളുടെ വാദങ്ങഠം താഴെ വിവരിക്കപ്പെടുന്നു:— ബുദ്ധമതക്കാരുടെ ഇടയിൽ മൂന്നു ശാഖകളുണ്ടു്; ഒരു ശാഖ മാനസാന്തർഗതമായും ബാഹ്യമായുമുള്ള സർവ്വവസ്തുക്കളുടെയും വിഷയാശ്രിതമായ അല്ലെങ്കിൽ പദാർത്ഥനിഷ്ഠമായ യാഥാർത്ഥ്യത്തെ സമ്മതിക്കുന്നു; ദ്വിതീയ ശാഖ വേദത്തിന്റെ അഥവാ ഭാവനയുടെ അസ്തിത്വംമാത്രം സമ്മതിക്കുന്നു. മൂന്നാമത്തേതു് ആന്തരമൊ ബാഹ്യമൊആയ യാതൊന്നിന്റെയും അസ്തിത്വത്തെ സമ്മതിക്കുന്നില്ല— ഇതുശൂന്യവാദമാകുന്നു. മേൽപറയപ്പെട്ട പ്രഥമശാഖപ്രകാരം എല്ലാ ബാഹ്യവസ്തുക്കഠംക്കും അസ്തിത്വമുണ്ടു്, അതുപോലെ തന്നെ ബോധം, വികാരങ്ങഠം മുതലായ ആന്തർവൃത്തികളുമുണ്ടു്. നാലു വർഗ്ഗം പരമാണുക്കളുണ്ടു്, അതായതു പൃഥിവി, ജലം, അഗ്നി എന്നിവയുടെതാണു്; അവ യഥാക്രമം കഠിനവും, സ്നിഗ്ദ്ധവും, ഉഷ്ണവും ഗതിശീലവുമാണു്. ഈ പരമാണുക്കളുടെ പരസ്പരസംയോഗംകൊണ്ടു് എല്ലാബാഹ്യവസ്തുക്കളും ഉണ്ടാക്കപ്പെടുന്നു. വിത്തിൽനിന്നും ഞാറുകഠംഅല്ലെങ്കിൽ ബീജപ്രരോഹങ്ങളുണ്ടാകുന്നതുപോലെ അവരുടെ അഭിപ്രായത്തിൽ ഒരു ചേതനസത്വത്തിന്റെ അധിഷ്ഠാനം കൂടാതെ തന്നെ പൃഥിവി, ജലം, അഗ്നി, വായു, ആകാശം, ബോധം ഈ മൂലവസ്തുക്കളിൽനിന്നും, ജീവിവർഗ്ഗമുണ്ടാകുന്നു എന്നാണു്. നിരന്തരവും അനവരതവുമായ 'ഞാൻ' എന്ന വേദനാ അഥവാ ബോധ പ്രവാഹം ആത്മാവെന്നു പറയപ്പെടുന്നു; ഈ പ്രവാഹത്തിനു പിൻപിൽ സ്ഥിതിചെയ്യുന്നതായി നിത്യനായ ഒരാത്മാവുമില്ല. ദ്വിതീയശാഖപ്രകാരം ബാഹ്യവസ്തുക്കഠംക്കു് ഒന്നിനും അസ്തിത്വമില്ല,—എല്ലാം വേദനം അല്ലെങ്കിൽ ഭാവനയാണു്. ഇതു് കേവലം ബാഹ്യശൂന്യവാദമാണു്. അവരുടെ അഭിപ്രായപ്രകാരം ബാഹ്യവസ്തുക്കളുടെ ഉപലബ്ധി

വേദനത്തിന്റെ ഒരു വിശിഷ്ടലക്ഷണം അഥവാ പ്രസ്രവമാണെന്നും ആഭ്യന്തരവസ്തുക്കളുടെ ഉപലബ്ധി വേദനത്തിന്റെ ഇതരലക്ഷണം അഥവാ പ്രസ്രവമാണെന്നുമാണു്. ബാഹ്യപദാൎത്ഥങ്ങളും ആഭ്യന്തരവൃത്തികളും ക്ഷണികവും ഭഞ്ജിതവുമായ വേദനത്തിന്റെ അവിച്ഛേദവും അനവരതവുമായ പ്രവാഹംകൊണ്ടുത്ഭൂതമാകുന്നു. (ക്ഷണികവാദം). മൂന്നാമത്തെ ശാഖയനുസരിച്ചു് ബാഹ്യാഭ്യന്തരപദാൎത്ഥങ്ങൾക്കു വാസ്തവികമായ അസ്തിത്വമില്ല. സൎവ്വത്തിന്റെയും അഭാവമാണു് അവരുടെ അഭിപ്രായപ്രകാരം ഏക സത്യം. ഒന്നും രണ്ടും ശാഖകളനുസരിച്ചു ദൃശ്യജഗത്തു ക്ഷണികമാണു്; പൂൎവ്വക്ഷണത്തിലെ വസ്തുക്കൾ അടുത്ത ക്ഷണത്തിൽ സ്ഥിതിചെയ്യുന്നില്ല, ഒന്നു് തിരോഭവിക്കയും അടുത്ത ക്ഷണത്തിൽ അതിന്റെ സ്ഥാനം മറെറാന്നു കയ്യേല്ക്കുകയും ചെയ്യുന്നു; ഒന്നിനു് മറെറാന്നിനോടു് സംബന്ധമൊന്നുമില്ല; എല്ലാം ഒരു ചിനയനദൎപ്പണയന്ത്രത്തിലെ (ബ്യോസ്കോപ്പിലെ) കാഴ്ചപോലെയാണു്; ആയതു് അനേകവിയുക്തചിത്രങ്ങളുടെ പരമ്പരാഗതമായ ഭാവാഭാവങ്ങളാൽ ഉത്ഭൂതമാകുന്നു.]

സമുദായഃ = പദാൎത്ഥങ്ങളുടെ കൂട്ടം, ഉഭയഹേതുകഃ = രണ്ടു കാരണങ്ങളാൽ ഉത്ഭൂതം, സമുദായേ ഉഭയഹേതുകേ അപി = ആ രണ്ടു കാരണങ്ങളാൽ പദാൎത്ഥസമൂഹരചനസാദ്ധ്യമെന്നു ഊഹിച്ചാലും, തദ് = തസ്യ = അതിന്റെ, അപ്രാപ്തിഃ = സംസ്ഥാപനമില്ലായ്മ, തദപ്രാപ്തിഃ = അതു സമൎത്ഥിക്കപ്പെടാൻ പാടില്ല.

വിവരണം:— ബുദ്ധമതപ്രകാരം പദാൎത്ഥങ്ങൾ രണ്ടുവിധമാണു്, അതായതു ബാഹ്യവസ്തുക്കളും ആഭ്യന്തരവൃത്തികളും (ആശയങ്ങളും). ഒരു ബാഹ്യവസ്തു പരമാണുക്കളുടെ സംയോഗത്താലുണ്ടാക്കപ്പെട്ട ഒരു സമുദായമാണു്; ഒരു ആഭ്യന്തരവൃത്തി അല്ലെങ്കിൽ ആശയം ക്ഷണികവും ഭഞ്ജിതവുമായ വേദനത്തിന്റെ അവിച്ഛേദവും അനവരതവുമായ പ്രവാഹംനിമിത്തം രചിക്കപ്പെട്ട സമുദായമാണു്. അവരുടെ അഭിപ്രായത്തിൽ പരമാണുക്കളും വേദനവും രണ്ടും അചേതനമാണു്; അവ യോജിച്ചു ഒരു ബാഹ്യവസ്തു (ഒരു

അവിരതമായ ഗ്രഹണാവലി) ആകുന്നതിനൊ അല്ലെങ്കിൽ ഒരു ആഭ്യന്തരവേദനസ്ഥിതിയെ (ഒരു അവിരതമായ ബോധാവലി) ഉണ്ടാക്കുന്നതിനൊ നയിക്കുന്നതിന്ന് ഒരു ബുദ്ധിമത്തായ ശക്തിയില്ല. മേൽ വിവരിക്കപ്പെട്ടപ്രകാരം ഈ രണ്ടു ഹേതുക്കളാലും സമുദായോത്ഭവം സാദ്ധ്യമാണെന്നു ഊഹിച്ചാലും, ഒരു സചേതനനേതാവിന്റെ മദ്ധ്യസ്ഥത കൂടാതെ ഈ ബാഹ്യപരമാണുക്കളുടെയും ആഭ്യന്തരബോധാവലികളുടെയും സംയോഗം തനിയെ സാദ്ധ്യമല്ല. അതു കൊണ്ടു ബുദ്ധമതക്കാരുടെ വാദം സമർത്ഥിക്കപ്പെടാൻ പാടില്ല.

സൂത്രം 19. ഇതരേതരപ്രത്യയത്വാദുപപന്നമിതി ചേന്ന സംഘാതഭാവാനിമിത്തത്വാത്.

(18-ാം സൂത്രത്തിന്നു ഒരാക്ഷേപം പുറപ്പെടുവിച്ചു നിഷേധിക്കുന്നു.)

**ഇതരേതര പ്രത്യയത്വാത്**= അവയുടെ പരസ്പരക്രിയാ പ്രതിക്രിയകൾ ഹേതുവായിട്ടു, **ഉപപന്നം ഇതിചേത്** = തെളിയിക്കപ്പെട്ടു എന്നാണെങ്കിൽ, **ന** = അല്ല, അതായതു് വാദം നിലനില്ക്കത്തക്കതല്ല, **സംഘാതഭാവ** = സംയോഗസ്ഥിതി, **അനിമിത്തത്വാത്** = അതു ഹേതുവാകുന്നില്ലാത്തതിനാൽ അല്ലെങ്കിൽ മതിയായ ഹേതുവല്ലാത്തതിനാൽ.

(ഈ സൂത്രത്തിൽ രണ്ടു ഭാഗങ്ങളുണ്ടു്. ഒരു ബുദ്ധമതാനുകൂലവാദവും അതിന്റെ ഉത്തരവും. വാദം 'ഇതരേതരപ്രത്യയത്വാദുപപന്നമിതിചേത്'' എന്നും ഉത്തരം, 'നസംഘാതഭാവാനിമിത്തത്വാത്'' എന്നുമാണു്.)

വിവരണം:—18-ാം സൂത്രത്തിൽ പറയപ്പെട്ട പരമാണുക്കളുടെ സംയോഗവും ബോധാവലിയുടെ അവിരതപ്രവാഹവും അവയിൽ സ്ഥിതിചെയ്യുന്ന അന്യോന്യാശ്രയതയാൽ തെളിയിക്കപ്പെടുന്നെന്നു വാദിച്ചേക്കാം എന്നാൽ ആ വാദം നിലനിൽക്കത്തക്കതല്ല; എന്തെന്നാൽ ഈ അന്യോന്യാശ്രയത അവയുടെ സംയോഗത്തിന്നു ഹേതുവായിരിക്കാൻ കഴിയുന്നതല്ല. ഉഭയപദാർത്ഥങ്ങളിൽ ഒന്നു മറ്റെ

തിനെ ഉണ്ടാക്കാം, എന്നാൽ അവ യോജിച്ചു ചേരുന്നതിനു അതു കാരണമാകുന്നില്ല.

സൂത്ര 20 ഉത്തരോത്പാദേ ച പൂർവ്വനിരോധാത്.

(ബുദ്ധമതവാദത്തിനെതിരായി 18-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

**ഉത്തരോത്പാദേ ച** = ഉത്തരപദാർത്ഥത്തിൻെറ ഉത്ഭവകാലത്തു്, പൂർവ്വനിരോധാത് = പൂർവ്വപദാർത്ഥത്തിൻെറ നാശം ഹേതുവായിട്ടു്.

വിവരണം:—ബുദ്ധമതവാദപ്രകാരം സർവ്വം ക്ഷണികമാണു്, വർത്തമാനക്ഷണത്തിലെ ഒരു പദാർത്ഥം, അടുത്തക്ഷണത്തിൽ അതിൻെറ പിൻഗാമി ആവിർഭവിക്കുമ്പോൾ, തിരോഭവിക്കുന്നു, അതായതു് ഉത്തരപദാർത്ഥത്തിൻെറ ആവിർഭാവാവസരത്തിൽ പൂർവ്വപദാർത്ഥം മുമ്പെതന്നെ തിരോഭൂതമാകുന്നു; അതുകൊണ്ടു് പൂർവ്വപദാർത്ഥത്തിനു് ഉത്തരപദാർത്ഥത്തിൻെറ കാരണമായിരിക്കാൻ ശക്യമല്ല. അതുകൊണ്ടു ഈ വാദം സയുക്തികമല്ല.

സൂത്രം 21. അസതി പ്രതിജ്ഞോപരോധോ യൗഗപദ്യമന്യഥാ.

(ബുദ്ധമതവാദത്തിനെതിരായ യുക്തി തുടരുന്നു.)

അസതി = കാരണാഭാവസ്ഥിതിയിൽ അതായതു് കാരണമില്ലാതെ കാര്യമുണ്ടായെന്നു സമ്മതിക്കപ്പെടുന്നപക്ഷം, പ്രതിജ്ഞാ = പ്രതിജ്ഞ അതായതു് ഇന്ദ്രിയങ്ങൾ, പ്രകാശം, മാനസികവ്യാപാരം, ഇന്ദ്രിയഗോചരമായ വസ്തുക്കൾ ഇവയാണു് വേദനോത്ഭവത്തിൻെറ കാരണങ്ങളെന്ന പ്രമേയം, ഉപരോധഃ = പൂർവ്വാപരവിരുദ്ധം, യൗഗപദ്യം = ഏകകാലസ്ഥിതി, അന്യഥാ = നേരെമറിച്ചു.

വിവരണം:—കാരണമില്ലാതെ കാര്യമുണ്ടായെന്നു സമ്മതിക്കപ്പെടുന്നപക്ഷം അപ്പോൾ കാര്യകാരണ യുക്തിവാദം അശേഷം സ്വീകരിക്കപ്പെടുന്നില്ല; അതിനാൽ ഇന്ദ്രിയങ്ങൾ, പ്രകാശം, മാനസികവ്യാപാരം, ഇന്ദ്രിയഗോചരവസ്തുക്കൾ ഇവ വേദനോത്ഭവമാണെന്നു് ബുദ്ധമതക്കാരാൽ സമ്മതിക്കപ്പെട്ട പ്രമേയം പ്രതിഷേധിക്കപ്പെടുന്നു. നേരെമറിച്ചു്

ഒരു കാര്യോൽഭവത്തിന് ഒരു കാരണം സ്വീകരിക്കപ്പെട്ടേണ്ടിവന്നാൽ, കാരണം കാര്യത്തോടുകൂടെ സമകാലീനമായി വർത്തിക്കുന്നെന്നുകൂടെ സമ്മതിക്കപ്പെടണം, അല്ലെങ്കിൽ മററുവിധത്തിൽ പറയുന്നതായാൽ പൂർവ്വക്ഷണികപദാർത്ഥം അടുത്ത ക്ഷണത്തിലും സ്ഥിതിചെയ്യുന്നെന്നും സമ്മതിക്കപ്പെടണം, അല്ലെങ്കിൽ അടുത്ത ക്ഷണത്തിൽ സ്ഥിതിചെയ്യാനുള്ള പദാർത്ഥത്തിന്റെ കാരണമായിരിക്കുന്നതല്ല (മുൻസൂത്രം നോക്കുക). എന്നാൽ ഒരു പദാർത്ഥം രണ്ടു ക്ഷണത്തിൽ സ്ഥിതിചെയ്യുന്നെന്ന് സമ്മതിക്കുന്നതു് അവരുടെ ക്ഷണികസ്ഥിതി വാദത്തിനെതിരാണ്.

## സൂത്രം 22. പ്രതിസംഖ്യാ/പ്രതിസംഖ്യാ നിരോധാ പ്രാപ്തിരവിച്ഛേദാത്.

(ബുദ്ധമതവാദത്തിനെതിരായ യുക്തി തുടരുന്നു.)

പ്രതിസംഖ്യാനിരോധഃ = ബോധപൂർവ്വമായ നാശം അതായതു് ഏതെങ്കിലും കാരണത്താലോ കർത്തൃത്വത്താലോ ഉള്ള നാശം, അപ്രതിസംഖ്യാനിരോധഃ = അബോധപൂർവ്വമായ നാശം അതായതു് കാരണരഹിതമായ സ്വതേയുള്ള നാശം അതായതു് ആഗന്തുകനാശം, അപ്രാപ്തിഃ = അശക്യത, അവിച്ഛേദാത് = വിച്ഛേദമില്ലായ്ക ഹേതുവായിട്ടു്.

വിവരണം:—ബുദ്ധമതവാദികൾ പ്രമാണരഹിതമായി സ്വീകരിക്കുന്നതായ വല്ല കർത്തൃത്വംകൊണ്ടോ ആഗന്തുകമായൊ ഉള്ള കാര്യകാരണപ്രവാഹനാശം അസാദ്ധ്യവുമാണ്; എന്തുകൊണ്ടെന്നാൽ അവരുടെ അഭിപ്രായപ്രകാരവും കാര്യകാരണപ്രവാഹം അവിച്ഛേദമായി നടന്നുകൊണ്ടിരിക്കുന്നു, അതിനാൽ അതു ഹേതുകമൊ ആഗന്തുകമൊ ആയ നാശത്തിനധീനമാകാൻ കഴിയുന്നതല്ല. കൂടാതെ ഒരു പരമ്പരയിലെ ഏതെങ്കിലും വ്യക്തിഗതപൂർവ്വഗാമി അതിന്റെ പിൻഗാമിയാൽ അനുസ്മരിക്കപ്പെടുന്നതുകൊണ്ടു് ആ പൂർവ്വഗാമി അശേഷം നശിച്ചുപോയെന്നു പറയപ്പെടാൻ പാടില്ല.

## സൂത്രം 23. ഉഭയഥാ ച ദോഷാത്.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

ഉഭയഥാ ച = രണ്ടുവിധത്തിലും, ദോഷാത് = ന്യൂനത ഹേതുവായിട്ട്.

വിവരണം:—ബുദ്ധമതപ്രകാരം നിർവാണം 'അവിദ്യാ' നാശമാണ്. (ഈ അജ്ഞാനം, അവരുടെ അഭിപ്രായപ്രകാരം ക്ഷണികമായ പദാർത്ഥത്തെ നിത്യമെന്നു വിചാരിക്കുന്നതാണ്.) ഈ അവിദ്യ തപസ്സ് മുതലായ ഏതെങ്കിലും സാധനാനുഷ്ഠാനത്താൽ നശിപ്പിക്കപ്പെടാം, അഥവാ അതു തനിയെ നശിക്കാനും മതി. എന്നാൽ രണ്ടു പക്ഷാന്തരങ്ങളും ന്യൂനമാണ്. എന്തുകൊണ്ടെന്നാൽ ഈ അജ്ഞാനനാശം തപസ്സു മുതലായതിന്റെ അനുഷ്ഠാനത്താൽ പ്രാപ്യമല്ല; എന്തെന്നാൽ ഒരു വിധം നോക്കുന്നതായാൽ മററുള്ള എല്ലാ പദാർത്ഥങ്ങളെപ്പോലെ ബുദ്ധമതാഭിപ്രായപ്രകാരം അതിനുള്ള സാധനം അഥവാ ഉപകരണവും ക്ഷണികവും അതിനാൽ അതു് അപ്രകാരമുള്ള നാശഹേതുവാകാനിടയില്ലാത്തതുമാണ്; മററുവിധത്തിൽ നോക്കുന്നതായാൽ നാശം സ്വയമേവ സംഭവിക്കാനിടയുമില്ല; എന്തെന്നാൽ ആ പക്ഷത്തിൽ നിർവാണപ്രാപ്തിക്കുള്ള എല്ലാ ബുദ്ധമതശാസനങ്ങളും നിരുപയോഗമായിരിക്കും. ഇപ്രകാരം, ബുദ്ധമതവാദം വിശ്വസിക്കുന്നതായാൽ സാധകന്റെ നിരന്തരലൗകികാനുഭവങ്ങളുടെ (അവിദ്യയുടെ) ഭഞ്ജനത്തിന് അവനു സ്വേച്ഛാപ്രയത്നത്തിനു് മാർഗ്ഗമില്ലെന്നു വരുന്നു; കേവലം ക്ഷയത്താൽ അവ എപ്പോഴെങ്കിലും നിന്നുപോകുമെന്നു് ആശിക്കാൻ മാർഗ്ഗവുമില്ല; എന്തെന്നാൽ കാരണങ്ങൾ അവയുടെ കാര്യങ്ങളെ ഉത്ഭവിപ്പിച്ചുകൊണ്ടേതന്നെയിരിക്കുന്നു, അവ വീണ്ടും അവയുടെ ഉത്തരഫലങ്ങളെ ഉൽപ്പാദിപ്പിക്കയും അങ്ങിനെ തുടന്നുകൊണ്ടിരിക്കയും ചെയ്യുന്നതിനാൽ, സാധനയ്ക്കു് സ്ഥാനമില്ലെന്നു വന്നുകൂടുന്നു.

സൂത്രം 24. ആകാശേ ചാവിശേഷാത്.

(ബുദ്ധമതവാദത്തിനെതിരായ യുക്തി തുടരുന്നു.)

'ആകാശേ ച = ആകാശത്തെ സംബന്ധിച്ചും, അവിശേഷാത് = വിശിഷ്ടതയില്ലാത്തതുകൊണ്ട്.

വിവരണം:—ബുദ്ധമതക്കാർ ആകാശത്തിന്റെ അസ്തിത്വത്തെ സ്വീകരിക്കുന്നില്ല, അതായതു് അവർ ആകാശത്തെ ഒരു അസത്തയായി വിചാരിക്കുന്നു. എന്നാൽ ഇതു് യുക്തിയുക്തമല്ല; എന്തെന്നാൽ അതു് ഒരു ഗുണത്തിന്റെ ആധാരമായതിനാൽ, പൃഥിവി, വായു മുതലായവയെപ്പോലെ, ഒരു വിവിക്തസത്വമാകുന്നു. ആകാശം ശബ്ദത്തിന്റെ ആധാരമാകുന്നു, പൃഥിവി ഗന്ധത്തിന്റേതു്, അങ്ങിനെ മററുള്ളവയും; അതിനാൽ പൃഥിവി, വായു മുതലായവ സത്വങ്ങളായി അംഗീകരിക്കപ്പെട്ടിരിക്കെ, ആകാശംമാത്രം ഒരു അസത്വമായി ത്യജിക്കപ്പെടുന്നതിനു യാതൊരു കാരണവുമില്ല.

## സൂത്രം 25. അനുസ്മൃതേശ്ച.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

അനുസ്മൃതേഃ ച = അനുസ്മൃതി ഹേതുവായിട്ടാ അതായതു് മുൻപു് അനുഭവമായിട്ടുള്ള പദാത്ഥങ്ങളുടെ സ്മരണം കൊണ്ടും.

വിവരണം:—മുൻപു് അനുഭവമായിട്ടുള്ള പദാത്ഥങ്ങൾ വത്തമാനക്ഷണത്തിൽ അനുഭവപ്പെടുന്നതായി അനുസ്മരിക്കപ്പെടുന്നു. ഈ ഐക്യബോധത്തിൽനിന്നും കൂടെ, സവ്വം ക്ഷണികമെന്ന ബുദ്ധമതവാദം അസത്യമെന്നു നിണ്ണയിക്കപ്പെടുന്നു.

## സൂത്രം 26. നാസതോऽദൃഷ്ടത്വാത്.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

ന = ഇല്ല, അസതഃ =അസത്തിനു് അതായതു് ശൂന്യത്തിനു്, അദൃഷ്ടത്വാത് = കാണപ്പെടാത്തതുകൊണ്ടു്.

വിവരണം:—ബുദ്ധമതക്കാരുടെ അഭിപ്രായപ്രകാരം ഒരു വാസ്തവമായ പദാത്ഥം, അതായതു് ലോകം ശൂന്യത്തിൽനിന്നുണ്ടായെന്നു പറയപ്പെടുന്നു; എന്നാൽ അനുഭവം ഈ വാദത്തെ അപവദിക്കുന്നു: ഉദാഹരണമായി ഒരു മൺപാത്രം കളിമണ്ണു് കൂടാതെ ഉണ്ടാക്കപ്പെടുന്നതായി ഒരിക്കലും കാണപ്പെടുന്നില്ല. ഏതാദൃശസാംകേതികോത്ഭവം സങ്കല്പസ്ഥിതമാത്രമായിരിക്കാനെ കഴികയൊള്ളു; ഉദാഹരണ

മായി വന്ധ്യാപത്യം. അതുകൊണ്ടു് ഈ ബുദ്ധമതാഭിപ്രായം സ്വീകാര്യമല്ല.

സൂത്രം 27. ഉദാസീനാനാമപി ചൈവം സിദ്ധിഃ.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

ഉദാസീനാനാം അപി ച = ഉദാസീനനായവനും, ഏവം = ഇപ്രകാരം, സിദ്ധിഃ = വിജയം അഥവാ അർത്ഥസാദ്ധ്യം.

വിവരണം:—ശൂന്യത്തിൽനിന്നും എന്തെങ്കിലും വല്ലതുമുണ്ടാകാൻ കഴിയുമെങ്കിൽ, അപ്പോൾ വിജയത്തിനു് അഥവാ അർത്ഥസിദ്ധിക്കു് ഉദാസീനനായവനു് ഏതിലെങ്കിലും (മോക്ഷപ്രാപ്തിപോലെയുള്ള) യാതൊരു യത്നവും കൂടാതെ വിജയം അഥവാ അർത്ഥസിദ്ധി പ്രാപിക്കാൻ കഴിയും, അതായതു് ഒരു വാസ്തവികവസ്തു (ജയം അഥവാ അർത്ഥസിദ്ധി) ശൂന്യത്തിൽ (അനുദ്യോഗത്തിൽ) നിന്നുണ്ടാകാം. ഏതാദൃശവാദം നിയമാനുക്രമങ്ങളുടെ ആധിപത്യത്തിനു പകരം യാദൃച്ഛികതാസങ്കരങ്ങളുടെ ആധിപത്യത്തെ പ്രതിഷ്ഠിക്കുന്നതേ ഉള്ളൂ.

സൂത്രം 28. നാഭാവ ഉപലബ്ധേഃ.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

ന = ഇല്ല, അഭാവഃ = അഭാവം അഥവാ സത്തയില്ലായ്ക, ഉപലബ്ധേഃ = ഇന്ദ്രിയഗോചരാനുഭവം ഹേതുവായിട്ടു്.

വിവരണം:—എല്ലാ ഇന്ദ്രിയഗോചരവസ്തുക്കളും തദനുരൂപമായ യാഥാർത്ഥ്യമില്ലാതെവേദനവും ഭാവനയുമാണെന്നു് അവലംബിക്കുന്ന ബുദ്ധമതവിഭാഗത്തിന്റെ വാദവും സ്വീകരിക്കപ്പെടാവുന്നതല്ല. ബാഹ്യവസ്തുക്കൾ അസ്തിത്വരഹിതമല്ല; എന്തെന്നാൽ അവ നമ്മുടെ ജ്ഞാനേന്ദ്രിയങ്ങൾക്കു പ്രത്യക്ഷപ്പെടുകയും പദാർത്ഥനിഷ്ഠാതത്വത്തിലുള്ള ദൃഢവിശ്വാസത്തെ അധികരിച്ചു് പ്രവൃത്തിക്കാൻ നമ്മെ പ്രേരിപ്പിക്കയും ചെയ്യുന്നു.

സൂത്രം 29. വൈധർമ്മ്യാച്ച ന സ്വപ്നാദിവത്.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

വൈധർമ്മ്യാത് ച = അസാദൃശ്യം ഹേതുവായിട്ടും, ന = അല്ല, സ്വപ്നാദിവത് = സ്വപ്നം മുതലായതുപോലെ.

വിവരണം:—സ്വപ്നദൃശ്യം അനുഭവിക്കപ്പെടുന്നെങ്കിലും അയഥാർത്ഥമാകയാൽ ജാഗ്രദവസ്ഥയിലെ കാര്യവും അയഥാർത്ഥമാണെന്നു വാദിക്കുന്നതു നിഷ്പ്രയോജനമാണ്, എന്തുകൊണ്ടെന്നാൽ സ്വപ്നത്തിലേ ബോധവും ജാഗ്രദവസ്ഥയിലെ ബോധവും ഭിന്നമാണ്, സ്വപ്നബോധം പ്രാഗ്ഭൂതജാഗ്രദവസ്ഥയിലെ ബോധത്തെ അവലംബിക്കുന്നു; എന്നാൽ ജാഗ്രദവസ്ഥയിലെ ബോധം വാസ്തവമായ ഇന്ദ്രിയോപലബ്ധിയെ അല്ലാതെ മറെറാന്നിനേയും ആശ്രയിക്കുന്നില്ല; കൂടാതെ, സ്വപ്നോപലബ്ധിയുടെ അവാസ്തവം അനന്തരഗാമിയായ ജാഗ്രദവസ്ഥയാൽ നിർണ്ണയിക്കപ്പെടുന്നു, എന്നാൽ ജാഗ്രദവസ്ഥോപലബ്ധി പ്രതിവദിക്കപ്പെടാതെയും പ്രതിഷേധിക്കപ്പെടാതേയുമിരിക്കുന്നു.

സൂത്രം 30. ന ഭാവോ/നുപലബ്ധേഃ.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു)

ന = അല്ല, ഭാവഃ = അസ്തിത്വം അതായതു് സംസ്കാരങ്ങളുടെ അസ്തിത്വം, അനുപലബ്ധേഃ = ഉപലബ്ധിയില്ലാത്തതുകൊണ്ടു് അതായതു ബാഹ്യപദാർത്ഥത്തിൻെറ ഉപലബ്ധിയില്ലാത്തതുകൊണ്ടു്.

വിവരണം:—ഒരു ബാഹ്യവസ്തു യഥാർത്ഥമായി സ്ഥിതിചെയ്യുന്നില്ലെങ്കിലും അതിൻെറ സംസ്കാരങ്ങൾ സ്ഥിതിചെയ്യുതന്നെ ചെയ്യുന്നു എന്നും ഈ സംസ്കാരങ്ങളിൽനിന്നു ഉപലബ്ധിയുടെ നാനാത്വമുണ്ടാകുന്നു എന്നും 28-ാം സൂത്രത്തിൽ സൂചിതമായ ഒരു വർഗ്ഗം ബുദ്ധമതക്കാർ പറയുന്നു. ഇതും ശക്യമല്ല; എന്തെന്നാൽ അവരുടെ അഭിപ്രായത്തിൽ തന്നെ അസ്തിത്വമില്ലാത്തതായ ഒരു ബാഹ്യവസ്തുവിൻെറ ഉപലബ്ധിയുണ്ടാകാൻ കഴിയുന്നതല്ല; ബാഹ്യവസ്തുവിൻെറ ഉപലബ്ധിയില്ലെങ്കിൽ പിന്നെ എങ്ങിനെയാണ് അതിനു ഒരു സംസ്കാരത്തെ നിക്ഷേപിക്കാൻ കഴിയുന്നതു്?

സൂത്രം 31. ക്ഷണികത്വാത്.

(ബുദ്ധമതവാദത്തിനെതിരായ വാദം തുടരുന്നു.)

ക്ഷണികത്വാത് = അതു ക്ഷണികമാകകൊണ്ടു്.

വിവരണം:—സംസ്കാരങ്ങളുടെ ആശയമായ അഹം പ്രത്യയംതന്നെ ബുദ്ധമതാഭിപ്രായപ്രകാരം ക്ഷണികമാകുമ്പോറം സംസ്കാരവും സ്ഥായിയാണെന്നു് പറയപ്പെടാൻ പാടില്ല.

## സൂത്രം 32. സർവ്വഥാനുപപത്തേശ്ച.

(ബുദ്ധമതവാദത്തിനെതിരായ വാദം ഇവിടെ അവസാനിപ്പിക്കുന്നു.)

സർവ്വഥാ = എല്ലാവിധത്തിലും, അനുപപത്തേഃ ച = അയുക്തിസിദ്ധമാകകൊണ്ടും.

വിവരണം:—ഒന്നിനും അസ്തിത്വമില്ലെന്നഭിപ്രായപ്പെടുന്ന ബുദ്ധമതക്കാരുടെ ദാർശനികശൂന്യവാദം യുക്തിശൂന്യമാണു്; എന്തുകൊണ്ടെന്നാൽ അതു് (1) പ്രത്യക്ഷാനുഭവം (2) അനുമാനം (3) ശ്രുതിവാക്യസാക്ഷ്യം (4) ഉപമാനം എന്നീ സർവ്വപ്രമാണപദ്ധതിക്കും പ്രതികൂലമായിരിക്കുന്നു. [ബുദ്ധമതത്തിന്റെ ഒടുവിലത്തെവനും ഏററവും പ്രധാനിയുമായ പ്രകാശകനും ഗൗതമബുദ്ധനെന്നു പ്രസിദ്ധപ്പെട്ട നാമാവുമായ ശാക്യസിംഹൻ, ഹിന്ദുക്കളുടെ അഭിപ്രായപ്രകാരം വേദാന്തസൂത്രം വ്യാസാചാര്യരാൽ രചിക്കപ്പെട്ടതിനു് ദീർഘകാലാനന്തരം ജീവിച്ചിരുന്നതുകൊണ്ടു്, ആചാര്യർ പ്രായേണ അക്കാലത്തു് പ്രചാരത്തിലിരുന്ന വാദങ്ങളെ അദ്ദേഹത്തിന്റെ ദർശനത്തിൽ ഗുണദോഷവിവേചനം ചെയ്യുന്നതായി ധരിക്കണം; എന്നാൽ ഹിന്ദുക്കളാൽ വിഷ്ണുവിന്റെ ഒൻപതാമത്തെ അവതാരമായി ഗണിക്കപ്പെടുന്ന ഗൗതമബുദ്ധനാൽ ഉപദേശിക്കപ്പെട്ട തത്വത്തിനെതിരായി യാതൊന്നും പറയുന്നില്ല.]

## സൂത്രം 33. നൈകസ്മിന്നസംഭവാത്.

[വ്യാസാചാര്യർ ബുദ്ധമതക്കാരുടെ ക്ഷണികവാദവും ശൂന്യവാദവും പ്രത്യാഖ്യാനിച്ചതിന്റെശേഷം ഇനിയും ജൈനവാദത്തെ പ്രത്യാഖ്യാനിക്കാനാരംഭിക്കുന്നു; ആ വാദപ്രകാരം എല്ലാം അസ്തിത്വമുള്ളതുമില്ലാത്തതുമാണു്, ആത്മാവു് പ്രത്യക്ഷത്തിൽ നിരന്തരവിക്രിയത്തിനധീനമായ

ശരീരപ്രമാണനാണു്, എന്നാൽ അവസാനമോചനകാലത്തു് ലഭിക്കുന്ന ശരീരം മാററമില്ലാത്തതും ശാശ്വതവുമാണു്. ആത്മാവിനു് അവസാനമോചനാസന്നകാലത്തു് പ്രാപ്തമാകുന്ന ശരീരം ആത്മാവിൻെറ പരിമാണത്തെ പ്രദർശിപ്പിക്കുന്നു. അവസാനമോക്ഷം അവരുടെ അഭിപ്രായത്തിൽ, സർവ്വലോകാതീതമായ ഒരു പ്രദേശത്തിൽ ശാശ്വതാനന്ദസ്ഥിതിയിലുള്ള നിവാസമാണു്.]

ന = അല്ല, ഏകസ്മിൽ = ഒന്നിൽ, അസംഭവാത് = അതു അസംബന്ധമാകകൊണ്ടു്.

വിവരണം:— ജൈനമതക്കാർ രണ്ടു പരസ്പരവിരുദ്ധമായ ധർമ്മങ്ങൾ സ്വീകരിക്കുന്നു; അസ്തിത്വവും അനസ്തിത്വവും എല്ലാ വസ്തുക്കൾക്കും വാച്യമാണെന്നു്; ഇതു് അസംബന്ധമാണു്; എന്തുപോലെയെന്നാൽ ഒരേ സ്ഥലത്തു് ഏകകാലത്തു് വെളിച്ചവും ഇരുട്ടും അവസ്ഥിതിചെയ്യുന്നതുപോലെ.

സൂത്രം 34. ഏവം ചാത്മാƒകാർത്സ്ന്യം.

(ജൈനവാദത്തിൻെറ മററു ന്യൂനതകൾ പ്രദർശിക്കപ്പെടുന്നു.)

ഏവം ച = ഇപ്രകാരവും അതായതു് ജൈനവാദത്താൽ പ്രസ്താവിക്കപ്പെട്ടതുപോലെയും, ആത്മാ = ആത്മാവു്, അകാർത്സ്ന്യം = അപൂർണ്ണത = പരിമാണത്തിൻെറ അസ്ഥിരത.

വിവരണം:—ആത്മാവു് ശരീരവലിപ്പമാണെന്നു് അഭിപ്രായപ്പെടുന്ന ജൈനവാദത്താൽ സൂചിതമായ പ്രകാരം ആത്മാവിൻെറ പക്ഷത്തിൽ അഭേദാഭാവത്താലും ആ അഭിപ്രായം സ്വീകരിക്കുന്നതു ശക്യമല്ല. ഇതു് അസംബന്ധമാണു്; എന്തുകൊണ്ടെന്നാൽ ഒരു എറുമ്പിൻെറ ശരീരംപോലെ ചെറിയ ശരീരത്തിൽ നിവസിക്കുന്ന ആത്മാവു് ആ ശരീരാവസാനകാലത്തു്, അതിൻെറ കർമ്മഫലം ഹേതുവായിട്ടു ഒരു ആനയുടേതുപോലെ വലുതായ വിസ്താരത്തെ പ്രാപിച്ചേക്കാം. അപ്പോൾ എറുമ്പുപരിമാണനായ ആത്മാവു് ആനയുടെ പരിമാണത്തോളം വിസ്തൃതമാകയൊ അല്ലെങ്കിൽ ആനയുടെ അതിവിപുലമായ ശരീരത്തിൽ സങ്കുചിതമായി

സ്ഥിതിചെയ്യുകയൊ വേണ്ടിവരും; പൂർവ്വപക്ഷത്തിൽ ആത്മ പരിമാണസ്ഥിരതയ്ക്കു വൈകല്യം ഭവിക്കയും ഉത്തരപക്ഷത്തിൽ ജൈനവാദം തന്നെ അടിസ്ഥാനരഹിതമായിത്തീരുകയും ചെയ്യുന്നു.

സൂത്രം 35. ന ച പര്യായാദപ്യവിരോധോ വികാരാദിഭ്യഃ.

(ജൈനവാദത്തിന്റെ ന്യൂനതകൾ പ്രദർശിക്കപ്പെടുന്നു.)

ന ച = അതുമല്ല, പര്യായാത് അപി = അനുക്രമം ഹേതുവായിട്ടും അതായതു് അനുക്രമം ധരിക്കുന്നതു ഹേതുവായിട്ടും, അവിരോധഃ = വിരോധമില്ല, വികാരാദിഭ്യഃ = മാററം മുതലായതുകൊണ്ടു് അതായതു് അപ്പോൾ അതു് വികാരം മുതലായതിനു് അധീനമാകുന്നതുകൊണ്ടു്.

വിവരണം:— ആത്മാവു് ഓരോ ദശയിലും അനുക്രമം ധരിക്കുന്ന ശരീരത്തിനനുരൂപപരിമാണമാത്രനാണെന്നുള്ള വാദത്തിൽ പരസ്പരവൈരുദ്ധ്യം ഇല്ലെന്നു് പറയപ്പെടാൻ പാടില്ല; എന്തുകൊണ്ടെന്നാൽ ആ പ്രതിജ്ഞ സ്വീകരിച്ചാൽ ആത്മാവു്, അതു് നിവസിക്കുന്ന ശരീരഭേദം ഹേതുവായിട്ടു്, വികാരത്തിനു് അധീനനായിത്തീരുന്നു.

ആത്മാവിനു് ഒരു രൂപമുണ്ടെന്നും അതു ധരിക്കുന്ന ശരീരമനുസരിച്ചു യഥാക്രമം ഹസ്തിശരീരത്തിൽ വിസ്തൃതമാകുന്നെന്നും എറുമ്പിന്റെ ശരീരത്തിൽ സങ്കോചിക്കുന്നെന്നും വിചാരിക്കുന്നതിൽതന്നെ അസംബന്ധമുണ്ടു്; എന്തുകൊണ്ടെന്നാൽ ആത്മാവിനു് ഏതെങ്കിലും രൂപമുണ്ടെന്നുള്ള പക്ഷത്തിൽ, മാംസരക്തമയമായ ശരീരത്തെപ്പോലെ അതും അസ്ഥിരവും നശ്വരവുമായിത്തീരുന്നു.

സൂത്രം 36. അന്ത്യാവസ്ഥിതേശ്ചോഭയനിത്യത്വാദവിശേഷഃ

(ജൈനവാദത്തെപ്പററിയുള്ള നിരൂപണം അവസാനിപ്പിക്കുന്നു.)

അന്ത്യ=അവസാനദശയിലെ അല്ലെങ്കിൽ മോചനത്തിങ്കലെ പരിമാണം, അവസ്ഥിതേഃ ച = ശാശ്വതാവസ്ഥിതി

ഹേതുവായിട്ടും, ഉഭയനിത്യത്വാത് = രണ്ടും ശാശ്വതമായതു കൊണ്ടു്, അവിശേഷഃ = വ്യത്യാസമില്ല.

വിവരണം:—അവസാനമോചന കാലത്തു് പ്രാപ്തമാകുന്ന ശരീരപരിമാണം തൽഫലമായി ആത്മപരിമാണവും മാററമില്ലാത്തതും ശാശ്വതവുമാകുന്നു എന്നു ജൈനന്മാർ പറയുന്നു. അങ്ങിനെയാണെങ്കിൽ ശരീരപരിമാണവും ആത്മാവിൻെറ പരിമാണവും ആരംഭദശയിലും അന്തരാള ദശകളിലും കൂടെ ശാശ്വതമാണെന്നു് സ്വീകരിക്കണം; വികാരമില്ലാത്തതെന്നു് ഒരിക്കൽ സമ്മതിക്കപ്പെട്ട വസ്തു അപ്രകാരം തന്നെ വർത്തിക്കണം. അതുകൊണ്ടു് എല്ലാ ദശകളിലും പരിമാണം ശാശ്വതമായിരിക്കെ,-അവസാനമോചന കാലത്തും ബന്ധനാവസ്ഥയിലും മററും—മോചിതാവസ്ഥയിലും ബന്ധനവേസ്ഥയിവും തമ്മിലുള്ള വ്യത്യാസം ഭ്രാന്തിജനകമായിത്തീരുന്നു. അതിനാൽ ആത്മാവു് ശരീരമാത്രനാണെന്നുള്ള വാദം സ്വീകാരമല്ല.

## സൂത്രം 37. പത്യുരസാമഞ്ജസ്യാത്

[സൂത്രകാരൻ ഇനിയും പശുപതിമതാനുയായികളുടെ വാദപഥത്തെ പ്രത്യാഖ്യാനിക്കുന്നു. അവർ നാലുവർഗ്ഗക്കാരായി വിഭജിക്കപ്പെട്ടിരിക്കുന്നു. അതായതു് കാപാലം, കാളാമുഖം, പാശുപതം, ശൈവം, അവരുടെ ശാസ്ത്രം അഞ്ചു് തത്വങ്ങളെ വിവരിക്കുന്നു; ഏതെല്ലാമെന്നാൽ, കാരണം, കാര്യം, സായൂജ്യം(ധ്യാനാനുഷ്ഠാനത്താൽ), കർമ്മം, ദുഃഖനിവൃത്തി അതായതു് അവസാനമോചനം. കാരണം ദൈവത്തെയും മൂലവസ്തുവിനെ ( പ്രധാനത്തെ )യും നിർവ്വചിക്കുന്നു. കാര്യം ബഹുഫലപ്രദമായ പ്രകൃതിയെയും ഉത്ഭൂതമായ സർവ്വത്തെയും സൂചിപ്പിക്കുന്നു. സായൂജ്യമെന്നാൽ കേവലധ്യാനത്താൽ അവരുടെ ഈശ്വരനായ പശുപതിയുമായിട്ടുള്ള സംയോഗമെന്നർത്ഥമാകുന്നു. അവരുടെ കർമ്മങ്ങൾ (1) പ്രതിദിനം മൂന്നു പ്രാവശ്യം സ്നാനം, (2) ലലാടത്തിൽ ഭസ്മവിലേപനം, (3) ഈശ്വരാരാധനയിൽ അംഗുലികൾ പരസ്പരം ഗ്രന്ഥിക്ക, (4) കയ്യിൽ രുദ്രാക്ഷമാലധരിക്ക, (5) കപാലത്തിൽനിന്നു ഭക്ഷണം കഴിക്ക, (6) ശവദാഹഭസ്മംകൊണ്ടു്

ശരീരലേപനം ചെയ്ക, (7) മദ്യപൂരിതഭാജനത്തിൽ നിമജ്ജിതനായ ദേവനെ ആരാധിക്ക, ഇവയും ഏതാദൃശ മററ് ആചാരവിധികളുമാകുന്നു. അവസാനമോചനത്തിങ്കൽ, അവരിൽ ചിലരുടെ മതമനുസരിച്ച് ആത്മാവ് സർവ്വകാമനിവൃത്തവും ചേതനാരഹിതവും ശിലപോലെ അവിചലിതവുമായ ഒരു അവസ്ഥയെ പ്രാപിക്കുന്നു; മററു ചിലരുടെ അഭിപ്രായത്തിൽ ആത്മാവ് അതിൻെറ ചേതനത്വവും ബുദ്ധിചാതുര്യവും പിന്നെയും വെച്ചുകൊണ്ടിരിക്കുന്നു.]

പത്യുഃ = പശുപതിയുടെ, അസാമഞ്ജസ്യാത് = വൈപരീത്യം ഹേതുവായിട്ട്.

വിവരണം:—പശുപതിമതാനുയായികൾ ഈശ്വരനെ ജഗത്തിൻെറ നിമിത്തകാരണമായും മൂലവസ്തുവായ പ്രധാനത്തെ ഉപാദാനകാരണമായും അംഗീകരിക്കുന്നു. അതുകൊണ്ട് ഈ വാദം ബ്രഹ്മം ജഗത്തിൻെറ നിമിത്തകാരണവും ഉപാദാനകാരണവും രണ്ടുമാണെന്ന് കഥിക്കപ്പെടുന്ന ശ്രുത്യഭിപ്രായത്തിന് വിപരീതമാകയാൽ അവരുടെ മതം സ്വീകരിക്കപ്പെടാവുന്നതല്ല.

സൂത്രം 38. സംബന്ധാനുപപത്തേശ്ച

(പാശുപതാഭിപ്രായത്തിനെതിരായ വാദം തുടരുന്നു.)

സംബന്ധ = സംബന്ധം, അനുപപത്തേഃ ച = സ്ഥാപിക്കപ്പെടാൻ പാടില്ലാത്തതുകൊണ്ടും.

വിവരണം:—ജീവികളുടെ ഈശ്വരനായ പശുപതി പ്രകൃതിയുടെ അധിപതിയായിരിക്കാൻ, അഥവാ വസ്തുത നോക്കിയാൽ ജഗത്കാരണമായിരിക്കാൻ, കഴിയുന്നതല്ല; എന്തുകൊണ്ടെന്നാൽ, പാശുപതാഭിപ്രായപ്രകാരം സദാകേവലനും നിർവ്യാപാരനുമായ അധിപതിയും നിശ്ചേഷ്ടവും അചേതനവുമായ പ്രധാനവും തമ്മിൽ നിയന്തൃനിയന്ത്രിതസംബന്ധം സ്ഥാപിക്കപ്പെടാൻ പാടില്ല. അതിനാൽ പശുപതി ജഗത്കാരണമായിരിക്കാൻ ശക്യമല്ല.

സൂത്രം 39. അധിഷ്ഠാനാനുപപത്തേശ്ച.

(പാശുപതാഭിപ്രായത്തിനെതിരായ വാദം തുടരുന്നു.)

അധിഷ്ഠാനം = ശരീരധാരണം, അനുപപത്തേഃ ച = സ്ഥാപിക്കപ്പെടാൻ പാടില്ലാത്തതുകൊണ്ടും.

വിവരണം:—പശുപതിയുടെ ഒരു ശരീരധാരണം സ്ഥാപിക്കപ്പെടാൻ പാടില്ലാത്തതുകൊണ്ടും ജീവികളുടെ അധിപതി പ്രധാനത്തിൻെറ ശാസിതാവായിരിക്കാൻ ശക്യമല്ല. അധിപതി, ശരീരധാരണംകൊണ്ടു് ജഗത്തിൻെറ നിമിത്തകാരണമായിത്തീരുന്നെന്നതു കൂടെയും ഒരു അസംബന്ധമാനമാണു്. ശരീരാകൃതിയുള്ള ഒരു കുംഭകാരൻ മൺമയവസ്തുകൊണ്ടു് ഘടമുണ്ടാക്കുന്നതായി ലോകത്തിൽ കാണപ്പെടുന്നു; ഈ സാദൃശ്യത്തിൽനിന്നും അധിപതി, ജഗത്തിൻെറ നിമിത്തകാരണമെന്നു അനുമാനിക്കപ്പെടുന്നെങ്കിൽ, അധിപതിക്കു് ഒരു ശരീരാകൃതിയുള്ളതായി സമ്മതിക്കണം; എന്നാൽ എല്ലാശരീരങ്ങളും നശ്വരമാണു്. പാശുപതന്മാരും അധിപതി, ശാശ്വതനാണെന്നു് സമ്മതിക്കുന്നു ശാശ്വതനായ ഈശ്വരൻ ഒരു നശ്വരമായ ശരീരത്തിൽ നിവസിക്കുന്നെന്നും അതിനാൽ അന്യമായ കൂടുതൽ ഒരു കാരണത്തെ ആശ്രയിക്കുന്നവനായിത്തീരുന്നെന്നുമുള്ളതു് സ്വീകാര്യമല്ല. അതുകൊണ്ടു് ഈശ്വരനു് ഏതെങ്കിലും ശരീരാകൃതിയുണ്ടെന്നു് അനുമാനിക്കപ്പെടാവുന്നതല്ല.

സൂത്രം 40. കരണവച്ചേന്ന ഭോഗാദിഭ്യഃ.

(38-ാം സൂത്രത്തിനു് ഒരാക്ഷേപം പുറപ്പെടുവിച്ചു സമാധാനിക്കുന്നു.)

കരണവത്:—ജ്ഞാനകർമ്മേന്ദ്രിയങ്ങളുള്ള, ചേത് = എന്നു സങ്കല്പിക്കപ്പെടുന്നെങ്കിൽ; ന = ഇല്ല അതായതു് അതു സ്വീകരിക്കപ്പെടാവുന്നതല്ല, ഭോഗാദിഭ്യഃ = അനുഭവം മുതലായതു ഹേതുവായിട്ടു് അതായതു് ആപക്ഷത്തിൽ സുഖദുഃഖാനുഭവത്തിനധീനനാകുന്നതുകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരു വാദവും അതിനുത്തരവുമുണ്ടു്. വാദം കരണവത് ചേത് എന്നും ഉത്തരം നഭോഗാദിഭ്യഃ എന്നുമാണു്.)

വിവരണം:—ഒരു ജീവിയുടെ ആത്മാവു് അശരീരിയാണെങ്കിലും അതിനു് ശരീരത്തോടു സംബന്ധിക്കപ്പെടുന്ന

ഇന്ദ്രിയകരണങ്ങളുള്ളതുകൊണ്ടു്, ഈശ്വരനും ജഗത്തോടു സംബന്ധിക്കപ്പെടുന്നതായ ഇന്ദ്രിയകരണങ്ങളുണ്ടെന്നു വാദാർത്ഥം മാത്രം സങ്കല്പിക്കപ്പെടുകയാണെങ്കിൽ, ഉത്തരം, ഈ സങ്കല്പംയുക്തിയുക്തമല്ലെന്നാണു്, എന്തെന്നാൽ ആ പക്ഷത്തിൽ ജീവിയുടെ ആത്മാവിനെപ്പോലെ ഈശ്വരനും സുഖദുഃഖാധീനനായിത്തീരുകയും ആയതുകൊണ്ടു് ഈശ്വരത്വം നഷ്ടമാകയും ചെയ്യുന്നു.

സൂത്രം 41. അന്തവത്ത്വമസർവ്വജ്ഞതാ വാ.

(40-ാം സൂത്രത്തിൽ പറപ്പെട്ടുവിച്ച വാദം ഇനിയും നിഷേധിക്കപ്പെടുകയും പാശുപതവാദം നിരാകരിക്കപ്പെടുകയും ചെയ്യുന്നു.)

അന്തവത്ത്വം = അവസാനത്ത്വം, അസർവ്വജ്ഞതാ വാ = സർവ്വജ്ഞത്വാഭാവവും കൂടെ.

വിവരണം:— 40-ാം സൂത്രത്തിൽ ഉക്തമായ പ്രകാരം ഈശ്വരനു് ഇന്ദ്രിയകരണങ്ങളുണ്ടെന്നും അതുകൊണ്ടു് സുഖദുഃഖാധീനനെന്നും സമ്മതിക്കുന്നെങ്കിൽ, ആ ഈശ്വരൻ ഒരു സാധാരണജീവിയെപ്പോലെ ജനനമരണാധീനനും സർവ്വജ്ഞതാരഹിതനുമായിത്തീരുകയും ചെയ്യുന്നു; എന്തെന്നാൽ ഇന്ദ്രിയകരണയുക്തവും സുഖദുഃഖാധീനവുമായ യാതൊന്നും സർവ്വജ്ഞത്വമുള്ളതായും ജനനമരണരഹിതമായും സങ്കല്പിക്കപ്പെടാൻ പാടില്ല. കൂടാതെ ഈവിധമുള്ള ഒരു ഈശ്വരൻ പാശുപതികളാൽ പോലും സമ്മതിക്കപ്പെടുന്നില്ല. അതുകൊണ്ടു്, ഈശ്വരൻ ജഗത്തിന്റെ ഉപാദാനകാരണമല്ലെന്നുള്ള പാശുപതികളുടെ വാദം സമർത്ഥിക്കപ്പെടാവുന്നതല്ല.

സൂത്രം 42. ഉത്പത്ത്യസംഭവാത്. *

(ബുദ്ധിസഹായം കൂടാതെ അചേതനശക്തിയിൽ നിന്നും ജഗത്തുത്ഭൂതമാണെന്നവാദം ഇപ്പോൾ നിഷേധിക്കപ്പെടുന്നു.)

ഉത്പത്തിഃ =കാരണത്വം അഥവാ ഉത്ഭവം, അസംഭവാത് = അസാദ്ധ്യം അല്ലെങ്കിൽ അസംബന്ധമായതുകൊണ്ടു്.

---

* ഇവിടം മുതൽ ശങ്കരഭാഷ്യാഭിപ്രായം വ്യത്യാസമാണു്. അവിടെ പാഞ്ചരാത്രമതത്തെ ഖണ്ഡിക്കുന്നു എന്നാണു്.

വിവരണം:— ജഗത്തിന്റെ കാരണത്വത്തിൽ, ശക്തി നിരതിശയമാണെന്നവാദം അയുക്തവും അസംബന്ധവുമാണു്. ജീവിയുടെ ആത്മാവിനെ പ്രതിനിധീകരിക്കുന്ന പുരുഷൻ എല്ലായ്പോഴും ശക്തിയുടെ ഒരു ആധാരമായിട്ടു കാണപ്പെടുന്നു,— ശക്തിക്കു ആധാരമില്ലാതെ സ്ഥിതിചെയ്യാൻ കഴിയുന്നതല്ല. അതുകൊണ്ടു് ശക്തിക്കു് പുരുഷന്റെ ആധാരം കൂടാതെ തനിയേ ജഗത്കാരണമാകുവാൻശക്യമല്ല.

സൂത്രം 43. ന ച കർത്തുഃ കരണം.

(ശക്തി ജഗത്തിന്റെ പരമകാരണമെന്നവാദത്തിനെതിരായ വാദം തുടരുന്നു.)

ന ച = കൂടെയുമല്ല, കർത്തുഃ = അധിപതിക്കു് അതായതു ബുദ്ധിമാനായ ജനയിതാവിനു്, കരണം = കർമ്മസാധനം.

വിവരണം:— സ്ത്രീപുംസസംയോഗാനന്തരം ഒരു സ്ത്രീ ഉപരിപുരുഷസമ്പർക്കംകൂടാതെ ജാതിപ്രവർദ്ധനത്തിനു ശക്യയാകുന്നതായി ലോകത്തിൽ കാണപ്പെടുന്നു; അതുപോലെ ശക്തി പ്രാരംഭത്തിലുള്ള സംയോഗത്താൽ ഉപരിജനിയതാവുമായുള്ള സംസർഗ്ഗംകൂടാതെ, തനിയേ ജഗത്തെ ഉത്ഭവിപ്പിക്കുന്നു വാദിക്കപ്പെടാം. ഈ യുക്തിവാദം സ്ഥാപിക്കത്തക്കതല്ല; എന്തെന്നാൽ സൃഷ്ടിക്കുമുമ്പു് പുരുഷനു്— ബുദ്ധിമാനായ ജനയിതാവിനു്—ശക്തിയുമായുള്ള സംയോഗത്തിനു വേണ്ട ഉൽപാദനകരണങ്ങളില്ല.

സൂത്രം 44. വിജ്ഞാനാദിഭാവെ വാ തദപ്രതിഷേധഃ.

(ശക്തിപരമകാരണമെന്ന വാദത്തിനെതിരായ വാദം തുടരുന്നു.)

വിജ്ഞാനാദിഭാവെ = വിജ്ഞാനം മുതലായതു കൊണ്ടെന്നു സമ്മതിക്കുന്നതിനാൽ, വാ=നേരെമറിച്ചു, തത്= തസ്യ = അതിന്റെ, അപ്രതിഷേധഃ = നിഷേധമില്ലായ്ക.

വിവരണം:—നേരെമറിച്ചു ശക്തിക്കു വിജ്ഞാനം മുതലായതുള്ളതുകൊണ്ടു് അതു ജഗൽകാരണമാകുന്നെങ്കിൽ, അപ്പോൾ ആ വാദം നിഷേധ്യമല്ല; എന്തെന്നാൽ ആ പക്ഷത്തിൽ ശക്തിയും ബ്രഹ്മവും അഭിന്നമായിത്തീരുന്നു. ബ്രഹ്മ

ത്തിനു് നൈസർഗ്ഗികശക്തിയുണ്ടെന്നും ജഗത്തു് ബ്രഹ്മശക്തിയാൽ ഉത്ഭൂതമായെന്നും വേദാന്തവും സമ്മതിക്കുന്നു. ഏതാദൃശ സമ്മതത്താൽ ബ്രഹ്മം പരമകാരണമെന്നു സമ്മതിക്കപ്പെടുകയും ജഗത്കാരണതപത്തിൽ പുരുഷനെ കൂടാതെയുള്ള ശക്തിയുടെ ആധിപത്യവാദം നിലയില്ലാതെ ഭവിക്കയും ചെയ്യുന്നു.

## സൂത്രം 45. വിപ്രതിഷേധാച്ച.

(പുരുഷനെക്കൂടാതെ ജഗത്തിന്റെ പരമകാരണം ശക്തിയെന്നവാദത്തിനെതിരായ വാദം അവസാനിപ്പിക്കുന്നു.)

വിപ്രതിഷേധാത് ച = പ്രതിഷേധം ഹേതുവായിട്ടുംകൂടെ.

വിവരണം:—പുരുഷനെക്കൂടാതെ ശക്തി ജഗത്തിന്റെ പരമകാരണമെന്ന വാദം, ശ്രുതിസ്മൃതികളാൽ അനുകൂലിക്കപ്പെടാത്തതുകൊണ്ടും കൂടെ സ്വീകാര്യമല്ല.

---

## അദ്ധ്യായം 2. പാദം 3.

സൂത്രസാരം:—ഈ പാദം ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്ന പഞ്ചഭൂതങ്ങളുടെ ശ്രുത്യുപദിഷ്ടമായ സൃഷ്ടിക്രമത്തെ വിവരിക്കയും ജീവാത്മാവിന്റെ സാരഭൂതമായ സ്വഭാവലക്ഷണങ്ങളെ നിർദ്ധാരണം ചെയ്കയും ചെയ്യുന്നു.

1-6 സൂത്രങ്ങൾ ആകാശത്തിന്റെ സൃഷ്ടിയെ പ്രതിപാദിക്കയും ആകാശം ബ്രഹ്മത്താൽ ബ്രഹ്മത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടെന്നു സമാപിക്കയും ചെയ്യുന്നു; ഇവ നോക്കുക (1) ഛാന്ദോഗ്യോപനിഷത്, ഇതിൽ ആകാശത്തെപ്പററി പ്രസ്താപിച്ചിട്ടില്ലെങ്കിലും പ്രകാശിതമായ സർവ്വം (ഇതിനാൽ ആകാശവും കൂടെ ഉൾപ്പെടുത്തി അർത്ഥമാക്കീട്ടുണ്ടു്) വാസ്തവത്തിൽ ബ്രഹ്മത്തിൽനിന്നും ഉണ്ടായതാണെന്നു സമ്മതിക്കപ്പെടുന്നു, (2) തൈത്തിരീയോപനിഷത്, ഇതിൽ ആകാശസൃഷ്ടി വ്യക്തമായി കഥിക്കപ്പെട്ടിരിക്കുന്നു.

7-13 സൂത്രങ്ങൾ അനേകം ശ്രുതികളെ വിമർശിച്ച്, വായു ആകാശത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടെന്നും അതുപോലെ അഗ്നി വായുവിലും, ജലം അഗ്നിയിലും, ഭൂമി അഗ്നിയിലും നിന്നെന്നും തൈത്തിരീയശ്രുതി വിവരിക്കുന്നതിനാൽ, ബ്രഹ്മം അവയുടെ അന്തരാത്മാവായിട്ട് ഈ അനുക്രമിക ഭൂതങ്ങളെ വസ്തുതഃ ഉത്ഭവിപ്പിച്ചെന്നർത്ഥമാകുന്നു എന്നു നിർണയിക്കുന്നു.

14-15 സൂത്രങ്ങൾ ഭൂതങ്ങളുടെ പ്രലയക്രമം സൃഷ്ടിക്രമത്തിന്റെ നേരെ വിപരീതമാണെന്നും പഞ്ചഭൂതങ്ങളെ കൂടാതെ ജീവശക്തിയായ പ്രാണൻ, മനസ്സ്, ഇന്ദ്രിയങ്ങൾ ഇവയും ബ്രഹ്മസൃഷ്ടിയെന്നും കഥിക്കുന്നു.

ഈ പാദത്തിന്റെ അവസാനഭാഗം ജീവാത്മാവിന്റെ പ്രത്യേക സ്വഭാവലക്ഷണങ്ങളെപ്പററിയുള്ള വിഭിന്നശ്രുതികൾ തുലനചെയ്തു നിർവചിക്കുന്നതിലെക്കായി വിനിയോഗിക്കപ്പെട്ടിരിക്കുന്നു.

16-30 സൂത്രങ്ങൾ ജനനമരണത്തിനധീനമാകുന്നതു ശരീരം മാത്രമാണെന്നും ശരീരത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവ് നിത്യവും വിജ്ഞാനവത്തും വികാരക്ഷയാനുഭവരഹിതവുമായ ഒരു സത്വമാകുന്നെന്നും, അതിന്റെ ശരീരങ്ങളുടെ ജനനമരണത്തിങ്കലെ ചേഷ്ടകളിൽ നിന്നറിയപ്പെടുന്ന പ്രകാരം അതു് അതിസൂക്ഷ്മവും (പരിമിതവും) എന്നാൽ സർവ്വവ്യാപിയല്ലെന്നും, ഒരു സർവ്വവ്യാപിയായ സത്വത്തിന പ്രകാരമുള്ള ചേഷ്ടകളശക്യമെന്നും ഒരു പുഷ്പത്തിന്റെ സുഗന്ധം പുഷ്പപൂരിതമായ സ്ഥലത്തേക്കാൾ അത്യന്തം വിപുലമായ സ്ഥലത്തു മുഴുവനും വ്യാപിക്കുന്നതുപോലേയും വളരെ ചെറിയ ഉൽഗമസ്ഥാനത്തുനിന്നും നിർഗമിക്കുന്ന ദീപം ഭവനം മുഴുവനും പ്രകാശിപ്പിക്കുന്നതുപോലേയും ജീവാത്മാവിന്റെ അതിസൂക്ഷ്മത്വം ശരീരമാസകലം സംവേദനഗ്രഹണത്തിന വിരുദ്ധമല്ലെന്നും കാണിക്കുന്നു. പരമാത്മാവിന്റെ അമിതശക്തികൾ അൽപ പരിമാണത്തിൽ ജീവാത്മാവിന സമ്പന്നമാകകൊണ്ടു്, പരമാത്മാവിനുമാത്രമുപയുക്തമായ 'സർവ്വവ്യാപി'യെന്നവാച്യം ചിലപ്പോൾ ജീവാ-

ത്മാവിനപയോഗിക്കപ്പെട്ടിട്ടുണ്ടു്. ജീവാത്മാവു് പ്രകൃത്യാ സർവ്വവ്യാപിയല്ലെങ്കിലും ആത്മസമകാലീനമായ അതിന്റെ ശക്യതകളെ സംബന്ധിച്ചിടത്തോളം അതു് അപ്രകാരമെന്നു പറയപ്പെടുന്നു. ഈ വിശേഷണങ്ങൾ ഒരു അതിസൂക്ഷ്മ സത്വത്തിനു് (ജീവാത്മാവിനു്) ഉള്ളതാണെങ്കിലും അവ അവയുടെ കർമ്മത്തിൽ ദൂരവ്യാപകമുള്ളവയും സർവ്വവ്യാപിയായ ബ്രഹ്മത്തിന്റെ വിശേഷണങ്ങളോടു സദൃശവുമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ജീവാത്മാവും പരമാത്മാവും അവയുടെ സാരഭൂതമായ വിശേഷണങ്ങളിൽ യോജിക്കുന്നു, എന്നാൽ പരമാത്മാവു് സുമഹത്തായതുകൊണ്ടു് എല്ലാസീമകളെ അതിക്രമിക്കുന്നു എന്നും ജീവാത്മാവു് അതിസൂക്ഷ്മമാത്രമാകകൊണ്ടു് അതിനു് അതിന്റെ പരിമിതികളുണ്ടെന്നുമുള്ളതിൽ മാത്രമേ ഭേദമൊള്ളൂ.

31-ാം48-52 സൂത്രങ്ങൾ മുക്തജീവാത്മാക്കൾ ബ്രഹ്മത്തെപോലെ കാലദേശാന്തരേണ തുല്യവ്യാപകമുള്ളവയാണെന്നുള്ള സാംഖ്യത്തിലെ കൽപനയുടെ ന്യൂനതകളെ പ്രദർശിപ്പിക്കുന്നു. ജീവാത്മാവു് പ്രകൃത്യാ സർവ്വവ്യാപിയാണെന്നു സമ്മതിക്കുന്നതിനാൽ പരസ്പരവിരുദ്ധമായ രണ്ടു ഗുണങ്ങൾ, ജ്ഞാനവും അജ്ഞാനവും, അതിന്റെ ശാശ്വതസ്വഭാവഗുണങ്ങളായിത്തീരുന്നു; അതായതു് ജീവാത്മാവു് പരിമിതനല്ലാ സർവ്വവ്യാപിയാണെങ്കിൽ അതിന്റെ ശാശ്വതസർവ്വജ്ഞത്വം സമ്മതിക്കപ്പെടേണ്ടിവരുന്നു; നേരെമറിച്ചു് അജ്ഞാനംനിമിത്തമുള്ള അതിന്റെ പ്രാപഞ്ചികബന്ധനസംഗതി നിഷേധിക്കപ്പെടത്തക്കതല്ല; ആയതു് സ്ഥിരമാകയാൽ മോചനമാർഗ്ഗം ഒരിക്കലും തുറക്കുകയില്ല. ജീവാത്മാക്കളുടെ സർവ്വവ്യാപകത്വാംഗീകരണം അവയുടെ കർമ്മങ്ങളിൽ സമ്മിശ്രണവും തന്നിമിത്തം പ്രതിഫലഭണ്ഡനദാനങ്ങളിൽ കുഴപ്പവുമുണ്ടാകുന്നതാണു്; അദൃഷ്ടത്തെ അഭയം പ്രാപിക്കുന്നതിനാലും അപ്രകാരമുള്ള കർമ്മകുഴപ്പങ്ങളും തൽഫലങ്ങളും പരിഹരിക്കപ്പെടാവുന്നതല്ല; എന്തുകൊണ്ടെന്നാൽ എല്ലാ ആത്മാക്കളും സർവ്വവ്യാപികളാണെങ്കിൽ അവരുടെ കർമ്മങ്ങൾ തമ്മിൽ അതിവ്യാപിക്കയൊ സംയോജിക്കയൊ

ചെയ്യും. ജീവാത്മാവിന്റെ പ്രകൃത്യായുള്ള സർവ്വവ്യാപകത്വാഭിപ്രായം അതിനാൽ ഒരു അയുക്തനിർണയമാണ്.

19-28 സൂത്രങ്ങളെ ശങ്കരാചാര്യർ ജീവാത്മാവുപ്രകൃത്യാ അതിസൂക്ഷ്മമല്ലെന്നും എന്നാൽ സർവ്വവ്യാപിയെന്നും ജ്ഞാനപ്രമാണാനുസാരേണ ജീവാത്മാവ് വികസിക്കുന്നെന്നും ഗണിച്ചു വ്യാഖ്യാനിക്കുന്നു. അദ്ദേഹം 31-ാം സൂത്രത്തെ ഇന്ദ്രിയങ്ങളുടെ ആന്തരകർത്താവായ മനസ്സ് വിസ്മരിക്കപ്പെടുന്നതായാൽ ജീവാത്മാവും പരമാത്മാവും തമ്മിൽ ഒരു വ്യത്യാസവുമില്ലെന്നുള്ള വിധത്തിൽ വ്യാഖ്യാനിക്കുന്നു.

32-41 സൂത്രങ്ങൾ പല ശ്രുതികളെ അധികരിച്ച് ബുദ്ധിയല്ലാ ജീവാത്മാവാണ് കർമ്മങ്ങളുടെ പ്രഥമകർത്താവെന്നും എന്നാൽ ജീവാത്മാവിന്റെ ഈ കർത്തൃത്വത്തിന്റെ ഉത്ഭവം ജീവാത്മാവിനെ അന്തര്യാമിയായിരുന്ന് നിയന്ത്രിക്കുന്ന പരമാത്മാവിലാണെന്നും പ്രദർശിപ്പിക്കുന്നു.

ഇവിടെ ശങ്കരാചാര്യർ ജീവാത്മാവിന് കർമ്മകർത്താവായിരിക്കാൻ ശക്യമല്ലെന്നു നിരൂപിക്കുന്നു, എന്തുകൊണ്ടെന്നാൽ പ്രകൃത്യാ'ജീവോബ്രഹ്മൈവനാപരാ'യെന്ന് അദ്ദേഹത്താൽ കഥിക്കപ്പെട്ടിരിക്കുന്നു. ജീവാത്മാവിന്റെ വിജ്ഞാനം അല്ലെങ്കിൽ ബുദ്ധി കർമ്മോപകരണമല്ലെന്നും യഥാർത്ഥ കർത്താവാണെന്നും ആയതിനാൽ എല്ലാ പ്രതിഫലങ്ങളും ശിക്ഷകളും ആദാനം ചെയ്യുന്നെന്നുംകൂടി അദ്ദേഹം വിചാരിക്കുന്നു. അദ്വൈതത്തിന്റെ കേവലാദ്വൈതം, ജീവാത്മാവും അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം നിർവികാരനും നിഷ്ക്രിയനുമായ പരമാത്മാവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അതുകൊണ്ട് എല്ലാകർമ്മങ്ങളുടെയും ഭാരം മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസത്തെയുണ്ടാക്കുന്ന വിജ്ഞാനത്തിൽ (ബുദ്ധിയിൽ) സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

42-44 സൂത്രങ്ങൾ ശ്രുതിസ്മൃതികളാൽ സമ്മതിക്കപ്പെട്ടപ്രകാരം ജീവാത്മാവ് പരമാത്മാവിന്റെ ഒരംശവും പരമാത്മാവുതന്നെയെന്നും സമർത്ഥിക്കുന്നു.

45-46 സൂത്രങ്ങൾ ജീവാത്മാവ് പരമാത്മാവിന്റെ അംശഭൂതമാണെങ്കിലും, ഒരു പ്രകാശോൽപത്തിസ്ഥാനം,

ഉദാഹരണമായി സൂര്യൻ അതിൻെറ അംശദ്വാരാ അഥവാ രശ്മിദ്വാരാ ഭൂമിയിലെ മാലിന്യങ്ങളെ സ്പർശിക്കുന്നതിനാൽ അതു ദൂഷിതമായിത്തീരാത്തതുപോലെ, ജീവാത്മാവിൻെറ സുഖദുഃഖാനുഭവങ്ങളാൽ പരമാത്മാവു് ബാധിക്കപ്പെട്ടുന്നില്ല, എന്നു കാണിക്കുന്നു.

47-ാം സൂത്രം ജീവാത്മാക്കൾ, അവരുടെ ഭൗതിക ശരീരങ്ങളോടുള്ള അധരോത്തരസംബന്ധം ഹേതുവായിട്ടു മാത്രം വിഭിന്നങ്ങളായിരിക്കെ, വേദാനുശാസിതമായ വിധിനിഷേധനിയമങ്ങളെ അവരുടെ അധികാരമനുസരിച്ചു് അനുസരിക്കേണ്ടതാണെന്നുപദേശിക്കുന്നു; ഉദാഹരണമായി അഗ്നി ഒരു വിദ്യാസമ്പന്നനായബ്രാഹ്മണൻെറ ഭവനത്തിൽ നിന്നേ ഗ്രഹിക്കപ്പെടാവൂ, അല്ലാതെ ശ്മശാനത്തിൽ കത്തുന്ന ചിതയിലേതുപാടില്ല; ഒരു മലിനമായ പാത്രത്തിലോ അല്ലെങ്കിൽ അശുദ്ധഹസ്തങ്ങളിലോ നിന്നുലഭിക്കാവുന്ന ജലത്തെ അപേക്ഷിച്ചു്, നിർമ്മലമായ പാത്രത്തിലുള്ളതോ അല്ലെങ്കിൽ ശുചിയായ ആളാൽ നൽകപ്പെട്ടതോ ആയ ജലം സ്വീകരിക്കണം.

### സൂത്രം 1. ന വിയദശ്രുതേഃ

(ഈ സൂത്രം ആകാശം സൃഷ്ടിക്കപ്പെട്ടതല്ലെന്നും അതിനാൽ ബ്രഹ്മത്തിൽനിന്നുണ്ടായതല്ലെന്നുമൊരു വാദം പുറപ്പെടുവിക്കുന്നു.)

ന = സൃഷ്ടിക്കപ്പെട്ടതല്ല, വിയത് = ആകാശം, അശ്രുതേഃ = ശ്രുത്യുക്തമല്ലാത്തതുകൊണ്ടു്.

വിവരണം:—ആകാശം സൃഷ്ടിക്കപ്പെട്ട ഒരു വസ്തുവല്ല (അതു് നിത്യമാണു്); എന്തെന്നാൽ ഛാന്ദോഗ്യശ്രുതി ആകാശത്തിൻെറ സൃഷ്ടിയെപ്പററി പറയുന്നില്ല. ഈ ശ്രുതി നോക്കുക:—'തദൈക്ഷത ബഹു സ്യാം പ്രജായേയേതി തത്തേജോ/സൃജത' (പരിഭാഷക്കും സംബന്ധത്തിനും 1-ാമദ്ധ്യായം 1-ാം പാദം 5-ാം സൂത്രം നോക്കുക)

### സൂത്രം 2. അസ്തി തു.

(1-ാം സൂത്രത്തിൽ പുറപ്പെടുവിച്ച വാദം ഇവിടെ ഏകദേശം പരിഹരിക്കപ്പെടുന്നു.)

അസ്തി = ശ്രുതിയുണ്ട്, തു = എന്നാൽ.

വിവരണം:—എന്നാൽ അപ്രകാരം സുവ്യക്തമായി കഥിക്കുന്ന ശ്രുതിയുണ്ട്; ആകാശത്തിൻെറ കാരണത്വത്തെപ്പററി ഛാന്ദോഗ്യശ്രുതിയിൽ കഥനമില്ലെങ്കിലും അതിൻെറ സൃഷ്ടിയെപ്പററി തൈത്തിരീയ ശ്രുതിയിൽ ഒരു വാക്യമുണ്ട്. ഈ ശ്രുതി നോക്കുക:— 'തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ, ആകാശാദ്വായുഃ, വായോരഗ്നിഃ, അഗ്നേരാപഃ, അദ്ഭ്യഃ പൃഥിവീ" = ഈ പരമാത്മാവിൽനിന്നും ആകാശം ഉത്ഭവിച്ചു, ആകാശത്തിൽനിന്നും വായു, വായുവിൽനിന്നും അഗ്നി, അഗ്നിയിൽനിന്നും ജലം, ജലത്തിൽനിന്നും ഭൂമി (തൈത്തിരീയ ബ്രഹ്മവല്ലി, 2-1-3.)

സൂത്രം 3. ഗൗണ്യസംഭവാച്ഛബ്ദാച്ച.

(ഇവിടെ 2-ാം സൂത്രത്തെ നിരാകരിക്കാൻ ശ്രമിക്കുന്നതായ ഒരാക്ഷേപമാണ്.)

ഗൗണീ = ഔപചാരിക അഥവാ ആലങ്കാരിക അത്ഥത്തിൽ, അസംഭവാത് =അശക്യമായതുകൊണ്ട്, ശബ്ദാത് ച = ശ്രുതി അങ്ങിനെ പറയുന്നതുകൊണ്ടും.

വിവരണം:—തൈത്തിരീയ ശ്രുതിയിൽ പറയപ്പെട്ട ആകാശോത്ഭവം ഔപചാരിക അഥവാ ആലങ്കാരിക അത്ഥത്തിൽ ധരിക്കപ്പെടണം അല്ലാതെ ശബ്ദാത്ഥത്തിലല്ല; എന്തുകൊണ്ടെന്നാൽ അരൂപവും സവ്വ്യാപകവുമായ ആകാശത്തിൻെറ ഉത്ഭവം ഭാവനീയമല്ലാത്തതാകുന്നു, കൂടാതെ ശ്രുതി ആകാശം അവിക്രിയമെന്നും പറയുന്നു. ഈ ശ്രുതി നോക്കുക:—"വായുശ്ചാന്തരീക്ഷം ചൈതദമൃതം"=വായുവും ആകാശവും അവിക്രിയമാണ്. (ബൃഹദാരണ്യകം 2-3-3).

സൂത്രം 4. സ്യാച്ചൈകസ്യ ബ്രഹ്മശബ്ദവത്.

(ഇപ്പോൾ മുൻ ആക്ഷേപാലംബനമായി ഒരു വാദം പുരസ്കരിക്കുന്നു.)

സ്യാത് ച=ശക്യവുമാണ്, ഏകസ്യ = ഒരേഒരു വാക്കിന്, ബ്രഹ്മശബ്ദവത് = ബ്രഹ്മശബ്ദംപോലെ.

വിവരണം:—മേൽ 2-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട തൈത്തിരീയ ശ്രുതിയിലേ സംഭൂതമെന്ന ഒരേഒരു വാക്കു

ആകാശത്തെ സംബന്ധിച്ചിടത്തോളം ഗൗണാൎത്ഥത്തിലും പശ്ചാൽകൃതമായ ഭൂതങ്ങളായ വായു, അഗ്നി, ജലം, ഭൂമി ഇവയെ സംബന്ധിച്ചിടത്തോളം മുഖ്യാൎത്ഥത്തിലും സ്വീകരിക്കപ്പെടാവുന്നതാണ്; എന്തെന്നാൽ ശ്രുതിയിൽ ഒരേഒരു വാക്ക് ഒരേ വാചകത്തിൽതന്നെ വിഭിന്നാൎത്ഥങ്ങളിലുപയോഗിക്കപ്പെട്ടതായി കാണപ്പെടുന്നുണ്ട്; ദൃഷ്ടാന്തമായി 'ബ്രഹ്മ' എന്നപദം താഴെ ഉദ്ധരിക്കപ്പെടുന്ന വാക്യത്തിൽ ഒരു ഭാഗത്ത് മുഖ്യാൎത്ഥത്തിലും മറെറാരു ഭാഗത്ത് ഗൗണാൎത്ഥത്തിലും ഉപയോഗിക്കപ്പെട്ടിരിക്കുന്നു. ഈ ശ്രുതി നോക്കുക:—'തപസാ ബ്രഹ്മ വിജിജ്ഞാസസ്വ തപൊ ബ്രഹ്മ'= തപസ്സുകൊണ്ടു ബ്രഹ്മത്തെ അറിയുവാൻ ശ്രമിക്ക, തപസ്സ് ബ്രഹ്മമാണ്' (തൈത്തിരീയം 3-5-1.)

### സൂത്രം 5. പ്രതിജ്ഞാഹാനിരവ്യതിരേകാച്ഛബ്ദേഭ്യഃ.

(1-ാം സൂത്രത്തിൽ പുറപ്പെടുവിച്ച് 3-ം 4-ം സൂത്രങ്ങളിൽ തുടൎന്ന ആക്ഷേപം ഇപ്പോൾ സമാധാനിക്കപ്പെടുന്നു.)

പ്രതിജ്ഞാഹാനിഃ = ആദ്യപ്രമേയത്തിനു വിരോധം, അവ്യതിരേകാത് = നിഷേധാഭാവംഹേതുവായിട്ട്, ശബ്ദേഭ്യഃ = ശ്രുതികളിൽനിന്ന് അതായത് ശ്രുതിവാക്യങ്ങളുള്ളതുകൊണ്ട്.

വിവരണം:—ആകാശം ഉൽപത്തിരഹിതമായ സനാതനവസ്തുവെന്ന വാദം, ഒന്നിൻെറ അതായത് കാരണമായ ബ്രഹ്മത്തിൻെറ ജ്ഞാനത്താൽ മററുള്ളവയെല്ലാം (കാൎയ്യങ്ങളായ എല്ലാം) വിജ്ഞാതമാകുന്നെന്ന ശ്രുതിപ്രമേയത്തിനു വിരുദ്ധമാകുന്നു; എന്തെന്നാൽ ഒരു സനാതനവസ്തുവേഉള്ളു എന്നും ശേഷമെല്ലാം അതിൻെറ വെറും അഭിവ്യക്തപ്രകാശനങ്ങളാണെന്നും ആ പ്രമേയം പൂൎവ്വകല്പനചെയ്യുന്നു. ആകാശം ബ്രഹ്മത്തെപോലെ അസൃഷ്ടസത്വമെന്നു സ്വീകരിക്കപ്പെട്ടന്നെങ്കിൽ അപ്പോൾ അത്, ബ്രഹ്മത്തിൻനിന്നു വ്യതിരിക്തവും സ്വതന്ത്രവുമായിരിക്കെ, അറിയപ്പെടേണ്ടതായ കൂട്ടത്തിലാത്ത ഒരു വസ്തുവായിരിക്കണം; ഇത് മേൽപറയപ്പെട്ട പ്രമേയത്തിനു ഹാനികരമാണ്. ആകാശമുൾപ്പടെ എല്ലാ

വസ്തുക്കളും ഒരേഒരു കാരണമായ ബ്രഹ്മത്തിൽനിന്ന് അസ്തിത്വത്തെ പ്രാപിച്ചെന്നു സമ്മതിക്കപ്പെട്ടെങ്കിൽമാത്രമേ പ്രമേയം അഖണ്ഡിതമായിരിക്കയൊള്ളൂ. ബ്രഹ്മത്തിൽനിന്നും പൃഥക്കായി യാതൊന്നിനും സ്വതന്ത്രമായ അസ്തിത്വമില്ലെന്നുള്ളതു് ശ്രുതിവചനങ്ങളാലും സമർത്ഥിക്കപ്പെടുന്നു. സൂചിതമായ പ്രമേയത്തിന് ഇതു നോക്കുക:—'യേനാശ്രുതം ശ്രുതം ഭവത്യമതം മതമവിജ്ഞാതം വിജ്ഞാതം' = യാതൊരുവനെ അറിയുന്നതിനാൽ കേൾക്കപ്പെടാത്തതു കേൾക്കപ്പെട്ടതായും വിഭാവനം ചെയ്യപ്പെടാത്തതു വിഭാവനം ചെയ്യപ്പെട്ടതായും അറിയപ്പെടാത്തതു അറിയപ്പെട്ടതായും ഭവിക്കുന്നു. (ഛാന്ദോഗ്യം 6-1-3.) ബ്രഹ്മത്തിൽനിന്നും വ്യതിരിക്തമായി യാതൊന്നിനും സ്വതന്ത്രമായ അസ്തിത്വമില്ലെന്നുള്ള വചനങ്ങൾക്ക ഇവ നോക്കുക:—'സർവ്വം ഖല്വിദം ബ്രഹ്മ' (1-ാമദ്ധ്യായത്തിൽ 1-ാം പാദത്തിൽ 2-ാം സൂത്രത്തിലുദ്ധരിച്ചുപരിഭാഷപ്പെടുത്തിയതു്). 'ഐതദാത്മ്യമിദം സർവ്വം' (1-ാമദ്ധ്യായം 1-ാം പദം 5-ാം സൂത്രത്തിലുദ്ധരിച്ചു പരിഭാഷപ്പെടുത്തിയതു്) 'ഇദം സർവ്വം യദയമാത്മാ'=ഉള്ളതെല്ലാം ഈ ആത്മാവാണ് (ബൃഹദാരണ്യകം 2-4-6).

## സൂത്രം 6. യാവദ്വികാരം തു വിഭാഗോ ലോകവത്.

(5-ാം സൂത്രത്തിലാരംഭിച്ച വാദം ഇവിടെ അവസാനിപ്പിക്കുന്നു.)

യാവത് = ഏതെങ്കിലും, വികാരം = രൂപാന്തരപരിണാമം, തു = നിശ്ചയമായിട്ട്, വിഭാഗഃ = ഭിന്നത അഥവാ വിശേഷകഥനം, ലോകവത് = ലോകത്തിലെ പോലെ.

വിവരണം:—രൂപാന്തര പരിണാമമായ ഏതും ഉത്ഭൂതമായതായി വിചാരിക്കപ്പെടണം. ആകാശവുംകൂടെ രൂപാന്തരപരിണാമമെന്ന് 'ഐതദാത്മ്യമിദം സർവ്വം'=ഈ സർവ്വത്തിൻെറയും സാരം ബ്രഹ്മമാകുന്നു എന്നു മുതലായ മേലുദ്ധരിക്കപ്പെട്ട ഭാഗങ്ങളിൽ നിന്നും വ്യക്തമാകുന്നുണ്ട്. എല്ലാ ഭൂതങ്ങളും ബ്രഹ്മത്തിൽനിന്നുത്ഭവിക്കുന്നതാണെങ്കിലും ആകാശവും വായുവും ഛാന്ദോഗ്യശ്രുതിയിൽ അഭിധാനംചെയ്ത

പറയപ്പെട്ടിട്ടില്ല; നേരെമറിച്ചു് അഗ്നിയും ജലവും ഭൂമിയും ബ്രഹ്മത്തിൽനിന്നുത്ഭവിച്ചതായി പൃഥക്കായിഅതിൽ വിവരിക്കപ്പെട്ടിട്ടുണ്ടു് (ഈ പാദത്തിലെ 1-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതി നോക്കുക). ആ വിശേഷകഥനം ലോകത്തിൽ സാധാരണ അനുഭവത്തിലുള്ള ഏതാദൃശസംഗതികളിൽ കാണപ്പെടുന്നതുപോലെയാണു്; ഉദാഹരണമായി ദേവദത്തനെന്ന പ്രത്യേകം ഒരാളിന്റെ എല്ലാ പുത്രന്മാരെയും അർത്ഥമാക്കാൻ അവരിൽ കുറെപേരുടെ പേരുമാത്രം പറയപ്പെടുന്നു. * വീണ്ടും വേറൊരു സംഗതിയും ആലോചിക്കേണ്ടതായുണ്ടു്. ജീവാത്മാവു്, ബുദ്ധി മുതലായതു് ആകാശത്തിൽനിന്നും വിഭിന്നവും അതേസമയം സ്വതന്ത്രവുമാണെന്നു് എല്ലാവരാലും സമ്മതിക്കപ്പെട്ടിരിക്കുന്നു. എന്നാലിപ്പോഴും ആകാശം സൃഷ്ടിക്കപ്പെടാത്തതും അതിനാൽ സർവ്വവ്യാപിയുമാണെങ്കിൽ അതു ജീവാത്മാവു് ബുദ്ധി മുതലായവയെ നിശ്ചയമായിട്ടും ഉപഗ്രഹിക്കും; ഈ മതം വിവേകബുദ്ധിക്കു പ്രതികൂലമാണു്.

സൂത്രം 7. ഏതേന മാതരിശ്വാ വ്യാഖ്യാതഃ.

(ഈ സൂത്രം ആകാശത്തെപോലെ വായുവും ബ്രഹ്മത്താൽ ബ്രഹ്മത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടതാണെന്നു് പറയുന്നു.)

ഏതേന = ഇതിനാൽ അതായതു് ഈ മാതിരിയുക്തിവാദത്താൽ, മാതരിശ്വാ = വായു, വ്യാഖ്യാതഃ = വ്യാഖ്യാനിക്കപ്പെടുന്നു.

വിവരണം:— മേൽപറയപ്പെട്ട ആകാശത്തിന്റെ ഉത്ഭവവിവരണത്താൽ വായുവിന്റെ ഉത്ഭവവും വിവരിക്കപ്പെടുന്നു.

ആകാശത്തിന്റെയും വായുവിന്റെയും സൃഷ്ടി ഒരേ വിധംതന്നെ നിരുപിക്കപ്പെടേണ്ടതാണു്; എന്തുകൊണ്ടെന്നാൽ ആകാശത്തിന്റെ സൃഷ്ടിക്കെതിരായി മേൽപുറപ്പെട്ട

* ഛാന്ദോഗ്യോപനിഷത്തു് ആകാശത്തെയും വായുവിനെയും കഥനം വിട്ടതാണു്; എന്തുകൊണ്ടെന്നാൽ രൂപമുള്ള മൂന്നുഭൂതങ്ങളുടെ സൃഷ്ടിക്രമമാണു് ആ ശ്രുതി നിർവ്വചിക്കാനുദ്ദേശിച്ചതു്.

വിച്ച ആക്ഷേപംതന്നെ വായുവിന്റെ സൃഷ്ടിക്കെതിരായിട്ടം പുറപ്പെടുവിക്കാം.

സൂത്രം 8. അസംഭവസ്തു സതോ/നുപപത്തേഃ

(ഈ സൂത്രം ബ്രഹ്മത്തിനുത്ഭവമില്ലെന്നു കഥിക്കുന്നു, എന്തെന്നാൽ അതു് യുക്തിവാദത്താൽ തെളിയിക്കപ്പെട്ടില്ല, ശ്രുതിസ്പഷ്ടമായി പറയുന്നതുമില്ല.)

അസംഭവഃ=ഉത്ഭവമില്ല, അതായതു് സൃഷ്ടിയില്ലാ, തു= എന്നാൽ, സതഃ = 1-ാമദ്ധ്യായം 1-ാംപാദം 5-ാംസൂത്രത്തിലു ദ്ധരിക്കപ്പെട്ട ഛാന്ദോഗ്യശ്രുതിയിൽ സൂചിതമായ സത്യ നം നിത്യനുമായ ബ്രഹ്മത്തിനു്, അനുപപത്തേഃ = അതു് അയുക്തമായതുകൊണ്ടു്.

വിവരണം:—എന്നാൽ ബ്രഹ്മത്തിനു് ഉത്ഭവമില്ല, ബ്രഹ്മം സദൈവനിത്യമാണു്; എന്തെന്നാൽ അപ്രകാരമുള്ള ഉൽപത്തി ഏതെങ്കിലും വിധത്തിലുള്ള തെളിവിനാൽ സമത്ഥിക്കപ്പെടാൻ കഴിയുന്നതല്ല. ശ്രുത്യനുസരേണ ബ്രഹ്മം കേവലനും നിത്യനും ഏകനുമായതുകൊണ്ടു ബ്രഹ്മം ഉൽപ ത്തിരഹിതനാണു്. ബ്രഹ്മോൽപത്തി ഊഹിക്കുന്നപക്ഷം ബ്രഹ്മം നിത്യനാണെന്നു പറയപ്പെടാൻ പാടില്ല; അതുകൊ ണ്ടു് അപ്രകാരമുള്ള ഊഹം ശ്രുതിവിരുദ്ധമാണു്. അതു് യുക്തിവാദത്തിനും വിപരീതമാണു്; എന്തെന്നാൽ അപ്ര കാരമുള്ള ഒരു ഉൽപത്തി സ്വീകരിക്കുന്നതായാൽ ആ ഉൽപ ത്തിയുടെ ഉൽപത്തിസ്ഥാനത്തിന്റെ പ്രശ്നം ഉദിക്കുന്നു; അപ്പോൾ വീണ്ടും ആ മൂലത്തിന്റെ മറെറാരു കാരണം,ഇങ്ങ നെ തുടന്നു പോകുന്നു; ഇപ്രകാരം ഒരു നിണ്ണയപ്രാപ്തി കൂടാതെ ഒരുവാദം അനന്തമായി അനുവത്തിക്കപ്പെടാം.

സൂത്രം 9. തേജോ/തസ്തഥാഹ്യാഹ

(ഇതും താഴെവരുന്ന മൂന്നു സൂത്രങ്ങളും അഗ്നി, ജലം, ഭൂമി എന്ന മൂന്നു ഭൂതങ്ങളും ബ്രഹ്മത്തിൽനിന്നും നേരിട്ടു സൃഷ്ടിക്കപ്പെട്ടില്ലെന്നുള്ള പ്രതിജ്ഞയെ സ്വീകരിക്കയും 13-ാം സൂത്രം ഈവാദത്തെ നിഷേധിക്കയും ചെയ്യുന്നു.)

തേജഃ = ചൂടു അഥവാ അഗ്നി, അതഃ= ഇതിൽനിന്നും അതായതു് 7-ാംസൂത്രത്തിൽ മുൻപറയപ്പെട്ട വായുവിൽ

നിന്നു്, തഥാ = അപ്രകാരം, ഹി = എന്തുകൊണ്ടെന്നാൽ, ആഹ = പറയുന്നു.

വിവരണം:— അഗ്നി വായുവിൽനിന്നുത്ഭതമായെന്നു വാദിക്കപ്പെടാം, എന്തെന്നാൽ ശ്രുതി അതുതന്നെ പറയുന്നു അഗ്നി ബ്രഹ്മത്താൽ ബ്രഹ്മത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടെന്നു ഛാന്ദോഗ്യശ്രുതി പറയുന്നെങ്കിലും (1-ാമദ്ധ്യായം 1-ാം പാദം 5-ാംസൂത്രത്തിൽ ഛാന്ദോഗ്യത്തിൽനിന്നുദ്ധരിക്കപ്പെട്ടതു നോക്കുക), അതു് വായുവിൽനിന്നും സൃഷ്ടിക്കപ്പെട്ടെന്നു് തൈത്തിരീയശ്രുതി പറയുന്നു (ഈ പാദത്തിലെ 2-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു നോക്കുക).

[രണ്ടു സൂത്രങ്ങളുടെയും സ്വാംഗത്യം 13-ാം സൂത്രത്തിൽ നല്കപ്പെടുന്നു.]

### സൂത്രം 10. ആപഃ

(ജലത്തെപ്പററിയും അതേവിധം പറയപ്പെടാം)

വിവരണം:— അപ്രകാരം തന്നെ അനുക്രമഗതിയിൽ ജലം അഗ്നിയിൽനിന്നും സൃഷ്ടിപ്പിക്കപ്പെട്ടു. സംബന്ധത്തിനു ഈ പാദത്തിൽ 2-ാം സൂത്രത്തിലുദ്ധരിച്ചു് പരിഭാഷപ്പെടുത്തപ്പെട്ടഭാഗത്തുള്ള തൈത്തിരീയശ്രുതിയിലെ 'അഗ്നേരാപഃ' എന്നവചനം നോക്കുക. കൂടാതെ ഇതും നോക്കുക:— 'തത്തേജ ഐക്ഷത ബഹു സ്യാം പ്രജായേയേതി തദപോƒ സൃജത' = ഞാൻ ബഹുക്കളായി ഭവിക്കട്ടെ, ഞാൻ എന്നെ തന്നെ വിസ്കൃതമാക്കട്ടെ എന്നു അഗ്നി, ഇച്ഛിച്ചു, അപ്രകാരം അവൻ ജലത്തെ സൃഷ്ടിച്ചു (ഛാന്ദോഗ്യം 6-2-3).

### സൂത്രം 11. പൃഥിവീ

(അതുതന്നെ പൃഥിവിയെപ്പററിയും പറയപ്പെടാം)

പൃഥിവീ = ഭൂതവസ്തുവായ ഭൂമി.

വിവരണം:—അപ്രകാരം തന്നെ അനുക്രമഗതിയാൽ പൃഥിവിജലത്തിൽനിന്നും സൃഷ്ടിപ്പിക്കപ്പെട്ടു. സംബന്ധത്തിനു് ഈ പാദത്തിൽ 2-ാം സൂത്രത്തിലുദ്ധരിച്ചു് പരിഭാഷപ്പെടുത്തപ്പെട്ട ഭാഗത്തുള്ള തൈത്തിരീയശ്രുതിയിലെ 'അദ്ഭ്യഃ പൃഥിവീ' എന്നവചനം നോക്കുക. കൂടാതെ ഇതും നോക്കുക:—താ ആപ ഐക്ഷന്ത ബഹ്വ്യഃ സ്യാമ പ്രജായേമഹീ

നി താ അന്നമസൃജത' = ഞാൻ പെരുക്കളായി ഭവിക്കട്ടെ, ഞാൻ എന്നെ തന്നെ വിസ്തൃതമാക്കട്ടെ എന്നു് ആ ജലം ഇച്ഛിച്ചു്, അപ്രകാരം അവൻ അന്നത്തെ—ഭൂതവസ്തുവായ പൃഥിവിയെന്നത്ഥമാക്കീട്ടു്—സൃഷ്ടിച്ചു (ഛാന്ദോഗ്യം 6-2-3).

സൂത്രം 12. പൃഥിവ്യധികാരരൂപശബ്ദാന്തരേഭ്യഃ

(11-ാം സൂത്രത്തിൽ പുറപ്പെടുവിച്ച വാദാലംബനമായി ഒരു യുക്തി ഉപന്യസിക്കുന്നു.)

പൃഥിവീ = ഭൂമി, അധികാരരൂപശബ്ദാന്തരേഭ്യഃ— അധികാരാത് = അദ്ധ്യായത്തിലെ സംവാദവിഷയമാകകൊണ്ടു്, രൂപാത് = രൂപ നിർദ്ദേശം കൊണ്ടു്, ശബ്ദാന്തരാത്=മറെറാരുശ്രുതി അപ്രകാരം പറയുന്നതുകൊണ്ടു്

വിവരണം: — മുൻ 11-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ഛാന്ദോഗ്യശ്രുതിവാക്യത്തിൽ 'അന്നം' എന്നപദം മഹാഭൂതമായ ഭൂമിയെന്ന അത്ഥത്തിലുപയോഗിക്കപ്പെട്ടിട്ടുണ്ടു്; എന്തുകൊണ്ടെന്നാൽ(1)ആ അദ്ധ്യായത്തിലെ സംവാദവിഷയം പഞ്ചമഹാഭൂതങ്ങളുടെ സൃഷ്ടിയെപ്പററിയാണു് അല്ലാതെ അന്നം മുതലായ പിന്നീടുണ്ടായ വല്ല വസ്തുവിനെയൊ മിശ്രിതദ്രവ്യത്തെയൊപററിയല്ലാ (2) അതിൽ പറയപ്പെട്ട അന്നത്തിൻെറ കൃഷ്ണവണ്ണവിവരണം അതു പൃഥിവിയെ അത്ഥമാക്കുന്നെന്നു സൂചിപ്പിക്കുന്നു, (3) മറെറാരു ശ്രുതി (തൈത്തിരീയം) പൃഥിവി ജലത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടെന്നു് സ്പഷ്ടമായി കഥിക്കുന്നു (മേൽ 2-ാംസൂത്രത്തിൽ തൈത്തിരീയത്തിൽനിന്നും ഉദ്ധരിച്ചിട്ടുള്ള ഭാഗവും അതിൻെറ പരിഭാഷയും നോക്കുക).അന്നമെന്നപദത്താൽ പ്രതിപാദിക്കപ്പെട്ട പൃഥിവിയുടെ വണ്ണവിവരണത്തിനു ഈശ്രുതി നോക്കുക:— 'യദഗ്നേ രോഹിതം രൂപം തേജസസ്തദ്രൂപം യച്ഛുക്ലം തദപാം യത് കൃഷ്ണം തദന്നസ്യ, = അഗ്നിയുടെ ചുവപ്പുനിറം ആദിധാതുവായ അഗ്നിയുടെതും വെളുപ്പു് ആദിജലത്തിൻെറയും കറുപ്പു് അന്നത്തിൻെറയും (ആദിപൃഥിവിയെന്നത്ഥമായിട്ടു്) ആകുന്നു (ഛാന്ദോഗ്യം 6-4-1).

സൂത്രം 13. തദഭിദ്ധ്യാനാത്തു തല്ലിംഗാത് സഃ

(9-ാം സൂത്രത്തിൽ പുറപ്പെടുവിച്ചവാദം ഇപ്പോൾ നിഷേധിക്കപ്പെടുന്നു.) തത് = തസ്യ = അവൻെറ അതായതു് ബ്രഹ്മത്തിൻെറ, അഭിദ്ധ്യാനാത്= സങ്കല്പാത്=സങ്കല്പത്താൽ അല്ലെങ്കിൽ ഇച്ഛയാൽ; തദഭിദ്ധ്യാനാത് = അവൻെറ ഇച്ഛാശക്തി വ്യാപാരം ഹേതുവായിട്ടു്, തു = എന്നാൽ, തല്ലിംഗാത് = വിശേഷജ്ഞാനലക്ഷണം ഹേതുവായിട്ടു് അതായതു് ബ്രഹ്മത്തെ വ്യതിരക്തമായി നിർദ്ദേശിക്കുന്നതായ വചനം ഹേതുവായിട്ടു്, സഃ =അവൻ അതായതു് പരമേശ്വരൻ അഥവാ ബ്രഹ്മം

വിവരണം:—പഞ്ചമഹാഭൂതങ്ങളിൽ ഓരോന്നും അതിനടുത്തതിനെ സൃഷ്ടിച്ചെന്നു് ഛാന്ദോഗ്യശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നെങ്കിലും(10-ം 11-ം സൂത്രങ്ങളിൽ ഛാന്ദോഗ്യശ്രുതിയിൽനിന്നുദ്ധരിച്ചവ നോക്കുക),പരമാത്മാവായ പരമേശ്വരൻ തന്നെയാകുന്നു വാസ്തവമായ സൃഷ്ടികർത്താവു്; എന്തുകൊണ്ടെന്നാൽ ബ്രഹ്മത്തിൻെറ ഇച്ഛാശക്തി വ്യാപാരംകൊണ്ടു് ബ്രഹ്മം ഈ ജഗത്തു് സൃഷ്ടിച്ചെന്നു ശ്രുതി ഘോഷിക്കുന്നു, കൂടാതെ ബ്രഹ്മം തന്നെ അവയുടെ അന്തർഭാഗത്തുനിന്നും ചേഷ്ടിച്ചു് അവയെ ആകാംക്ഷിതവസ്തുവാക്കി പരിണമിപ്പിച്ചെന്നും തൻെറ ഉദ്ദേശസാദ്ധ്യത്തിനു് ഉപസൃഷ്ടസാധനമൊന്നും ഉപയോഗിച്ചിട്ടില്ലെന്നും പ്രദർശിപ്പിക്കുന്ന ശ്രുതിവാക്യങ്ങളുമുണ്ടു്. ഭൂതങ്ങൾ ജഡമായതുകൊണ്ടു് അവയ്ക്കു് സൃഷ്ടിശക്തിയില്ല; ഭൂതങ്ങൾ ഓരോന്നും പിന്നാലെയുള്ളവയെ സൃഷ്ടിച്ചെന്ന വിവരണത്താൽ ഛാന്ദോഗ്യശ്രുതി അർത്ഥമാക്കുന്നതു് ബ്രഹ്മം തന്നെ അവയുടെ അന്തർഭാഗത്തുനിന്നും ചേഷ്ടിച്ചു് ആ എല്ലാഭൂതങ്ങളുടെയും യഥാർത്ഥസ്രഷ്ടാവായിരുന്നു എന്നാണെന്നുള്ളതു് ബൃഹദാരണ്യകത്തിലെ താഴെ ഉദ്ധരിക്കപ്പെടുന്ന ഭാഗത്തുനിന്നും ബോദ്ധ്യപ്പെടുന്നതാണു്. ബ്രഹ്മത്തിൻെറ ഇച്ഛാശക്തിവ്യാപാരത്തിനു് ഈ ശ്രുതി നോക്കുക:—സോ/കാമയത ബഹു സ്യാം പ്രജായേയേതി' (1ാമദ്ധ്യായം 1-ാം പാദം 17-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു നോക്കുക.) ബ്രഹ്മഭൂതങ്ങളുടെ, ഉദാഹരണമായി

അഗ്നിയുടെ അന്തർഭാഗത്തുനിന്നും ചേഷ്ടിച്ചു് അവയുടെ അധിഷ്ഠാതാവാകുന്നെന്നുള്ള വചനങ്ങൾക്ക ഈശ്രുതി നോക്കുക:—'യോഽഗ്നൗതിഷ്ഠന്നഗ്നേരന്തരോ യമഗ്നിർന വേദ യസ്യാഗ്നിഃ ശരീരം യോഽഗ്നിമന്തരൊ യമയത്യേഷത ആത്മാന്തര്യാമ്യമൃതഃ'= യാതൊരുവൻ അഗ്നിസ്ഥിതനായി അഗ്നിയിൽനിന്ന വ്യതിരിക്തനായിരിക്കുന്നു, യാതൊരു വനെ അഗ്നി അറിയുന്നില്ല, യാതൊരുവൻെറ ശരീരം അഗ്നി യാകുന്നു, യാതൊരുവൻ അന്തര്യാമിയായിരുന്നു് അഗ്നിയെ നിയമനം ചെയ്യുന്നു അവനാണു് നിന്നാൽ പൃഷ്ടനായ അമൃതനും അന്തര്യാമിയുമായ ആത്മാവു് (പരമാത്മാവു), (ബൃഹദാരണ്യകം 3-7-5).

അപ്രകാരം തന്നെ മററു ഭൂതധാതുക്കളെ സംബന്ധിച്ചു് ഏതാദൃശവാക്യങ്ങൾക്കു് അതേ ശ്രുതിയിൽ അതേ അദ്ധ്യായ ത്തിൽ അതേ ഭാഗത്തു് 3-4-7-12 ഈ വാക്യങ്ങൾ നോക്കുക.

## സൂത്രം 14. വിപര്യയേണ തു ക്രമോഽത ഉപപദ്യതേ ച

(പഞ്ചഭൂതങ്ങളുടെ വിലയനക്രമം വർണ്ണിക്കപ്പെടുന്നു.)

വിപര്യയേണ = വിപരീതക്രമത്തിൽ, തു = വാസ്തവ ത്തിൽ, ക്രമഃ = (വിലയന)ക്രമം, അതഃ = സൃഷ്ടിയുടേതിൽ നിന്നും, ഉപപദ്യതെ ച = യുക്തിവാദം കൊണ്ടു തെളിയുന്ന അഥവാ യുക്തിയുക്തവുമാണു്.

വിവരണം:— ഭൂതങ്ങളുടെ വിലയനക്രമം അവയുടെ സൃഷ്ടിക്രമത്തിനു വിപരീതമാണു്; കൂടാതെ എല്ലാമിശ്രണ വസ്തുക്കളും അവയുടെ ഘടകാവയവങ്ങളായി പ്രലയിക്കുന്നു എന്നതു് യുക്തിയുക്തവുമാണു്. പ്രമാണത്തിനു ഈ സ്മൃതി നോക്കുക:—'ജഗത് പ്രതിഷ്ഠാ ദേവർഷി പൃഥിവ്യപ്സു പ്രലീയതെ, ജ്യോതിരപ്സ്വാപഃ പ്രലീയന്തേ ജ്യോതിർവായൗ പ്രലീയതെ' = അല്ലയോ ദേവർഷി, ജഗത്തിൻെറ പ്രതി ഷ്ഠാനമായ പൃഥിവി ജലമായി ലയിക്കുന്നു, ജലം അഗ്നി യായും അഗ്നി വായുവായും വിലയിക്കുന്നു.

## സൂത്രം 15. അന്തരാ വിജ്ഞാനമനസീ ക്രമേണ തല്ലിംഗാദിതി ചേന്നാവിശേഷാത്.

(പഞ്ചഭൂതങ്ങൾ ബ്രഹ്മത്തിൽനിന്നു സൃഷ്ടമെന്നുള്ളതിനവേറൊരാക്ഷേപം പുറപ്പെട്ടുവിച്ചു നിഷേധിക്കുന്നു.)

അന്തരാ = മദ്ധ്യേസ്ഥിത, വിജ്ഞാനമനസീ = ഇന്ദ്രിയങ്ങളും മനസ്സും, ക്രമേണ = മുറയനുസരിച്ചു്, തല്ലിംഗാത് = അതിലേക്കു് ശ്രുതിയിൽ നിർദ്ദേശമുള്ളതുകൊണ്ടു്, ഇതി ചേത് = എന്നാണെങ്കിൽ; ന = അല്ല അതായതു് ആക്ഷേപം വഹിക്കത്തക്കതല്ല, അവിശേഷാത് = ഭൂതങ്ങളുടെ സൃഷ്ടിയെപ്പററി ശ്രുതിയിൽ വിശേഷമായൊന്നും പറയപ്പെട്ടിട്ടില്ലാത്തതുകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവുമതിന്റെ മറുപടിയുമായി രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം അന്തരാ വിജ്ഞാനമനസീ ക്രമേണ തല്ലിംഗാത് എന്നും മറുപടി ന, അവിശേഷാത് എന്നുമാണു്.

വിവരണം:—പരമാത്മാവിനും ഭൂതങ്ങൾക്കും മദ്ധ്യേ ഇന്ദ്രിയങ്ങളേയും മനസ്സിനേയും പററി ശ്രുതിയിൽ നാമനിർദ്ദേശമുണ്ടു്, അതുകൊണ്ടു് ആകാശവും മററു ഭൂതങ്ങളും ബ്രഹ്മത്തിൽനിന്നും സൃഷ്ടിക്കപ്പെടുകയും ബ്രഹ്മത്തിൽ അന്തർധാനം ചെയ്കയും ചെയ്യുന്നവയാണെന്നു വിചാരിക്കപ്പെടാൻ പാടില്ലെന്നും അനുക്രമമുറയനുസരിച്ചു് മനസ്സ് ഇന്ദ്രിയങ്ങൾ ഇവയാൽ സൃഷ്ടിക്കപ്പെട്ടു് അവയിൽ തിരോഭവിക്കുന്നതാണെന്നു വിചാരിക്കപ്പെടണമെന്നും അതിലേക്കു ശ്രുതിയിൽ നിർദ്ദേശമുണ്ടെന്നും വാദിക്കപ്പെടാം. ഈ വാദം യുക്തിയുക്തമല്ല, എന്തെന്നാൽ ഈ ഭൂതങ്ങളുടെ സൃഷ്ടിയെപ്പററി ശ്രുതിയിൽ വിശേഷമായിട്ടൊന്നും പറയപ്പെട്ടിട്ടില്ല;—മനസ്സും ഇന്ദ്രിയങ്ങളും ഭൂതങ്ങളും എല്ലാം നിശ്ശേഷം ബ്രഹ്മത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടതാണെന്നു് അതിൽ പറയപ്പെട്ടിട്ടുണ്ടു്.

സൂചിതമായ ശ്രുതിക ഇതു നോക്കുക:—'ഏതസ്മാജ്ജായതേ പ്രാണോ മനഃ സർവേന്ദ്രിയാണി ച, ഖം വായുർജ്യോതിരാപശ്ച പൃഥിവീ വിശ്വധാരിണീ'= ഇതിൽ അതായതു്

പരമാത്മാവിൽനിന്നും പ്രാണനും മനസ്സും ജ്ഞാനകർമ്മേന്ദ്രിയകരണങ്ങളുമെല്ലാം അകാശവും വായുവും അഗ്നിയും ജലവും വിശ്വധാരിണിയായ ഭൂമിയും സൃഷ്ടിക്കപ്പെട്ടിട്ടുണ്ട് (മുണ്ഡകോപനിഷത് 2-1-3). ഇതു് കരണങ്ങളുടേയും ഭൂതങ്ങളുടേയും ഒരു ക്രമകഥനം മാത്രമാണ്; അല്ലാതെ അവയുടെ ഉൽപത്തി ക്രമത്തെപ്പററിയുള്ള കഥനമല്ല.

സൂത്രം 16. ചരാചരവ്യപാശ്രയസ്തു സ്യാത്തദ്വ്യപദേശോഭാക്തസ്തദ്ഭാവഭാവിത്വാത്

[ജീവാത്മാവിൻെറ സ്വഭാവം പ്രതിപാദനത്തിനു ഉപന്യസിക്കപ്പെടുന്നു]

ചരാചരവ്യപാശ്രയഃ = ചരവും അചരവുമായ ശരീരങ്ങളെ സംബന്ധിച്ചു്, തു = വാസ്തവത്തിൽ, സ്യാത് = ആയിത്തീരുന്നു, തദ്വ്യപദേശഃ=ആ കഥനം അതായതു് ജീവാത്മാക്കളുടെ ജനനമരണങ്ങളെന്ന സാധാരണജനോക്തി, ഭാക്തഃ = ഗൗണ അഥവാ ആലങ്കാരിക അതായതു് ശബ്ദാർത്ഥമല്ല, തദ്ഭാവഭാവിത്വാത് =(തദ്ഭാവെ= അതിൻെറ അതായതു് ശരീരത്തിൻെറ അസ്തിത്വത്തിൽ, ഭാവിത്വാത് =ആശ്രയിച്ചിട്ട്.)

വിവരണം:—ജീവാത്മാവിൻെറ ജന്മവൃദ്ധിജരാമൃത്യുവെന്നു ജനോക്തി വാസ്തവത്തിൽ ആലങ്കാരികവും അതു ഗ്രഹിക്കുന്ന ചരവും അചരവുമായ ശരീരങ്ങളെ ലക്ഷീകരിക്കുന്നതുമാകുന്നു. ജനനമരണങ്ങൾ ആത്മാവിൻെറതല്ല, എന്നാൽ ശരീരത്തോടുള്ള അതിൻെറ സംഗമം ഹേതുവായിട്ടുമാത്രം അപ്രകാരമെന്നു തോന്നുന്നതാണ്. അതായതു് ജനനമരണങ്ങളനുഭവിക്കുന്നതു ശരീരം മാത്രമാണ് അല്ലാതെ ആത്മാവല്ല.

സൂത്രം 17. നാത്മാ ശ്രുതേർനിത്യത്വാച്ച താഭ്യഃ.

[ജീവാത്മാവിൻെറ മുഖ്യഗുണധർമ്മങ്ങളെപ്പററയുള്ള പ്രതിപാദനം തുടരുന്നു.]

ന = അല്ല, ആത്മാ = ആത്മാവ്, അശ്രുതേഃ = ശ്രുതിയിൽ പറയപ്പെടാത്തതുകൊണ്ടു്, നിത്യത്വാത് ച = അതി

ന്റെ നിത്യതഹേതുവായിട്ടും, താഭ്യഃ = അവയിൽനിന്നും അതായതു് ശ്രുതിയനുസരിച്ചു്.

വിവരണം:—ആത്മാവിനു ജന്മമില്ല, എന്തെന്നാൽ ശ്രുതിയിൽ അതേപ്പററി കഥനം ചെയ്യപ്പെട്ടിട്ടില്ലാ കൂടാതെ ശ്രുതിയനുസരിച്ചു് ആത്മാവു് നിത്യനമാണു്. ശ്രുതിയനുസരിച്ചു ജീവാത്മാവിൻെറ നിത്യത്വത്തിനു് ഇതു നോക്കുക:—'ജീവാപേതം വാവ കിലേദം മ്രിയതേ ന ജീവോ മ്രിയതെ' = ആത്മാവു വേർപെട്ടുപോകുമ്പോൾ മരിക്കുന്നതു ഈ ശരീരമണു്, എന്നാൽ ജീവാത്മാവു് മരിക്കുന്നില്ല (ഛാന്ദോഗ്യം 6-11-3). ഇതുംനോക്കുക:—'ന ജായതെ മ്രിയതേ വാ വിപശ്ചിത്' = പ്രാജ്ഞൻ (അതായതു് ആത്മാവു്) ജനിക്കുന്നതുമില്ല മരിക്കുന്നതുമില്ല (കഠോപനിഷത് 1-2-18.)

**സൂത്രം 18. ജ്ഞോƒതഏവ.**

(ജീവാത്മാവിൻെറ യഥാൎത്ഥ സ്വഭാവത്തെപ്പററിയുള്ള പ്രതിപാദനം തുടരുന്നു.)

ജ്ഞ = ബുദ്ധിമത്, അതഏവ = അതുകൊണ്ടുതന്നെ അതായതു് അതേ കാരണത്താൽ.

വിവരണം:—ജീവാത്മാവിനു് സ്വബോധം ഉണ്ടു്, അതുകൊണ്ടു് അതു ബുദ്ധിമത്താണു്. ജീവാത്മാവു് ചൈതന്യസ്വരൂപമാകുന്നു, വാസ്തവത്തിൽ ജനനമോ മരണമോ അനുഭവിക്കുന്നതുമില്ല.

**സൂത്രം 19. ഉത്ക്രാന്തിഗത്യാഗതീനാം.**

(ജീവാത്മാവിൻെറ സ്വഭാവത്തെപ്പററിയുള്ള പ്രതിപാദനം തുടരുന്നു.)

ഉത്ക്രാന്തി = ബഹിർഗമനം; ഉത്ക്രാന്തിഗത്യാഗതീനാം = (ഉത്ക്രാന്തിഃ, ഗതി, അഗതി, താസാം ശ്രവണാത്) ബഹിർഗമനവും, ഗമനവും പ്രത്യാഗമനവും ശ്രുതിയിൽ വിവരിക്കപ്പെട്ടിരിക്കകൊണ്ടു്.

വിവരണം:—ജീവാത്മാവിൻെറ ഗതികൾ അതായതു് ശരീരത്തിൽനിന്നുള്ള അതിൻെറ ബഹിർഗമനം, ഇഹലോകത്തിൽനിന്നുള്ള ഗമനം, ഇഹലോകത്തിലേക്കുള്ള പ്രത്യാഗമനം, ഇവയുടെ ശ്രുതിവിവരണത്തിൽനിന്നും അറിയ

പ്പെടുന്ന പ്രകാരം ജീവാത്മാവു് അതിസൂക്ഷ്മവും സർവ്വവ്യാപ്തിരഹിതവുമാകുന്നു

ജീവാത്മാവിന്റെ ഉൽക്രാന്തിക്കു ഇതു നോക്കുക:— 'തേന പ്രദ്യോതനേന ഏഷ ആത്മാ നിഷ്ക്രാമതി ചക്ഷുഷൊ വാ മൂർദ്ധ്നോ വാ അന്യേഭ്യോ വാ ശരീരദേശേഭ്യഃ'= പ്രകാശിതമായ മാർഗ്ഗദ്വാരാ ഈ ആത്മാവു് അക്ഷിയിൽക്കൂടെയൊ അല്ലെങ്കിൽ ശിരസ്സിൽക്കൂടെയൊ അഥവാ ശരീരാന്യഭാഗങ്ങളിൽക്കൂടെയൊ നിർഗമിക്കുന്നു (ബൃഹദാരണ്യകം. 4-4-2). 'സ യദാസ്മാച്ഛരീരാദുത്ക്രാമതി സ ഹൈവൈതൈഃ സർവ്വൈരുത്ക്രാമതി' = അവൻ ഈ ശരീരത്തിൽനിന്നും ഉൽക്രമിക്കുമ്പോൾ അവൻ ഈ എല്ലാ (ഇന്ദ്രിയങ്ങൾ) സഹിതം നിർഗമിക്കുന്നു. (കൗഷീതകി 3-4) ഇഹലോകത്തിൽ നിന്നും നിർഗമിക്കുന്നതിനു ഇതു നോക്കുക:—'യെ വൈ കെചനാസ്മാല്ലോകാത് പ്രയന്തി ചന്ദ്രമസമേവ തെ സർവ്വെ ഗച്ഛന്തി' = ഈ ലോകത്തിൽനിന്നും പ്രയാണം ചെയ്യുന്നവരെല്ലാം ചന്ദ്രമണ്ഡലത്തേക്കു ഗമിക്കുന്നു (കൗഷീതകി 1-2.) പ്രത്യാഗമനത്തിനു ഇതു നോക്കുക:—'തസ്മാല്ലോകാത് പുനരേത്യസ്മൈ ലോകായ കർമ്മണേ' = (ആത്മാവു്) ആ ലോകത്തിൽനിന്നും ഇഹലോകത്തിലേക്കു കർമ്മത്തിനായിക്കൊണ്ടു വീണ്ടും വരുന്നു (ബൃഹദാരണ്യക 4-4-6).

സൂത്രം 20. സ്വാത്മനാ ചോത്തരയോഃ.

(19-ാം സൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു.)

സ്വാത്മനാ ച = കർത്താവിനോടു അതായതു് ആത്മാവിനോടു സ്പഷ്ടമായിട്ടും, ഉത്തരയോഃ = ഒടുവിലത്തെ രണ്ടിനു അതായതു് മുൻസൂത്രത്തിൽ പറയപ്പെട്ടപ്രകാരം ഗമനത്തിനും പ്രത്യാഗമനത്തിനും.

വിവരണം:—പ്രഥമഗതി അതായതു് ശരീരത്തിൽനിന്നുള്ള ബഹിർഗമനം, ഉദ്യോഗത്തിൽനിന്നും പിരിച്ചുവിട്ട ഒരുവന്റെ സ്ഥിതിപോലെ, ഒരു നിയതവ്യാപാരാനുഷ്ഠാനത്തിന്റെ വിച്ഛേദമെന്നുമാത്രം അർത്ഥമാക്കാമെങ്കിലും 19-ാം സൂത്രത്തിൽ പറയപ്പെട്ട ഒടുവിലത്തെ രണ്ടു

ഗതികളുടെയും വ്യാപാരങ്ങൾ അതായത് ചന്ദ്രമണ്ഡലത്തിലേക്ക ഗമിക്കുന്നതും അവിടുന്ന് പ്രത്യാഗമിക്കുന്നതും സ്പഷ്ടമായിട്ടും കർത്താവായ ആത്മാവിനോടു നേരിട്ടു സംബന്ധപ്പെട്ടിരിക്കകൊണ്ടു, ജീവാത്മാവ് അതിസൂക്ഷ്മവും സർവ്വവ്യാപ്തിരഹിതവുമാകുന്നു.

## സൂത്രം 21. നാണുരതച്ഛ്റുതേ രിതി ചേന്നേതരാധികാരാത്.

(19-ാം സൂത്രത്തിനു ഒരാക്ഷേപം പുറപ്പെടുവിച്ചു നിഷേധിക്കുന്നു.)

ന അണുഃ = അണുവല്ല, അതത് = അതല്ല (അന്യഥാ), ശ്രുതേഃ = ശ്രുതിയിൽ പറയപ്പെട്ടിരിക്കകൊണ്ടു്, ഇതി ചേത് = എന്നാണെങ്കിൽ; ന = അല്ല—ആവാദം ശരിയല്ല, ഇതര = ജീവേതര = ജീവാത്മാവിൽനിന്നുമന്യൻ—പരമാത്മാവ്, അധികാരാത് = അദ്ധ്യായത്തിൽ ഈ ഭാഗത്തിലെ പ്രതിപാദവിഷയത്തിൽനിന്നും.

(ഈ സൂത്രത്തിലൊരാക്ഷേപവും അതിനുസമാധാനവുമുണ്ടു്. ആക്ഷേപം ന അണുഃ അതച്ഛ്റുതേഃ ഇതിചേത് എന്നും സമാധാനം ന, ഇതരാധികാരാത് എന്നുമാണു്.)

വിവരണം:— ഒരു ശ്രുതിയിൽ അന്യഥാ കഥിക്കപ്പെട്ടിരിക്കകൊണ്ടു് ജീവാത്മാവു് അണുവല്ലെന്നു് വാദിക്കപ്പെടുന്നെങ്കിൽ, അപ്പോൾ സമാധാനം ആ ശ്രുതികഥനം ജീവാത്മാവിനെ അല്ല പുനശ്ച ആ ശ്രുത്യദ്ധ്യായഭാഗത്തിലെ പ്രതിപാദവിഷയമായ പരമാത്മാവിനെ അധികരിച്ചാകകൊണ്ടു് ആ പക്ഷം ശരിയല്ലെന്നാണു്.

ഇവിടെ സൂചിതമായതു് ബൃഹദാരണ്യകത്തിൽ 4-ാമദ്ധ്യായത്തിലുള്ള ഭാഗമാണു്. അതിൽ 3-7ൽ ജീവാത്മാവിനെപ്പററി ഈ വചനങ്ങളാൽ ശ്രുതി ആരംഭിക്കുന്നു:— "യോഽയ വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ" = ഈ വിജ്ഞാനമയൻ യാതൊരുവനോ അവനാണു് ഹൃദയാന്തർഭാഗത്തു് ജ്യോതിസ്സായിരുന്നു് ഇന്ദ്രിയദ്വാരാ വ്യാപരിക്കുന്നതു്. പിന്നീടു് ഉടനെ വിഷയം ജീവാത്മാവിൽനിന്നും പരമാത്മാവിലേക്കു് (അദ്ധ്യായം 4-4-13)

ഈ വചനങ്ങളോടുകൂടെ മാററപ്പെടുന്നു:—"യസ്യാനുവിത്തഃ പ്രതിബുദ്ധ ആത്മാ" = യാതൊരുവനാൽ പരമാത്മാവു് അറിയപ്പെടുകയും പ്രത്യക്ഷീകരിക്കയും ചെയ്യപ്പെട്ടിട്ടുണ്ടു്; ഈ രണ്ടാമത്തെ സംഭാഷണവിഷയമദ്ധ്യായാണു് ആക്ഷേപത്തിനു് ഹേതുവായ കഥനമിരിക്കുന്നതു്, അതിപ്രകാരമാണു് തുടങ്ങുന്നതു്:—"മഹാൻ അജ ആത്മാഽജരോഽമരോഽമൃതോഽഭയോ ബ്രഹ്മ"=ഈ മഹത്തായ ജന്മരഹിതനും അജരനും അമരനും അമൃതനും അഭയനുമായ ആത്മാവു് ബ്രഹ്മമാണു്. അതുകൊണ്ടു് ശ്രുതി പരമാത്മാവിനെയാണു് മഹാൻ ആത്മാവെന്നു് അഭിധാനം ചെയ്യുന്നതു് അല്ലാതെ പരിച്ഛേദയുക്തനായ ജീവാത്മാവിനെയല്ല; കൂടാതെ ജീവാത്മാവു് അണുവാണെന്ന തത്ത്വത്തിനെതിരായി ശ്രുതിയിൽ യാതൊന്നും പറയപ്പെടുന്നില്ല.

### സൂത്രം 22. സ്വശബ്ദോന്മാനാഭ്യാഞ്ച.

(19-ാം സൂത്രാവലംബനവാദം തുടരുന്നു)

സ്വശബ്ദ = ആ വാക്കുതന്നെ അതായതു് അണുവെന്നു് നിർദ്ദേശിക്കുന്ന സ്പഷ്ടമായ വാക്കുതന്നെ, ഉന്മാന = (ഉത്-അതിസൂക്ഷ്മ, മാന- അളവു് അതുകൊണ്ടു്) അതിസൂക്ഷ്മഭാഗം അതായതു് സൂക്ഷ്മത്തെക്കാൾ സൂക്ഷ്മം; സ്വശബ്ദോന്മാനാഭ്യാം ച = അണുവെന്നു് അഥവാ അതിസൂക്ഷ്മമെന്നു് സ്പഷ്ടമായി നിർദ്ദേശിക്കുന്ന പദങ്ങളും വിഭാഗപരികല്പനത്താൽ സൂക്ഷ്മത്തെക്കാൾ സൂക്ഷ്മതരവുമെന്നു് നിർദ്ദേശിക്കുന്ന വചനമുള്ളതുകൊണ്ടുംകൂടെ.

വിവരണം:—ശ്രുതിയിൽ 'അണു' വെന്നു് സ്പഷ്ടമായി നിർദ്ദേശിക്കുന്ന പദങ്ങളും സൂക്ഷ്മത്തെക്കാളും സൂക്ഷ്മതരവുമെന്നു് നിദ്ദേശിക്കുന്ന വചനവുമുള്ളതുകൊണ്ടുംകൂടെ ജീവാത്മാവു് സൂക്ഷ്മമാണു് മഹത്തും സർവ്വവ്യാപിയുമല്ല. സംബന്ധിച്ച ശ്രുതിനോക്കുക:—"ഏഷോഽണുരാത്മാ ചേതസാ വേദിതവ്യഃ" = ഈ അണുവായ ആത്മാവു് മനസ്സുകൊണ്ടറിയപ്പെടേണ്ടവനാണു്. (മുണ്ഡകശ്രുതി 3-1-9). ഇതും നോക്കുക:—"ബാലാഗ്രശതഭാഗസ്യ ശതധാ കല്പിതസ്യ ച ഭാഗോ ജീവഃ" = ജീവാത്മാവു് ഒരു തലമുടിനാരിന്റെ അഗ്രം

നൂറായിഭാഗിച്ചതിലൊരു ഭാഗത്തിൻെറ നൂറംശത്തിലൊരംശപ്രമാണനാണു്. (ശ്വേതാശ്വതരം 5-9).

സൂത്രം 23. അവിരോധശ്ചന്ദനവത്.

(19-ാം സൂത്രാലംബനവാദം തുടരുന്നു.)

അവിരോധഃ = അസംഗതമല്ല, ചന്ദനവത് = ചന്ദനക്കറിക്കൂട്ടുപോലെ.

വിവരണം :—ജീവാത്മാവിൻെറ അണുസ്വഭാവം, ഒരു തുള്ളി ചന്ദനക്കറിക്കൂട്ടുപോലെ, ശരീരസമസ്തം സംപൂർണ്ണം സ്ഥിതിചെയ്യുന്ന സംവേദത്തിനു് അസംഗതമല്ല. ശരീരത്തിലൊരുഭാഗത്തു് ലേപനം ചെയ്യപ്പെടുന്ന ഒരു തുള്ളി ചന്ദനക്കറിക്കൂട്ട് ശരീരസമസ്തം ഹർഷരോമാഞ്ചത്തെ ഉണ്ടാക്കുന്നു; അപ്രകാരം ജീവാത്മാവു് പ്രകൃത്യാ അണുവാണെങ്കിലും സംപൂർണ്ണശരീരസമസ്തം തന്നിയെ പ്രകാശിക്കയും ഹർഷശോകസംവേദനങ്ങളെ അനുഭവിക്കയും ചെയ്യുന്നു.

സൂത്രം 24. അവസ്ഥിതിവൈശേഷ്യാദിതി ചേന്നാഭ്യുപഗമാദ്ധൃദി ഹി.

(23-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

അവസ്ഥിതി = അസ്തിത്വം, വൈശേഷ്യാത് = വിശേഷം ഹേതുവായിട്ടു്, ഇതി ചേത് = എന്നാണെങ്കിൽ എന്നു വാദിക്കപ്പെടുന്നെങ്കിൽ; ന = അല്ല ആ വാദം ശരിയല്ല, അഭ്യുപഗമാത് = സമ്മതി അല്ലെങ്കിൽ ദൃഢീകരണം ഹേതുവായിട്ടു്, ഹൃദി = ഹൃദയത്തിൽ, ഹി = നിശ്ചയമായിട്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് മറുപടിയും എന്ന രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം അവസ്ഥിതിവൈശേഷ്യാത് ഇതി ചേത് എന്നും മറുപടി ന, അഭ്യുപഗമാത് ഹൃദി ഹി എന്നുമാണു്.)

വിവരണം:—ചന്ദനക്കറിക്കൂട്ടുതുള്ളി ശരീരത്തിൻെറ ഒരു ഭാഗത്തുമാത്രം ലേപനം ചെയ്യുന്നുള്ളു എന്ന വിശേഷധർമ്മം ഹേതുവായിട്ടു് മുൻസൂത്രത്തിൽ പ്രദർശിപ്പിക്കപ്പെട്ട സാദൃശ്യത അത്ര ശരിയല്ലെന്നു് വാദിക്കപ്പെടാം; എങ്കിൽ അതിനു് മറുപടി, ആ വാദം ശരിയല്ല, സാദൃശ്യം സർവ്വദാ

യുക്തമാണു്; എന്തെന്നാൽ ശ്രുതി ശരീരത്തിന്റെ ഒരു പ്രത്യേക ഭാഗത്തു് അതായതു് ഹൃദയത്തിൽ ആത്മാവിന്റെ വിന്യാസം ദൃഢീകരിക്കുന്നുണ്ടു്.

ചന്ദനക്കുറിക്കൂട്ടുതുള്ളിയുടെ കാര്യത്തിൽ അതു് ശരീരത്തിൽ ഒരു പരിമിതതലത്തുമാത്രം സ്പർശിച്ചവിടെനിന്നും ശരീരസമസ്തം ആനന്ദിപ്പിക്കുന്നു എന്നും എന്നാൽ ആത്മാവിന്റെ സംഗതിയിൽ അതു് ഒരു പ്രത്യേകസ്ഥാനത്തു് സ്ഥിതിചെയ്യുന്നില്ലെന്നും പുനശ്ച ശരീരസമസ്തം ചേതനാഗ്രഹണസമർത്ഥമാണെന്നും അതുകൊണ്ടു് മുൻസൂത്രത്തിൽ കാണിക്കപ്പെട്ട സാദൃശ്യം സർവ്വഥാ ശരിയല്ലെന്നും പറയപ്പെ ാം. ഈ വാദത്തെ ഖണ്ഡിക്കാൻ സൂത്രോത്തരഭാഗം ആത്മാവിന്റെ അധിവാസത്തിനു ഒരു പ്രത്യേകസ്ഥാനം അതായതു് ശരീരത്തിലെ ഹൃദയമുണ്ടെന്നും സവിടെനിന്നും അതു് ശരീരമാസകലമുള്ള ഹർഷശോകങ്ങളെ ഗ്രഹിക്കുന്നു എന്നും പറവാനാണു് ഉദ്ദേശിക്കുന്നതു്. അതുകൊണ്ടു് സാദൃശ്യം തെററല്ല. സംബന്ധിച്ചശ്രുതി നോക്കുക:—'ഹൃദിഹ്യേഷ ആത്മാ' = ഈ ആത്മാവു് ഹൃദയത്തിലാകുന്നു. (പ്രശ്നോപനിഷത് 3-6) "കതമ ആത്മേതി യോഽയം വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ" (21-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു് നോക്കുക).

## സൂത്രം 25. ഗുണാദ്വാഽലോകവത്.

(23-ാം സൂത്രാലംബനവാദം തുടരുന്നു.)

ഗുണാത് = ഗുണധർമ്മംകൊണ്ടു്, വാ = അല്ലെങ്കിൽ അതായതു് വേറൊരുദാഹരണം പറകയാണെങ്കിൽ, ആലോകവത് = ഒരു ദീപംപോലെ.

വിവരണം:—അല്ലെങ്കിൽ അതു് ഒരു ചെറിയ ദീപം അതിന്റെ ഗുണധർമ്മത്താൽ ഒരു ഗൃഹം മുഴുവനും പ്രകാശിപ്പിക്കുന്നതുപോലെയാണു്. ഇവിടെ ഉപമാനരൂപേണ വേറൊരുദാഹരണം നല്കപ്പെടുന്നു. ഗൃഹാന്തർഭാഗത്തുള്ള ഒരു ചെറിയ ദീപം അതിന്റെ സ്വന്തഗുണധർമ്മത്താൽ ഗൃഹസമസ്തം ദീപ്തമാക്കുന്നതു് ഏതുപ്രകാരമോ അപ്രകാരം ജീവാത്മാ

വു് അണുവാണെങ്കിലും അതിൻെറ സഹജഗുണധർമ്മംകൊണ്ടു് ശരീരസമസ്തം വിഷയഗ്രഹണസമർത്ഥമാക്കിത്തീർക്കുന്നു.

### സൂത്രം 26. വ്യതിരേകോ ഗന്ധവത്തഥാഹി ദർശയതി.

(23-ാം സൂത്രം ഈ സൂത്രത്താൽ കൂടുതലായി വിശദീകരിക്കപ്പെടുന്നു.)

വ്യതിരേകഃ = വ്യാപ്തി, ഗന്ധവത് = ഗന്ധംപോലെ, തഥാ = അപ്രകാരം, ഹി ദർശയതി = എന്തെന്നാൽ ശ്രുതി വ്യക്തമാക്കുന്നു.

വിവരണം:—ആത്മാവിൻെറ വ്യാപ്തി ഗന്ധത്തിൻെറതുപോലെയാകുന്നു, എന്തെന്നാൽ ശ്രുതിയുംകൂടെ ആത്മഗുണധർമ്മത്തിൻെറ ഏതാദൃശവ്യാപ്തിയെ വ്യക്തമാക്കുന്നു.

കുസുമമാത്രസ്ഥിതമായ കുസുമത്തിൻെറ സുഗന്ധം വളരെ കൂടുതൽ വിശാലമായ സ്ഥലത്തു് പ്രസരിക്കുന്നു, അതുപോലെ ഹൃദയാന്തരാകാശസ്ഥിതനായ ജീവാത്മാവിൻെറ ഗുണധർമ്മമായ ബോധം ശരീരസമസ്തം വ്യാപിക്കുന്നു. ശ്രുതിയും അപ്രകാരം കഥിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—"ഏഷപ്രജ്ഞ ആത്മേദം ശരീരമാത്മാനമനുപ്രവിഷ്ടഃ ആലോമഭ്യ ആനഖേഭ്യഃ"=പ്രജ്ഞാവാനായ(ജീവാ)ത്മാവു് ഈ ശരീരത്തിൽ അനുപ്രവേശിച്ചു് നഖശിഖപര്യന്തം ശരീരത്തെ താദാത്മ്യേന വിഭാവനം ചെയ്യുന്നു. (കൗഷീതകി. 4-19.)

### സൂത്രം 27. പൃഥഗുപദേശാത്.

(ഈ സൂത്രം ബോധം ജീവാത്മാവിൻെറ ഗുണധർമ്മമായും അതിനാൽ അതിൽനിന്നും പൃഥക്കായും വ്യവഹരിക്കപ്പെട്ട മുൻ സൂത്രാനുകൂലമായ ഒരു സമർത്ഥനമാണു്.)

പൃഥക്=വ്യത്യാസം, ഉപദേശാത്=കഥനം ഹേതുവായിട്ടു് അതായതു് ശ്രുതി കഥിക്കുന്നതുകൊണ്ടു്.

വിവരണം:—ജീവാത്മാവും അതിൻെറ ബോധവും തമ്മിൽ സാരഭൂതമായ വ്യത്യാസമില്ലെങ്കിലും, ബോധം അഥവാ പ്രജ്ഞ ജീവാത്മാവിൻെറ ഗുണധർമ്മമാണെന്നും ജീവാത്മാവു് ആ ഗുണധർമ്മത്തിൻെറ ഉടമസ്ഥനാണെന്നുമുള്ള

അൎത്ഥത്തിൽ അവ വ്യത്യസ്തമാണു്; എന്തെന്നാൽ ശ്രുതി അവ തമ്മിൽ ഒരു ഭേദത്തെ കല്പിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—"പ്രജ്ഞയാ ശരീരമാരുഹ്യ"=പ്രജ്ഞാശക്തിയാൽ അതിന്റെ ശരീരത്തെ സ്വാധീനമാക്കിയിട്ടു്.

സൂത്രം 28. തദ്ഗുണസാരത്വാത്തു തദ്-
വ്യപദേശഃ പ്രാജ്ഞവത്.

(16-ാം സൂത്രത്തിലാരംഭിച്ച ജീവാത്മാവിന്റെ യഥാൎത്ഥ സ്വഭാവത്തെപ്പററിയുള്ള പ്രതിപാദനം തുടരുന്നു.)

തദ്ഗുണസാരത്വാത്=ആ ഗുണധൎമ്മത്തിന്റെ ഉടമസ്ഥതകൊണ്ടു്, തു=എന്നാൽ, തദ് വ്യപദേശഃ=ആ അഭിധാനം, പ്രാജ്ഞവത്=സൎവ്വജ്ഞന്റെ നിലപോലെ.

വിവരണം:—ജീവാത്മാവിനു് സൎവ്വവ്യാപിയെന്ന അഭിധാനം നല്കപ്പെട്ടിരിക്കുന്നു; എന്തുകൊണ്ടെന്നാൽ അതിന്റെ സ്വഭാവത്തിന്റെ വിശേഷലക്ഷണം ശരീരസമസ്തഭാഗേണയും ദൂരസ്ഥലങ്ങളിലും വ്യാപരിക്കയും അപ്രകാരം അതു് സൎവ്വജ്ഞനായ പ്രഭുവിനെപ്പോലെ സൎവ്വവ്യാപിയായിത്തീരുകയും ചെയ്യുന്നു. അതു് തത്വതഃ തന്നത്താൻ വ്യാപിക്കുന്നില്ലെങ്കിലും അതിന്റെ വ്യാപാരപ്രഭാവേണ അതു് അഭിവ്യാപിക്കാം. മറെറാരുവിധത്തിൽ പറയുന്നതായാൽ അതു് അതിന്റെ ഗുണം സംബന്ധിച്ചടത്തോളം മാത്രമേ സൎവ്വവ്യാപിയാകുന്നൊള്ളു അല്ലാതെ അതിന്റെ പരിമാണത്തെയോ ആകാരമാനത്തെയോ സംബന്ധിച്ചിടത്തോളമല്ല; അതു് മുൻസൂത്രങ്ങളിൽ പ്രദൎശിപ്പിക്കപ്പെട്ട പ്രകാരം അണുമാത്രമാണു്.

സംബന്ധിച്ച ശ്രുതി നോക്കുക:—"മഹാന്തം വിഭുമാത്മാനം മത്വാ ധീരൊ ന ശോചതി"=ആത്മാവിനെ മഹത്തായും സൎവ്വവ്യാപകമായും വിചാരിച്ചിട്ടു് ധീമാനായവൻ ശോചിക്കുന്നില്ല. (കാഠകം 1-2-22).

ശങ്കരാചാൎയ്യർ 19-27 സൂത്രങ്ങളെ ആക്ഷേപങ്ങളായി വ്യാഖ്യാനിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അവ ഈ സൂത്രത്താൽ സമാധാനിക്കപ്പെടുന്നു. ഈ സൂത്രം അദ്ദേഹം വേറൊരുവിധത്തിൽ വ്യാഖ്യാനിക്കുന്നു. അദ്ദേഹ

ത്തിൻെറ വ്യാഖ്യാനം ഇപ്രകാരമാണു്:—ബുദ്ധിമാനമനുസരിച്ചു് ജീവാത്മാവിൻെറ പരിമാണം ക്ലിപ്തമാക്കപ്പെട്ടിട്ടുണ്ടു്. ഛാന്ദോഗ്യശ്രുതിയിൽ (3-ാമദ്ധ്യായം 14-3) പരമത്മാവു് വസ്തുതഃ സർവ്വവ്യാപിയെങ്കിലും, ഒരു ശാലിയുടെയൊ യവത്തിൻെറയൊ ധാന്യത്തെക്കാരം സൂക്ഷ്മതരമാണെന്നു് വിവരിക്കപ്പെട്ടിട്ടുണ്ടു്; അപ്രകാരംതന്നെ ജീവാത്മവും, വസ്തുതഃ സർവ്വവ്യാപിയെങ്കിലും, അത്യന്തം സൂക്ഷ്മമാണെന്നു് വിവരിക്കപ്പെട്ടിട്ടുണ്ടു്. (ഈ പാദത്തിലെ 22-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതി നോക്കുക.)

**സൂത്രം 29. യാവദാത്മഭാവിത്വാച്ച
ന ദോഷസ്തദ്ദർശനാത്.**

(2൮-ാം സൂത്രാലംബനമായി ഒരുദാഹരണം ഉപന്യസിക്കുന്നു.)

യാവത്=ഏതുവരെയൊ അതുവരെ, ആത്മഭാവിത്വാത്=അവ സ്ഥിതിചെയ്യുന്നതുകൊണ്ടു്, യാവദാത്മഭാവിത്വാത് ച=അവ സ്ഥിതിചെയ്യുന്നതുകൊണ്ടും അതായതു് ഗുണധർമ്മങ്ങളുടെ ഉടമസ്ഥനായ ആത്മാവു് സ്ഥിതചെയ്യുന്ന കാലത്തോളവും ഗുണധർമ്മങ്ങളും സ്ഥിതിചെയ്യുന്നതുകൊണ്ടുകൂടെ ന ദോഷഃ=ദോഷമില്ല, തദ്ദർശനാത്=ശ്രുതി അതു പ്രദർശിപ്പിക്കുന്നതുകൊണ്ടു്.

വിവരണം:—ജീവാത്മാവു് അവ സ്ഥിതിചെയ്യുന്ന കാലത്തോളവും അതിൻെറ ഗുണധർമ്മങ്ങളും സ്ഥിതിചെയ്യുന്നു എന്ന കാരണത്താൽക്കൂടിയും ജീവാത്മാവിനെ അതിൻെറ ഗുണധർമ്മങ്ങളെ സംബന്ധിച്ചിടത്തോളവും മാത്രം സർവ്വവ്യാപിയെന്നു് വിവരിക്കുന്നതിൽ ദോഷമില്ല. ഇപ്പോരം, ആത്മാവു് സർവ്വസമ്മതപ്രകാരം ശാശ്വതനാണു്, അപ്രകാരംതന്നെയാണു് അതിൻെറ ഗുണധർമ്മങ്ങളും; ശ്രുതിയുംകൂടെ അതിനെ പ്രദർശിപ്പിക്കുന്നു.

സംബന്ധിച്ച ശ്രുതി നോക്കുക:—"നഹി വിജ്ഞാതുർവ്വിജ്ഞാതേർവ്വിപരിലോപോ വിദ്യതേ അവിനാശിത്വാത്" =വിജ്ഞാതാവിൻെറ (അതായതു് ആത്മാവിൻെറ ജ്ഞാ

നശക്തി ഒരിക്കലും ഇല്ലാതാകുന്നില്ല, എന്തെന്നാൽ രണ്ടും അനശ്വരവും അതിനാൽ തുല്യനിത്യവുമാണ്.)

ശങ്കരാചാര്യർ ഈ സൂത്രത്തെ അന്യഥാ വ്യാഖ്യാനിക്കുന്നു; 'ആത്മഭാവിത്വ' എന്ന പദം അസ്തിത്വമെന്ന അർത്ഥത്തിൽ അദ്ദേഹം ഗ്രഹിച്ച് താഴെ വിവരിക്കുന്ന പ്രകാരം വ്യാഖ്യാനിക്കുന്നു:—ആത്മാവിനു ബുദ്ധിയോടുള്ള സംഗമം ഹേതുവായിട്ട് അതു സംസാരത്തെ പ്രാപിക്കുന്നു, എന്നാൽ ആത്മാവും ബുദ്ധിയും വിഭിന്നപദാർത്ഥങ്ങളാകയാൽ അവ തമ്മിലുള്ള ഈ സംഗമം ചിലപ്പോൾ ഇല്ലാതാകണം, അപ്പോൾ അവസാനമോചനം തനിയെ വന്നുകൊള്ളും, എന്ന് ഈവിധമൊരാക്ഷേപരൂപേണ പറയപ്പെടാം. ഊഹിക്കപ്പെട്ട ഈ ആക്ഷേപത്തിനെതിരായി സൂത്രകാരൻ അപ്രകാരമൊരു ന്യൂനതയ്ക്കു ആത്മസംഗമത്തോടുകൂടെ എത്രകാലം അഹംബുദ്ധിവച്ചുകൊണ്ടിരിക്കുവാൻ സാദ്ധ്യമാകുമൊ അതുവരെ, അതായതു് ലോകത്തിന്റെ യഥാർത്ഥസ്ഥിതിയെപ്പററി സുപ്രകാശദൃഷ്ടിയുദിക്കാത്തകാലംവരെ, ഈ സംഗമം നിരാകരിക്കപ്പെടുകയില്ല.

സൂത്രം 30. പുംസ്ത്വാദിവത്ത്വസ്യ സതോƒ ഭിവ്യക്തിയോഗാത്.

(28-ാം സൂത്രാവലംബമായി,ജീവാത്മാവും ഈബുദ്ധിയും തമ്മിലുള്ള ശാശ്വതസംബന്ധത്തെ കാണിച്ച്, ഒരു തെളിവ് നല്കപ്പെടുന്നു )

പുംസ്ത്വ=പൗരുഷം അഥവാ പ്രജോല്പാദനശക്തി; പുംസ്ത്വാദിവത്=പൗരുഷം മുതലായവപോലെ,തു=എന്നാൽ അസ്യ=ഇതിന്റെ അതായതു് ബുദ്ധിയുടെ, സതഃ=ശാശ്വതമായി സ്ഥിതിചെയ്യുന്ന, അഭിവ്യക്തിയോഗാത്=പ്രകാശനത്തിന്റെ യുക്തത ഹേതുവായിട്ട് അഥവാ പ്രകാശനയുക്തമാകകൊണ്ട്.

വിവരണം:—ജീവാത്മാവിന്റെ (സഹജഗുണമായ) ബുദ്ധി അതുസഹിതം ശാശ്വതമായി സ്ഥിതിചെയ്യുന്നു എന്നതു് യുക്തിയുക്തമാണ്; സുഷുപ്തിയിലും പ്രളയകാലത്തും അതു് നിർലീനവും സൂക്ഷ്മവുമായ സ്ഥിതിയിലിരിക്കയും

ജാഗ്രദവസ്ഥയിലൊ നവീനസൃഷ്ടിയിലൊ യഥാസ്ഥിതിയ നുസരിച്ചു് ആത്മാവോടുകൂടെ പ്രകാശിതമാകയും അപ്ര കാരം ആത്മാവുമായുള്ള സംബന്ധം ഒരിക്കലും വിടാതിരി ക്കയും ചെയ്യുന്നു; ശിശുവിൽ നർലീനമായി അല്ലെങ്കിൽ സൂക്ഷ്മമായ അവസ്ഥയിൽ സ്ഥിതിചെയ്യുന്ന പ്രജോല്പാദന ശക്തി മുതലായതു് യൌവനപ്രാപ്തിയിങ്കല പ്രവൎത്തകമായി ത്തീരുന്നതുപോലെ ഇതു് യുക്തമാണു്.

സൂത്രം 31. നിത്യോപലബ്ധ്യനുപലബ്ധിപ്രസംഗോ ന്യതരനിയമോ വാന്യഥാ.

(ജീവാത്മാവു് പ്രകൃത്യാ സൎവ്വവ്യാപിയാണെന്നുള്ള ഈ ഊഹത്തിന്റെ ന്യൂനതകൾ പ്രദർശിപ്പിക്കപ്പെടുന്നു.)

നിത്യ = ശാശ്വതമായ, ഉപലബ്ധി=ജ്ഞാനം, അനു പലബ്ധി=അജ്ഞാനം; നിത്യോപലബ്ധ്യനുപലബ്ധി=ജ്ഞാ നാജ്ഞാനങ്ങളുടെ ശാശ്വതത്വം, പ്രസംഗഃ=ദോഷം=ന്യൂ നത, അന്യതര=രണ്ടിലൊന്നു്, നിയമഃ=വിധി, വാ= അല്ലെങ്കിൽ, അന്യഥാ=സൂക്ഷ്മമല്ലെങ്കിൽ അതായതു് ജീവാ ത്മാവു് അണുവല്ലാ സൎവ്വവ്യാപിയാണെന്നൂഹിക്കുന്നെങ്കിൽ.

വിവരണം:— ജീവാത്മാവിന്റെ സൎവ്വവ്യാപകത്വ വാദം, നിത്യജ്ഞാനം അല്ലെങ്കിൽ മോചനവും നിത്യഅ ജ്ഞാനം അല്ലെങ്കിൽ ബന്ധനവും എന്ന രണ്ടിലൊരു ആ ക്ഷേപാസ്പദത്തിനു് ഹേതുവാകുന്നു. ജീവാത്മാവു് അണു വല്ലാ സൎവ്വവ്യാപിയാണെങ്കിൽ അവൻ എല്ലാ ഹൃദയങ്ങളി ലും സന്നിഹിതനാണു്, തന്നിമിത്തം സൎവ്വജ്ഞനുമാണു്. പ്രത്യുത അവന്റെ സംസാരികബന്ധനംകൂടി സ്ഥിതിചെ യ്യുന്നതായി കാണുന്നതുകൊണ്ടു്, അജ്ഞാനവും നിത്യമായി ത്തീരുന്നു; അതായതു് അവൻ പ്രായേണ സദാബദ്ധനം അല്ലെങ്കിൽ സദാമുക്തനുമായി ഭവിക്കുന്നു. എന്നാൽ ജീവാ ത്മാവു് പുരസ്താൽ ബന്ധനസ്ഥിതിയിലായിരുന്നിട്ടും പി ന്നീടു് അവന്റെ കൎമ്മവശാൽ മുക്തനായിത്തീരുന്നു എന്ന സാമാന്യതത്വത്തിനു് ഈ രണ്ടുപക്ഷങ്ങളും വിരുദ്ധമാണു്.

ശങ്കരാചാൎയ്യർ ഈ സൂത്രത്തെ താഴെവിവരിക്കുന്ന പ്ര കാരം വ്യാഖ്യാനിക്കുന്നു:—ജീവാത്മാവിനു് അവന്റെ ആ

ന്മഷംഗികസ്ഥിതിവശാൽ മനസ്സെന്നു് പറയപ്പെട്ട അന്തഃകരണമുണ്ടെന്നു സമ്മതിക്കപ്പെടേണ്ടിയിരിക്കുന്നു, അല്ലെങ്കിൽ നിത്യജ്ഞാനമൊ നിത്യഅവിദ്യയൊ സ്വീകരിക്കപ്പെടണം. മനസ്സാകുന്ന ഈ അന്തഃകരണമാണു് ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഏകവ്യത്യാസത്തിനു് കാരണഭൂതമാകുന്നതു്; ഈ വ്യത്യാസം കാരണത്തിന്റെ അഭാവത്തിൽ രണ്ടും ഒരേ ഒരു സത്വമാണെന്നു് സമീകരിക്കപ്പെട്ടന്നതിനു് തടസ്ഥമായി യാതൊന്നും സ്ഥിതിചെയ്യുന്നില്ല. ആചാര്യശങ്കരരുടെ ഈ അഭിപ്രായം ഏതായാലും ഈശ്വരധ്യാനാഭ്യാസത്തിൽ മനോവ്യാപാരനിരോധത്താൽ അതീവ പരമഹിതമായ ഫലത്തെ നിസ്സംശയം ഉണ്ടാക്കുകതന്നെ ചെയ്യുന്നു.

സൂത്രം 32. കർത്താ ശാസ്ത്രാർത്ഥവത്വാത്.

(ജീവാത്മാവിന്റെ വേറൊരു സ്വഭാവധർമ്മം ഉപന്യസിക്കുന്നു.)

കർത്താ = കർമ്മകർത്താവു, ശാസ്ത്രാർത്ഥവത്വാത് = ശാസ്ത്രവിധികളർത്ഥവത്താകുവാൻവേണ്ടി.

വിവരണം:— ജീവാത്മാവു് ശാസ്ത്രവിധികളുടെ ഉദ്ദേശാർത്ഥം കർമകാരകകർത്താവായി സമ്മതിക്കപ്പെടേണ്ടിയിരിക്കുന്നു. ജീവാത്മാവു് അതായതു മനുഷ്യൻ അടുത്ത ജന്മത്തിൽ സഫലീകരിക്കത്തക്കവണ്ണമുള്ള കർമങ്ങളെ ചെയ്യുന്നതിനു ശാസിക്കപ്പെട്ടിട്ടുണ്ടു്, കൂടാതെ അവൻ ഈ കർമബന്ധത്തിൽ നിന്നുള്ള മോക്ഷപ്രാപ്തിക്കുവേണ്ടി പരമാത്മോപാസനാരൂപേണ ചില കർമം ചെയ്യേണ്ടതായിട്ടുമുണ്ടു്. എന്നാൽ അവനു് ഏതാദൃശകർമങ്ങളുടെ കർത്താവായിരുന്നില്ലെങ്കിൽ ആ ശ്രുതിവിധികൾ സർവഥാ നിഷ്പ്രയോജനവും നിരർത്ഥവുമാകുമായിരുന്നു. ഏതാദൃശശ്രുതിനിയോഗത്തിനു ഇതു നോക്കുക:— 'സ്വർഗകാമൊ യജേത, മുമുക്ഷു ബ്രഹ്മോപാസീത' = സ്വർഗേച്ഛു യാഗം ചെയ്യണം. മോക്ഷേച്ഛു ബ്രഹ്മത്തെ (ധ്യാനത്തിൽ) ഉപാസിക്കണം.

സൂത്രം 33. വിഹാരോപദേശാത്.

(32-ാംസൂത്രാവലംബമായി ഒരുവാദംഉപന്യസിക്കുന്നു)

വിഹാര = ഇഷ്ടംപോലെ സഞ്ചരിക്കുന്ന, ഉപദേശാത് = കഥനം ഹേതുവായിട്ടു് അതായതു് ശ്രുതികഥിക്കുന്നതു കൊണ്ടു്.

വിവരണം:— ജീവാത്മാവു് സ്വേച്ഛയാ പരിഭ്രമണം ചെയ്യുന്നതായി ശ്രുതി ഉത്ഘോഷിക്കുന്നതുകൊണ്ടു്, ജീവൻ കർത്താവായി സമ്മതിക്കപ്പെടേണ്ടിയിരിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:— 'സ ഈയതേƒമൃതൊ യത്ര കാമം' = അമർത്ത്യനായ അവൻ ഇഷ്ടംപോലെ സഞ്ചരിക്കുന്നു (ബൃഹദാരണ്യക 4-3-12). 'ഏവമേവൈഷ ഏതാൻ പ്രാണാൻ ഗൃഹീത്വാ സ്വെ ശരീരെ യഥാകാമം പരിവർത്തതെ' = ഇപ്രകാരം അവൻ ഇന്ദ്രിയങ്ങളെ തന്നോടുകൂടെ എടുത്തുകൊണ്ടു് തന്റെ ശരീരത്തിൽ യഥേഷ്ടം പരിവർത്തനം ചെയ്യുന്നു. (ബൃഹദാരണ്യകം2-1-18).

## സൂത്രം 34. ഉപാദാനാത്.

(32ാം സൂത്രാവലംബമായി അന്യവാദം ഉപന്യസിക്കുന്നു.)

ഉപാദാനാത് = ഉപകരണങ്ങളായിട്ടെടുക്കുക ഹേതുവായിട്ടു്.

വിവരണം:—ജീവാത്മാവു് കർത്താവായിട്ടു് സമ്മതിക്കപ്പെടേണ്ടിയിരിക്കുന്നു; എന്തെന്നാൽ അവൻ സുഷുപ്താവസ്ഥയിൽ തന്റെ ശരീരത്തിൽ പരിവർത്തനം ചെയ്തുകൊണ്ടിരിക്കുമ്പോൾ തന്റെ കർമോപകരണങ്ങളായിട്ടു ഇന്ദ്രിയങ്ങളെ തന്നോടുകൂടെ എടുത്തുകൊണ്ടു പോകുന്നതായി ശ്രുതിയിൽ വിവരിക്കപ്പെട്ടിരിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:— 'ഏവമേവൈഷ ഏതാൻ പ്രാണാൻ ഗൃഹീത്വാ—'(33-ാം സൂത്രത്തിൽ ഇതുദ്ധരിച്ചതു നോക്കുക).

## സൂത്രം 35. വ്യപദേശാച്ച ക്രിയായാം ന ചേന്നിർദ്ദേശവിപര്യയഃ.

(32-ാം സൂത്രാവലംബവാദം തുടരുന്നു).

വ്യപദേശാത് ച = ശ്രുതികഥനം ഹേതുവായിട്ടും, ക്രിയായാം = കർമാനുഷ്ഠാനത്തെ സംബന്ധിച്ചു്, ന ചേത് = അല്ലെങ്കിൽ, നിർദ്ദേശവിപര്യയഃ = നിർദ്ദേശത്തിന്റെ വിപരീതം.

—13—

വിവരണം:—കൂടാതെ, കർമാനുഷ്ഠാനത്തെ സംബന്ധിച്ചുള്ള ശ്രുത്യുക്തി ഹേതുവായിട്ടും ജീവാത്മാവു് കർത്താവാണെന്നറിയപ്പെടുന്നു; അല്ലെങ്കിൽ നിർദ്ദേശത്തിനു വിപരീതമാകുമായിരുന്നു.

താഴെ ഉദ്ധരിക്കപ്പെടുന്ന വാക്യത്തിൽ 'വിജ്ഞാനം' (അതായതു് വിജ്ഞാനിയായ പുരുഷനെന്നയൎത്ഥത്തിൽ) വൈദികവും ലൗകികവുമായ എല്ലാ കർമങ്ങളെയും ചെയ്യുന്നു. 'വിജ്ഞാനം' ശബ്ദാൎത്ഥത്തിലെടുക്കപ്പെട്ടുവെന്നെങ്കിൽ അതു തൃതീയാ വിഭക്തിയിലുപയോഗിക്കപ്പെടേണ്ടതായിരുന്നു; അല്ലാതെ ഇവിടെ ഉപയോഗിക്കപ്പെട്ടിരിക്കുന്ന പ്രകാരം പ്രഥമയിൽ വേണ്ടതല്ലായിരുന്നു; എന്തു കൊണ്ടെന്നാൽ ജഡമായ വിജ്ഞാനത്തെ കർമകൎത്താവെന്നു പറയുന്നതു അത്യന്തം നിരൎത്ഥകമാണു്.

മേൽ സൂചിതമായ ഭാഗം നോക്കുക:—'വിജ്ഞാനം യജ്ഞം തനുതെ, കർമാണി തനുതേ fപി ച' = വിജ്ഞാനം, അതായതു് വിജ്ഞാനിയായ പുരുഷൻ, യജ്ഞങ്ങൾ ചെയ്യുന്നു. മററെല്ലാകർമങ്ങളുംകൂടെ ചെയ്യുന്നു. (തൈത്തിരിയ-ബ്രഹ്മവല്ലി-2-5).

## സൂത്രം 36. ഉപലബ്ധിവദനിയമഃ.

(32-ാം സൂത്രാവലംബവാദം തുടരുന്നു.)

ഉപലബ്ധിവതു് = ഇന്ദ്രിയഗോചരജ്ഞാനം പോലെ, അനിയമഃ = നിയമമില്ല.

വിവരണം:—ഇന്ദ്രിയഗോചരജ്ഞാന വിഷയത്തിലേതുപോലെയുള്ള നിയമമല്ല അതായതു് കൎത്താവിനാൽ വരിക്കപ്പെടേണ്ട കർമവർഗത്തെ സംബന്ധിച്ചു് ക്ലിപ്തനിയമമൊന്നുമില്ല; പ്രത്യുത ജ്ഞാനവസ്തുവും ജ്ഞാതാവും തമ്മിൽ ഒരു നിശ്ചിത സംബന്ധമുണ്ടു്. ജീവാത്മാവു് കൎത്താവാണെങ്കിൽ ദോഷാത്മകഫലപ്രദമായ ഏതെങ്കിലും കൎമ്മത്തെ അവൻ ചെയ്യുന്നതെന്തുകൊണ്ടെന്നൊരാക്ഷേപമുദിക്കാം; ഇതിനു സമാധാനമായിട്ടിവിടെ സൂത്രകാരൻ പറയുന്നതു്, ജീവാത്മാവു് തൻെറ കൎമ്മങ്ങളുടെ ഗുണദോഷഫലങ്ങളെ ദൎശിക്കുന്നെങ്കിലും ഗുണഫലാവഹങ്ങളായ കൎമ്മങ്ങൾമാത്രമേ അവൻ ചെയ്യു

യുള്ള എന്നു നിയന്ത്രിക്കുന്നതായ ഒരു നിയമമില്ല; എന്തു കൊണ്ടെന്നാൽ ജീവാത്മാവു് സർവ്വശക്തനും സർവ്വജ്ഞനുമല്ല; അതിനാൽ സോപാധികനും ബാഹ്യസ്ഥിതികളാൽ പ്രേരിതനുമായിട്ടു്, അവൻ ചിലപ്പോൾ നന്മയും ചിലപ്പോൾ തിന്മയും ചെയ്യുന്നതിനു വഴിപ്പെടുന്നു.

നമ്മുടെ സമക്ഷമുള്ള ഒരു ദൃശ്യവിഷയത്തിന്റെ സാന്നിദ്ധ്യത്തിൽ, അതു നമ്മാൽ ദർശിക്കപ്പെടുന്നതിനു യാതൊരു തടസ്സവുമില്ല; പ്രത്യുത ഒരു ധർമ്മ്യവിഷയത്തിന്റെയോ കർത്തവ്യത്തിന്റെയോ ദർശനം അതിന്റെ ആചരണത്തിനു അവശ്യം പ്രചോദനമാകുന്നില്ല.

## സൂത്രം 37. ശക്തിവിപര്യയാത്.

(32-ാം സൂത്രാവലംബവാദം തുടരുന്നു)

**ശക്തി-വിപര്യയാത്** = കർത്തൃത്വപരിവർത്തനം ഹേതുവായിട്ടു്.

വിവരണം:—നേരെ മറിച്ചു് കർമ്മോപകരണമാത്രമായ വിജ്ഞാനം(ബുദ്ധി) കർത്തൃത്വസ്ഥാനാരോഹണത്തിനു നിയോഗിക്കപ്പെട്ടാൽ കർത്തൃത്വഭാരങ്ങളുടെ സ്ഥാനാന്തരപ്രാപണം സംഭവിക്കുന്നു; എന്തെന്നാൽ വിജ്ഞാനം കർത്താവിന്റെ സ്ഥാനത്തേക്കു ഉന്നമിക്കപ്പെടുകയും കർത്താവായവനു തന്നെ ശാസ്ത്രോക്തകർമ്മാനുഷ്ഠാനത്തിൽ സ്ഥാനമില്ലെന്നും വന്നുകൂടുന്നു. തൽഫലമായി കർമ്മങ്ങളുടെ ഗുണദോഷം ഉപകരണത്തിനു് ആരോപിക്കപ്പെടുകയും എന്നാൽ യഥാർത്ഥ കർമ്മകർത്താവു് ഗണനയിൽനിന്നും നിശ്ശേഷം ത്യജിക്കപ്പെടുകയും ചെയ്യുന്നു. അതുകൊണ്ടു് കർത്താവു് ജീവാത്മാവാണ് അല്ലാതെ വിജ്ഞാനമല്ല.

## സൂത്രം 38. സമാധ്യഭാവാച്ച.

(32-ാം സൂത്രാവലംബവാദം തുടരുന്നു.)

സമാധി = ഈശ്വരപ്രണിധാനം അഥവാ ആത്മാവിനെ വിശുദ്ധചൈതന്യത്തിൽ ലയിപ്പിക്കുന്നതായ ഈശ്വരോപാസനയിലുള്ള അഗാധധ്യാനൈകാഗ്ര്യം, അഭാവാത് = ഇല്ലാത്തതിനാൽ അഥവാ അശക്യം ഹേതുവായിട്ടു്.

വിവരണം:—ജീവാത്മാവുതന്നെ കൎത്താവായിട്ടു പരിഗണിക്കപ്പെടണം, അല്ലെങ്കിൽ സമാധി അശക്യമായിത്തീരുന്നു. ജഡമായ ബുദ്ധിക്ക് പ്രാപിക്കാനസാദ്ധ്യമായതും ആത്മാവിനെ വിശുദ്ധചൈതന്യത്തിൽ ലയിപ്പിക്കുന്നതുമായ ഈശ്വരോപാസനയിലുള്ള ഒരുതരം അഗാധധ്യാനൈകാഗ്ര്യതയെപ്പററി വേദത്തിൽ ഉപദേശമുണ്ട്; അതുകൊണ്ട് ജീവാത്മാവിനുപകരം ബുദ്ധികൎത്താവായി ഗണിക്കപ്പെടുന്നതായാൽ സമാധിയെപ്പററിയുള്ള ഉപദേശം നിഷ്പ്രയോജനവും നിരൎത്ഥകവുമായിത്തീരുന്നു.

സൂത്രം 39. യഥാ ച തക്ഷോഭയഥാ.

(32-ാം സൂത്രാലംബവാദം തുടരുന്നു)

യഥാ ച തക്ഷ=തക്ഷനെ ആശാരിയെപ്പോലെയും, ഉഭയഥാ=രണ്ടുവിധത്തിലും അതായതു ചിലപ്പോൾ കൎത്തവ്യകൎമ്മസ്ഥിതിയിലും ചിലപ്പോൾ നിഷ്കൎമ്മസ്ഥിതിയിലും.

വിവരണം:—ഒരു തക്ഷൻ ഇച്ഛാശക്തിയുക്തനായിരിക്കകൊണ്ട്, ഉപകരണങ്ങൾ കൈവശമുണ്ടായിരുന്നിട്ടും കൎമ്മവ്യഗ്രനായിരിക്കുമ്പോൾ അവൻെറ ഉപകരണങ്ങൾ അവൻെറ ഹസ്തഗതമായി കാണപ്പെടുന്നു. എന്നാൽ നിഷ്കൎമ്മനായിരിക്കാൻ അഭിലഷിക്കുമ്പോൾ അവൻ അവയെ ത്യജിക്കുന്നു. കൎമ്മകൎത്താവിനു പകരം കൎത്താവിൻെറ ബുദ്ധി സന്നിവേശം ചെയ്യപ്പെടുന്നതായാൽ ഇച്ഛാപൂൎവ്വമൊ അനിച്ഛാപൂൎവ്വമൊ കൎമ്മഭാക്കാകുന്നതു നിരൎത്ഥകമാണ്.

ശങ്കരാചാൎയ്യർ ഈ സൂത്രത്തെ വേറൊരുവിധം വ്യാഖ്യാനിക്കുന്നു. തൻെറ ഉപകരണങ്ങളെക്കൊണ്ടു വേലചെയ്യുന്ന ഒരു തക്ഷൻ കഠിനവേലചെയ്തു ക്ഷീണിച്ച് വേലനിറുത്തിവയ്ക്കുന്നു; ഇപ്പോൾ അവൻ തൻെറ ഉപകരണങ്ങളെ ത്യജിച്ച് വിശ്രമിക്കയും യഥേഷ്ടം സുഖമനുഭവിക്കയും ചെയ്യുന്നു. അതുപോലെതന്നെ ദ്വൈതഭാവങ്ങളോടുകൂടിയ ജീവാത്മാവ് താൻ ഒരു ഉത്തരവാദിയായ കൎത്താവാണെന്നും താൻ തൻെറ ഭാഗധേയനിൎമ്മാതാവാണെന്നുമുള്ള വിശ്വാസത്താൽ ഭ്രമിക്കയും ചെയ്യുന്നു; എന്നാൽ അവൻ തൻെറ ദ്വൈതഭാവനകളെ ത്യജിക്കുന്നതിനു സാധിക്കുമ്പോൾ

അവൻ തൻെറ ഭ്രമത്തിൽനിന്നു പ്രബുദ്ധനാകുകയും താൻ ബ്രഹ്മമാണെന്നു് കാണുകയും ചെയ്യുന്നു.

സൂത്രം 40. പരാത്തു തച്ഛ്രുതേഃ.

(32-ാം സൂത്രത്തിനൊരു പരിമിതി കഥിക്കപ്പെടുന്നു.)

പരാത് = പരമാത്മാവിൽ നിന്നു് അഥവാ പരമാത്മാവിനെ ആശ്രയിച്ചു്, തു = വാസ്തവത്തിൽ, തത് = അതു് അതായതു കർത്തൃത്വം, ശ്രുതേഃ = ശ്രുതിയിൽ നിന്നു്

വിവരണം:—ജീവാത്മാവിൻെറ കർത്തൃത്വം വാസ്തവത്തിൽ പരമാത്മാവിനധീനവും പരമാത്മാവിനാൽ നിയന്ത്രിതവുമാണെന്നും ശ്രുതിയിൽനിന്നും അറിയപ്പെടാവുന്നതാണു്. സംബന്ധിച്ച ഈ ശ്രുതി നോക്കുക:- അന്തഃ പ്രവിഷ്ടഃ ശാസ്താ ജനാനാം = (പരമാത്മാവു്) അന്തർഭാഗത്തു പ്രവേശിച്ചു ജീവാത്മാക്കളെ നിയമനം ചെയ്യുന്നു.

സൂത്രം 41. കൃതപ്രയത്നാപേക്ഷസ്തു വിഹിത-പ്രതിഷിദ്ധാ/വൈയർത്ഥ്യാദിഭ്യഃ.

(ഈ സൂത്രം 40-ാം സൂത്രത്തിൻെറ ആശയത്തെ ചില നിശ്ചിതപരിമിതികൾക്കുള്ളിൽ സങ്കോചിപ്പിക്കുന്നതിനു ശ്രമിക്കുന്നു.)

കൃതപ്രയത്നാപേക്ഷഃ = കൃതമായ കർമ്മങ്ങളെ ഗണിച്ചു്, തു = എന്നാൽ, വിഹിതപ്രതിഷിദ്ധ = വിധിനിഷേധങ്ങൾ, വൈയർത്ഥ്യാ= വ്യർത്ഥതഅഥവാ നിരർത്ഥകത്വം, അവൈയർത്ഥ്യ = നിരർത്ഥകത്വമില്ല; വിഹിതപ്രതിഷിദ്ധാ/വൈയർത്ഥ്യാദിഭ്യഃ = ശാസ്ത്രവിധിനിഷേധങ്ങൾ നിരർത്ഥമാകാതിരിക്കാനും മററും വേണ്ടി.

വിവരണം:—മുൻസൂത്രത്തെ അടിസ്ഥാനപ്പെടുത്തി, ജീവാത്മാവു പരമാത്മാവിൻെറ നിയന്ത്രണാധീനത്തിലാണെങ്കിൽ, അതായതു് ജീവാത്മാവിൻെറ കർമ്മങ്ങൾ പരമാത്മേച്ഛയാൽ പൂർവ്വനിശ്ചിതമാണെങ്കിൽ, അപ്പോൾ ജീവാത്മാവല്ല പരമാത്മാവാണു കർത്താവിൻെറ പുണ്യപാപകർമ്മങ്ങൾക്കു പ്രഥമതഃ ഉത്തരവാദിയെന്നു ഗണിക്കപ്പെടണമെന്നു വാദിച്ചേക്കാം; ഈ ദോഷാരോപണം ബ്രഹ്മത്തിനവിഹിതമല്ല, എന്തുകൊണ്ടെന്നാൽ മററുകാരണങ്ങൾക്കു

മത്ര്യോ (പ്രസ്തുത സൂത്രത്തിൽ പറയപ്പെടുന്നപ്രകാരം) ജീവൻെറ പൂർവ്വജന്മാൎജ്ജിതകൎമ്മവിപാകപുണ്യപാപങ്ങളനുസരിച്ച് ബ്രഹ്മം ജീവനു പ്രതിഫലദണ്ഡനങ്ങൾ പ്രദാനം ചെയ്യുന്നു; അല്ലെങ്കിൽ ശാസ്ത്രവിധിനിഷേധങ്ങൾ നിരൎത്ഥകമായിത്തീരും. ധൎമ്മ്യാധൎമ്മ്യകൎമ്മങ്ങളുടെ വിവേചനത്തിൽ അവസാനപ്രമാണം ശാസ്ത്രങ്ങളാണ്. ശാസ്ത്രവിധികൾ ജീവബ്രഹ്മങ്ങളുടെ ദ്വൈതഭാവനയെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ളവയാണ്; തന്നിമിത്തം ആദ്യത്തേതു രണ്ടാമത്തേതിന് അധീനവും അതിനാൽ നിയന്ത്രിതവുമെന്ന് വിഭാവനം ചെയ്യപ്പെടുന്നു.

## സൂത്രം 42. അംശോ നാനാവ്യപദേശാദന്യഥാ ചാപി ദാശകിതവാദിത്വമധീയത ഏകേ.

(സൂത്രകാരൻ ജീവാത്മാവ് പരമാത്മാവ് തന്നെയെന്നും പരമാത്മാവിൽനിന്നു വ്യതിരിക്തവുമാണെന്നിപ്പോൾ കാണിക്കുന്നു).

അംശഃ = അംശം, നാനാവ്യപദേശാത് = ശ്രുതിയിൽ നാനാത്വമല്ലെങ്കിൽ വിഭിന്നത്വകഥനം ഹേതുവായിട്ട്, അന്യഥാ ച അപി = മററുവിധത്തിലാണെങ്കിൽ കൂടിയും, ദാശകിതവാദിത്വം = മുക്കവൻെറയൊ വഞ്ചകൻെറയൊ മററൊ പോലെയുള്ള സ്ഥിതി, അധീയതെ= നിൎവ്വചിക്കുന്നു, ഏകെ= ചില ശ്രുതികൾ.

വിവരണം:—ജീവാത്മാവു പരമാത്മാവിൻെറ ഒരംശമാണെന്നു ശ്രുതിയിൽ അവ തമ്മിലുള്ള ഭേദത്തെ പ്രദശിപ്പിക്കുന്ന വചനത്തിൽനിന്നും ഗ്രഹിക്കപ്പെടാവുന്നതാണ്; പ്രത്യുത ശ്രുതി മററുവിധത്തിലും കൂടെ അൎത്ഥായത്തു് ജീവാത്മാവ് പരമാത്മാവു തന്നെയെന്നും കഥിച്ചിട്ടുമുണ്ട്; ചില ശ്രുതികൾ ഒരു മുക്കവനും വഞ്ചകനും ബ്രഹ്മമല്ലാതെ മററൊന്നുമല്ലെന്നും നിൎവ്വചിക്കുന്നു. ജീവാത്മാവ് പരമാത്മാവിൽനിന്നു ഭിന്നവും അതിൻെറ അംശവുമാണെന്നുള്ളതിനു സംബന്ധിച്ച ശ്രുതി നോക്കുക:—ജ്ഞാജ്ഞൌ ദ്വാവജാവീശാനീശൌ = രണ്ടു ജനനരഹിതന്മാരുണ്ട്,—ഈശനും സൎവ്വജ്ഞനുമായ (പരമാത്മാവും)അനീശനും അജ്ഞനുമായ (ജീവാത്മാവും,) (ശ്വേതാശ്വതരശ്രുതി I-9). ജീവാത്മാവു

പരമാത്മാവുതന്നെയെന്നുള്ളതിനു സംബന്ധിച്ച ശ്രുതി നോക്കുക:—'തത്വമസി ശ്വേതകേതൊ=അതു നീയാകുന്നു, അല്ലയൊ ശ്വേതകേതൊ (ഛാന്ദോഗ്യം 6-8-7). ഒരു മുക്കുവനും ഒരു വഞ്ചകനും എല്ലാം ബ്രഹ്മമാണെന്നുള്ളതിനു സംബന്ധിച്ച ശ്രുതി നോക്കുക:—ബ്രഹ്മദാശാ ബ്രഹ്മദാസാ ബ്രഹ്മകിതവാഃ=മുക്കവർ, ദാസന്മാർ, വഞ്ചകന്മാർ ഇവരെല്ലാം ബ്രഹ്മം തന്നെയാകുന്നു.

### സൂത്രം 43. മന്ത്രവർണാത്.

(ജീവാത്മാവു ബ്രഹ്മത്തിൻെറ ഒരംശമാണെന്നുള്ള 42-ാംസൂത്രാലംബനമായി ഒരു യുക്തി ഉപന്യസിക്കുന്നു.)

മന്ത്ര = മന്ത്രം; മന്ത്രവർണാത് = മന്ത്രങ്ങളിലുള്ള അക്ഷരങ്ങളിൽനിന്നും.

വിവരണം:—ജീവാത്മാവു പരമാത്മാവിൻെറ ഒരംശമാണെന്നുള്ളതു ഛാന്ദോഗ്യശ്രുതിയിലെ ഒരു മന്ത്രത്തിലെ അക്ഷരങ്ങളിൽ നിന്നുതന്നെ ഗ്രഹിക്കപ്പെടാവുന്നതാണ്. സംബന്ധിച്ച ശ്രുതി നോക്കുക:—പാദോഽസ്യ സർവ്വാ ഭൂതാനി = ഇവൻെറ നാലാംപാദം സർവ്വഭൂതങ്ങളുമാകുന്നു. അതായതു് സൃഷ്ടിമുഴുവനും ഇവൻെറ ഒരംശം മാത്രമേ ആച്ഛാദനം ചെയ്യുന്നൊള്ളു. (ഛാന്ദോഗ്യം 3-12-6).

### സൂത്രം 44. അപിച സ്മര്യതെ.

(ജീവാത്മാവു ബ്രഹ്മത്തിൻെറ ഒരംശമാണെന്നുള്ള വാദം ഇവിടെ അവസാനിക്കുന്നു.)

അപിച,സ്മര്യതെ=ശ്രുതിയാൽക്കൂടെയും അപ്രകാരം കഥിക്കപ്പെടുന്നു.

വിവരണം:—ജീവാത്മാവ് പരമാത്മാവിൻെറ ഒരംശമാണെന്നു ശ്രുതിയുംകൂടെ അപ്രകാരം പറയുന്നു. സംബന്ധിച്ചശ്രുതി നോക്കുക:—മമൈവാംശൊ ജീവലോകെ ജീവഭൂതഃ സനാതനഃ = എൻെറ ഒരംശംതന്നെ ഈ ജീവലോകത്തിൽ സനാതനമായ 'ജീവ'നായി ഭവിച്ചു (ഭഗവൽഗീത 15-7).

### സൂത്രം 45. പ്രകാശാദിവത്തു നൈവം പരഃ.

(പരമാത്മാവിൻെറ വിശിഷ്ടത പ്രദർശിപ്പിക്കുന്നു).

പ്രകാശാദിവത് = സൂര്യൻ മുതലായ ജ്യോതിസ്സുകളെ പോലെ, ന്നു ന =വാസ്തവത്തിൽ അല്ലാ, ഏവം=ഇതുപോലെ അതായതു് ജീവാത്മാവിനെപോലെ,പരഃ = പരമാത്മാവു്.

വിവരണം: — ജീവാത്മാവു് പരമാത്മാവിന്റെ ഒരംശാവയവമാണെങ്കിലും രണ്ടാമത്തേതു് ആദ്യത്തേതിന്റെ സുഖദുഃഖങ്ങളാൽ ബാധിതമാകുന്നില്ല; എങ്ങിനെയെന്നാൽ സൂര്യനെപ്പോലെയുള്ള ഒരു ജ്യോതിസ്സു് ഭൂമിയിലെ മാലിന്യങ്ങളെ അതിന്റെ അംശദ്വാരാ-രശ്മിമൂലം-ഉള്ളസ്പർശം ഹേതുവായിട്ടു ദൂഷിക്കപ്പെട്ടതായിത്തീരാത്തതുപോലെയാണു്.

## സൂത്രം 46. സ്മരന്തി ച.

സ്മരന്തി ച = സ്മൃതികൾ കഥിക്കയും ചെയ്യുന്നു.

വിവരണം: — പരമാത്മാവു് ജീവാത്മാവിന്റെ കർമ്മഫലങ്ങളനുഭവിക്കുന്നില്ലെന്നു ശ്രുതികൾ കഥിക്കയും ചെയ്യുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—തത്ര യഃ പരമാത്മാƒസൗ സ നിത്യോ നിർഗ്ഗുണഃ സ്മൃതഃ, ന ലിപ്യതെ ഫലൈശ്ചാപി പത്മപത്രമിവാംഭസാ= ഇവരിൽ യാതൊരുവൻ പരമാത്മാവാണോ അവൻ നിത്യനും നിർഗ്ഗുണനുമെന്നറിയപ്പെടുന്നു. കൂടാതെ താമരയില ജലത്താൽ നനയ്ക്കപ്പെടാത്തതുപോലെ അവൻ കർമ്മഫലങ്ങളാൽ ലേപനം ചെയ്യപ്പെടുന്നില്ല.

## സൂത്രം 47. അനുജ്ഞാപരിഹാരൗ ദേഹ-സംബന്ധാജ്യോതിരാദിവത്.

(വിധിനിഷേധനിയമങ്ങളനുസരിക്കേണ്ടതിന്റെ ആവശ്യം വിവരിക്കപ്പെടുന്നു.)

അനുജ്ഞാപരിഹാരൗ = വിധിനിഷേധങ്ങൾ, ദേഹസംബന്ധാത് = ദേഹത്തോടുള്ള സംബന്ധം ഹേതുവായിട്ടു്, ജ്യോതിരാദിവത് = അഗ്നി മുതലായതുപോലെ.

വിവരണം:—ജീവാത്മാക്കൾ പരമാത്മാവിന്റെ അംശങ്ങളാണെങ്കിലും അവരുടെ ഭൗതിക ശരീരസംബന്ധം ഹേതുവായിട്ടു അവരുടെ വിഭിന്ന ഉത്തമാധമ അർഹതയെ

നുസരിച്ചു് അവശ്യം വേദോക്തവിധിനിഷേധനിയമങ്ങളെ നുസരിക്കേണ്ടതാണു്. ഉദാഹരണമായി അഗ്നി ഒരു ജ്ഞാനി യായ ബ്രാഹ്മണൻെറ ഗൃഹത്തിൽനിന്നും സമ്പാദിക്കണം അല്ലാതെ ശ്മശാനത്തിലെ ജ്വലിക്കുന്ന ചിതാഗ്നിയിൽ നിന്നരുതു്; ശുചിയായ പാത്രത്തിലുള്ളതൊ ശുചിയായ ആ ളാൽ തരപ്പെട്ടതൊ ആയ ജലമേ സ്വീകരിക്കാവൂ അല്ലാതെ അശുചിയായ പാത്രത്തിലുള്ളതൊ അശുചിയായ ആളാൽ തരപ്പെട്ടതൊ അരുതു്.

സൂത്രം 48. അസന്തതേശ്ചാവ്യതികരഃ

(ജീവാത്മാവിൻെറ പ്രത്യേകസ്വഭാവങ്ങളെപ്പററി യുള്ള വാദം തുടരുന്നു.)

സന്തതി = വ്യാപ്തി, അസന്തതേഃ ച = അവ്യാപ്തി ഹേതുവായിട്ടും അതായതു് സർവ്വവ്യാപിയല്ലാത്തതുകൊണ്ടും കൂടെ, അവ്യതികരഃ = ക്രമഭംഗമില്ലായ്ക അഥവാ കുഴപ്പമി ല്ലായ്ക.

വിവരണം:—ജീവാത്മാവു് സർവ്വവ്യാപിയല്ലത്തത നാൽ കർമ്മങ്ങളിലൊ അവയുടെ ഫലങ്ങളിലൊ കുഴപ്പമില്ല. ജീവാത്മാവു സർവ്വവ്യാപിയല്ലാത്തതുകൊണ്ടു് ഏകകാല ത്തു് എല്ലാം ശരീരങ്ങളുമായി ബന്ധമില്ല; എന്നാൽ തൻെറ സ്വന്തം വ്യക്തശരീരത്തെ സജീവത്താക്കുന്ന ഒരു വിവിക്ത ആത്മാവായിട്ടു് അവൻ ആ ഒരു ശരീരത്തിൻെറ ഗുണങ്ങ ളാൽമാത്രം ബാധിക്കപ്പെടുന്നു. അതുകൊണ്ടു് ഒരു ശരീര സ്ഥിതനായ ആത്മാവിനാൽ ചെയ്യപ്പെടുന്ന കർമ്മങ്ങളുടെ ഫലങ്ങൾ ആ ശരീരത്തെ സംബന്ധിച്ചടത്തോളം മാത്രമെ ആ ആത്മാവിനെ സംബന്ധിക്കുന്നൊള്ളു അല്ലാതെ മററു ശരീരത്തെയില്ലാ, അതായതു് ഒരു പ്രത്യേകവ്യക്തിയാൽ ചെ യ്യപ്പെടുന്ന കർമ്മങ്ങളാൽ എല്ലാ വ്യക്തികളും അഭിഭൂതരാകു ന്നില്ല. എന്നാൽ ജീവാത്മാവു് സർവ്വവ്യാപിയാണെന്നു സമ്മ തിക്കപ്പെടുന്നപക്ഷം അവൻ ഏകകാലത്തു എല്ലാം ശരീരങ്ങ ളുമായി സംബന്ധപ്പെടുകയും അതുകൊണ്ടു് കർമ്മങ്ങളുടേയും കർമ്മഫലങ്ങളുടേയും കുഴപ്പത്തിനു കാരണമായിത്തീരുകയും ചെയ്യുന്നു.

## സൂത്രം 49. ആഭാസാ ഏവ ച.

(ജീവാത്മാവ് സർവ്വവ്യാപിയെന്നു സമ്മതിക്കുന്നതിന്റെ ന്യൂനത പ്രദർശിക്കപ്പെടുന്നു.)

ആഭാസാ ഏവ ച = അയുക്ത അനുമാനം നിശ്ചയമായിട്ടുംകൂടെ.

വിവരണം:—ജീവാത്മാവ് സർവ്വവ്യാപിയെന്ന മതം നിശ്ചയമായിട്ടും ഒരു അയുക്ത അനുമാനവും കൂടെയാണ്. കപിലന്റെ സാംഖ്യദർശനത്തിൽ ജീവാത്മാവ് (പുരുഷൻ) സർവ്വവ്യാപിയെന്നു പറയപ്പെട്ടിരിക്കുന്നു; ഈ മതം സ്വീകരിക്കപ്പെടുന്നപക്ഷം മുൻസൂത്രത്തിൽ കാണിക്കപ്പെട്ട പ്രകാരം കർമങ്ങളുടേയും കർമഫലങ്ങളുടേയും കുഴപ്പം നേരിടും. സാംഖ്യത്തിലെ ഈ സിദ്ധാന്തം അതിനാൽ ഒരു അയുക്തമായ അനുമാനമാണ്.

ഈ സൂത്രത്തിനു ശങ്കരഭാഷ്യത്തിൽ വേറൊരു പാഠം ഉണ്ട്. അവിടെ ഇപ്രകാരമാണ് 'ആഭാസ ഏവ ച' (ആഭാസഃ = പ്രതിബിംബം); ആയതു ഈ വിധം വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു:—ജീവാത്മാവ് പരമാത്മാവിന്റെ ഇഹലോകത്തിലെ ഒരു പ്രതിബിംബമാണ്, എന്തുപോലെയെന്നാൽ ജലത്തിലുള്ള ജലത്തിലെ സൂര്യന്റെ പ്രതിബിംബം ചലിക്കുന്നെങ്കിൽ മറേറതെങ്കിലും പാത്രജലത്തിലെ പ്രതിബിംബം ആ കാരണത്താൽ ചലിക്കുന്നില്ല; അപ്രകാരം തന്നെ ഒരു ശരീരസ്ഥിതനായ ജീവാത്മാവ് തന്റെ കർമഫലങ്ങളെ അനുഭവിക്കുമ്പോൾ അന്യശരീരസ്ഥിതനായ ആത്മാവ് ആ കാരണത്താൽ ബാധിക്കപ്പെടുന്നില്ല.

## സൂത്രം 50 അദൃഷ്ടാ/നിയമാത്.

(49-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

അദൃഷ്ട = ഭവിഷ്യൽ കാലത്തു സഫലീകരിക്കാനായി ഒരു ലീനശക്തിയായി കിടക്കുന്ന പൂർവ്വജന്മകൃതകർമം അതായതു് സഞ്ചിതകർമം, അനിയമാത് = ബന്ധിക്കുന്നതായ നിയമത്തിന്റെ അഭാവത്താൽ.

വിവരണം:—ജീവാത്മാവ് സർവ്വവ്യാപിയെന്നു നാം സമ്മതിക്കുന്നെങ്കിൽ 48-ാം സൂത്രത്തിൽ കാണിക്കപ്പെട്ട

പ്രകാരം കർമ്മങ്ങളുടേയും കർമഫലങ്ങളുടേയും സമ്മിശ്രണം ഹേതുവായിട്ടുണ്ടാകുന്ന കുഴപ്പം, അദൃഷ്ടത്തെ(ലീനശക്തിയെ) അഭയം പ്രാപിച്ചാലും, ഒഴിക്കപ്പെടാവുന്നതല്ല; എന്തുകൊണ്ടെന്നാൽ എല്ലാ ആത്മാക്കളും ഒരുപോലെ സർവ്വവ്യാപിയാണെങ്കിൽ അവയിൽ ഏതിന്മേൽ ശക്തി ചേഷ്ടിക്കുമെന്നു ഏതെങ്കിലും ഒരു നിബന്ധന നിയമമുണ്ടായിരിക്കാൻ കഴിയുന്നതല്ല.

സൂത്രം 51. അഭിസന്ധ്യാദിഷ്വപി ചൈവം.

(49-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

അഭിസന്ധ്യാദിഷു = വ്യക്തിഗതനിശ്ചയങ്ങളിലും മററും, അപി ച ഏവം = കൂടിയും അപ്രകാരംതന്നെ.

വിവരണം:—ജീവാത്മാവു സർവ്വവ്യാപിയെന്നു സമ്മതിക്കപ്പെടുന്നപക്ഷം വ്യക്തിഗതനിശ്ചയം മുതലായ സംഗതികളിലും മററും അപ്രകാരം തന്നെ ക്രമാഭാവവുമുണ്ടു്. ജീവാത്മാവു സർവ്വവ്യാപിയാണെങ്കിൽ, 'ഞാൻ ഒരു കാര്യം ചെയ്യും' അല്ലെങ്കിൽ 'ഞാൻ ഒരു കാര്യം ചെയ്കയില്ല' എന്നിങ്ങനെയുള്ള വ്യക്തിഗതനിശ്ചയസംഗതികളിലും ഉദ്ദേശഹേതുക്കളിലും ഒരുവ്യവസ്ഥാക്രമമുണ്ടായിരിക്കാൻ കഴിയുന്നതല്ല. എന്തെന്നാൽ അപ്രകാരമുള്ള സംഗതിയിൽ ഓരോരുത്തനും മറേറാരോരുത്തന്റേയും നിശ്ചയത്തെ അറിവാനിടവരികയും തന്നിമിത്തം നിശ്ചയത്തിന്റെ വ്യവസ്ഥാരീതിയും അതിന്റെ ക്രിയാപരിവർത്തനവും നിർവ്വഹണ സാദ്ധ്യമല്ല; കൂടാതെ ഇച്ഛാശക്തികൾ തമ്മിലുള്ള സംഘട്ടനങ്ങൾ ഒഴിക്കപ്പെടാവുന്നതല്ല; എന്നാൽ ലോകത്തിൽ എല്ലായിടത്തും വ്യവസ്ഥാക്രമം കാണപ്പെടുന്നതുകൊണ്ടു് ജീവാത്മാവു സർവ്വവ്യാപിയല്ലെന്നു നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

സൂത്രം 52. പ്രദേശാദിതി ചേന്നാന്തർഭാവാത്.

(51-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു സമാധാനിക്കുന്നു.)

പ്രദേശാത് = പ്രത്യേക ദേശം അതായതു ദേശസ്ഥിതി ഹേതുവായിട്ടു, ഇതി ചേത് = എന്നാണെങ്കിൽ, ന = അല്ല അതായതു് ആ വാദം സാധുവല്ല, അന്തർഭാവാത് = അവൻ

ഓരോ ശരീരത്തിലും സമം സ്ഥിതിചെയ്യുന്നതുകൊണ്ടു്, അതായതു് എല്ലാ ആത്മാക്കളും പരസ്പരം വ്യാപിക്കുന്നതുകൊണ്ടു്,

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമെന്നു രണ്ടുഭാഗങ്ങളുണ്ടു് ആക്ഷേപം 'പ്രദേശാത് ഇതി ചേത്'' എന്നും സമാധാനം 'ന,അന്തർഭാവാത്'' എന്നുമാണു്)

വിവരണം:—ഓരോ ജീവാത്മാവും അതാതിൻെറ പ്രത്യേക നിവാസസ്ഥാനത്തിൽ അതായതു് ശരീരത്തിൽ നിബന്ധിതമാക്കപ്പെട്ടിരിക്കുന്നു എന്ന ഊഹത്തിന്മേൽ നിശ്ചയക്രിയകളുടെ വ്യവസ്ഥാക്രമം നിർവ്വഹിക്കപ്പെടുന്നെന്നു വാദിച്ചേക്കാം; ഈവാദം സാധുവല്ല; എന്തുകൊണ്ടെന്നാൽ ഓരോ ആത്മാവും സർവ്വവ്യാപിയെന്നു ഊഹിക്കപ്പെട്ടിരിക്കകൊണ്ടു ഓരോന്നും അവയുടെ സമ്മിശ്രണവ്യാപ്തി ഹേതുവായിട്ടു് മററോരോ ശരീരത്തിലും സമമായി സ്ഥിതിചെയ്യുകയും മററെല്ലാ ആത്മാക്കളുടെ നിശ്ചയങ്ങളെ അറിവാനിടവരികയും ചെയ്യുന്നു. അതിനാൽ ജീവാത്മാവു സർവ്വവ്യാപിയെന്ന സിദ്ധാന്തം സ്വീകാരയോഗ്യമല്ല.

---

## അദ്ധ്യായം 2. പാദം 4.

സൂത്രസാരം:—ഈപാദം ഇന്ദ്രിയങ്ങളുടേയും(ജ്ഞാനകർമ്മേന്ദ്രിയങ്ങളുടേയും,) മുഖ്യപ്രാണൻേറയും ശരീരത്തിൻേറയും മററു ഭൗതികവസ്തുക്കളുടേയും സൃഷ്ടിയെപ്പററിയുള്ള നിരൂപണത്തിനായി വിനിയോഗിക്കപ്പെട്ടിരിക്കയും അവയുടെ ഉല്പത്തി ബ്രഹ്മത്തിൽ നിന്നാണെന്നു് സ്ഥാപിക്കയും ചെയ്യുന്നു.

1-4 സൂത്രങ്ങൾ വിവിധശ്രുതികളെ വിമർശനം ചെയ്തും എല്ലാ സത്യാഭാസങ്ങളായ ആക്ഷേപങ്ങളെ നിരാകരിച്ചും ഇന്ദ്രിയങ്ങൾ (ജ്ഞാനകർമ്മേന്ദ്രിയങ്ങൾ) ബ്രഹ്മത്തിൽനിന്നും ഉത്ഭവിച്ചെന്നു് സ്ഥാപിക്കുന്നു.

5-7 സൂത്രങ്ങൾ ഇന്ദ്രിയങ്ങൾ എണ്ണത്തിൽ പതിനൊന്നും അത്യന്തം സൂക്ഷ്മവുമാണെന്നും സർവ്വവ്യാപകമല്ലെന്നും പ്രദർശിപ്പിക്കുന്നു.

8-13-ം 17-18സൂത്രങ്ങൾ മുഖ്യപ്രാണനും ബ്രഹ്മത്തിൽ നിന്നു് സൃഷ്ടിക്കപ്പെട്ടതാണെന്നും, അതു് ആത്മാധീനത്തിലുള്ള എല്ലാ ഇന്ദ്രിയങ്ങളെക്കാൾ ശ്രേഷ്ഠമാണെന്നും, അതു് സാധാരണ വായുവിലും പഞ്ചപ്രാണങ്ങളിലുംനിന്നു വ്യത്യസ്തവും അതു് എല്ലാ (പതിനൊന്നു്)ഇന്ദ്രിയങ്ങളുടെ സമ്മിളിതവ്യാപാരത്തിന്റെ ഫലമല്ലെന്നും അതു് ഇന്ദ്രിയങ്ങളിൽ നിന്നു് വ്യത്യസ്തമാകയാൽ ആ പതിനൊന്നെണ്ണത്തിലുൾപെട്ടിട്ടില്ലെങ്കിലും അതിനു് ജീവധാരണം ശരീരേന്ദ്രിയസംധാരണം എന്ന വിശിഷ്ടവും അനന്യസാധാരണവുമായ ഒരു കൃത്യം ഉള്ളതുകൊണ്ടു് അതു് അവയെപ്പോലെ ഒരു കർമ്മോപകരണമാണെന്നും അതു്അത്യന്തസൂക്ഷ്മവും സർവ്വവ്യാപകമല്ലാത്തതുമാകുന്നു എന്നു് കഥിക്കുന്നു.

14-16 സൂത്രങ്ങൾ ഇന്ദ്രിയങ്ങൾ അവയുടെ വ്യാപാരങ്ങളിൽ അഗ്നിയാലും മററു ദേവതകളാലും നയിക്കപ്പെട്ടന്നെന്നും എന്നാൽ അവ ക്ഷേത്രജ്ഞനുമായി നിത്യബന്ധമുള്ളതും അതിനു് അധീനവുമാകകൊണ്ടു് ക്ഷേത്രജ്ഞനാണു് അവയുടെ അദ്ധ്യക്ഷൻ അല്ലാതെ അധിഷ്ഠാനദേവതകളല്ലെന്നും കാണിക്കുന്നു.

19-ാം സൂത്രം ഇന്ദ്രിയങ്ങൾ ക്ഷേത്രജ്ഞനു വശവർത്തികളാണെങ്കിലും അവയുടെ നാമരൂപങ്ങൾ ബ്രഹ്മത്താൽ നിർണീതവും നിർമ്മിതവുമാണെന്നു് കഥിക്കുന്നു.

20-21സൂത്രങ്ങൾ എല്ലാ ഭൗതികശരീരങ്ങളും പൃഥിവീ ജലം, അഗ്നി, വായു, ആകാശം(സുകരബോധത്തിനുവേണ്ടി ഒടുവിൽ പറയപ്പെട്ട രണ്ടും ഛാന്ദോഗ്യശ്രുതിയിൽ വിടപ്പെട്ടിരുന്നാലും) അതിസൂക്ഷ്മമായ പഞ്ചഭൂതങ്ങളുടെ പരസ്പരവിലയനം ഹേതുവായിട്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാണെന്നും, ഒരു ഭൗതികദ്രവ്യം, അതിന്റെ രചനയിൽ ഏതൊരു പ്രത്യേകമൂലഭൂതത്തിന്റെ അംശം അധികരിച്ചിരിക്കുന്നുവോ അതിനെ, അനുകരിച്ചു് നാമകരണം ചെയ്യപ്പെട്ടിരിക്കുന്നെന്നും കാണിക്കുന്നു. ഉദാഹരണമായി ജലദ്രവ്യം ആ അഞ്ചുമൂലഭൂതങ്ങളുടെ സംയോഗം കൊണ്ടുണ്ടാക്കപ്പെട്ടതാണു്; എന്നാൽ ജലദ്രവ്യത്തിന്റെ നിർമ്മാണത്തിൽ ഭൂതജലത്തിന്റെ ഭാഗം

അധികരിച്ചിരിക്കകൊണ്ടു് ജലദ്രവ്യം ജലഭൂതത്തിൽനിന്നു ണ്ടാക്കപ്പെട്ടതെന്നു പറയപ്പെടുകയും അതിനെ അനുകരിച്ചു് നാമകരണം ചെയ്യപ്പെടുകയും ചെയ്തിരിക്കുന്നു.

സൂത്രം 1. തഥാ പ്രാണാഃ.

(ജ്ഞാനകർമ്മേന്ദ്രിയസൃഷ്ടി ഇപ്പോൾ വിവരിക്കപ്പെടുന്നു.)

തഥാ = അപ്രകാരംതന്നെ അതായതു് പൂർവ്വപാദത്തിൽ വിവരിക്കപ്പെട്ടപ്രകാരം പഞ്ചമൂലഭൂതങ്ങളുടെ സൃഷ്ടിപോലെ, പ്രാണാഃ = ഇന്ദ്രിയങ്ങൾ അതായതു് ജ്ഞാനകർമ്മേന്ദ്രിയങ്ങൾ.

വിവരണം:—അഞ്ചു് മൂലഭൂതങ്ങളെപ്പോലെ ഇന്ദ്രിയങ്ങൾ (ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും) ബ്രഹ്മത്തിൽനിന്നു് ഉത്ഭൂതമായി. സംബന്ധിച്ച ശ്രുതി നോക്കുക:— "ഏതസ്മാജ്ജായതെ പ്രാണൊ മനഃ സർവ്വേന്ദ്രിയാണി ച, ഖം വായുർജ്യോതിരാപശ്ച പൃഥിവീ വിശ്വധാരിണീ" (പരിഭാഷയ്ക്കു് 2-ാമദ്ധ്യായം 3-ാം പാദം 15-ാം സൂത്രം നോക്കുക).

സൂത്രം 2. ഗൗണ്യസംഭവാത്.

(1-ാം സൂത്രത്തിനെതിരായി തോന്നാവുന്ന ഒരാക്ഷേപം നിഷേധിക്കുന്നു.)

ഗൗണീ = ഗൗണാർത്ഥം, അസംഭവാത് = സംഭാവ്യമല്ലാത്തതുകൊണ്ടു്; ഗൗണ്യസംഭവാത് = ഗൗണാർത്ഥത്തിലെടുക്കപ്പെടുന്നതിന്റെ അസംബന്ധം ഹേതുവായിട്ടു്.

വിവരണം:—ഇന്ദ്രിയങ്ങൾ (ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും) ബ്രഹ്മത്തിൽനിന്നും നേരിട്ടുത്ഭവിക്കുന്നു; അവയുടെ സൃഷ്ടിയെപ്പററിയുള്ള ശ്രുതിവാക്യം ഗൗണാർത്ഥത്തിൽ എടുക്കാൻ പാടില്ല; അങ്ങിനെയെടുക്കുന്നതു് തെററാണു്.

തൈത്തിരീയശ്രുതിയിൽ സൃഷ്ടിയെപ്പററി വിവരിക്കുന്ന അദ്ധ്യായത്തിൽ അവയുടെ സൃഷ്ടിയെപ്പററി കഥനമില്ല. ഇപ്പോൾ 1-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതിയിൽ ഇന്ദ്രിയസൃഷ്ടി ശബ്ദാർത്ഥത്തിലല്ല ഗൗണാർത്ഥത്തിലാണു് വിവരിക്കപ്പെട്ടിരിക്കുന്നതെന്നു് ആക്ഷേപകാരാ വാദിക്കാം. ആ ആക്ഷേപം 2-ാം സൂത്രത്താൽ ഇപ്രകാരം നിഷേധിക്കപ്പെട്ടു

നു:— ബ്രഹ്മത്തിൽനിന്നും ഒരോന്നിൻെറയും സൃഷ്ടി ശ്രുതിയിൽ പുനഃ പുനഃ കഥിക്കപ്പെട്ടിട്ടുണ്ട്; അതിനെ പ്രതിഷേധിക്കുന്ന ശ്രുതിയുമില്ല. തൈത്തിരീയശ്രുതിയിലെ സൃഷ്ടി അദ്ധ്യായത്തിൽ സംബന്ധിച്ചഭാഗം നോക്കുക:–"തസ്മാദ്വാഏതസ്മാദാത്മന ആകാശഃ സംഭൂതഃ, ആകാശാദ്വായുഃ, വായോരഗ്നിഃ, അഗ്നേരാപഃ അദ്ഭ്യഃപൃഥിവീ" (പരിഭാഷയ്ക്കും സംബന്ധത്തിനും 2-ാമദ്ധ്യായം 3-ാം പാദം 2-ാം സൂത്രം നോക്കുക.) സർവ്വത്തിൻെറയും സൃഷ്ടിബ്രഹ്മത്തിൽനിന്നെന്നുള്ളതിനു ഇതു നോക്കുക:—"യതൊ വാ ഇമാനി ഭൂതാനി ജായന്തെ" = യാതൊരുവനിൽനിന്ന് ഈ ഭൂതങ്ങളെല്ലാം ജനിക്കുന്നു. (തൈത്തിരീയം ഭൃഗുവല്ലി 1-1). സർവ്വവസ്തുക്കളും ബ്രഹ്മത്തിൽനിന്ന് സൃഷ്ടിക്കപ്പെട്ടെന്നുള്ള സുവ്യക്തശ്രുതിവാക്യങ്ങളെ അനാദരിച്ചിട്ട് ജ്ഞാനകർമ്മേന്ദ്രിയങ്ങൾമാത്രം അതിന് അപവാദങ്ങളെന്നൂഹിക്കുന്നത് നിഷ്പ്രയോജനമാണ്.

### സൂത്രം 3. തത്പ്രാക് ശ്രുതേശ്ച.

(2-ാം സൂത്രാലംബനമായ ഒരു വാദം ഉപന്യസിക്കുന്നു.)

തത്പ്രാക് = അവയ്ക്കുമുമ്പ്, ശ്രുതേഃ ച = ശ്രുതിയിൽനിന്നുംകൂടെ.

വിവരണം:—1-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതി ഇന്ദ്രിയങ്ങളെ ആകാശം മുതലായതിനുമുമ്പു വിന്യസിച്ചിരിക്കുന്നതുകൊണ്ടുംകൂടെ ഗൗണാർത്ഥം അസ്വീകാര്യമാണ്. 'ജനിക്കുന്നു' എന്ന പൂർണ്ണക്രിയ ആദ്യം വരുന്നു, പിന്നാലെ പ്രാണേന്ദ്രിയങ്ങളെ അർത്ഥമാക്കുന്ന വാക്കുകൾ, എല്ലാത്തിൻേറയും ഒടുവിലാണ് ആകാശം, വായു മുതലായതു് വരുന്നതു്. ഇപ്പോൾ പൂർണ്ണക്രിയാപദം അതിൻെറ മുഖ്യാർത്ഥത്തിൽ ആകാശാദികളെ സംബന്ധിച്ചിടത്തോളം സ്വീകരിക്കപ്പെട്ടുന്നു, ആകാശാദികൾക്കുമുമ്പ് ശ്രുതി വിന്യസിച്ചിരിക്കുന്ന ഇന്ദ്രിയങ്ങളെ സംബന്ധിച്ച് അതു് ഗൗണാർത്ഥത്തിൽ എന്തുകൊണ്ട് സ്വീകരിക്കപ്പെടണം?

### സൂത്രം 4. തത്പൂർവകത്വാദ്വാചഃ.

(2-ാം സൂത്രാലംബനമായി വേറൊരു യുക്തി ഉപന്യസിക്കുന്നു.)

തത്പൂർവ്വകത്വാത് = അവയാൽ അതായത് പഞ്ചഭൂതങ്ങളാൽ പൂർവ്വഗതമായിരിക്കകൊണ്ടു്, വാചാ = വചനങ്ങൾ അതായതു് വാക്കും അതോടുകൂടി മററുള്ളവയും അഥവാ വാക്ക്, പ്രാണൻ, മനസ്സ് അതിനാൽ ജ്ഞാനകർമ്മേന്ദ്രിയങ്ങൾ; തത് പൂർവ്വകത്വാത് വാചഃ = വാഗാദികൾ, അഗ്നി, ജലം, പൃഥിവി ഈ ധാതുക്കളാൽ രചിക്കപ്പെട്ടിരിക്കകൊണ്ടു്.

വിവരണം:—എന്തെന്നാൽ താഴെ ഉദ്ധരിക്കപ്പെടുന്ന ഛാന്ദോഗ്യശ്രുതിയിൽ, വാക്, പ്രാണൻ, മനസ്സ് എന്ന മൂന്നു പദങ്ങളാൽ പ്രതിനിധീകരിക്കപ്പെട്ട ഇന്ദ്രിയങ്ങൾ (ജ്ഞാനകർമ്മേന്ദ്രിയങ്ങൾ) അഗ്നി, ജലം, പൃഥിവി എന്ന ധാതുക്കളാൽ അനുക്രമം രചിക്കപ്പെട്ടതാണെന്നു് പറയപ്പെട്ടിരിക്കുന്നു; അതുകൊണ്ടു് ഭൂതങ്ങളുടെ സൃഷ്ടിയെപ്പററിയുള്ള ശ്രുതിവാക്യത്താൽ ഇന്ദ്രിയങ്ങൾക്ക് ബ്രഹ്മമാണു് അവയുടെ സാക്ഷാൽകരണമെന്നു് സൂചിതമായിരിക്കുന്നു. ഇന്ദ്രിയങ്ങൾ ഭൂതങ്ങളാൽ രചിക്കപ്പെട്ടിരിക്കുന്നു എന്നതിനു് ഈ ശ്രുതി നോക്കുക:—"അന്നമയം ഹി സോമ്യ മന ആപോമയഃ പ്രാണസ്തേജോമയീ വാക്"=വത്സ! മനസ്സ് അന്നത്തിന്റെ അതായതു് പൃഥിവിയുടെ അതിസൂക്ഷ്മരൂപമാകുന്നു, പ്രാണൻ ജലത്തിന്റെ അതിസൂക്ഷ്മരൂപവും വാക്ക്തേജസ്സിന്റെ അതായതു് അഗ്നിയുടെ അതിസൂക്ഷ്മരൂപവുമാകുന്നു. (ഛാന്ദോഗ്യം 6-5-4). ബ്രഹ്മത്താലും ബ്രഹ്മത്തിൽനിന്നു് ഭൂതങ്ങൾ സൃഷ്ടമായിഎന്നുള്ളതിനു് 2-ാമദ്ധ്യായം 3-ാം പാദം 1-13 സൂത്രങ്ങളിലെ പ്രതിപാദനം നോക്കുക.

## സൂത്രം 5. സപ്ത ഗതേർവിശേഷിതത്വാച്ച.

(ഇന്ദ്രിയങ്ങളുടെ എണ്ണം ഇപ്പോൾ നിരൂപിക്കപ്പെടുന്നു.)

സപ്ത = ഏഴു്, ഗതേഃ = ചലനം ഹേതുവായിട്ടു്, വിശേഷിതത്വാത് ച = വിശേഷകഥനം ഹേതുവായിട്ടുംകൂടെ.

വിവരണം:—ഇന്ദ്രിയങ്ങൾ ഏഴാണെന്നുള്ളതു് മരണസമയത്തു് പ്രാണനെ അനുഗമിക്കുന്നതു് ഏഴുമാത്രമെന്ന സംഗതിയാലും ആ ഏഴും അതേവാക്യത്തിൽ സവിശേഷം പരിഗണിക്കപ്പെട്ടിരിക്കുന്ന സംഗതിയാലുംകൂടെ ഗ്രഹിക്കാ

വുന്നതാണു്. [ഇതു് ആക്ഷേപത്രൂപേണ പറയപ്പെട്ടിരിക്കുന്നു; ഇതിനു് സമാധാനം അടുത്ത സൂത്രത്തിൽ കഥിക്കപ്പെട്ടിരിക്കുന്നു.] ഇന്ദ്രിയങ്ങൾ മുതലായവ പ്രാണനെ അനുഗമിക്കുന്നതിനു് ഈ ശ്രുതി നോക്കുക:—"പ്രാണമുത്ക്രാമന്തം സർവ്വേ പ്രാണാ അനുത്ക്രാമന്തി" = (ആത്മാവിനെ അനുഗമിക്കുന്ന)പ്രാണനെ ഇന്ദ്രിയങ്ങളും (ജ്ഞാനകർമ്മേന്ദ്രിയങ്ങളും) അനുഗമിക്കുന്നു.(ബൃഹദാരണ്യകം 4-4-2). ഇന്ദ്രിയാദികളുടെ പരിസംഖ്യാനത്തിനു് ഈ ശ്രുതി നോക്കുക:—"ന പശ്യതി ...ന ജിഘ്രതി...ന രസയതേ...ന വദതി ...ന ശൃണോതി ...ന മനുതേ...ന സ്പൃശതേ"=അവൻ കാണുന്നില്ല, ഘ്രാണിക്കുന്നുമില്ല, ആസ്വദിക്കുന്നുമില്ല, വദിക്കുന്നുമില്ല, ശ്രവിക്കുന്നുമില്ല, ചിന്തിക്കുന്നുമില്ല, സ്പർശിക്കുന്നുമില്ല. (ബൃഹദാരണ്യകം 4-4-2). ഈ ഉദ്ധാരണത്തിൽനിന്നും താഴെ വിവരിക്കപ്പെടുന്ന പ്രകാരം ഇന്ദ്രിയങ്ങൾ ഏഴുമാത്രമെന്നറിയപ്പെടുന്നു:— (1) രൂപം, (2) ഗന്ധം, (3) രസം, (4) വാക്കു്, (5) ശ്രവണം, (6) മനസ്സു്, (7) സ്പർശം.

സൂത്രം 6. ഹസ്താദയസ്തു സ്ഥിതേ/തോ നൈവം.

(5-ാം സൂത്രം ഖണ്ഡിക്കപ്പെടുകയും ഇന്ദ്രിയങ്ങളുടെ യഥാർത്ഥ എണ്ണം നിർണ്ണയിക്കപ്പെടുകയും ചെയ്യുന്നു.)

ഹസ്താദയഃ = കൈകളും മററു കർമ്മേന്ദ്രിയങ്ങളും, തു = എന്നാൽ, സ്ഥിതേഃ = നിർണ്ണയിക്കപ്പെട്ടിട്ടു്, അതഃ = അതു കൊണ്ടു്, ന = അല്ല, ഏവം = അപ്രകാരം ഒന്നതായതു് മുൻ സൂത്രത്തിൽ പറയപ്പെട്ടപ്രകാരംതന്നെ.

വിവരണം:—കൈകളും മററു കർമ്മേന്ദ്രിയങ്ങളും ഗണിക്കപ്പെടാതിരിക്കെ, 5-ാം സൂത്രത്തിൽ കഥിക്കപ്പെട്ടപ്രകാരം ഇന്ദ്രിയങ്ങളുടെ എണ്ണം യഥാർത്ഥത്തിൽ ഏഴല്ല. (ഇന്ദ്രിയങ്ങളുടെ എണ്ണം എല്ലാംകൂടെ പതിനൊന്നാണു്.)

സംബന്ധിച്ച ശ്രുതി നോക്കുക:—"ഹസ്തൌ വൈ ഗ്രഹഃ"=കയ്യും ഒരു ഇന്ദ്രിയമാണു് (ബൃഹദാരണ്യകം 3-2-8.)

"ദശേ മേ പുരുഷേ പ്രാണാ ആത്മൈകാദശ"= ഒരു പുരുഷനിൽ പത്താണു് ഇന്ദ്രിയങ്ങൾ, ഇവയോടു് മനസ്സും

കൂടിച്ചേൎന്നു് പതിനൊന്നു് തികയുന്നു. (ബൃഹദാരണ്യകം 3-9-4.)

മുൻസൂത്രത്തിൽ പറയപ്പെട്ട ഏഴിന്ദ്രിയങ്ങളോടുകൂടെ എണ്ണം തികയുന്നതിനു് വേറെ നാലെണ്ണം കൂടിയുണ്ടു്:— ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്, അതായതു് (1) ഈക്ഷണേന്ദ്രിയം, (2) ശ്രവണേന്ദ്രിയം, (3) ഘ്രാണേന്ദ്രിയം, (4) രസനേന്ദ്രിയം, (5) സ്പൎശേന്ദ്രിയം; കൎമ്മേന്ദ്രിയങ്ങളഞ്ചു്, അതായതു് (1) വാഗിന്ദ്രിയം, (2) ഗ്രഹണേന്ദ്രിയം, (3) ഗമനേന്ദ്രിയം, (4) വിരേചനേന്ദ്രിയം, (5) ഉല്പാദനേന്ദ്രിയം; ഈ പത്തും കൂടാതെ ഇവയെല്ലാം നയിക്കുന്ന അന്തഃകരണമായ മനസ്സുമുണ്ടു്. ഇപ്രകാരം എല്ലാംകൂടെ പതിനൊന്നു് ഇന്ദ്രിയങ്ങൾ അല്ലെങ്കിൽ കരണങ്ങളുണ്ടു്.

സൂത്രം 7. അണവശ്ച.

(ഇന്ദ്രിയങ്ങളുടെ സ്വഭാവം ഇപ്പോൾ നിൎണ്ണയിക്കപ്പെടുന്നു.)

അണവഃ ച = അത്യന്തസൂക്ഷ്മവും.

വിവരണം:—ഇന്ദ്രിയങ്ങൾ അത്യന്തസൂക്ഷ്മവും സൎവ്വവ്യാപകമല്ലാത്തവയുമാകുന്നു എന്നു് അവ ശരീരത്തിൽനിന്നു് പുറത്തേയ്ക്കു് ഗമിക്കുന്നതിൽനിന്നും അറിയപ്പെടുന്നു. ആകാശംപോലെ അവ സൎവ്വവ്യാപകമായിരുന്നെങ്കിൽ അവയ്ക്കു് ചലനം ശക്യമല്ലായിരുന്നേനെ. സംബന്ധിച്ചു ബൃഹദാരണ്യകശ്രുതി നോക്കുക:—"പ്രാണമുത്ക്രാമന്തം സൎവ്വേ പ്രാണാ അനൂത്ക്രാമന്തി." (5-ാം സൂത്രത്തിലുദ്ധരിച്ചു് പരിശോധിക്കപ്പെട്ടത്തിയതു് നോക്കുക).

സൂത്രം 8. ശ്രേഷ്ഠശ്ച.

(മുഖ്യപ്രാണൻ ഇപ്പോൾ വിവരിക്കപ്പെടുന്നു.)

ശ്രേഷ്ഠഃ ച = അവയിൽ ഏററവും ശ്രേഷ്ഠമായതു് അതായതു് മുഖ്യപ്രാണനും കൂടെ.

വിവരണം:—അവയിൽ ഏററവും ശ്രേഷ്ഠമായതു് അതായതു് മുഖ്യപ്രാണനും പഞ്ചഭൂതങ്ങളെപ്പോലെ ബ്രഹ്മത്തിൽനിന്നും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. പ്രാണൻ അതായതു് മുഖ്യപ്രാണൻ എന്ന അൎത്ഥത്തിൽ 'ഏററവും ശ്രേഷ്ഠ' മെന്ന

വചനത്തിനു് സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"പ്രാണോ വാവ ജ്യേഷ്ഠശ്ച-ശ്രേഷ്ഠശ്ച"= പ്രാണനാണു് വാസ്തവത്തിൽ ഏററവും പ്രധാനവും ഉൽകൃഷ്ടവുമായതു്. (ഛാന്ദോഗ്യം 5-1-1.) പ്രാണൻ ബ്രഹ്മത്തിൽനിന്നു സൃഷ്ടിക്കപ്പെട്ടതെന്നതിനു് ഇതു് നോക്കുക:-"ഏതസ്മാജ്ജായതെ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച." (പരിഭാഷയ്ക്കും സന്ദർഭത്തിനും 2-ാമദ്ധ്യായം 3-ാംപാദം 15-ാം സൂത്രം നോക്കുക.)

സൂത്രം 9. ന വായുക്രിയെ പൃഥഗുപദേശാത്.

(മുഖ്യപ്രാണൻെറ ലക്ഷണങ്ങൾ തുടരുന്നു.)

ന = അല്ല, വായുക്രിയെ = വായുവും വ്യാപാരവും, പൃഥഗുപദേശാത് = വിഭിന്നകഥനം ഹേതുവായിട്ടു്.

വിവരണം:—ജീവശക്തിയായ പ്രാണൻ വായുവുമല്ല ഇന്ദ്രിയങ്ങളുടെ എല്ലാത്തിൻേറയും ഏകോപിച്ച വ്യാപാരവുമല്ല, എന്തെന്നാൽ ശ്രുതി വായുവിനേയും മററു മൂലഭൂതങ്ങളേയും എല്ലാം ഇന്ദ്രിയങ്ങളേയും കൂടാതെ ഇതിനെ പ്രത്യേകമായി കഥിച്ചിട്ടുണ്ടു്.

ജീവശക്തിയായ പ്രാണൻ പ്രധാന ജീവശക്തിയായി നിഖിലജഗത്തും സാകല്യേനയും അതിൻെറ ഓരോ വ്യക്തിഗതമായ അംശവും ഓരോന്നായും ധരിക്കുന്നതും അവയിൽ കൂടെ ചേഷ്ടിക്കുന്നതുമായ ശക്തിയാകുന്നു; അതിനാലിപ്രകാരം അതിനു് വായുവിനോടും ഇന്ദ്രിയങ്ങളോടും കൂടി നേരിട്ട സംബന്ധമുണ്ടു്; അതുകൊണ്ടു് വേദത്തിൽ ചിലപ്പോൾ പ്രാണൻ വായുവെന്നു് അഭിധാനം ചെയ്യപ്പെടുകയും ചിലപ്പോൾ ഇന്ദ്രിയത്തിനു് പര്യായമായിട്ടുപയോഗിക്കപ്പെടുകയും ചെയ്യുന്നു. വായുവിനോടുള്ള അതിൻെറ സംബന്ധത്തെ അധികരിച്ചു്, അതു് ശ്വാസോച്ഛ്വാസവ്യാപാരനിയന്ത്രണത്തിൽ സ്വയം പ്രകാശിക്കുന്നു, ആയതു് യഥോചിതം വിനിയമനം ചെയ്യപ്പെട്ടുവെങ്കിൽ ധ്യാനസമയത്തു് ആദ്ധ്യാത്മികശക്തിയായി പരിവർത്തനം ചെയ്യുന്നു; ഇന്ദ്രിയങ്ങളോടുള്ള അതിൻെറ ബന്ധത്തെ അധികരിച്ചു് അതു് അവയുടെ നാശംവരാവധിയിൽ ഓരോന്നിനും ആവശ്യമായ കർമ്മപ്രചോദനം നൽകുന്ന വീര്യപ്രസ്രവണവുമാകുന്നു.

പ്രാണന്റെ പ്രത്യേകകഥനത്തിനു ഈ ശ്രുതി നോക്കുക:—'ഏതസ്മാജ്ജായതെ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച, ഖം വായുർജ്ജ്യോതിരാപശ്ച പൃഥിവീ വിശ്വധാരിണീ'. (2-ാമദ്ധ്യായം 3-ാംപാദം 15-ാംസൂത്രത്തിലുദ്ധരിച്ചു പരിഭാഷപ്പെടുത്തിയതു്).

സൂത്രം 10. ചക്ഷുരാദിവത്തു തത്സഹ ശിഷ്ട്യാദിഭ്യഃ.

(മുഖ്യപ്രാണന്റെ സ്വഭാവധർമ്മകഥനം തുടരുന്നു.)

ചക്ഷുരാദിവത് = കണ്ണു് മുതലായവപോലെ, തു= എന്നാൽ, തത്സഹ = അവരോടുകൂടെ, ശിഷ്ടി = ശാസനം, ശിഷ്ട്യാദിഭ്യഃ = ശാസ്ത്രോപദേശത്താലും മററു കാരണങ്ങളാലും.

വിവരണം:—മുഖ്യജീവശക്തിയായ പ്രാണൻ ജീവാത്മാവിന്റെ ഉപകരണങ്ങളിൽ ഏററവും പ്രാധാന്യമുള്ളതായി സ്ഥിതിചെയ്യുന്നെങ്കിലും ചക്ഷുരാദികൾപോലെ ഒരു ഉപകരണമാകുന്നു; എന്തെന്നാൽ അതും ബൃഹദാരണ്യകശ്രുതിയിൽ (6, 1, 7-14) വിവരിക്കപ്പെട്ടിരിക്കുന്ന ചക്ഷുരാദീന്ദ്രിയങ്ങളെപ്പററിയുള്ള സംഭാഷണത്തിൽ അവയിൽ സമാനവർഗ്ഗമായി വിന്യസിക്കപ്പെട്ടിരിക്കുന്നു; കൂടാതെ പിന്നീടു് പ്രദർശിപ്പിക്കപ്പെടുന്ന മററു കാരണങ്ങളുമുണ്ടു്.

സൂത്രം 11. അകരണത്വാച്ച ന ദോഷസ്തഥാഹി ദർശയതി.

(10-ാംസൂത്രത്തിനുള്ള ഒരാക്ഷേപം നിരസിക്കപ്പെടുന്നു.)

അകരണത്വാത് ച = വിശേഷവ്യാപാരമൊന്നുമില്ലാത്ത കാരണത്താലും, ന ദോഷഃ = ന്യൂനത അല്ലെങ്കിൽ ആക്ഷേപം ഇല്ല, തഥാ = അപ്രകാരം, ഹി ദർശയതി = ശ്രുതി പ്രദർശിപ്പിക്കുന്നതുകൊണ്ടു്.

വിവരണം:—ചക്ഷുരാദീന്ദ്രിയങ്ങളെപ്പോലെ പ്രാണനും ഒരു വ്യാപാരോപകരണമാണെന്നുള്ള മതത്തിനു് അതിനു് പ്രത്യേക വ്യാപാരമൊന്നുമില്ലെന്നുള്ള കാരണത്താൽ യുക്തിപൂർവ്വം യാതൊരാക്ഷേപവുമുണ്ടാവാൻ കഴിവുള്ളതല്ല.

എന്തുകൊണ്ടെന്നാൽ അതിനും ശരീരധാരണം ചെയ്ക, ശരീരത്തെ ഇന്ദ്രിയങ്ങളെക്കൊണ്ടു ബലവത്താക്കുക, എന്ന ചില പ്രത്യേകകർമ്മം ചെയ്യുണ്ടാതായിട്ടുണ്ടെന്നും ശ്രുതി ആഖ്യാനം ചെയ്യുന്നു.

സാധാരണ ഇന്ദ്രിയങ്ങളെപ്പോലെ അതിനു വ്യാപാരമൊന്നുമില്ലാത്തതിനാൽ അതു് ഒരു ഇന്ദ്രിയമെന്നു് ഏതായാലും പറയപ്പെടാൻ പാടില്ല, അതിനാലാണു് അതു് അവയുടെ പതിനൊന്നെന്ന പരിസംഖ്യയിൽനിന്നും ബഹിഷ്കരിക്കപ്പെട്ടിരിക്കുന്നതു് (6-ാംസൂത്രം നോക്കുക). സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'താൻ വരിഷ്ഠഃ പ്രാണഉവാച—മാ മോഹമാപദ്യഥാഹമേവൈതത് പഞ്ചധാത്മാനം പ്രവിഭജ്യൈതദ്ബാണമവഷ്ടഭ്യ വിധാരയാമി' = ശ്രേഷ്ഠനായ പ്രാണൻ അവരോടു പറഞ്ഞു: മോഹത്തെ പ്രാപിക്കരുതു് ഞാൻ തന്നെയാണീയഞ്ചുവിധത്തിൽ ആത്മാവിനെ വിഭാഗിച്ചിട്ടു് ഈ ശരീരത്തിൽ പ്രവേശിച്ചു് അതിനെ താങ്ങി ധരിക്കുന്നതു്. (പ്രശ്നോപനിഷത് 2-3.)

സൂത്രം 12. പഞ്ചവൃത്തിർമനോവദ്വ്യപദിശ്യതേ.

(മുഖ്യപ്രാണന്റെ സ്വഭാവധർമ്മകഥനം തുടരുന്നു.)

**പഞ്ചവൃത്തിഃ** അഞ്ചുവിധവ്യാപാരങ്ങളുള്ള ഒരുവൻ, **മനോവത്** = മനസ്സിനെപ്പോലെ, **വ്യപദിശ്യതേ** = വിവരിക്കപ്പെട്ടിരിക്കുന്നു.

വിവരണം:—മനസ്സു്, കാമം, ചിന്ത മുതലായ അനേക വിഭിന്നവ്യാപാരയുക്തമായിരുന്നു് ജീവാത്മാവിനെ സേവിക്കുന്നതുപോലെതന്നെ പ്രാണനും പഞ്ചപ്രാണന്മാരെന്നഭിധാനം ചെയ്യപ്പെടുന്ന അഞ്ചുവിധവ്യാപാരങ്ങളോടുകൂടി ജീവാത്മാവിനു് ക്ഷേമത്തെ ചെയ്യുന്നു. [അഞ്ചുവിധവ്യാപാരങ്ങൾ ഇവയാണു്, (1) പ്രാണൻ (ശ്വാസോച്ഛ്വാസം), (2) അപാനൻ (ഉത്സർജ്ജനം), (3) സമാനൻ (സമീകരണം), (4) വ്യാനൻ (അഭിസരണം), (5) ഉദാനൻ (മസ്തിഷ്കപ്രസരണം). സംബന്ധിച്ച ശ്രുതിക്കു് മുൻസൂത്രത്തിലുദ്ധരിക്കപ്പെട്ടതു നോക്കുക.]

## സൂത്രം 13. അണശ്ച.

(മുഖ്യപ്രാണൻെറ സ്വഭാവധമ്മകഥനം തുടരുന്നു.)

അണുഃ ച = അത്യന്തസൂക്ഷ്മവും.

വിവരണം:—മുഖ്യപ്രാണൻ (7-ാംസൂത്രത്തിൽ പറയപ്പെട്ടപ്രകാരം) ഇന്ദ്രിയങ്ങളെപ്പോലെ അത്യന്തം സൂക്ഷ്മവുമാണെന്നും സവ്വവ്യാപകമല്ലെന്നുമുള്ളതു ശരീരത്തിൽനിന്നും അതു് പ്രയാണംചെയ്യുന്നതിനാൽ ഗ്രഹിക്കപ്പെടാവുന്നതാണു്. അതു് സവ്വവ്യാപിയായിരുന്നെങ്കിൽ അതിനു ചലനം അഥവാ യാനം കഴിയുമായിരുന്നില്ല. പ്രാണൻെറ ചലനത്തിനു് ഈ പാദത്തിൻ 7-ാംസൂത്രത്തിൽ ബൃഹദാരണ്യകശ്രുതിയിൽനിന്നുദ്ധരിക്കപ്പെട്ട ഭാഗം നോക്കുക.

## സൂത്രം 14. ജ്യോതിരാദ്യധിഷ്ഠാനം തു തദാമനനാത്.

(ഇപ്പോൾ പ്രാണൻ ഇന്ദ്രിയങ്ങൾ മററുകരണങ്ങൾ ഇവയുടെ ആശ്രയത്തെപ്പററിയുള്ള ഒരു പ്രതിപാദനം ആരംഭിക്കുന്നു.)

ജ്യോതിരാദി = അഗ്നി മുതലായതു്, അധിഷ്ഠാനം = അവയുടെ അധിഷ്ഠാനദേവതകളാൽ നയിക്കപ്പെടുന്നതു്, തു = വാസ്തവത്തിൽ, തദാമനനാത് = ശ്രുതിയിൽ അപ്രകാരമുള്ള കഥനം ഹേതുവായിട്ടു്.

വിവരണം:—പ്രാണനും ഇന്ദ്രിയങ്ങളും മററുകരണങ്ങളും അഗ്നി മുതലായ അവയുടെ അധിഷ്ഠാനദേവതകളുടെ നേതൃത്വത്തിലാണു്; ശ്രുതിയും കൂടെ അപ്രകാരം കഥിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:— 'അഗ്നിവാഗ്ഭൂത്വാ മുഖം പ്രാവിശത്' = അഗ്നി വാഗ്രൂപത്തിൽ വദനത്തിൽ പ്രവേശിച്ചു. (ഐതരേയോപനിഷത് 1-2-3.)

## സൂത്രം 15. പ്രാണവതാ ശബ്ദാത്.

(മുൻസൂത്രത്തിൽനിന്നും, ഇന്ദ്രിയങ്ങൾ മുതലായവയെ നയിക്കുന്ന ദേവതകൾ അവയുടെ ഈശ്വരന്മാരാണെന്നൊരു സംശയം ഉദിക്കാം; ആ ശങ്ക ഈ സൂത്രത്താൽ നിരാകരിക്കപ്പെടുന്നു.)

പ്രാണവതാ = ഇന്ദ്രിയങ്ങളുള്ളവനോടു് അതായതു് ജീവാത്മാവിനോടു് (പ്രാണനെന്നതു് ഇവിടെ ഇന്ദ്രിയത്തിന്നു് ഒരു പൎയ്യായമാണു്); ശബ്ദാത് = ശ്രുതിയിൽനിന്നു്.

വിവരണം:—ഇന്ദ്രിയങ്ങൾ പൂൎവ്വസൂത്രപ്രകാരം അവയുടെ ദേവതകളാൽ നയിക്കപ്പെടുന്നെങ്കിലും, ഭൃത്യന്മാർ അവരുടെ സ്വാമിയോടെന്നപോലെ ക്ഷേത്രജ്ഞനോടു് അവന്റെ ഹിതത്തെ പുരസ്കരിച്ചു് ബന്ധപ്പെട്ടിരിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'അഥ യത്രൈതദാകാശമനുവിഷണ്ണം ചാക്ഷുഷഃ പുരുഷോ ദൎശനായ ചക്ഷുഃ' =അപ്പോൾ അതു് ചക്ഷുസ്സുള്ളടത്തു് ഈ ദ്വാരത്തിൽ പ്രവേശിച്ചു്—ചക്ഷുസ്സിന്റെ പുടത്തിൽ—ചാക്ഷുഷപുരുഷനെ ഈക്ഷണദ്വാരാ സേവിക്കുന്നതിനായിട്ടു് അവിടെയിരിക്കുന്നു. (ഛാന്ദോഗ്യം 8-12-4).

ചാക്ഷുഷപുരുഷൻ കണ്ണിനെ തന്റെ സ്വന്തമെന്നഭിമാനിച്ചു് വിഭാവനം ചെയ്യുന്ന ക്ഷേത്രജ്ഞനാണു്; കണ്ണു് ദൎശനവസ്തുക്കളെ പ്രദൎശനരൂപേണ ക്ഷേത്രജ്ഞനെ സേവിക്കേണ്ടതാണു്. ഇതുപോലെതന്നെ മററിന്ദ്രിയങ്ങളും അതേ സ്വാമിയായ ക്ഷേത്രജ്ഞന്റെ ഭൃത്യന്മാരാണു്; അതിനാൽ ജീവാത്മാവാണു് ഇന്ദ്രിയങ്ങളുടെ സ്വാമി അഥവാ ഈശൻ, അല്ലാതെ അധിഷ്ഠാനദേവതകളല്ല.

## സൂത്രം 16. തസ്യ നിത്യത്വാത്.

(15-ാംസൂത്രാലംബനമായി ഒരു യുക്തി ഉപന്യസിക്കുന്നു.)

തസ്യ = അതിന്റെ അതായതു് കരണങ്ങൾക്കു ജീവാത്മാവിനോടുള്ള ബന്ധത്തിന്റെ, നിത്യത്വാത് = ശാശ്വതമാകകൊണ്ടു്.

വിവരണം:—കരണങ്ങൾക്കു ജീവാത്മാവിനോടുള്ള ബന്ധം ശാശ്വതമാകകൊണ്ടു്, ജീവാത്മാവാണു് അവരുടെ ഈശൻ, അല്ലാതെ അധിഷ്ഠാനദേവതകളല്ല, എന്തെന്നാൽ ആ ദേവതകൾ അവയുമായി സ്ഥിരം സംബന്ധമില്ല. ഇന്ദ്രിയങ്ങൾ മുതലായവയ്ക്കു് ക്ഷേത്രജ്ഞനോടുള്ള നിത്യബന്ധത്തിന്നു് ഈ ശ്രുതി നോക്കുക:—'തമുത്ക്രാമന്തം പ്രാണോ-

ന്തത്ക്രാമതി, പ്രാണമനൂത്ക്രാമന്തം സർവ്വേ പ്രാണാ അനൂത്ക്രാമന്തി' = അതു് (ക്ഷേത്രജ്ഞൻ) ശരീരത്തെ വിട്ടുപോകുമ്പോൾ പ്രാണൻ അനുഗമിക്കുന്നു, പ്രാണൻ പോകുമ്പോൾ എല്ലാ പ്രാണങ്ങളും അതായതു് ഇന്ദ്രിയങ്ങളും അതിനെ അനുഗമിക്കുന്നു. (ബൃഹദാരണ്യകം 4-4-2.)

## സൂത്രം 17. ത ഇന്ദ്രിയാണി തദ്വ്യപദേശാദന്യത്ര ശ്രേഷ്ഠാത്.

(മുഖ്യജീവശക്തിയായ പ്രാണനും പ്രാണങ്ങൾ അതായതു് ഇന്ദ്രിയങ്ങളും തമ്മിലുള്ള വ്യത്യാസം ഇപ്പോൾ പ്രദർശിക്കപ്പെടുന്നു.)

തേ = അവ, ഇന്ദ്രിയാണി = ജ്ഞാനകർമ്മേന്ദ്രിയങ്ങൾ, തദ് വ്യപദേശാത് = അവ ശ്രുതിയിൽ അപ്രകാരം വ്യത്യസ്തപ്പെടുത്തിയിരിക്കകൊണ്ടു്, അന്യത്ര ശ്രേഷ്ഠാത്= ശ്രേഷ്ഠാത് അന്യത്ര = ശ്രേഷ്ഠമായ പ്രാണനെ ഒഴിച്ചു മററുള്ളവ.

വിവരണം:— ശ്രേഷ്ഠമായ പ്രാണനെ ഒഴിച്ചു മററുള്ള ജ്ഞാനകർമ്മേന്ദ്രിയങ്ങൾ വിഭിന്നസ്വതന്ത്രതത്വങ്ങളാണു്. അവ പ്രാണന്റെ വ്യാപാരങ്ങളല്ലെന്നു് ശ്രുതി വ്യത്യസ്ഥപ്പെടുത്തിയിരിക്കകൊണ്ടു് അപ്രകാരമല്ലാത്തവയുമാകുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'ഏതസ്മാജ്ജായതേ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച.' (സന്ദർഭത്തിനും മററും 2-ാമദ്ധ്യായം 3-ാംപാദം 15-ാംസൂത്രം നോക്കുക.)

## സൂത്രം 18. ഭേദശ്രുതേർവൈലക്ഷണ്യാച്ച.

(11-ാംസൂത്രത്തിനനുകൂലമായി ഒരു യുക്തി ഉപന്യസിക്കുന്നു.)

ഭേദ = പ്രാണനും ഇന്ദ്രിയങ്ങളിലും തമ്മിലുള്ള വ്യത്യാസം, ശ്രുതേഃ = ശ്രുതിയിൽനിന്നു്, വൈലക്ഷണ്യാത് ച = കൃത്യത്തെ സംബന്ധിച്ചുള്ള വ്യത്യാസം ഹേതുവായിട്ടും, ഭേദശ്രുതേർവൈലക്ഷണ്യാച്ച = പ്രാണനും ഇന്ദ്രിയങ്ങളും തമ്മിലൊരു വ്യത്യാസം ശ്രുതി പ്രദർശിപ്പിക്കുന്നതുകൊണ്ടും.

വിവരണം:— ഇന്ദ്രിയങ്ങൾ സ്വതന്ത്രതത്വങ്ങളാണെന്നും മുഖ്യപ്രാണന്റെ വ്യാപാരങ്ങളല്ലെന്നുമുള്ളതു് ശ്രുതിയാൽ പ്രദർശിപ്പിക്കപ്പെട്ട വ്യത്യാസത്താലും അവയുടെ

വിശിഷ്ടവ്യാപാരങ്ങളാലും തെളിയുന്നതാണു്. ഇന്ദ്രിയങ്ങൾ ജ്ഞാനപരവും ഇച്ഛാകർമ്മപരവുമായ കാര്യാർത്ഥസാധകമാണു് പ്രത്യുത മുഖ്യപ്രാണൻ ശരീരത്തെ ധരിക്കയും ഇന്ദ്രിയങ്ങളെ വീര്യവത്താക്കുകയും ചെയ്യുന്നു.

സംബന്ധം:—ബൃഹദാരണ്യകശ്രുതിയിൽ (അദ്ധ്യായം 1-3) ദേവന്മാർ, അസുരന്മാരുമായിട്ടുള്ള കലഹത്തിൽ, വാക്, നാസിക, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് ഇവ അസുരന്മാരാൽ ദൂഷിപ്പിക്കപ്പെട്ടെന്നു കണ്ടു; അതുകൊണ്ടു് അസുരന്മാൎക്കു ദൂഷിപ്പിക്കുവാൻ കഴിയാഞ്ഞതായ മുഖ്യപ്രാണന്റെ സാഹായ്യത്തെ അവർ അവലംബിച്ചു്, അപ്രകാരം അവർ അസുരന്മാരെ ജയിക്കയും ചെയ്തു. ഇവിടെ മുഖ്യപ്രാണൻ ഇന്ദ്രിയങ്ങൾ മുതലായവയിൽനിന്നും വ്യതിരിക്തവും അവയെക്കാൾ ശ്രേഷ്ഠവുമാണെന്നു കഥിക്കപ്പെടുന്നു.

സംബന്ധിച്ച ശ്രുതിനോക്കുക:—'അഥ ഹേമമാസന്യം പ്രാണമൂചുഃ' =അപ്പോൾഅവർ (ദേവന്മാർ) മുഖ്യജീവശക്തിയും ആസ്യസ്ഥിതനും ഇന്ദ്രിയങ്ങളെക്കാൾ ശ്രേഷ്ഠവുമായ പ്രാണനോടു് അപേക്ഷിച്ചു. (ബൃഹദാരണ്യകം 1-3-7). ശാങ്കരഭാഷ്യത്തിൽ ഈ സൂത്രം രണ്ടു ഭാഗങ്ങളായി പിരിക്കപ്പെട്ടിരിക്കുന്നു; ഒന്നു് 18 എന്നു് എണ്ണംകൊടുത്തു് 'ഭേദശ്രുതേഃ' എന്നും മറേറതു് 19 എന്നു കൊടുത്തു് 'വൈലക്ഷണ്യാച്ച' എന്നുമാണു്.

### സൂത്രം 19. സംജ്ഞാമൂർത്തിക്ലൢപ്തിസ്തു ത്രിവൃത് കുർവ്വത ഉപദേശാത്.

(പ്രാണനേയും ഇന്ദ്രിയങ്ങളെയും വിവരിച്ച ശേഷം അവയെല്ലാം പരമാത്മാവിനാൽ നാമകരണം ചെയ്യപ്പെടുകയും രൂപീകരിക്കപ്പെടുകയും ചെയ്യപ്പെട്ടിരിക്കുന്നു എന്നു് സൂത്രകാരൻ കാണിക്കുന്നു.)

സംജ്ഞാ=നാമം, മൂർത്തി =രൂപം, ക്ലൢപ്തിഃ= സങ്കല്പം അഥവാ കല്പന, സംജ്ഞാമൂർത്തി ക്ലൢപ്തിഃ = നാമരൂപങ്ങളുടെ കല്പന, തു = കൂടെ, ത്രിവൃത് കുർവ്വതഃ = ഭൂതങ്ങളെ മൂന്നാക്കിയവന്റെ, ഉപദേശാത് = ശ്രുതി അപ്രകാരം പറഞ്ഞിരിക്കകൊണ്ടു്.

വിവരണം:— നാമരൂപങ്ങൾ, അഗ്നി, ജലം, പൃഥിവി എന്ന മൂന്നു ഭൂതങ്ങളാൽ ഓരോന്നിനേയും സൃഷ്ടിച്ച പരമാത്മാവിനാൽ നാമരൂപങ്ങളും സങ്കല്പിക്കപ്പെട്ടു; മൂന്നൊന്നതു ശ്രുതി അപ്രകാരം പറഞ്ഞിരിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—'സേയം ദേവതൈക്ഷത ഹന്താഹമിമാസ്തിസ്രോ ദേവതാ അനേന ജീവേനാത്മനാനുപ്രവിശ്യ നാമരൂപേ വ്യാകരവാണീതി താസാം ത്രിവൃതം ത്രിവൃതമേകൈകാം കരവാണി'=ആ ദേവൻ (പരമാത്മാവ്) ഈ മൂന്നു ദേവതകളിൽ—അഗ്നി, ജലം, പൃഥിവി ഇവയിൽ—പ്രവേശിച്ച് നാമരൂപങ്ങളെ പ്രകാശിപ്പിക്കും; ഈ മൂന്നിൽ ഓരോന്നും ഞാൻ മൂന്നു ഭാഗങ്ങളായി വിഭജിച്ച് അവയെ സമ്മിശ്രണം ചെയ്യും എന്നു ചിന്തിച്ചു. (ഛാന്ദോഗ്യം 6, 3, 2-3).

### സൂത്രം 20. മാംസാദി ഭൗമം യഥാശബ്ദ മിതരയോശ്ച.

(ഇപ്രകാരം പ്രാണിശരീരത്തിൻെറയും മററു ദൃശ്യവസ്തുക്കളുടേയും സൃഷ്ടി വർണ്ണിക്കപ്പെടുന്നു.)

മാംസാദി = ശരീരത്തിൻെറ ഘടകാവയവങ്ങളായ മാംസം മുതലായതു് അതുകൊണ്ടു് മാംസാദികളെക്കൊണ്ടുള്ള ശരീരം, ഭൗമം = ഭൂമേഃ കാര്യം = പൃഥിവികൊണ്ടുണ്ടാക്കപ്പെട്ട, യഥാശബ്ദം = ശ്രുതി അപ്രകാരം കഥിച്ചിരിക്കകൊണ്ടു്, ഇതരയോഃ ച = മററു രണ്ടിൻെറയും അതായതു് ജലത്തിൻെറയും അഗ്നിയുടെയും.

വിവരണം:—മാംസാദികൾ പൃഥിവിയെക്കൊണ്ടുണ്ടാക്കപ്പെട്ടിരിക്കുന്നു; കൂടാതെ മററു രണ്ടുധാതുക്കളും അതായതു് ജലവും അഗ്നിയും കൂടെ പ്രാണിശരീരരചനയിൽ ഉൾപ്പെടുന്നു; (ആ മൂന്നു ഭൂതങ്ങളുടെ സമ്മിശ്രണംകൊണ്ടു് പ്രാണിശരീരമുണ്ടാകുന്നു); ശ്രുതിയും അപ്രകാരം പറയുന്നു.

[സാമാന്യേന അദൃശ്യമായ വായുവും ആകാശവും കൂടെ പ്രാണിശരീരനിർമ്മാണത്തിൽ ഭാഗഭാക്കുകളാകുന്നു, അതുകൊണ്ടു് അവ മൂലഭൂതങ്ങളിൽ ഉൾപ്പെട്ടതായി അർത്ഥമാക്കപ്പെടുന്നു; സുകരബോധാർത്ഥം ദൃശ്യഭൂതങ്ങൾ മാത്രം ഇവിടെ പറയപ്പെട്ടു എന്നേ ഉള്ളൂ. ത്രിവിൽകരണം അതായതു്

അഗ്നി, ജലം, വായു എന്ന മൂന്നു ഭൂതങ്ങളുടെ സമ്മിശ്രണംകൊണ്ടുള്ള ശരീരനിർമ്മാണം വസ്തുതഃ പഞ്ചീകരണം അത്രേ—അതായത് ആകാശം, വായു, അഗ്നി, ജലം, പൃഥിവി എന്ന അഞ്ചു ഭൂതങ്ങളുടെ സമ്മിശ്രണംകൊണ്ടുള്ള ശരീരനിർമ്മാണം തന്നെ, അല്ലാതെ മറ്റൊന്നുമല്ല.] സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'അന്നമശിതം ത്രേധാ വിധീയതേ; തസ്യ യഃ സ്ഥവിഷ്ഠോ ധാതുസ്തത് പുരീഷം ഭവതി, യോ മദ്ധ്യമസ്തന്മാംസം, യോഽണിഷ്ഠസ്തന്മനഃ' = ഭുജിക്കപ്പെട്ട അന്നം മൂന്നു ഭാഗങ്ങളായി വിഭജിക്കപ്പെടുന്നു; അതിന്റെ ഏററവും സ്ഥൂലഭാഗം മലമായി പരിണമിക്കുന്നു, അതിലും സൂക്ഷ്മമായ മദ്ധ്യമഭാഗം മാംസമായി പരിണമിക്കുന്നു, ഏററവും സൂക്ഷ്മാംശം മനസ്സായി പരിണമിക്കുന്നു. (ഛാന്ദോഗ്യോപനിഷത് 6-5-1) (കൂടാതെ ഛാന്ദോഗ്യം 6, 5, 2-3 നോക്കുക.)

സൂത്രം 21. വൈശേഷ്യാത്തു തദ്വാദസ്തദ്വാദഃ.

(ഇവിടെ 20-ാംസൂത്രം വിസ്തരിച്ചു വ്യാഖ്യാനിക്കുന്നു.)

വൈശേഷ്യാത് = ഒരു ഭൂതത്തിന്റെ വിശേഷാധിക്യം ഹേതുവായിട്ട്, തു = എന്നാൽ, തദ്വാദഃ = ആ പ്രത്യേക നാമം; തദ്വാദഃ-വചനാവർത്തനം അദ്ധ്യായപരിസമാപ്തിയെ സൂചിപ്പിക്കുന്നു.

വിവരണം:—ഒരു ഭൗതികവസ്തു പഞ്ചഭൂതങ്ങളുടെ സമ്മിശ്രണംകൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാണെങ്കിലും അതിന്റെ നിർമ്മാണത്തിൽ അധികരിച്ചിരിക്കുന്ന പ്രത്യേകഭൂതത്തിനെ അനുകരിച്ചു അതിന്റെ പ്രത്യേകനാമം നിർവചിക്കപ്പെടുന്നു.

എല്ലാ ഭൗതികദ്രവ്യങ്ങളും, പഞ്ചഭൂതങ്ങളുംകൂടെ സമ്മിശ്രണംകൊണ്ടു രചിക്കപ്പെട്ടതാണ്; എന്നാൽ ഒരു ഭൗതികവസ്തുവിന്റെ രചനയിൽ ഏതു പ്രത്യേക ഭൂതത്തിന്റെഭാഗം അധികരിച്ചിരിക്കുന്നുവൊ അതിനെ അനുകരിച്ചു ആഭൗതികദ്രവ്യം അഭിധാനം ചെയ്യപ്പെടുന്നു. ഉദാഹരണമായി പൃഥ്വി എന്ന വസ്തു, മററു ഭൗതിക വസ്തുക്കളെപ്പോലെ, പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്ന പഞ്ചഭൂതങ്ങ

ളുടെ സമ്മിശ്രണംകൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാണു്. എന്നാൽ അതിന്റെ രചനയിൽ പൃഥ്വി എന്ന പ്രത്യേക മൂലധാതുവിന്റെ അംശം മററുള്ളവയെക്കാരം അധികരിച്ചിരിക്കകൊണ്ടു ആ പ്രാബല്യമുള്ള ഭൂതത്തിനെ അനുകരിച്ചു് 'പൃഥ്വി'യെന്നു സംജ്ഞാകരണം ചെയ്യപ്പെടുന്നു.

---

## അദ്ധ്യായം 3.

### പാദം 1.

സൂത്രസാരം:—വിവിധശ്രുതിവാക്യനിരൂപണവുംവാദാനുവാദത്തിൽ തോന്നാവുന്ന എല്ലാ ആക്ഷേപങ്ങളുടെ നിരാകരണവും, കഴിഞ്ഞശേഷം ഈ പാദം മരണാനന്തരം ജീവാത്മാവിന്റെ ചന്ദ്രമണ്ഡലത്തിലേക്കുള്ള പ്രയാണത്തെയും അവിടെവച്ചു കർമഫലം അനുഭവിച്ചതിൽപിന്നീടു ഇഹലോകത്തിൽ പ്രത്യാഗമനം ചെയ്യുന്നതിനെയുംപററി പ്രതിപാദിക്കുന്നു. ചുരുക്കിപറയുന്നതായാൽ അതു് ജീവാത്മാവിന്റെ പ്രയാണത്തിന്റേയും പുനരാഗമനത്തിന്റേയും ഹേതുക്കളെ പ്രദർശിപ്പിക്കയും അപ്രകാരം ഇഹപരലോകങ്ങരം തമ്മിലുള്ള സംബന്ധത്തെ വിവരിക്കയും ചെയ്യുന്നു.

1-6 സൂത്രങ്ങരം ജീവാത്മാവു ശരീരവിയോഗത്തിങ്കൽ പഞ്ചഭൂതങ്ങളുടെ അതിസൂക്ഷ്മസാരങ്ങളാലും ഇന്ദ്രിയങ്ങളാലും പരിവൃതനായി വിനിർഗമിക്കുന്നെന്നു കഥിക്കുന്നു.

7-ാംസൂത്രം ഛാന്ദോഗ്യശ്രുതിയിലെ ഒരു വാക്യത്തെ പര്യാലോചിക്കുന്നു; അതിൽ ആത്മജ്ഞാനരഹിതരായി ഇഷ്ടാപൂർത്ത്യാദികർമങ്ങളെ ചെയ്യുന്നവർ ചന്ദ്രമണ്ഡലത്തിൽ ദേവന്മാരുടെ അന്നമായിത്തീരുന്നു, അതായതു് അത്ഥാൽ അവരുടെ സാന്നിദ്ധ്യവും സേവയുംകൊണ്ടു ദേവന്മാൎക്കു സുഖാനുഭവവൃദ്ധി പ്രദാനംചെയ്യുന്നു എന്നു വിവരിക്കപ്പെട്ടിരിക്കുന്നു.

8-11 സൂത്രങ്ങരം ആത്മാക്കരം പരലോകോപഭോഗ്യാത്ഥമായ കർമഫലശേഷം അനുഭവിച്ചതിൽ പിന്നീടു്

ഇഹലോകോപഭോഗ്യാർഹമാത്രമായ അവശേഷകർമഫലസഹിതം അവപതിക്കുന്നു എന്നും ഈ അനുശയഭാഗം ഈ നവജീവിതത്തിൻെറ സ്വഭാവത്തെ നിർണ്ണയിക്കുന്നു എന്നും കാണിക്കുന്നു

12-16 സൂത്രങ്ങൾ ശ്രുതിസ്മൃതികൾ രണ്ടും ആത്മാവിൻെറ സപ്തനരകാത്മകമായ യമലോകത്തേയ്ക്കുള്ള അനവരതമായ പരിഭ്രമണങ്ങളെ വർണ്ണിച്ചിരിക്കകൊണ്ടു്, ദുഷ്കൃമ്മികൾ ആദ്യം യമാലയത്തിലെ യാതനകളനുഭവിക്കയും പിന്നെ ചന്ദ്രമസ്സിനെ പ്രാപിക്കയും അവിടെനിന്നു് വീണ്ടും ഭൂലോകത്തേയ്ക്ക് അവരോഹണം ചെയ്കയും ചെയ്യുന്നതിനാൽ അവരുംകൂടെ ചന്ദ്രമണ്ഡലത്തെ പ്രാപിക്കയും ഇഹലോകത്തിലേയ്ക്കു് പ്രത്യാഗമിക്കുകയും ചെയ്യുന്നതായി നാം ധരിക്കേണ്ടയോ എന്ന പ്രശ്നരൂപേണ ഒരാക്ഷേപം ഉപന്യസിക്കുന്നു.

17-21 സൂത്രങ്ങൾ ശ്രുതിപ്രമാണത്തിന്മേൽ ദുഷ്കൃമ്മികളുടെ ആത്മാക്കൾ ചന്ദ്രമസ്സിനെ പ്രാപിക്കുന്നതു നിരോധിക്കപ്പെട്ടിരിക്കുന്നൊന്നും എന്നാൽ അവർ അനവരതം ജനനമരണകാലചക്രത്തെ അനുഭവിക്കുന്നൊന്നും തെളിയിച്ചു മേൽപ്പറപ്പെട്ടുവിക്കപ്പെട്ട ആക്ഷേപത്തെ നിഷേധിക്കുന്നു. ഛാന്ദോഗ്യശ്രുതി പഞ്ചാഗ്നിവിദ്യയെ (ഇതിൻെറ വ്യാഖ്യാനത്തിനു ഈ പാദത്തിലെ 1-ാം സൂത്രത്തിനുള്ള ടീക നോക്കുക) വിവരിക്കുമ്പോൾ ശരീരം വിട്ടുപോകുന്ന ആത്മാവിനു രണ്ടു യാനങ്ങൾ അതായതു ദേവയാനവും പിതൃയാനവും ഉള്ളതായി വർണ്ണിച്ചിട്ടുണ്ടു്; ആദ്യത്തേതു് ബ്രഹ്മലോകത്തേയ്ക്ക് നയിക്കുന്നതും അതു് ആത്മജ്ഞാനത്താൽമാത്രം പ്രാപ്യവും രണ്ടാമത്തേതു് ചന്ദ്രമണ്ഡലത്തേയ്ക്ക് നയിക്കുന്നതും അതു് ഇഷ്ടാപൂർത്ത്യാദികർമങ്ങളാൽ പ്രാപ്യവുമാണു്. ഈ രണ്ടിലേതെങ്കിലും ഒരു മാർഗത്തെ പ്രാപിക്കാനർഹരല്ലാത്ത ദുർവൃത്തന്മാർക്കു ആ ശ്രുതിതന്നെ മൂന്നാമതായിട്ടൊരു ഗതി നിർദ്ദേശിച്ചിട്ടുണ്ടു്; ആയതു് (ആവശ്യമുള്ളപക്ഷം മഹാപാതകനാശനത്തിനായി നിയതകാലികനരകനിവാസത്തോടുകൂടെ) ഇഹലോകത്തിൽ ജനനമരണസംസാരത്തെ അനേ

കപ്രാവശ്യം അനുഭവിക്കയാകുന്നു; അവരുടെ കാര്യത്തിൽ ഛാന്ദോഗ്യശ്രുതിയിൽ (ഈ പാദത്തിലെ 1-ാം സൂത്രത്തിന്റെ ടീക നോക്കുക) വിവരിക്കപ്പെട്ട പ്രകാരമുള്ള പഞ്ചാഹുതി നിയമം സംഗതമല്ല; ധൃഷ്ടദ്യുമ്നാദികളായ ചില ഉൽകൃഷ്ടപുരുഷന്മാർ സാധാരണക്രമത്തിൽ മാതൃഗർഭത്തിൽ നിന്നു ജനിച്ചില്ലെന്നു് ആമ്നായങ്ങളുമുണ്ടു്; ജരായുജം, അണ്ഡജം, ഉദ്ഭിജം, ഊഷ്മജവും ക്ലേദജവുമായ പ്രാണികൾ എന്നിങ്ങനെയുള്ള ചതുർവിധ സേന്ദ്രിയപ്രാണികളിൽ ഒടുവിലത്തേവ രണ്ടും സ്ത്രീപുരുഷസംയോഗംകൂടാതെ ഉത്ഭവിക്കുന്നു.

22-27 സൂത്രങ്ങൾ, ഛാന്ദോഗ്യശ്രുതിയിലെ വിവിധ വാക്യങ്ങളുടെ ശരിയായ വ്യാഖ്യാനത്താൽ ചന്ദ്രമണ്ഡലത്തിൽ നിന്നും ഇഹലോകത്തിലേയ്ക്കുള്ള ആത്മാവിന്റെ പ്രത്യവതരണക്രമത്തെ വിവരിക്കുന്നു. ചന്ദ്രമസ്സിൽനിന്നും ആകാശം, വായു, ധൂമം, അഭ്രം, മേഘം, വർഷം എന്നിവയോടു അനുക്രമം ഉത്തരോത്തരം സാമ്യാവസ്ഥയെ (താദാത്മ്യത്തെയല്ല) പ്രാപിക്കയും പിന്നെ വർഷമായിട്ടു് പൃഥിവിയിൽ പതിക്കുന്നു ഒരു ധാന്യത്താലൊ ചെടിയാലൊ തത്സദൃശവസ്തുവിനാലൊ ചൂഷണം ചെയ്യപ്പെടുകയും ചെയ്യുന്നു; ഈ അവസ്ഥകൾ സ്വല്പകാലംകൊണ്ടു സാധിക്കപ്പെടുന്നു. ധാന്യത്തിലൊ ചെടിയിലോ പ്രവേശിച്ചിട്ടു്, ആത്മാവു മറെറാരാത്മാവിനാൽ സചേതനമാക്കപ്പെട്ട അതിനോടു കേവലം സമാഗമിച്ചിരിക്കുന്നതെ ഉള്ളൂ; ധാന്യത്തിലൊ ചെടിയിലൊ പ്രവേശിച്ചശേഷം, ആ ധാന്യത്തെയോ സസ്യഫലത്തെയോ ഭക്ഷിച്ചിട്ടു് വ്യവായക്രിയയെ ചെയ്യുന്നവനിൽ സമാഗമിച്ചിരിക്കയും അന്ത്യത്തിൽ മാതാവിന്റെ ഗർഭാശയത്തിൽ പ്രവേശിച്ചു് ഒരു ശിശുവായി ജനിക്കയും ചെയ്യുന്നു.

സൂത്രം 1. തദന്തരപ്രതിപത്തൗ രംഹതി സമ്പരിഷ്വക്തഃ പ്രശ്നനിരൂപണാഭ്യാം.

(ഈ സൂത്രം ആത്മാവു ശരീരത്തെ വിട്ടുപോകുമ്പോൾ ഭൂതങ്ങളുടെ അതിസൂക്ഷ്മസാരങ്ങളെയുംകൂടെ കൊണ്ടുപോകുന്നെന്നു പറയുന്നു.)

തദന്തരപ്രതിപത്തൗ = ദേഹാന്തരഗ്രഹണാർത്ഥം = ഒരു ശരീരത്തിൽനിന്നു മറ്റൊരു ശരീരത്തിലേയ്ക്കുള്ള ആത്മാവിന്റെ വിപരിണമനാർത്ഥം അഥവാ പുനർജനനാർത്ഥം, രംഹതി = ഗമിക്കുന്നു അതായതു് ആത്മാവു് ഗമിക്കുന്നു, സംപരിഷ്വക്തഃ = ഭൂതങ്ങളുടെ സൂക്ഷ്മസാരങ്ങളാൽ കോശസ്ഥനായിട്ടു്, പ്രശ്നനിരൂപണാഭ്യാം = ചോദ്യവും അതിന്റെ നിർണ്ണയവും തെളിയിക്കുന്നതിൽനിന്നും.

വിവരണം:—ആത്മാവു് പുനർജനനാർത്ഥം സൂക്ഷ്മഭൂതസാരങ്ങളാൽ കോശസ്ഥനായിട്ടു് നിർഗമിക്കുന്നു എന്നതു ഛാന്ദോഗ്യഉപനിഷത്തിലെ (അദ്ധ്യായം 5-3-10) പഞ്ചാഗ്നിവിദ്യയെന്നറിയപ്പെടുന്ന ഉപാസനയുടെ വിവരണത്തിലെ ചോദ്യത്തിലും അതിന്റെ നിർണ്ണയത്തിലുംനിന്നു് ഗ്രഹിക്കപ്പെടുന്നു.

ഛാന്ദോഗ്യശ്രുതിയിലെ പഞ്ചാഗ്നിവിദ്യാവിവരണത്തിൽ ഇതരപ്രശ്നങ്ങളുടെ മദ്ധ്യേ ഒരു പ്രശ്നം ഇതാണു്:— 'വേത്ഥ യഥാ പഞ്ചമ്യാമാഹുതാവാപഃ പുരുഷവചസോ ഭവന്തി' = അഞ്ചാമത്തെ ആഹുതിയിൽ ജലം ദേഹിയെന്നു് (ക്ഷേത്രജ്ഞനെന്നു്) അഭിധാനം ചെയ്യപ്പെടത്തക്കവിധം രൂപാന്തരപ്പെടുന്നതു എങ്ങിനെയെന്നു നിനക്കറിയാമൊ (ഛാന്ദോഗ്യം 5-3-3).

ഈ പ്രശ്നത്തിന്റെ വ്യാഖ്യയായിട്ടു് ഇപ്രകാരം പറയപ്പെടുന്നു:— ഇതി തു പഞ്ചമ്യാമാഹുതാവാപഃ പുരുഷവചസൊ ഭവന്തി' = ഇപ്രകാരം ജലം അതിന്റെ അഞ്ചാമത്തെ ആഹുതിയിൽ ക്ഷേത്രജ്ഞനെന്നഭിധാനം ചെയ്യപ്പെടത്തക്കവിധം രൂപാന്തരപ്പെടുന്നു. (ഛാന്ദോഗ്യം 5-9-1).

പഞ്ചാഗ്നിവിദ്യ ഛാന്ദോഗ്യശ്രുതിയിൽ പ്രവാഹണെന്ന പേരായ ഒരു രാജാവിന്റേയും ഗൗതമനെന്നു പേരായ ഒരു സന്ന്യാസിയുടേയും ഉപാഖ്യാനത്തിൽ വിവരിക്കപ്പെടുന്നു; അതിൽ രാജാവു സന്ന്യാസിക്കു് ഈ വിദ്യ(ധ്യാനരീതി) വിവരിച്ചു കൊടുക്കുന്നു:—അഗ്നിഹോത്രം എന്നതു് എല്ലാ ദ്വിജന്മാരാലും സൂര്യോദയാസ്തമനങ്ങളിൽ അനുഷ്ഠിക്കപ്പെടേണ്ട ഒരു വൈദികകർമ്മമാണു്. അതിനു അധികതരവി

ശാലവും ആദ്ധ്യാത്മികവുമായ അത്ഥം നൽകപ്പെട്ടന്നെങ്കിൽ ഈ കർമം ഒരു ബ്രഹ്മോപാസനക്രമമാക്കി പരിവത്തിക്കപ്പെടാം. എല്ലാ വൈദികയജ്ഞങ്ങളിലും (1) യാജ്ഞികൻ, (2) ഹവ്യംഅഥവാ യജ്ഞദ്രവ്യം, (3) ഹോമാഗ്നി ഇങ്ങനെ മൂന്നെണ്ണമുണ്ട്. യാജ്ഞികൻെറ ജ്ഞാനകമ്മേന്ദ്രിയാധിഷ്ഠാനദേവതകളെ ഏകീഭൂതമായിട്ട യാജ്ഞികനായി കല്പിക്കപ്പെടാം; അതിനാൽ യാജ്ഞികൻെറ വ്യക്തിത്വത്തെ പരിത്യജിക്കുന്നു; അവൻെറ സന്ധ്യാവന്ദനങ്ങൾ ഹവനങ്ങളായി ഗണിക്കപ്പെടാം; ദിവം ബലികമ്മം അപ്പിക്കപ്പെടുന്ന ഹോമാഗ്നിയായും ഗണിക്കപ്പെടാം. ദേവന്മാർ ദിവത്തിന് ഉദകസംതപ്പണം ചെയ്യുന്നതായി ഛാന്ദോഗ്യശ്രുതി പറയുന്നു; അതു് ഇഹലോകത്തിലെ യജ്ഞങ്ങളിൽ അപ്പിക്കപ്പെടുന്ന സോമരസത്തിൻേറയൊ ക്ഷീരത്തിൻേറയൊ രൂപാന്തരമാണ്; ഈ ഹവനക്രിയയാൽ സുധാംശുക്കൾ ഉത്ഭൂതമാകുന്നു; അപ്പോൾ പജ്ജന്യദേവനദേവന്മാർ സുധാംശുക്കളെ തപ്പണോദകമായി അപ്പിക്കുന്നു; അതു ഹേതുവായി വഷവും ഹിമജലവും ഉണ്ടാകുന്നു; വഷവും നീഹാരവും പയ്യായേണ ഭൂമിക്ക് അപ്പിക്കപ്പെടുന്നു; അതിനാൽ ധാന്യങ്ങളുണ്ടാകുന്നു; ധാന്യങ്ങൾ ശരീരികളായ മനുഷ്യക്ക നൽകപ്പെടുന്നു, ആയതിനാൽ രേതസ്സുണ്ടാകുന്നു; ഈ രേതസ്സ് വീണ്ടും സ്ത്രീയിക്കനിഷിക്തദ്രവ്യമായി അപ്പിക്കപ്പെടുന്നു; ആ ആഹുതിയാൽ മനുഷ്യൻ ജനിക്കുന്നു. ഇപ്രകാരം ദിവം, പജ്ജന്യദേവൻ, ഭൂമി, പുരുഷൻ, യോഷിത് ഇവയെല്ലാം അഞ്ചു ക്രമാഗതാഗ്നികളായി സങ്കല്പിക്കപ്പെടുന്നു; മേൽവിവരിക്കപ്പെട്ട പഞ്ചമ്യാഹുതി ഫലമായി ഒരു മനുഷ്യൻ ജനിക്കുന്നു. അതായതു് ആദ്യമായി ദിവത്തിന് അപ്പിക്കപ്പെടുന്ന ഉദകോപഹാരം ക്രമായാതമായി അഞ്ചു ആഹുതികളാൽ ഒരു മനുഷ്യനായി രൂപാന്തരപ്പെടുന്നു. ഈ അഞ്ചു ക്രമാഗത അഗ്നിഹോത്രങ്ങൾ ഛാന്ദോഗ്യത്തിൽ പഞ്ചാഗ്നിവിദ്യയായി അഭിധാനം ചെയ്യപ്പെടുന്നു.

ശരീരനാശത്തിങ്കൽ ജീവാത്മാവു് സൂക്ഷ്മജലകണങ്ങളാൽ പരിവേഷ്ടിതനായിട്ടു് പ്രസിദ്ധമായ ധൂമാങ്കിതദക്ഷി

ണപന്ഥാവിൽ (പിതൃയാനത്തിൽ) കൂടെ പിതൃലോകത്തെ പ്രാപിക്കയും അനന്തരം ചന്ദ്രമണ്ഡലത്തെ പ്രാപിച്ച് അവിടെ പുണ്യകർമ്മഫലമനുഭവിച്ചുതീരുമ്പോൾ അവൻ വീണ്ടും സൂക്ഷ്മജലകണശരീരത്തെ ഗ്രഹിച്ച് ആകാശത്തിൽ പതിക്കയും അപ്പോൾ വായുരൂപത്തേയും ധൂമരൂപത്തേയും പിന്നീട് മേഘരൂപത്തേയും ധരിക്കയും ആയത് വർഷജലത്തിൽ ലയിച്ച് ഭൂമിയിൽ പതിക്കയും ചെയ്യുന്നു. ഒരു നെന്മണിയിലോ യവകദരത്തിലോ പ്രവേശിച്ചിട്ട് അത് ഏതെങ്കിലും ജീവിയാൽ ഭക്ഷിക്കപ്പെടാം; പിന്നീട് രേതസ്സായി രൂപാന്തരപ്പെട്ടിട്ട് അവന് ഒരു സ്ത്രീയുടെ ഗർഭാശയത്തിലേയ്ക്കു പ്രവേശനം ലഭിക്കയും കാലപരിപാകത്തിൽ അവൻ ഒരു ശിശുവായി ജനിക്കയും ചെയ്യുന്നു. ഇവിടെ 'ജല'മെന്നു പറയപ്പെട്ടതു കേവലം ജലത്തെ മാത്രം നിർദ്ദേശിക്കുന്നില്ലെന്നും എന്നാൽ പഞ്ചസൂക്ഷ്മഭൂതങ്ങളെയെല്ലാം നിർദ്ദേശിക്കുന്നു എന്നും, സമ്മിശ്രണത്തിൽ അധികരിച്ച ഭൂതം ജലമയമാകകൊണ്ട് ജലത്തെ അനുകരിച്ച പ്രകാരം പറയപ്പെട്ടതാണെന്നും സൂത്രകാരൻ കഥിക്കുന്നു. അപഗതനായ ജീവാത്മാവ് സൂക്ഷ്മധാതുക്കളാൽ പരിവേഷ്ടിതനായിട്ട് ധൂമയാനെനുദക്ഷിണദിക്കിൽ ചന്ദ്രമണ്ഡലത്തെ പ്രാപിക്കുന്നു എന്നു ശ്രുതി അഭിപ്രായപ്പെടുന്നു. പ്രത്യുത ജ്ഞാനത്തിനായി ബ്രഹ്മത്തെ ഉപാസിക്കുന്നവർ, ഉദകതർപ്പണത്തിനു പകരം അവരുടെ ശ്രദ്ധയെ ഉപഹാരമായി ഈശ്വരന് അർപ്പിക്കുന്നു എന്നു ശ്രുതി അതേസമയംതന്നെ പറയുന്നു. ഈ ഒടുവിൽ പറയപ്പെട്ടതായ ബ്രഹ്മോപാസകന്മാർ, അവരുടെ ദേഹനാശത്തിങ്കൽ, ഉത്തരായണഭാനുപഥത്തെ (ദേവയാനത്തെ) പരിഗ്രഹിച്ചു മോക്ഷം പ്രാപിക്കുന്നു. ലോകത്തെ ത്യജിച്ച് അതായത് സന്ന്യസിച്ച് ഈശ്വരധ്യാനസൗകര്യാർത്ഥം അരണ്യജീവിതം നയിക്കുന്നവർ ഉത്തരായണഭാനുപഥത്തിൽക്കൂടെ മോക്ഷമടയുന്നു. പഞ്ചാഗ്നിമാർഗ്ഗബ്രഹ്മോപാസകന്മാർക്കും ലോകത്തെ ത്യജിച്ച സന്ന്യാസികൾക്കും ഉഭയതരബ്രഹ്മോപാസകന്മാർക്കും മുക്തിമാർഗ്ഗം ഒന്നുതന്നെയെന്ന അനുശാസനത്തോടുകൂടെ

ശ്രുതി ഉപസംഹരിക്കുന്നു. ഈ പഞ്ചാഗ്നിവിദ്യ ബൃഹദാരണ്യകത്തിലും സവിസ്തരം വർണ്ണിക്കപ്പെട്ടിട്ടുണ്ട്.

## സൂത്രം 2. ത്ര്യാത്മകത്വാത്തു ഭൂയസ്ത്വാത്.

(മുൻസൂത്രം ഇവിടെ വിസ്തരിക്കപ്പെടുന്നു.)

ത്ര്യാത്മകത്വാത്=മൂന്നിന്റെയും സാരഭൂതമായിരിക്കകൊണ്ട്, തു = എന്നാൽ, ഭൂയസ്ത്വാത് = അധികരിക്കകൊണ്ട്.

വിവരണം:—അപഗതനാകുന്ന ആത്മാവിനെ ആവരണം ചെയ്യുന്ന 'ജല'ത്താൽ അതായതു് അഗ്നി, ജലം, പൃഥിവി എന്ന മൂന്നു സൂക്ഷ്മധാതുക്കളേയും എന്നു സൂചിപ്പിക്കുന്നു. ഛാന്ദോഗ്യശ്രുതിയിൽ പറയപ്പെടുന്ന ജലം ആ മൂന്നു സൂക്ഷ്മഭൂതങ്ങളുടെ മിശ്രണരൂപവും അതിൽ ഏററവും ഭൂരിഭാഗം ജലാംശവുമാകുന്നു. ആ മൂന്നു സൂക്ഷ്മഭൂതങ്ങളുടെ സമ്മിശ്രണത്തിനു് ഈ ശ്രുതി നോക്കുക:—'ത്രിവൃതമേകൈകം കരവാണി' (2-ാമദ്ധ്യായം 4-ാംപാദം 19-ാംസൂത്രത്തിൽ മുഴുവനും ഉദ്ധരിച്ചു് പരിഭാഷപ്പെടുത്തിയതു നോക്കുക.)

## സൂത്രം 3. പ്രാണഗതേശ്ച.

(ശരീരനാശത്തിങ്കൽ ഭൂതങ്ങളുടെ സൂക്ഷ്മസാരങ്ങൾ ജീവാത്മാവിനെ അനുഗമിക്കുന്നെന്നു കാണിക്കാൻ കൂടുതലായി ഒരു കാരണം ഉപന്യസിക്കുന്നു.)

പ്രാണഗതേഃ ച = ജ്ഞാനകർമ്മേന്ദ്രിയങ്ങളുടെ പ്രയാണംകൊണ്ടുംകൂടെ.

വിവരണം:— ശരീരനാശത്തിങ്കൽ ജീവാത്മാവോടുകൂടെ ഇന്ദ്രിയങ്ങൾ മുതലായവയുടെ പ്രയാണംകൂടെ ശ്രുതി നിർവ്വചിച്ചിട്ടുള്ളതുകൊണ്ടും ഭൂതങ്ങളുടെ അവലംബംകൂടാതെ അവയ്ക്കു സ്ഥിതിചെയ്യാൻ കഴിയാത്തതുകൊണ്ടും ശരീരനാശത്തിങ്കൽ ജീവാത്മാവു് ഭൂതങ്ങളുടെ സൂക്ഷ്മസാരങ്ങളോടുകൂടെ അപഗമിക്കുന്നെന്നു സിദ്ധിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:-'തമുത്ക്രാമന്തം സർവ്വേ പ്രാണാ അനൂത്ക്രാമന്തി' (2-ാമദ്ധ്യായം 4-ാംപാദം 16-ാംസൂത്രത്തിലുദ്ധരിച്ചു പരിഭാഷപ്പെടുത്തിയതു നോക്കുക.)

## സൂത്രം 4. അഗ്ന്യാദിഗതി ശ്രുതേരിതി-ചേന്ന ഭാക്തത്വാത്.

(3-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു നിഷേധിക്കുന്നു.

അഗ്ന്യാദിഗതി: = അഗ്നിപ്രയാണം മുതലായതു് അതായതു് അവ അഗ്നിദേവതയിലും മററു അധിഷ്ഠാനദേവതകളിലും പ്രവേശിക്കുന്നു എന്നതു്, ശ്രുതേഃ = ശ്രുതിപറയുന്നതുകൊണ്ടു്, ഇതി ചേത് = എന്നാണെങ്കിൽ; ന =ഇല്ല അതായതു് അതു് സ്വീകരിക്കപ്പെടാൻ പാടില്ലാ, ഭാക്തത്വാത് = അതു ഗൗണമാകകൊണ്ടു്.

(ഈ സൂത്രത്തിലൊരാക്ഷേപവും അതിനു സമാധാനവുമുണ്ടു്. ആക്ഷേപം, അഗ്ന്യാദിഗതി ശ്രുതേരിതിചേത്, എന്നും സമാധാനം 'നഭാക്തത്വാത്'' എന്നുമാണു്.)

വിവരണം:—ശ്രുതിപ്രകാരം മരണസമയത്തു ഇന്ദ്രിയങ്ങൾ അഗ്നിയും മററു അധിഷ്ഠാനദേവതകളിലും പ്രവേശിക്കുന്നതായി കാണുന്നതുകൊണ്ടു് അവ അപ്പോൾ ആത്മാവോടുകൂടി പോകുന്നില്ലെന്നു് ആക്ഷേപിക്കുന്ന പക്ഷം, സമാധാനം ഇതാണു്; ആക്ഷേപം സുസ്ഥാപിതമല്ല; എന്തുകൊണ്ടെന്നാൽ ശ്രുതി ഗൗണാൎത്ഥത്തിൽമാത്രമേ അപ്രകാരം പറഞ്ഞിട്ടുള്ളു എന്നു് അതേ ശ്രുതിയിലെ ഉത്തരവാക്യത്തിൽ നിന്നും ഗ്രഹിക്കാവുന്നതാണു്.

ഇന്ദ്രിയങ്ങളുടെ നായകന്മാരായി വൎത്തിക്കുന്നവരും അവരോടുകൂടെ സഹകരിക്കുന്നവരുമായ അഗ്നിമുതലായ ദേവതകൾ മരണകാലത്തു അവരുടെ സഹകരണത്തെ അവർ നിവൎത്തിക്കുന്നു, അതായതു് മരണകാലത്തു ദേവതകൾ ഇന്ദ്രിയങ്ങളെ പിന്നിട്ടു നയിക്കുന്നതിൽനിന്നു വിരമിക്കുന്നതുകൊണ്ടു് ഇന്ദ്രിയങ്ങൾ തന്നിമിത്തം സ്വവ്യാപാരങ്ങളെ ത്യജിക്കയും അധിഷ്ഠാനദേവതകളിൽ ലയിച്ചതായി ഉഹിക്കപ്പെട്ടുകയും ചെയ്യുന്നു, എന്നാൽ വാസ്തവം അപ്രകാരമല്ല. ആ സമയത്തു ഇന്ദ്രിയങ്ങൾ വിട്ടുപോകുന്ന ആത്മാവിനെ അനുഗമിക്കാൻ പ്രതീക്ഷിച്ചുകൊണ്ടു് നിശ്ശേഷംപ്രവൎത്തിരഹിതമായി വൎത്തിക്കുന്നു. ഇന്ദ്രിയങ്ങൾ, ദേവതകളിൽ

പ്രവേശിക്കുന്നെന്ന ശ്രുതിവചനം ഗൗണാൎത്ഥത്തിൽ മാത്രം വ്യാഖ്യാനിക്കപ്പെടേണ്ടതാണ്, അതായതു് അവ, അവയുടെ സ്വസ്വ അധിഷ്ഠാനദേവതകളിൽ പ്രവേശിച്ചപോലെ തോന്നുമെന്നുമാത്രമാണ്; എപ്രകാരമെന്നാൽ ശിരസ്ഥരീരരോമങ്ങൾ തരുഗുല്മങ്ങളിൽ യഥാൎത്ഥതഃ തിരോഭവിക്കാൻ ശക്യമല്ലാത്തതുകൊണ്ടു തരുഗുല്മങ്ങളിൽ അവ പ്രവേശിക്കുന്നതായി അതേ ശ്രുതിയിൽതന്നെ പിന്നീടു കഥിക്കപ്പെട്ടിരിക്കുന്നപോലെതന്നെ. ഇന്ദ്രിയങ്ങൾ ദേവതകളിൽപ്രവേശിക്കുന്നതു സംബന്ധിച്ച ഈ ശ്രുതി നോക്കുക:—യത്രാസ്യ പുരുഷസ്യ മൃതസ്യാഗ്നിം വാഗപ്യേതി വാതം പ്രാണശ്ചക്ഷുരാദിത്യം = മൃതനായ ഈ പുരുഷന്റെ വാക്കു് അഗ്നിയിലും പ്രാണൻ വായുവിലും ചക്ഷുസ്സ് ആദിത്യനിലും തിരോധാനം ചെയ്യുന്നു. (ബൃഹദാരണ്യക 3-2-13). സൂചിതമായ ഉത്തരവാക്യത്തിനു ഇതു നോക്കുക:—ഔഷധീർലോമാനി വനസ്പതീൻ കേശാഃ = ശരീരരോമങ്ങൾ ഔഷധികളിലും കേശങ്ങൾ തരുക്കളിലും. (ബൃഹദാരണ്യക. 3-2-13.)

ഇതു അനുഭവത്താൽ പ്രമാണീകരിക്കപ്പെടുന്നില്ല; ഈ കഥനം ഒരലങ്കാരപ്രയോഗമല്ലാതെ മറ്റൊന്നുമല്ല.

### സൂത്രം 5. പ്രഥമേ{ശ്രവണാദിതി ചേന്ന താ ഏവ ഹ്യുപപത്തേഃ.

(ജലം പഞ്ചമ്യാമാഹുതിയിൽ മനുഷ്യനായി രൂപാന്തരപ്പെടുന്നു എന്നു് 1-ാം സൂത്രത്തിൽ സൂചിതമായ ശ്രുതിക്കു ഒരാക്ഷേപം പുറപ്പെടുവിച്ചു് നിഷേധിക്കുന്നു.)

പ്രഥമേ = (ഛാന്ദോഗ്യ ശ്രുതിയിൽ വിവരിക്കപ്പെട്ട അഞ്ചു ആഹുതികളിൽ) ഒന്നാമത്തേതിൽ, അശ്രവണാത് = അപ്രകാരമെന്നു ശ്രുതിയിൽ പറയപ്പെട്ടിട്ടില്ലാത്തതുകൊണ്ടു്, ഇതിചേത് = എന്നാണെങ്കിൽ; ന = അല്ല അതായതു് ഈ ആക്ഷേപം സാധുവല്ല, താഃ = അപ—ജലം, ഏവ = മാത്രം, ഹി=നിശ്ചയമായിട്ടു്, ഉപപത്തേഃ=യുക്തിവാദത്താൽ തെളിയിക്കപ്പെട്ടിരിക്കകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമുണ്ടു്. ആക്ഷേപം പ്രഥമേ{ശ്രവണാദിതിചേത് എന്നും സമാധാനം ന താ ഏവ ഹ്യുപപത്തേഃ എന്നുമാണ്.)

വിവരണം:— 1-ാം സൂത്രത്തിലെ നിർണ്ണയം അതായത്ത് ജലം പഞ്ചമ്യാമാഹുതിയിൽ മനുഷ്യനായി രൂപാന്തരപ്പെടുന്നു എന്നത് അഞ്ചാഹുതികളിൽ ഒന്നാമത്തേതിൽ ജലം പറയപ്പെടുന്നില്ലെന്നുള്ള കാരണത്തിന്മേൽ ആക്ഷേപിക്കപ്പെടുകയാണെങ്കിൽ, ഈ ആക്ഷേപം സാധുവല്ലെന്നാണ് സമാധാനം; എന്തുകൊണ്ടെന്നാൽ ജലത്തിനു പകരം 'ശ്രദ്ധ' യെന്ന് പറയപ്പെട്ടിരിക്കുന്നതായി നാം കാണുന്നെങ്കിലും 'ശ്രദ്ധ'യെ 'ജലമെന്ന് വ്യാഖ്യാനിക്കുന്നത് യുക്തമാണ്.

ശ്രുതിയിൽ വിവരിക്കപ്പെട്ട പഞ്ചാഗ്നിവിദ്യയിൽ ഒന്നാമത്തെ ആഹുതിയിൽ ഹവ്യമായി അർപ്പിക്കപ്പെടുന്ന വസ്തു 'ശ്രദ്ധ'യെന്ന് പറയപ്പെട്ടിരിക്കുന്നു; ജലത്തെപ്പററി പറയുന്നതുമില്ല അതുകൊണ്ട് ജലം മനുഷ്യനായി രൂപാന്തരപ്പെടുന്നത് ശ്രുത്യനുരൂപമല്ലെന്ന് ആക്ഷേപിക്കപ്പെടാം; എന്നാൽ ഈ ആക്ഷേപം സാധുവല്ല; എന്തെന്നാൽ ശ്രദ്ധയെ ജലമെന്നയത്ഥത്തിൽ സ്വീകരിക്കുന്നത് യുക്തമാണ്; എങ്കിൽ അപ്പോഴെന്നല്ല അപ്പോൾ മാത്രമേ പഞ്ചാഗ്നിവിദ്യയുടെ വിവരണം മുഴുവനും സംഗതമായിത്തീരുകയുള്ളു; ഒരു ശ്രുതിവചനംനമ്മുടെ വ്യാഖ്യാനത്തെ ദൃഢീകരിക്കയും ചെയ്യുന്നു. ശ്രദ്ധ ഹവ്യമായി അർപ്പിക്കപ്പെടുന്നെന്ന് കാണിക്കാൻ സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ ശ്രദ്ധാം ജുഹ്വതി"=ഈ (ഹോമാ)ഗ്നിയിൽ (അഞ്ച് ആഹുതികളിൽ ഒന്നാമത്തേതിൽ)ദേവന്മാർ ശ്രദ്ധയെ ഹവ്യമായി അർപ്പിക്കുന്നു. (ഛാന്ദോഗ്യം 5-4-2.) ശ്രദ്ധയ്ക്ക് യഥാത്ഥത്തിൽ ജലമെന്നത്ഥമാകുന്നു എന്നു കാണിക്കാൻ സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"ശ്രദ്ധാ വാ ആപഃ"= ശ്രദ്ധ യഥാത്ഥത്തിൽ ജലമാകുന്നു. (തൈത്തിരീയസംഹിത 1-6-8-1.)

സൂത്രം 6. അശ്രുതത്വാദിതിചേന്നേഷ്ടാദി-
കാരിണാം പ്രതീതേഃ.

(ആത്മാവ് സൂക്ഷ്മഭൂതകണികസമന്വിതനായി നിർഗമിക്കുന്നെന്ന മൂന്നാംസൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ച് സമാധാനിക്കുന്നു.)

അശ്രുതത്വാത് = ശ്രുതികഥനമില്ലാത്തതുകൊണ്ടു്, ഇതിചേത് = എന്നാണെങ്കിൽ; ന = ഇല്ല അതായതു് ആക്ഷേപം സാധുവല്ല, ഇഷ്ടാദികാരിണാം = ഇഷ്ടാപൂർത്താദികൎമ്മം ചെയ്യുന്നവരുടെ, പ്രതീതേഃ = കാണുന്നതുകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമുണ്ടു്. ആക്ഷേപം, അശ്രുതത്വാദിതിചേത്, എന്നും സമാധാനം, ന ഇഷ്ടാദികാരിണാം പ്രതീതേഃ, എന്നുമാണു്.)

വിവരണം:—ശ്രുതി ജലമയകണികകളുടേയും മററു ഭൂതങ്ങളുടേയും ചലനത്തെപ്പററി സ്പഷ്ടമാണെങ്കിലും ആത്മാവിൻെറ അപയാനത്തെപ്പററി ശ്രുതികഥനമൊന്നുമില്ലെന്നുള്ള കാരണത്താൽ, മരണാനന്തരം ആത്മാവു് സൂക്ഷ്മഭൂതാവേഷ്ടിതനായിട്ടു് പ്രയാണം ചെയ്യുന്നു എന്ന പൂൎവ്വപക്ഷത്തിനെതിരായി ഒരാക്ഷേപം ഉന്നയിക്കപ്പെടുന്നെങ്കിൽ, സമാധാനം, ഈ ആക്ഷേപം സാധുവല്ലെന്നാണു്; എന്തെന്നാൽ ഇഷ്ടാപൂൎത്താദികൎമ്മകൃത്തുകൾക്കു് പ്രതിഫലമായി ധൂമയാനദ്വാരാ ചന്ദ്രമണ്ഡലപ്രവേശനം പ്രദാനംചെയ്യപ്പെടുന്നതായി കഥിക്കപ്പെടുന്ന ശ്രുതിയിൽനിന്നും മരണശേഷമുള്ള ആത്മാവിൻെറ പൎയ്യടനം ഗ്രഹിക്കപ്പെടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"അഥ യ ഇമേ ഗ്രാമ ഇഷ്ടാപൂൎത്തേ ദത്തമിത്യുപാസതേ തേ ധൂമമഭിസംഭവന്തി" = അനന്തരം ഗ്രാമത്തിൽ വസിച്ചു് ഇഷ്ടാപൂൎത്തങ്ങളും ദാനങ്ങളുംകൊണ്ടുപാസിക്കുന്നവർ ധൂമയാനത്തെ അഭിമുഖീകരിക്കുന്നു. (ഛാന്ദോഗ്യം 5–10–3.)

"പിതൃലോകാദാകാശമാകാശാച്ചന്ദ്രമസമേഷഃ സോമോ രാജാ തദ്ദേവാനാമന്നം തം ദേവാ ഭക്ഷയന്തി" = പിതൃലോകത്തിൽനിന്നും അവർ ആകാശത്തേയും, ആകാശത്തുനിന്നും ചന്ദ്രമസ്സിനേയും പ്രാപിക്കയും (അതിലെ വസ്തുവായിത്തീരുകയും) ചെയ്യുന്നു. ഈ ചന്ദ്രനെ സോമരാജനെന്നു വിളിക്കപ്പെടുന്നു; അവൻ ദേവന്മാരുടെ അന്നമാകുന്നു, അവനെ അവർ ഭക്ഷിക്കുന്നു. (ഛാന്ദോഗ്യം 5–10–4).

## സൂത്രം 7. ഭാക്തം വാ/നാത്മവിത്വാത് തഥാഹി ദർശയതി.

(പുണ്യകർമ്മകൃത്തുകൾ ദേവന്മാരുടെ അന്നമായിത്തീരുന്നെന്നു് മുൻസൂത്രത്തിൽ ഛാന്ദോഗ്യശ്രുതിയിൽനിന്നും എടുവിലുദ്ധരിക്കപ്പെട്ട ഭാഗം, അവർ യഥാർത്ഥത്തിൽ അന്നം അതായതു് ഭക്ഷണസാധനമെന്നഅർത്ഥത്തിൽ ആയിത്തീരുന്നു എന്ന ശങ്കയെ നിരാകരിക്കാൻവേണ്ടി ഈ സൂത്രത്തിൽ വിവരിക്കപ്പെടുന്നു.)

ഭാക്തം=ഗൗണ, വാ = എന്നാൽ, അനാത്മവിത്വാത്= ആത്മജ്ഞാനിഭാവംനിമിത്തം, തഥാ = അപ്രകാരം, ഹി = എന്തുകൊണ്ടെന്നാൽ, ദർശയതി = (ശ്രുതി) കാണിക്കുന്നു.

വിവരണം:— ആത്മജ്ഞാനരഹിതരായി പുണ്യകർമ്മങ്ങൾ ചെയ്യുന്നവർ ദേവന്മാക്കു് ഉപയുക്തസഹചരന്മാരാകുന്നതുകൊണ്ടു്, അവർ ദേവന്മാരുടെ അന്നമെന്നു് ഗൗണാർത്ഥത്തിൽ പറയപ്പെട്ടതാണു്. ശ്രുതിയും ഇതിനെ പ്രദർശിപ്പിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"അഥ യൊ/ന്യാം ദേവതാമുപാസ്തെ/ന്യൊ/സാവന്യൊ/ഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം" = എന്നാൽ ഒരുവൻ ബ്രഹ്മത്തെയൊഴിച്ചു് അന്യദേവനെ, ആ ദേവൻ ഒന്നു വേറെ താൻ ഒന്നു വേറെയെന്ന വിചാരത്തിൽ, ഉപാസിക്കുന്നെങ്കിൽ അവൻ ആത്മാവിനെ അറിയുന്നില്ല. അവൻ ദേവന്മാക്കു് ഒരു മൃഗത്തെപ്പോലെ ഉപയുക്തമാകുന്നു. (ബൃഹദാരണ്യക 1-4-10.)

## സൂത്രം 8. കൃതാത്യയെ/നുശയവാൻ ദൃഷ്ടസ്മൃതിഭ്യാം യഥേതമനേവം ച.

(ജീവാത്മാവിന്റെ ഇഹലോകത്തിലേക്കുള്ള പ്രത്യാഗമനം ഇപ്പോൾ വിവരിക്കപ്പെടുന്നു.)

കൃതാത്യയെ = പരലോകാനുഭോജ്യമായ കർമ്മഫലാവസാനത്തിൽ, അനുശയവാൻ = അനനുഭുക്തകർമ്മഫലശേഷയുക്തനായ ജീവാത്മാവു്, ദൃഷ്ടസ്മൃതിഭ്യാം = പ്രത്യക്ഷശ്രുതിസ്മൃതിവചനങ്ങളിൽനിന്നറിയപ്പെടുന്ന 'പ്രകാരം, യഥാ ഇതം = അവൻ പ്രയാണം ചെയ്ത വഴിയെ, അനേവം ച = വിപരീതക്രമത്തിലും.

വിവരണം:—പരലോകാനുഭവയോഗ്യകമ്മഫലം അവിടെ അനുഭവിച്ചു് ക്ഷയിച്ചതിന്റെ ശേഷം, ജീവാത്മാവു്, സ്വഭാവത്താൽ അവിടെ അനുഭവശക്യമല്ലാത്തതും അതുകൊണ്ടു ഇഹലോകാനുഭവത്തെ പ്രതീക്ഷിച്ചിരിക്കുന്നതുമായ കമ്മശേഷയുക്തനായിട്ടു്, മരണശേഷം അവൻ ആരോഹണം ചെയ്ത പന്ഥാവിൽക്കൂടെത്തന്നെ വിപരീതക്രമത്തിൽ പ്രത്യാഗമനം ചെയ്യുന്നു; ഇതു് ശ്രുതി സ്മൃതികളാലും പ്രമാണീകരിക്കപ്പെട്ടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—“തദ്യ ഇഹ രമണീയചരണാ അഭ്യാശോ ഹ യത്തേ രമണീയാം യോനിമാപദ്യേരൻ ബ്രാഹ്മണയോനിം വാ ക്ഷത്രിയയോനിം വാ വൈശ്യയോനിം വാഥ യ ഇഹ കപൂയചരണാ അഭ്യാശോ ഹ യത്തേ കപൂയാം യോനിമാപദ്യേരൻ ശ്വയോനിം വാ സൂകരയോനിം വാ”= (മുജ്ജന്മത്തിൽ) സച്ചരിതവാന്മാരായിരുന്നവക്കു് ഇപ്പോൾ ബ്രാഹ്മണൻേറയൊ ക്ഷത്രിയൻേറയൊ വൈശ്യൻേറയൊ പോലെയുള്ള ശുഭജന്മം ലഭിക്കുന്നു; ദുശ്ചരിതവാന്മാരായിരുന്നവക്കു് ഇപ്പോൾ ശ്വാവിൻേറയൊ പന്നിയുടെയൊ പോലെയുള്ള അശുഭജന്മം ലഭിക്കുന്നു. (ഛാന്ദോഗ്യം 5-10-7.) സ്മൃതിക്കു് ഇതു് നോക്കുക:—“വണ്ണാഃ ആശ്രമാശ്ച സ്വകമ്മനിഷ്ഠാഃ പ്രേത്യ കമ്മഫലമനുഭൂയ തതഃ ശേഷേണ വിശിഷ്ടജാതികുലരൂപായുഃ ശ്രുതവൃത്തവിത്തസുഖമേധസോ ജന്മ പ്രതിപദ്യന്തേ” = വണ്ണവും ആശ്രമവും അനുസരിച്ചുള്ള സ്വകമ്മനിഷ്ഠന്മാർ ഇഹലോകത്തെവിട്ടു് പരലോകത്തിൽ കമ്മഫലമനുഭവിച്ചിട്ടു് അവർ അനനുഭൂതമായ കമ്മഫലം ഹേതുവായിട്ടു് വിശിഷ്ടജാതികുലത്തിൽ രൂപലാവണ്യം, ദീർഘായുസ്സ്, ജ്ഞാനം, സദാചാരം, വിത്തം, സുഖം, ബുദ്ധിചാതുര്യം ഇവയോടുകൂടിയവരായ ജന്മത്തെ പ്രാപിക്കുന്നു.

### സൂത്രം 9. ചരണാദിതിചേന്നോപലക്ഷണാർത്ഥേതി കാർഷ്ണാജിനിഃ.

(അനുശയത്തെ അതായതു് കമ്മഫലവിശേഷത്തെ സംബന്ധിച്ചു് ഒരു ആക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

ചരണാത് = ആ ചരണത്തിൽനിന്നും അതായത് പുതിയ ജന്മസ്ഥിതികൾ പൂർവ്വജന്മാചരണത്തെ അനുസരിച്ചിരിക്കുമെന്ന് ശ്രുതി പ്രദർശിപ്പിക്കുന്നതുകൊണ്ട്, ഇതി ചേത് = എന്നാണെങ്കിൽ, ന = ഇല്ല അതായത് ഈ ആക്ഷേപം ദുർബ്ബലമാണ്, ഉപലക്ഷണാർത്ഥാ = ഉപലക്ഷണമായിട്ട് അതായത് ഇവിടെ ശ്രുതിയുടെ യഥാർത്ഥ ഉദ്ദേശത്തെ അപ്രാധാന്യേന ബോധിപ്പിക്കുന്നതിനുദ്ദേശിച്ചിരിക്കയാണ്. അതുകൊണ്ട് പരലോകാനുഭവാനന്തരമുള്ള കർമ്മഫലശേഷത്തെ നിർദ്ദേശിക്കുന്നതിനുദ്ദേശിച്ചിരിക്കുന്നു; ഇതി=എന്നു, കാർഷ്ണാജിനിഃ = കാർഷ്ണാജിനിയെന്ന ഋഷി.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവും ഉണ്ട്. ആക്ഷേപം, ചരണാദിതിചേത്, എന്നും സമാധാനം, ന, ഉപലക്ഷണാർത്ഥേതി കാർഷ്ണാജിനിഃ, എന്നുമാണ്.)

വിവരണം:—(പൂർവ്വജന്മാചരണത്തെ [ചരണം]യനുസരിച്ചിരിക്കും പുതിയ ജന്മസ്ഥിതികളെന്ന് മുൻസൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതിവാക്യം പ്രദർശിപ്പിക്കുന്നതുകൊണ്ട്) പുനർജന്മഹേതുകമായി കർമ്മഫലശേഷത്തെ ആദാനം ചെയ്യേണ്ട ആവശ്യമില്ലെന്നുള്ള വിധത്തിലൊരാക്ഷേപം പുറപ്പെടുവിക്കുന്നെങ്കിൽ, അപ്പോൾ സമാധാനം, ഈ ആക്ഷേപം അസാധുവാണെന്നാണ്; എന്തുകൊണ്ടെന്നാൽ ആ ചരണമെന്നർത്ഥമാകുന്ന വൈദികപദം അതിന്റെ ഗൗണമായ ഉപലക്ഷണാർത്ഥത്തിൽ പരലോകോപഭോഗം കഴിഞ്ഞു ശേഷിക്കുന്ന കർമ്മത്തെ നിർദ്ദേശിക്കുന്നു; ഇതാണ് സൂത്രകാരനാൽ ഉദ്ധരിക്കപ്പെട്ട കാർഷ്ണാജിനിഋഷിയുടെ അഭിപ്രായം; ഇതിൽ സൂത്രകാരൻ തന്റെ പൂർണ്ണമമൈക്യത്തെ ഉദ്ദേശിക്കുന്നു.

### സൂത്രം 10. ആനർത്ഥക്യമിതിചേന്ന തദപേക്ഷത്വാത്.

('ചരണം' എന്ന പദത്തെ സംബന്ധിച്ച് മുൻസൂത്രത്തിലെ സമാധാനഭാഗത്തിന് കൂടുതലായി ഒരാക്ഷേപം പുറപ്പെടുവിച്ച് നിഷേധിക്കുന്നു.)

ആനർത്ഥക്യം = നിഷ്പ്രയോജനത്വം അഥവാ നിരുദ്ദേശത, ഇതി ചേത് = എന്നാണെങ്കിൽ; ന = ഇല്ല അതായത് ഈ ആക്ഷേപം സാധുവല്ല, തദപേക്ഷത്വാത് = അതിനെ ആശ്രയിക്കഹേതുവായിട്ട് അതായത് അവ ആചരണത്തെ ആശ്രയിക്കകൊണ്ട്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിന്ന് സമാധാനവുമുണ്ട്. ആക്ഷേപം, ആനർത്ഥക്യമിതി ചേത്, എന്നും സമാധാനം, ന, തദപേക്ഷത്വാത്, എന്നുമാണ്.)

വിവരണം:—'ചരണം' എന്ന പദം, അതിൻെറ ഗൗണാർത്ഥത്തിൽ അതായത് കർമ്മശേഷമെന്ന അർത്ഥത്തിൽ എടുക്കപ്പെടുന്നപക്ഷം, അതിൻെറ സക്ഷാത്തായ അർത്ഥത്തിൽ (അതായത് ആചരണം) അതു് നിഷ്പ്രയോജനമാണെന്ന് വിചാരിക്കപ്പെടണമോയെന്നൊരു പ്രശ്നം ഉദിക്കുന്നു. സമാധാനം ഇപ്രകാരമാണ്:—അല്ല; യജ്ഞങ്ങളോടും താദൃശകർമ്മങ്ങളോടുംകൂടെ സദാചാരവുമുണ്ടായിരിക്കണം, എന്തെന്നാൽ സദാചാരമില്ലാത്തവൻ കേവലം യജ്ഞകർമ്മങ്ങൾകൊണ്ട് പുണ്യത്തെ പ്രാപിക്കുന്നില്ല; അതുകൊണ്ട് 'ചരണം' എന്ന പദത്തിൻെറ സാക്ഷാത്തായ അർത്ഥവും നിർദ്ദിഷ്ടവും തന്നിമിത്തം നിഷ്പ്രയോജനവുമല്ല. സംബന്ധിച്ച ഈ സ്മൃതി നോക്കുക:— "ആചാരഹീനം ന പുനന്തി വേദാഃ" = സദാചാരഹീനനായവനെ വേദങ്ങൾ ശുദ്ധമാക്കുന്നില്ല.

സൂത്രം 11. സുകൃതദുഷ്കൃതേ ഏവേതി തു ബാദരിഃ.

(ചരണം എന്ന പദത്തിൻെറ അർത്ഥത്തെപ്പററി കൂടുതലായി പ്രതിപാദിക്കുന്നു.)

സുകൃതദുഷ്കൃതേ = സുകൃതദുഷ്കൃതങ്ങൾ, ഏവ ഇതി = ഇതല്ലാതെ ഒന്നുമല്ല, തു = ഏതായാലും, ബാദരിഃ = ബാദരി ഋഷി.

വിവരണം:—ബാദരി ഋഷി ഏതായാലും 'ചരണം' എന്ന പദം സുകൃതദുഷ്കൃതങ്ങളെയല്ലാതെ മറെറാന്നിനേയും നിർദ്ദേശിക്കുന്നില്ലെന്നു വിചാരിക്കുന്നു.

സൂത്രം 12. അനിഷ്ടാദികാരിണാമപി ച ശ്രുതം.

(ദുഷ്കർമ്മകൃത്തുകളുടെ ഗതിയെ ഇനി വിവരിക്കുന്നു. ഇതു സംബന്ധിച്ചു ഈ സൂത്രം ആക്ഷേപപാദപാരാ ഉപന്യസിക്കപ്പെടുകയും താഴെ വരുന്ന 17-ാംസൂത്രത്താൽ ആക്ഷേപം നിഷേധിക്കപ്പെടുകയും ചെയ്യുന്നു.)

അനിഷ്ടാദികാരിണാം അപി ച = ദുഷ്കർമ്മങ്ങളും താദൃശകർമ്മങ്ങളും ചെയ്യുന്നവരെപ്പററിയും കൂടെ, ശ്രുതം = ശ്രുതിയിൽ കഥിക്കപ്പെട്ടപ്രകാരം.

വിവരണം:—ദുഷ്കർമ്മങ്ങൾ ചെയ്യുന്നവരെപ്പററി പറകയാണെങ്കിൽ അവരും കൂടെ ചന്ദ്രലോകത്തെ പ്രാപിക്കുന്നു; എന്തെന്നാൽ സജ്ജനങ്ങളും ദുർജ്ജനങ്ങളുമെല്ലാം ചന്ദ്രലോകത്തെ തുല്യമായി അർഹിക്കുന്നു. സംബന്ധിച്ചു ഈ ശ്രുതി നോക്കുക:—'യെ വൈ കെ ചാസ്മാല്ലോകാത് പ്രയന്തി ചന്ദ്രമസമേവ തേ സർവ്വേ ഗച്ഛന്തി'= ഈ ലോകത്തെ വിട്ടു പ്രയാണം ചെയ്യുന്നവരെല്ലാം ചന്ദ്രമസ്സിനെ പ്രാപിക്കുന്നു. (കൗഷീതകീ ഉപനിഷത് 1-2.)

സൂത്രം 13. സംയമനെ ത്വനുഭൂയേതരേഷാമാരോഹാവരോഹൗ തദ്ഗതിദർശനാത്.

(ദുഷ്കർമ്മകൃത്തുകളുടെ ഗതിവിവരണം തുടരുന്നു.)

സംയമനെ = യമാലയത്തിൽ, തു = എന്നാൽ, അനുഭൂയ = അനുഭവിച്ചശേഷം, ഇതരേഷാം = സജ്ജനങ്ങളെ ഒഴിച്ചു അതായതു് ദുർജ്ജനങ്ങളെ, ആരോഹാവരോഹൗ=ആരോഹണവും അവരോഹണവും, തദ്ഗതിഃ = അവിടെക്കുള്ള ഗതി അതായതു് യമലോകത്തിലേക്കുള്ള യാത്ര, ദർശനാത് = ശ്രുതിയിൽനിന്നും അറിയപ്പെടുന്നതുകൊണ്ടു്.

വിവരണം:—ദുഷ്കർമ്മം ചെയ്യുന്നവർ ആദ്യം യമാലയത്തിൽ പീഡകളനുഭവിക്കുന്നു, അതിനുശേഷം അവർ ചന്ദ്രമണ്ഡലത്തിലേക്കു് ആരോഹണം ചെയ്യുന്നു, അവിടെ നിന്നും അവർ വീണ്ടും അവരോഹണം ചെയ്യുന്നു; എന്തെന്നാൽ യമലോകത്തിലേക്കുള്ള അവരുടെ നിരന്തരപര്യടനത്തെപ്പററി ശ്രുതി പറയുന്നു. [ഇതും ആക്ഷേപപാദപാരാ പറയപ്പെട്ടിരിക്കുന്നു, 17-ാംസൂത്രംകൊണ്ടു് നിഷേധിക്കപ്പെട്ടിട്ടു

മുണ്ടു്.] സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"ന സാമ്പരായഃ പ്രതിഭാതി ബാലം പ്രമാദ്യന്തം വിത്തമോഹേന മൂഢം, അയം ലോകോ നാസ്തി പര ഇതി മാനീ പുനഃ പുനർവശമാപദ്യതേ മെ" = വിത്തമോഹത്താൽ അന്ധാളിച്ചു അവിവേകിയായ മൂഢനു പരലോകവിചാരം ഒരിക്കലും സ്വാഗതമല്ല; ഈ 'ലോകം മാത്രമെ ഉള്ളു ഇതിനപ്പുറമൊന്നുമില്ല' എന്നു വിചാരിക്കുന്നവൻ പിന്നെയും പിന്നെയും എൻെറ അധീനത്തിൽ വരുന്നു. (കഠോപനിഷത് 1-2-6) [ഈ വാക്യം നചികേതസ്സും അവൻെറ ഗുരുവായ യമനും തമ്മിലുള്ള സംവാദത്തിൽ അന്തർഭവിച്ചതാണു്.]

## സൂത്രം 14. സ്മരന്തി ച.

(ദുഷ്കർമ്മകൃത്തുകളുടെ പര്യടനത്തെപ്പററിയുള്ള വിവരണം തുടരുന്നു.)

സ്മരന്തി ച = സ്മൃതികളും ഉൽബോധിപ്പിക്കുന്നു.

വിവരണം:—ദുഷ്കർമ്മം ചെയ്യുന്നവർ യമൻെറ മുഷ്ടിബന്ധത്തിൽപ്പെടുന്നു എന്നതു സ്മൃതികളും ഉൽബോധിപ്പിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'സർവ്വേ ചൈതെ വശം യാന്തി യമസ്യ ഭഗവൻ കില' = അല്ലയൊ ഭഗവൻ, അവരെല്ലാം യമൻെറ അധീനത്തിൽ വരുന്നെന്നു പറയപ്പെടുന്നു.

## സൂത്രം 15. അപി സപ്ത.

(യമാലയത്തിലെ വിശേഷങ്ങൾ പറയപ്പെടുന്നു.)

അപി സപ്ത = കൂടാതെ ഏഴു്.

വിവരണം:—കൂടാതെ, ഏഴു നരകങ്ങളുണ്ടു്. ദുഷ്കർമ്മികൾക്കുള്ള പീഡനസ്ഥലങ്ങളായ രൗരവം മുതലായ പേരോടുകൂടിയ ഏഴു നരകങ്ങളെപ്പററി സ്മൃതി പറയുന്നു.

## സൂത്രം 16. തത്രാപി ച തദ്വ്യാപാരാദവിരോധഃ.

(അതേ വിഷയം തുടരുന്നു.)

തത്ര അപി ച = അവിടേയുംകൂടെ അതായതു മുൻസൂത്രത്തിൽ പറയപ്പെട്ട ഏഴു നരകങ്ങളിലുംകൂടെ, തദ്വ്യാപാരാത് = അവൻെറ അതായതു് യമൻെറ പ്രഭുത്വത്താൽ, അവിരോധഃ = തടസ്ഥമില്ല.

വിവരണം:—ചിത്രഗുപ്തനാലും മററും പര്യവേക്ഷിക്കപ്പെടുന്ന ആ ഏഴ് നരകങ്ങളിലുള്ള യമന്റെ അധികാരത്തിന്നും പ്രഭുത്വത്തിന്നും യാതൊരു തടസ്ഥവുമില്ല, എന്തെന്നാൽ ആ ഏഴ് നരകങ്ങളിലും യമൻ തന്റെ അധികാരത്തെ ഉപയോഗിക്കുന്നു.

ചിത്രഗുപ്തൻ മുതലായ പ്രതിനിധികളാൽ പര്യവേക്ഷിക്കപ്പെടുന്നെങ്കിലും അവരെല്ലാവരും യമന്റെ ശാസനയിലാകയാൽ ഈ നരകങ്ങളെ യമാലയമെന്നാഖ്യാനം ചെയ്യുന്നതിൽ വിരോധമില്ലെന്ന് ഈ സൂത്രം കാണിക്കുന്നു.

## സൂത്രം 17. വിദ്യാകർമ്മണോരിതി തു പ്രകൃതത്വാത്.

(12–16 സൂത്രങ്ങളിൽ പ്രദർശിപ്പിക്കപ്പെട്ട അഭിപ്രായം ഇപ്പോൾ നിഷേധിക്കപ്പെടുന്നു.)

വിദ്യാകർമ്മണോഃ = ജ്ഞാനത്തിന്നും കർമ്മങ്ങൾക്കും, ഇതി = എന്ന്, തു = എന്നാൽ, പ്രകൃതത്വാത് = ശ്രുതിയിലെ പ്രതിപാദ്യവിഷയം ഇവയാകകൊണ്ട്.

വിവരണം:—ശ്രുതിയിലെ പഞ്ചാഗ്നിവിദ്യയിൽ വിവരിക്കപ്പെടുന്ന രണ്ടു പന്ഥാവുകളിൽക്കൂടെ പരലോകത്തേയ്ക്കു പ്രയാണം ചെയ്യുന്ന ആത്മാക്കളുടെ വിവിധ പ്രയാണങ്ങൾ ഈശ്വരധ്യാനവും യാഗങ്ങളും ജീവിതത്തിൽ അനുഷ്ഠിക്കപ്പെട്ടതിന്റെ ഫലങ്ങളാണ്; എന്തുകൊണ്ടെന്നാൽ ശ്രുതിയിലെ പ്രതിപാദ്യവിഷയങ്ങൾ ഇവ രണ്ടുമാണ്.

ശ്രുതി പഞ്ചാഗ്നിവിദ്യയെ വിവരിക്കുന്ന അവസരത്തിൽ പ്രയാണംചെയ്യു ആത്മാക്കൾക്ക് ദേവയാനമെന്നും പിതൃയാനമെന്നും രണ്ടു പന്ഥാക്കളെ ആദ്യമായിട്ടു വിവരിച്ചിട്ടുണ്ട്; ആദ്യത്തേത് ഈശ്വരധ്യാനംകൊണ്ടും രണ്ടാമത്തെ ഇഷ്ടാപൂർത്തങ്ങളാലും അതായത് യാഗങ്ങളാലും പൊതുജനോപയോഗമുള്ള കർമ്മങ്ങളാലും പ്രാപിക്കാവുന്നതാകുന്നു; എന്നാൽ അതേ ശ്രുതിതന്നെ പിന്നീട് ഉപര്യുക്തമായ രണ്ടു പന്ഥാക്കളിൽ ഏതെങ്കിലും ഒന്നിനു യോഗ്യരല്ലാത്ത ദുഷ്കർമ്മകൃത്തുകൾക്കു മൂന്നാമതൊരു മാർഗ്ഗം നിർദ്ദേശിക്കുന്നു. ഈ മൂന്നാമത്തേത് ചന്ദ്രലോകത്തിൽ പോകാതെ ഇഹ

ലോകത്തിലെ അനന്തജനനമരണസംസാരകാലചക്രഗതിയാകുന്നു. അതുകൊണ്ടു് ദുഷ്കർമ്മകൃത്തുകൾ ശ്രുതിപ്രകാരം ചന്ദ്രലോകത്തേയ്ക്കു പോകുന്നതിൽനിന്നും നിരോധിക്കപ്പെട്ടിരിക്കുന്നു; ഈ പാദത്തിലെ 12-ാംസൂത്രത്തിലുദ്ധരിക്കപ്പെട്ട കൗഷീതകി ശ്രുതിവാക്യം, ഈശ്വരധ്യാനനിഷ്ഠന്മാരും ഇഷ്ടാപൂർത്തകർമ്മകർത്താക്കളുമല്ലാതെ ദുഷ്കർമ്മികളല്ലാം, ഇഹലോകത്തെ വിട്ടു ചന്ദ്രമണ്ഡലത്തെ പ്രാപിക്കുന്നതെന്നു ഗ്രഹിക്കണം. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'അഥൈതയോഃ പഥോർന കതരേണ ച താനീമാനി ക്ഷുദ്രാണ്യസകൃദാവർത്തീനി ഭൂതാനി ഭവന്തി ജായസ്വ മ്രിയസ്വേത്യേതത്തൃതീയം സ്ഥാനം തേനാസൗ ലോകൊ ന സമ്പൂര്യതെ'=ഈ രണ്ടു യാനങ്ങളിലും അതായതു് ദേവയാനപിതൃയാനങ്ങളിൽക്കൂടെ ആ ക്ഷുദ്രവും ക്ഷണികവുമായ ജന്തുക്കൾ പ്രയാണം ചെയ്യുന്നില്ല. ജനനമരണസംസാരചക്രാനുഭവമെന്ന മൂന്നാമത്തെ ഗതി ആണു് അവക്കു്, അതുകൊണ്ടു ആ ലോകം (ചന്ദ്രമണ്ഡലം) ഒരിക്കലും സമ്പൂരിതമാകുന്നില്ല. (ഛാന്ദോഗ്യം 5-10-8).

സൂത്രം. 18. ന തൃതീയെ, തഥോപലബ്ധേഃ.

(മുൻസൂത്രം ഈ സൂത്രത്താൽ സ്പഷ്ടമാക്കപ്പെടുന്നു.)

ന=വേണ്ടാ അതായതു് ആചരിക്കപ്പെടേണ്ടാ, തൃതീയെ=മൂന്നാമത്തേതിൽ അതായതു് മൂന്നാമത്തെ മാർഗ്ഗം സംബന്ധിച്ചു്, തഥാ=അപ്രകാരം, ഉപലബ്ധേഃ=ശ്രുതിവാക്യത്തിൽനിന്നും ഗ്രഹിക്കഹേതുവായിട്ടു്.

വിവരണം:—17-ാം സൂത്രത്തിൽ കഥിക്കപ്പെട്ട മൂന്നാമത്തെ ഗതി സംബന്ധിച്ചു് ഛാന്ദോഗ്യശ്രുതിയിൽ വിവരിക്കപ്പെട്ട പഞ്ചാഗ്നി നിയമം (ഈ പാദത്തിലെ 1-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു്) ഒരു പുതിയ ശരീരലാഭോദ്ദേശ്യത്തോടെ ആചരിക്കപ്പെടേണ്ട ആവശ്യമില്ലെന്നു് അതേ ശ്രുതിയിൽനിന്നും ഗ്രഹിക്കപ്പെടുന്നു.

മുൻസൂത്രത്തിലുദ്ധരിക്കപ്പെട്ട ആ ശ്രുതിയിൽനിന്നു തന്നെ, അതിൽ വിവരിക്കപ്പെട്ടപ്രകാരം മൂന്നാമത്തെ മാർഗ്ഗ

ത്തിൽക്കൂടിയുള്ള പുനർജന്മം ആഹുതികളെ ആശ്രയിക്കാതെ തന്നെ പ്രാപിക്കപ്പെടുന്നു.

സൂത്രം 19. സ്മര്യതേപി ച ലോകേ.

(12-16 സൂത്രങ്ങളിലുന്നയിച്ചതായ ആക്ഷേപനിഷേധാർത്ഥം 17-ാം സൂത്രത്തിലാരംഭിച്ച യുക്തിവാദം തുടരുന്നു.)

സ്മര്യതെ അപി ച=സ്മൃതിയിലുംകൂടെ പറയപ്പെടുന്നു, ലോകെ=ഇഹലോകത്തിൽ.

വിവരണം:—ചിലർ പഞ്ചാഗ്നിക്രമാനുസൃതം ഈ ലോകത്തിൽ സാധാരണ വിധത്തിൽ മാതാക്കന്മാരിൽനിന്നും ജനിച്ചതല്ലെന്നു് സ്മൃതിവാക്യങ്ങളാലുംകൂടെ അറിയപ്പെടുന്നുണ്ടു്.

അസാധാരണ ജനനക്രമത്തെ ഗ്രഹിച്ചവരായ ദ്രോണർ ധൃഷ്ടദ്യുമ്നൻ, സീത, ദ്രൗപദി ഇവരുടെ ഉദാഹരണങ്ങളുണ്ടു്. അവരുടെ കാര്യങ്ങളിൽ സ്ത്രീയ്ക്കു് അർപ്പിക്കപ്പെടുന്ന പഞ്ചമ ആഹുതിയില്ലായിരുന്നു. അതുകൊണ്ടു് മററനേകസംഗതികളിലും ആഹുതിരഹിതമായി ജനനം സംഭവിക്കാമെന്നൂഹിക്കപ്പെടാം. അതുകൊണ്ടു് ഇഹലോകത്തിൽ ജനിക്കാൻ വേണ്ടി പഞ്ചാഗ്നിവിദ്യയെ ആശ്രയിച്ചു് ചന്ദ്രമസ്സിൽനിന്നു വരേണ്ട ആവശ്യമില്ല.

സൂത്രം 20. ദർശനാച്ച.

(17-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

ദർശനാത് ച = നിരീക്ഷണത്താലുംകൂടെ.

വിവരണം:—ചതുർവിധസേന്ദ്രിയപ്രാണികളിൽ;— അതായതു് ജരായുജം, അണ്ഡജം, ഉൽഭിജം (വിത്തിൽനിന്നോ മണ്ണിൽനിന്നോ ഉണ്ടാകുന്ന പ്രാണികൾ) ഊഷ്മജവും ക്ലേദജവുമായ പ്രാണികൾ,— ഒടുവിലത്തെ രണ്ടു വർഗ്ഗങ്ങൾ സ്ത്രീപുംസസംയോഗംകൂടാതെ ഉത്ഭൂതമാകുന്നു, അതുകൊണ്ടു് അവയുടെ സംഗതിയിൽ ആഹുതിയുടെ സാംഖ്യ നിരർത്ഥകമാണു്.

സൂത്രം 21. തൃതീയശബ്ദാവരോധഃ സംശോകജസ്യ.

(ഛാന്ദോഗ്യശ്രുതി മൂന്നു വർഗ്ഗം സേന്ദ്രിയപ്രാണികളെ

മാത്രം പറയുന്നതുകൊണ്ടു്, വസ്ത്രത്തിന്റെ എണ്ണത്തെപ്പററി യുണ്ടാകാവുന്ന ആക്ഷേപത്തെ ഈ സൂത്രം ഖണ്ഡിക്കുന്നു.)

തൃതീയശബ്ദഃ = മൂന്നാമത്തെ പദം, അവരോധഃ = അന്തർഭാവം, സംശോകജസ്യ = ഊഷ്മാവിലും ക്ലേദത്തിലും നിന്നു ജനിക്കുന്നവയുടെ.

വിവരണം:—മൂന്നാമത്തെപദം (മണ്ണിൽനിന്നു ജനിക്കുന്ന പ്രാണികൾ) ഊഷ്മാവിലും ക്ലേദത്തിലും നിന്നുണ്ടാകുന്നവയും ഉൾപ്പെടുന്നു.

അതുകൊണ്ടു് ഉല്പത്തിമൂലമനുസരിച്ചു് നാലുതരം സേന്ദ്രിയപ്രാണികൾ വാസ്തവത്തിലുണ്ടു്.

മൂന്നാമത്തെ പദത്തിനു് ഈ ശ്രുതി നോക്കുക:—"അണ്ഡജം ജീവജമുദ്ഭിജ്ജമിതി" = മുട്ടയിൽനിന്നു് ജനിക്കുന്നതു്, ജീവപ്രാണിയിൽനിന്നു ജനിക്കുന്നതു്, മണ്ണിൽനിന്നുണ്ടാകുന്നതു്. (ഛാന്ദോഗ്യം 6-3-1).

സൂത്രം 22. തത്സ്വാഭാവ്യാപത്തിരുപപത്തേഃ.

(ജീവാത്മാവിന്റെ ചന്ദ്രമണ്ഡലത്തിൽനിന്നുള്ള അവരോഹണക്രമത്തെ ഇപ്പോൾ പ്രതിപാദിക്കപ്പെടുന്നു.)

തത് = തേഷാം = അവരുടെ, സ്വാഭാവ്യ = രൂപസാദൃശ്യം, ആപത്തിഃ = പ്രാപ്തി, ഉപപത്തേഃ = യുക്തമാകകൊണ്ടു്

വിവരണം:—ചന്ദ്രമസ്സിൽനിന്നുള്ള ജീവാത്മാവിന്റെ അവതരണഗതിയിൽ അവൻ ആകാശം, വായു, ധൂമം മുതലായവയോടു് രൂപസാദൃശ്യത്തെ പ്രാപിക്കുന്നു, അല്ലാതെ സാരൂപ്യത്തെ അല്ലെങ്കിൽ താദാത്മ്യത്തെയല്ല; ഇതു് യുക്തിയുക്തമാണു്.

ജീവാത്മാവു് ചന്ദ്രമസ്സിൽനിന്നും അവതരണം ചെയ്യുന്നതിൽ ആകാശത്തേക്കും അവിടെനിന്നു് വായുവിലേക്കും പ്രത്യാഗമിക്കുന്നതായും, പിന്നീടു് വായുവായിട്ടു് ധൂമം മുതലായതായിത്തീരുന്നെന്നു് ശ്രുതി പറയുന്നു. അപ്പോൾ ആത്മാവു് താദാത്മ്യേന ആകാശം, വായു മുതലായതായിത്തീരുന്നോ അല്ലെങ്കിൽ അവയ്ക്കു സദൃശമാകുന്നതേ ഉള്ളോ എന്നൊരു പ്രശ്നം ഉദിക്കുന്നു. ആത്മാവു് ആകാശം, വായു, ധൂമം മുത

ലാംവയ്ക്കു തുല്യമാകുന്നതേഉള്ളൂ എന്നു പറഞ്ഞു ശ്രുതി ആശങ്കയെ നിരസിക്കുന്നു; ഇതത്രെ യുക്തിയുക്തവും. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"അഥൈതമേവാധ്വാനം പുനർനിവർത്തതെ യഥേതമാകാശമാകാശാദ്വായും വായുർഭൂത്വാ ധൂമൊ ഭവതി ധൂമൊ ഭൂത്വാഭ്ര ഭവതി അഭ്രം ഭൂത്വാ മേഘൊ ഭവതിമേഘൊ ഭൂത്വാ പ്രവർഷതി" = അവൻ പോയവഴിയേതന്നെ തിരിച്ചു് ആകാശത്തിലേയ്ക്കു് വരുന്നു, ആകാശത്തിൽനിന്നും വായുവിലേക്കു്; പിന്നെ വായുവായിത്തീർന്നശേഷം ധൂമം ആയിത്തീരുന്നു, ധൂമത്തിൽനിന്നും അഭ്രവും അഭ്രത്തിൽനിന്നും മേഘവും മേഘത്തിൽനിന്നു് വർഷവുമായിട്ടു് പതിക്കുന്നു. (ഛാന്ദോഗ്യം 5, 10, 5-6.)

## സൂത്രം 23. നാതിചിരേണ വിശേഷാത്.

(ആത്മാവിന്റെ അവരോഹണക്രമപ്രതിപാദനം തുടരുന്നു.)

ന അതിചിരേണ = ദീർഘകാലം കൂടാതെ, വിശേഷാത് = ശ്രുതിയിലെ പ്രത്യേക കഥനം ഹേതുവായിട്ടു്.

വിവരണം:—ജീവാത്മാവിന്റെ ഈ പ്രയാണാവസ്ഥകൾ അചിരേണ സാധിക്കപ്പെടുന്നു എന്നതു് ശ്രുതിയിലെ പ്രത്യേക കഥനത്താൽ ഗ്രഹിക്കപ്പെടുന്നു.

ആകാശം, വായു, ധൂമം, അഭ്രം, മേഘം, വർഷം ഈ സ്ഥിതികളിൽ കൂടെയുള്ള ആത്മാവിന്റെ യാത്ര ധാന്യം, രേതസ്സ്, ഭ്രൂണം, ഈ ദശകളിൽകൂടിയുള്ള തരണത്തെക്കാൾ അല്പതരകാലേന സാധിക്കപ്പെടുന്നു; ധാന്യപ്രവേശാനന്തരം മോചനം ഗുരുതരസങ്കടാകുലമാകുന്നു എന്നു ശ്രുതിയിൽ പ്രത്യേകകഥനമുള്ളതുകൊണ്ടു് ഈ ഗമനം, മുൻഗതിയെ അപേക്ഷിച്ചു്, അതിദീർഘകാലവ്യാപിയും ക്ലേശഭൂയിഷ്ഠവുമാകുന്നു. സൂചിതമായ പ്രത്യേക കഥനത്തിനു് ഇതു നോക്കുക:—"അതൊ വൈ ഖലു ദുർനിഷ്പ്രപതരം" = അതിൽനിന്നും മോചനം ഗുരുതരസങ്കടാകുലമാകുന്നു. (ഛാന്ദോഗ്യം 5-10-6.)

—16—

ആരോഹാവരോഹണപൂർവ്വമുള്ള അനന്തജനനമരണ ക്ലേശങ്ങളിൽനിന്നു് നിർഗ്ഗമിക്കണമെങ്കിൽ സർവ്വഥാ ദേവയാനം ശ്രേയസ്കരമായതുകൊണ്ടു് പരിഗ്രഹിക്കണമെന്നൊരു സൂചന ഈ വാക്യം ഉപന്യസിക്കുന്നു.

സൂത്രം 24. അന്യാധിഷ്ഠിതെ പൂർവ്വവദഭിലാപാത്.

(ജീവാത്മാവിന്റെ അവരോഹണക്രമപ്രതിപാദനം തുടരുന്നു.)

അന്യാധിഷ്ഠിതെ = മറെറാന്നിനാൽ അധിഷ്ഠിതമായിരിക്കുമ്പോൾ അതായതു് മുമ്പുതന്നെ മറെറാരാത്മാവിനാൽ സജീവമാക്കപ്പെട്ടതും അധിഷ്ഠിതവുമായ ധാന്യത്തിലേക്കൊ ചെടിയിലേക്കൊ, പൂർവ്വവത് = മുമ്പിലത്തേവയെപ്പോലെ, അഭിലാപാത് = കഥനം ഹേതുവായിട്ടു്; പൂർവ്വവദഭിലാപാത് = ആകാശം, വായു മുതലായ മുൻ അവസ്ഥകളെപ്പോലെ ഒരു സംക്രമസ്ഥിതിയെന്നു സ്പഷ്ടമായി ശ്രുതിയിൽ കഥിക്കപ്പെട്ടിരിക്കകൊണ്ടു്.

വിവരണം:—ചേതനാത്മാവു് അവരോഹണം ചെയ്യുമ്പോൾ മറെറാരാത്മാവിനാൽ മുമ്പെതന്നെ സജീവമാക്കപ്പെട്ടതും അധിഷ്ഠിതവുമായ ധാന്യത്തിലോ ചെടിയിലോ പ്രവേശിക്കുന്നു; അതുകൊണ്ടു് അവൻ അതുമായിട്ടു് സമീകരിക്കപ്പെടാതെ അതൊരു വിശ്രമവസതിമാത്രമായിട്ടുപയോഗിക്കേണ്ടതായിട്ടുണ്ടു്; എന്തെന്നാൽ ആകാശം, വായു മുതലായവ പൂർവ്വസ്ഥിതികളെപ്പോലെ ഒരു സംക്രമദശയെന്നു് ശ്രുതിയിൽ സ്പഷ്ടമായി കഥിക്കപ്പെട്ടിരിക്കുന്നു.

ചേതനാത്മാവു് ധാന്യത്തിന്റെയൊ ചെടിയുടേയൊ അവസ്ഥിതിയിൽ കൂടെ സംക്രമിക്കുമ്പോൾ, ആ ധാന്യമൊ ചെടിയൊ സ്വകീയമാക്കപ്പെട്ട മറെറാരാത്മാവിനാൽ അധിഷ്ഠിതമായ ആ ധാന്യത്തിന്റെയൊ ചെടിയുടേയൊ ആത്മാവായിത്തീരുന്നില്ല; ചേതനാത്മാവു് ധാന്യത്തിലോ ചെടിയിലോ പ്രവേശിക്കുന്നതിനാൽ, അവനു്, ഒരു ചേതന പ്രാണിയായുള്ള ജനനമായ നിഷ്പത്ത്യാവസ്ഥ പ്രാപിക്കുന്നതുവരെ

പ്രയാണം ചെയ്യുന്നതിന് ആകാശം മുതലായ മുൻ വസതികളെപ്പോലെ അതു് അവൻെറ ഒരു യാനമാത്രമായി ഉപയോഗിക്കേണ്ടതായുണ്ട്. ചന്ദ്രമസ്സിൽനിന്നവരോഹണം ചെയ്തു ആകാശം, വായു, ധൂമം, മേഘം, വർഷം ഇവയിൽക്കൂടെ പ്രയാണം ചെയ്യുന്ന ആത്മാവിന് നെന്മണി, യവകിണം, ചെടികൾ, വൃക്ഷങ്ങൾ, എള്ള്, പയറുകൾ ഇവയിൽ ഒന്നിൻെറ രൂപം ലഭിക്കുന്നു എന്ന് ശ്രുതി പറയുന്നു. ചേതനാത്മാവു് അതിൻെറ വ്യതിരിക്തമായ വ്യക്തിത്വത്തെ ത്യജിക്കാതെ മറെറാരാത്മാവിനാൽ മുമ്പെതന്നെ സജീവവും സ്വകീയവുമാക്കപ്പെട്ട ധാന്യത്തിലോ ചെടിയിലോ കേവലം പ്രവേശിക്കുന്നു എന്ന് ശ്രുതിയിലെ ഉത്തരഭാഗത്തിൽനിന്നും ഈ സൂത്രം നിർണ്ണയം ചെയ്യുന്നു.

ചേതനാത്മാവിന് നെന്മണിയുടേയൊ യവകിണത്തിൻേറയൊ മറേറാ രൂപം ലഭിക്കുന്നതിനെ കുറിച്ചു് ഈ ശ്രുതി നോക്കുക:—"തെ ഇഹ വ്രീഹി യവാ ഔഷധി വനസ്പതയസ്തിലമാഷാ ഇതി ജായന്തെ" = അപ്പോൾ അവർ നെല്ലോ, യവധാന്യമോ, ചെടികളോ, വൃക്ഷങ്ങളോ, എള്ളോ, പയറുവർഗ്ഗങ്ങളോ ആയിട്ടു ജനിക്കുന്നു. (ഛാന്ദോഗ്യം 5-10-6.)

സൂത്രം 25. അശുദ്ധമിതി ചേന്ന ശബ്ദാത്.

(24-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു നിഷേധിക്കുന്നു.)

അശുദ്ധം = അശുദ്ധമായ, ഇതി ചേത് = എന്നാണെങ്കിൽ; ന = അല്ല. ശരതായതു് ആക്ഷേപം സാധുവല്ല, ശബ്ദാത് = ശ്രുതി പറയുന്നതുകൊണ്ട്.

(ഈ സൂത്രത്തിലൊരാക്ഷേപവും അതിന് സമാധാനവുമുണ്ട്. ആക്ഷേപം, അശുദ്ധമിതിചേത്, എന്നും സമാധാനം, ന, ശബ്ദാത്, എന്നുമാണ്.)

വിവരണം:—പ്രാണിജീവിതം ഹിംസിക്കപ്പെടുന്നതായ ജ്യോതിഷ്ടോമം മുതലായ യജ്ഞകർമ്മങ്ങൾ അശുദ്ധമാണെന്നും അതുകൊണ്ടു് അതിൻെറ ഫലം യജമാനനെ അവൻെറ ക്രൂരകർമ്മത്തിനുള്ള ശിക്ഷയായിട്ടു ഒരു ധാന്യമോ ചെടിയോ ആയിട്ടുതന്നെ വാസ്തവത്തിൽ ജനിക്കുന്നതിന് കാരണമായേ

ക്കാമെന്നൊരാക്ഷേപം ഉപന്യസിക്കപ്പെട്ടാം; അതുകൊണ്ടു് ഒരു ധാന്യമോ ചെടിയോ ആയിത്തീരുന്നതു് അപ്രകാരം തന്നെ വാസ്തവത്തിൽ ജനിക്കുന്നതാണു് അല്ലാതെ അതുമായി കേവലം മിശ്രണം ചെയ്യപ്പെട്ടുകയല്ല; അതിൻ സമാധാനം അപ്രകാരമുള്ള ആക്ഷേപം അടിസ്ഥാനരഹിതമാണു്, എന്തെന്നാൽ യജ്ഞാൎത്ഥമായ ഹിംസയിൽനിന്നു് പാപമുണ്ടാകുന്നില്ലെന്നു് ശ്രുതി പറയുന്നു.

സൂത്രം 26. രേതഃ സിഗ്യോഗോഽഥ.

(ചേതനാത്മാവിൻെറ അവരോഹണക്രമപ്രതിപാദനം തുടരുന്നു.)

രേതഃ സിക് = രേതസ്സുസ്രവിക്കുന്നവൻ അതായതു് രതിക്രിയ ചെയ്യുന്നവൻ, യോഗഃ = സമീകരണം, അഥ = അനന്തരം അതായതു് ചേതനാത്മാവു ധാന്യത്തിലോ ചെടിയിലോ പ്രവേശിച്ചശേഷം.

വിവരണം:— ചേതനാത്മാവു് ഒരു ധാന്യത്തിലോ ചെടിയിലോ പ്രവേശിച്ചശേഷം, ആ ധാന്യമൊ ചെടിയൊ ഭക്ഷിക്കുന്നവനിൽ അതു് സമീകരണം ചെയ്യപ്പെട്ടുകയും അവൻ രതിക്രിയ ചെയ്കയും ചെയ്യുന്നു. അതിൻെറ പ്രയാണത്തിലുള്ള ഓരോ അവസ്ഥയിലും അതു് സംയോജിക്കപ്പെടാവുന്ന ശരീരങ്ങളിൽനിന്നും അതിൻെറ വ്യതിരിക്തമായ വ്യക്തിത്വത്തെ അതു് പരിരക്ഷിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"യൊ യൊ അന്നമത്തി യൊ രേതഃ സിഞ്ചതി തദ്ഭൂയ ഏവ ഭവതി" = എപ്പോഴെങ്കിലും ഒരുവൻ അന്നം ഭക്ഷിക്കുമ്പോഃ എപ്പോഴെങ്കിലും ഒരുവൻ രതിക്രിയചെയ്യുമ്പോഃ അവൻ—അവരോഹണം ചെയ്യുന്ന ആത്മാവു്—ആ അന്നവും ആ രേതസ്സുമായിത്തീരുന്നു, അതായതു് അവൻ യാതൊരുവനിൽ പ്രവേശിച്ചൊ അവൻെറ അംശഭൂതമായിത്തീരുന്നു. (ഛാന്ദോഗ്യം 5-10-6.)

ഇവിടെ "തദ്ഭൂയ ഏവ ഭവതി" എന്നതു് അവൻ (അതായതു് അവരോഹണം ചെയ്യുന്ന ചേതനാത്മാവു്) യാതൊരുവനിൽ പ്രവേശിക്കുന്നുവൊ അവൻതന്നെയായിത്തീരുന്നു എന്നു് യുക്തിപൂൎവ്വം അൎത്ഥമാകാൻ പാടുള്ളതല്ല;

എന്നാൽ അത്ഥം അവൻ, നിക്ഷിപ്തമാകുന്ന രേതദ്രവത്തോടുകൂടെ മാതാവിന്റെ ഗർഭാശയത്തിൽ പ്രവേശിക്കുന്നതുവരെ അവനിൽ സംഗമിച്ചുമാത്രം സ്ഥിതിചെയ്യുന്നതേയുള്ളൂ.

സൂത്രം 27. യോനേഃ ശരീരം.

(ചേതനാത്മാവിന്റെ അവരോഹണത്തിന്റെ സ്വഭാവത്തെപ്പററിയുള്ള പ്രതിപാദനം ഇവിടെ അവസാനിപ്പിക്കുന്നു.)

യോനേഃ = ഗർഭാശയത്തിൽനിന്നു്, ശരീരം = ശരീരം.

വിവരണം:—ഗർഭാശയത്തിൽനിന്നും ശരീരം പ്രവൃദ്ധമാകുന്നു. വിവിധപൂർവ്വാവസ്ഥകളിൽക്കൂടെ പ്രയാണം ചെയ്തിട്ടു്, ചേതനാത്മാവു് ഒടുവിൽ മാതാവിന്റെ ഗർഭാശയത്തിൽ പ്രവേശിക്കയും അവിടെ അവനു പരിപൂർണ്ണപ്രവൃദ്ധമായ ഒരു മനുഷ്യശരീരം ലഭിക്കയും ചെയ്യുന്നു.

---

## അദ്ധ്യായം 3. പാദം 2.

സൂത്രസാരം:— ഈ സൂത്രം സ്വപ്നം, സുഷുപ്തി, മോഹാലസ്യം എന്നീ അവസ്ഥകളുടെ വിവരണത്തോടുകൂടി ആരംഭിക്കുന്നു; പിന്നീടു് ബ്രഹ്മത്തിന്റെ ഒന്നു് അന്തരസ്ഥവും മറേറതു സർവ്വാതിരിക്തവുമായ ദ്വിഗുണസ്വഭാവത്തെപ്പററി പ്രതിപാദിക്കുന്നു; ഒടുവിൽ ബ്രഹ്മത്തിനു് ജീവാത്മാവിനോടും ജഗത്തോടുമുള്ള സംബന്ധത്തെ നിരൂപിക്കുന്നു.

1-6 സൂത്രങ്ങൾ സ്വപ്നാവസ്ഥയെ പ്രതിപാദിക്കുന്നു. സ്വപ്നദർശനം,—അതു് നിശ്ശേഷം സത്യവും നിശ്ശേഷം മിഥ്യയുമല്ലാതെ ആശ്ചര്യസ്വഭാവാന്വിതമാകകൊണ്ടു്,— ജീവാത്മാവിന്റെ സൃഷ്ടിയല്ല, എന്നാൽ ജീവാത്മാവിൽക്കൂടെ ചേഷ്ടിക്കുന്ന ജഗദീശ്വരനായ പരമാത്മാവിന്റേതാണു്. ചില സ്വപ്നങ്ങൾ ഭാവിശുഭാശുഭഭാഗധേയനിദർശകമാകകൊണ്ടു്, മനുഷ്യന്റെ ഇപ്പോഴത്തെ ബന്ധനാവസ്ഥയിൽ അവനു് യഥേഷ്ടം ഒരു ശുഭമൊ അശുഭമൊ ആയ സ്വപ്നം ദർശിക്കാൻ സാദ്ധ്യമല്ല. ജീവാത്മാവിന്റെ മുക്താവസ്ഥയിൽ അവനു് സ്വപ്നദർശനം സൃഷ്ടിക്കാൻ സ്വെച്ഛയാ വ്യാപരി

ക്കാൻ കഴിയും; എന്നാൽ ആ ശക്തി അവൻെറ ബന്ധനാവസ്ഥയിൽ അവൻെറ പൂർവാചരണത്തിൻെറ പുണ്യപാപങ്ങളനുസരിച്ച് അവൻെറ വ്യാപാരങ്ങളെ നയിക്കുന്ന പരമാത്മാവിൻെറ ഉപരിയായ ഇച്ഛാശക്തിയാൽ ഗ്രസിക്കപ്പെടുന്നു; അവൻെറ ശക്തിനിഗ്രഹത്തിനു് കാരണം അവൻെറ ശരീരപഞ്ജരബന്ധനമാകുന്നു.

ശങ്കരാചാര്യർ 3-ാം സൂത്രത്തിൻെറ വ്യാഖ്യാനഗതിയിൽ അദ്ദേഹത്തിൻെറ അഭിപ്രായം കൊടുത്തിരിക്കുന്നതു് സ്വപ്നത്തിനു ജാഗ്രദവസ്ഥയിലെ യാഥാർത്ഥ്യമില്ലാത്തതുകൊണ്ടു് അതു് കേവലം മായയെന്നാണു്.

7-9 സൂത്രങ്ങൾ, ജീവാത്മാവു് അനേകസൂക്ഷ്മനാഡികളിൽക്കൂടെ ഹൃദയകോശത്തിൽ പ്രവേശിച്ചു് അവിടെ പരമാത്മാവിൽ വിശ്രമിക്കുമ്പോഴുളവാകുന്ന സുഷുപ്ത്യവസ്ഥയെ നിരൂപിക്കയും, ജീവാത്മാവു് പരമാത്മാവിൽനിന്നു് ഇന്ദ്രിയലോകത്തേക്കു് പ്രത്യാഗമിക്കുമ്പോൾ ജാഗരണം സംഭവിക്കുന്നെന്നു് കഥിക്കയും ചെയ്യുന്നു. സുഷുപ്തിയിൽ പരമാത്മാവിൽ മഗ്നമായ വ്യക്തിതന്നെയാണൊ ജാഗ്രത്താകുമ്പോൾ പ്രത്യാഗമിക്കുന്നതു് അതൊ സമുദ്രത്തിൽ നഷ്ടമായ ഒരു തുള്ളി ജലംപോലെ അതിൻെറ വ്യക്തിത്വമെല്ലാം നഷ്ടമായിപ്പോകുന്നുവൊ എന്നൊരു സംശയം ജനിക്കാം; ഉണരുമ്പോൾ അതേ ആത്മാവു് തിരിച്ചുവരുന്നു എന്നതു് അതിൻെറ അനന്തരകർമ്മങ്ങളുടേയും പൂർവസ്മരണയുടേയും ഹേതുക്കളാലും തദഭിപ്രായാർത്ഥമുള്ള ശ്രുതിവചനങ്ങളാലും ധർമ്മശാസനങ്ങളാലും അറിയപ്പെടാൻ കഴിയുന്നതാണെന്നു് കാണിച്ചു് സന്ദേഹം പരിഹരിക്കപ്പെടുന്നു.

10-ാം സൂത്രം മൂർച്ഛ അല്ലെങ്കിൽ മോഹാലസ്യം അർദ്ധമരണമാണെന്നു് പറയുന്നു.

11-21 സൂത്രങ്ങൾ,അതിനെസംബന്ധിച്ചു്തോന്നാവുന്ന എല്ലാ ആക്ഷേപങ്ങളെ ഖണ്ഡിച്ചും ശ്രുതിസ്മൃതിവാക്യാനുസന്ധാനം ചെയ്തും പരമാത്മാവിനു് ജീവാത്മാവിനോടുകൂടിയുള്ള സമാഗമത്താൽ യാതൊരു കളങ്കവും പറ്റുന്നില്ലെന്നു് കാണിക്കുന്നു; എന്തുകൊണ്ടെന്നാൽ പരമാത്മാവിനു്

ഷഡ്ഗുണസ്വഭാവങ്ങളുണ്ടു്, അതായതു്(1) സദാ പരിപാവനവുംകേവലവുമായ സർവാതിശയസ്വഭാവവും(2)സർവശക്തിമത്തും ജഗത്സംബന്ധവുമായ സർവാന്തരസ്ഥസ്വഭാവവുമാണു്; പരമാത്മാവും ജീവാത്മാവും ഒരേ ശരീരത്തിൽ പരസ്പരം ദൃഢസംഗമത്തിൽ ഒരുമിച്ചു് നിവസിക്കുന്നെങ്കിലും ജീവാത്മാവു് തന്റെ പൂർവകർമ്മഫലങ്ങളനുഭവിക്കുന്നു, എന്നാൽ പരമാത്മാവു് ആ അനുഭവത്തിൽ പങ്കുകൊള്ളാതെ കേവലമൊരു ഉദാസീനസാക്ഷിയായി സ്ഥിതിചെയ്യുന്നതേയുള്ളു എന്നും; അദ്വയനായ പരമാത്മാവു് വ്യക്തിസത്വങ്ങളിലും നിവസിക്കുന്നെങ്കിലും അനേകഭാജനങ്ങളിൽ ബിംബിതനായ സൂര്യനെപ്പോലെ നിർലേപനായി സ്ഥിതിചെയ്യുന്നു എന്നും; ജലതരംഗങ്ങൾ ഹേതുവായിട്ടു് പ്രതിഫലിതമായ സൂര്യബിംബങ്ങൾ ഭഞ്ജിക്കപ്പെടുകയും വിക്ഷേപിക്കപ്പെടുകയും ജലം ചലിതമാകുമ്പോൾ അവ സ്ഫുരിക്കയും എന്നാൽ യഥാർത്ഥസൂര്യൻ സർവദാപൂർണ്ണനായി വർത്തിക്കയും ചെയ്യുന്നു എന്നും; അതുപോലെതന്നെയാകുന്നു ചേതനശരീരത്തിൽ നിവസിക്കുന്ന പരമാത്മാവെന്നും എങ്ങിനെയെന്നാൽ അവന്റെ പ്രതിഫലിതരശ്മികൾ—ജീവാത്മാക്കൾ— ജീവിതത്തിലെ വിഷമങ്ങളാൽ പീഡിതരായി കാണപ്പെടുന്നെങ്കിലും അവൻ (പരമാത്മാവു്) അവയാൽ അബാധിതനായി വർത്തിക്കുന്നു എന്നുംകൂടി കാണിക്കുന്നു.

ശങ്കരാചാര്യരുടെ അഭിപ്രായങ്ങൾക്കു് 11-ാംസൂത്രത്തിന്റെ വിവരണത്തിലെ ഒടുവിലത്തെ ഖണ്ഡിക നോക്കുക.

22-30 സൂത്രങ്ങൾ, പരമാത്മാവിനു് ജീവാത്മാക്കളോടു് ദൃഢസംഗമമുണ്ടായിരുന്നിട്ടുംകൂടി പരമാത്മാവിനുള്ള നിർമ്മലതയെപ്പറ്റി പ്രതിപാദിച്ചശേഷം, സൂത്രകാരൻ പരമാത്മാവിന്റെ പ്രധാനഗുണങ്ങളെ പരിശോധിക്കാനാരംഭിക്കുന്നു. ജഗത്സംബന്ധത്തിൽ ബ്രഹ്മം രണ്ടു പ്രകാരമാണു്, ദൃശ്യവും അദൃശ്യവും, എന്നാൽ ബ്രഹ്മം രണ്ടു രൂപങ്ങളെക്കൊണ്ടു് നിശ്ശേഷീകൃതനായിത്തീരുന്നില്ല; ബ്രഹ്മത്തിനു ജഗത്തിനെ അതിക്രമിച്ചും അപ്രകാശിതവും അതിനാൽ ഇന്ദ്രിയോപലബ്ധിക്കതീതവും ദൃഢഭക്തിയാൽ പരിപൂതമാ

ക്കപ്പെട്ട ഹൃദയത്തിൽമാത്രം പ്രത്യക്ഷമനുഭവപ്പെടാവുന്നതുമായ ഒരുഉൽകൃഷ്ടസ്വരൂപമുണ്ട്. മുദ്ഗരാഘാതത്താൽ അഗ്നി പ്രകടീകൃതമാകുന്നതുപോലെതന്നെ പരമാത്മാവ് ഗാഢധ്യാനാനുഷ്ഠാനത്താൽ പ്രകാശിക്കുന്നു. ജഗത്തിനെ സംബന്ധിച്ച് ബ്രഹ്മം കർമ്മാദ്ധ്യക്ഷനും അതിനെ അതിക്രമിച്ച് ശാന്തനും നിശ്ചലനുമാണെന്നും, ബ്രഹ്മം ജഗത്തും ജിവാത്മാവും തന്നെയാണെന്നും അതേ സമയം അവയിൽനിന്നും വ്യതിരിക്തമാണെന്നും (ജീവാത്മാവ് പരമാത്മാവിൻെറ അംശവും പരമാത്മാവുതന്നെയും ആണെന്ന് കാണിക്കപ്പെട്ട 2-ാമദ്ധ്യായത്തിലെ 3-ാം പാദം 42-44 സൂത്രങ്ങൾകൂടി നോക്കുക) നിർദ്ദേശിച്ച് ബ്രഹ്മത്തിൻെറ ദ്വിഗുണസ്വഭാവം 11, 22, 27 ഈ സൂത്രങ്ങളാൽ സമർത്ഥിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മം ചേതനാചേതനലോകദ്വാരാ അംശമാത്രം പ്രകാശിക്കുന്നു; എന്നാൽ സൃഷ്ടിയെ അതിക്രമിച്ച് അപ്രകാശിതമായി സ്ഥിതിചെയ്യുന്നു. പ്രളയകാലത്ത് ജഗത്ത് മുഴുവനും ബ്രഹ്മത്തിൽ ലയിക്കയും സൃഷ്ട്യോദയത്തിൽ വീണ്ടും ആവിർഭവിക്കയും ചെയ്യുന്നു; ഏതുപോലെയെന്നാൽ ഒരു സർപ്പം വർത്തുളാകൃതിയിൽ ആകുഞ്ചനം ചെയ്യുമ്പോൾ അതിൻെറ ചില ഭാഗങ്ങൾ ഗുപ്തമാകയും അത് വിപരിവർത്തനം ചെയ്യുമ്പോൾ വിവൃതമാകയും ചെയ്യുന്നതുപോലെയാണ്.

31-41 സൂത്രങ്ങൾ യുക്തിവാദംകൊണ്ടും വേദമനുസരിച്ചും പരമാത്മാവല്ലാതെ മറെറാരു സത്തയുമില്ലെന്ന് നിർദ്ദേശിക്കുന്നു. പരമാത്മാവ് ഒരു സേതുവിനോട് ഉപമിക്കപ്പെട്ടിരിക്കുന്നു, അത് അവൻ ജഗത്തിനെ തനിക്കതീതമായ വല്ലതിനോടു യോജിപ്പിക്കുന്നെന്നു കാണിക്കാനായിട്ടല്ല എന്നാൽ അവൻ ജഗദന്തർഗതമായ ലോകങ്ങളുടെ പാലകനെന്നും മർത്ത്യക്ക് സംസാരസാഗരതരണത്തിൽ ഒരു സേതുവെന്നപോലെ ആശ്രയാലംബംകൂടെയാകുന്നെന്നും കാണിക്കുന്നതിനായിട്ടാണ്. രൂപകമായി മന്ദബുദ്ധികളുടെ ധ്യാനസൗകര്യത്തിനുവേണ്ടി പരമാത്മാവ് പ്രതിരൂപീകരിക്കപ്പെട്ടതായും ഒരു പരിമിതസ്ഥലത്ത് വിന്യസിക്കപ്പെട്ടതായും ഭാവനചെയ്യപ്പെടുന്നു. പരമാത്മാവ് സർവ്വവ്യാപിയെ

ന്നം കമ്മങ്ങളുടെ അർഹതയനുസരിച്ചു് തൽഫലപ്രദനെ ന്നം തെളിയിക്കപ്പെട്ടിരിക്കുന്നു.

സൂത്രം 1. സന്ധ്യേ സൃഷ്ടിരാഹ ഹി.

(ഇപ്പോൾ സ്വപ്നാവസ്ഥ നിരൂപിക്കപ്പെടുന്നു.)

സന്ധ്യേ = മദ്ധ്യസ്ഥിതിയിൽ അതായതു് സുഷുപ്തിക്കും ജാഗ്രത്തിനും ഇടയ്ക്കുള്ള മദ്ധ്യസ്ഥിതിയിൽ അതുകൊണ്ടു സ്വപ്നാവസ്ഥയിൽ, സൃഷ്ടിഃ = സൃഷ്ടി, ആഹ ഹി = പറയുന്നതുകൊണ്ടു് അതായതു് ശ്രുതി പറയുന്നതുകൊണ്ടു്.

വിവരണം:—മദ്ധ്യസ്ഥിതിയിൽ അതായതു സ്വപ്നാവസ്ഥയിൽ വേറൊരു സൃഷ്ടിയുണ്ടു്. ശ്രുതി അപ്രകാരം പറയുന്നു. ഇപ്പോൾ സ്വപ്നവസ്തുക്കൾ പരമാത്മാവിനാലോ ജീവാത്മാവിനാലോ സൃഷ്ടിക്കപ്പെടുന്നതെന്നൊരു പ്രശ്നം ഉദിക്കുന്നു. 'അവൻ (അതായതു് ജീവാത്മാവു്) ആണു് സൃഷ്ടികത്താവു്' എന്നു ശ്രുതി പറയുന്നതുകൊണ്ടു് ജീവാത്മാവു് തന്നെയാണു് സ്വപ്നഗോചരവസ്തുക്കളുടെ നിർമ്മാതാവെന്നു് സൂത്രകാരൻ ആദ്യമായി ഒരു പ്രതിജ്ഞ ഉപന്യസിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'തസ്മിൻ സന്ധ്യേ സ്ഥാനെ തിഷ്ഠൻ...ന തത്ര രഥാ ന രഥയോഗാ ന പന്ഥാനോ ഭവന്ത്യഥ രഥാൻ രഥയോഗാൻ പഥഃ സൃജതെ...സഹി കത്താ' = അവൻ മദ്ധ്യസ്ഥിതിയിൽ അതായതു് സ്വപ്നത്തിൽ വത്തിക്കുമ്പോൾ...രഥങ്ങളൊ, കുതിരകളൊ, വഴികളൊ ഇല്ല; എന്നാൽ അവൻ രഥങ്ങളും, കുതിരകളും വഴികളും സൃഷ്ടിക്കുന്നു...അവൻ തന്നെയാണു് സൃഷ്ടികത്താവു്. (ബൃഹദാരണ്യകം 4, 3, 9-10).

സൂത്രം 2. നിർമ്മാതാരം ചൈകെ പുത്രാദയശ്ച.

(ജീവാത്മാവു് സ്വപ്നവസ്തുക്കളെ സൃഷ്ടിക്കുന്നെന്നു് പ്രഥമവാദരൂപേണ 1-ാംസൂത്രത്തിലുപന്യസിക്കപ്പെട്ട പ്രതിജ്ഞ ഇവിടെ വിസ്തരിക്കപ്പെടുന്നു.)

നിർമ്മാതാരം = നിർമ്മാതാവു്, ച = കൂടാതെ, ഏകെ= ചിലർ, പുത്രാദയഃ ച = പുത്രന്മാരും മററും കൂടെ.

വിവരണം:—കൂടാതെ, സ്വപ്നാവസ്ഥയിൽ ജീവാത്മാവു് പുത്രന്മാർ മുതലായതുപോലെയുള്ള അഭീപ്സിതവസ്തുക്ക

ളുടെ നിർമ്മാതാവെന്നു് ചില ശ്രുതികൾ പറയുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'യ ഏഷ സുപ്തേഷു ജാഗർത്തി കാമം കാമം പുരുഷോ നിർമ്മിമാണഃ' = ഇന്ദ്രിയങ്ങൾ സുപ്തമായിരിക്കുമ്പോൾ യഥേഷ്ടം ഒരു വസ്തുവിനെ പുറകെ വേറൊന്നായി സങ്കല്പിച്ചുകൊണ്ടുണർന്നിരിക്കുന്നതു്, അക്ഷേപകത്താവു് ആ പദം മനസ്സിലാക്കുന്നപ്രകാരം ജീവാത്മാവാകുന്നു. (കാഠകശ്രുതി 2-2-8).

## സൂത്രം 3. മായാമാത്രം തു കാർത്സ്ന്യേനാനഭിവ്യക്തസ്വരൂപത്വാത്.

(1-ം 2-ം സൂത്രങ്ങളിൽ ഉപന്യസിക്കപ്പെട്ട പ്രമേയം ഇപ്പോൾ ഗുണദോഷവിവേചനം ചെയ്യപ്പെടുന്നു.)

മായാമാത്രം = വെറുംമായികം അഥവാ വിചിത്രവിഷയം, തു = എന്നാൽ, കാർത്സ്ന്യേന = മുഴുവനും, അനഭിവ്യക്തസ്വരൂപത്വാത് = യഥാർത്ഥ സ്വഭാവം അപ്രകാശിതമായിരിക്കകൊണ്ടു്.

വിവരണം:—സ്വപ്നത്തിലെ സൃഷ്ടികളെല്ലാം പരമാത്മാവിൻെറ ചേഷ്ടിതമാകുന്നു; അതു് നിശ്ശേഷം വാസ്തവവും നിശ്ശേഷം അവാസ്തവവുമല്ലാതിരിക്കേ, ഒരു വിചിത്രവും മായികവുമായ സ്വഭാവത്തോടുകൂടിയതും, അതുകൊണ്ടു് അതു് ജീവാത്മാവിനാൽ നിർവ്വഹിക്കപ്പെടാൻ പാടില്ലാത്തതുമാകുന്നു; എന്തെന്നാൽ സൃഷ്ടിശക്തിയുൾപ്പടെ ജീവാത്മാവിൻെറ ഗുണധർമ്മങ്ങൾ ഇപ്പോഴത്തെ ബന്ധനാവസ്ഥയിൽ ഇനിയും അനനുഭവസിദ്ധമാണു്; പരിമിതനും ഉപാധിയുക്തനുമായിരിക്കകൊണ്ടു് അവൻെറ സഹജശക്തികൾക്കു സംപൂർണ്ണചേഷ്ടാവികാസമുണ്ടാകാവുന്നതല്ല; അതിനാൽ അവനു് സ്വപ്നത്തിലെ വിചിത്രദർശനവിഷയങ്ങളെ സൃഷ്ടിക്കാൻ കഴിയുന്നതല്ല. ഇതാണു് നിംബാർക്കാചാര്യരുടെ വ്യാഖ്യാനം. ശങ്കരാചാര്യർ ഈ സൂത്രത്തെ വേറൊരു വിധം വ്യാഖ്യാനിക്കുന്നു, അതു് സ്വപ്നങ്ങൾ വെറും ഭ്രമങ്ങളാണെന്നും ജാഗ്രദവസ്ഥയിലുപലഭിക്കപ്പെടുന്നപോലെ, അവയ്ക്കു പദാർത്ഥനിഷ്ഠമായ സത്തയില്ലെന്നുമാണു്.

### സൂത്രം 4. സൂചകശ്ച ഹി ശ്രുതേരാചക്ഷതേ ച തദ്വിദഃ.

3-ാംസൂത്രാലംബനമായി ഒരു യുക്തി ഉപന്യസിക്കപ്പെടുന്നു.)

**സൂചകഃ=സൂചിപ്പിക്കുന്ന, ച=കൂടാതെ, ഹി=കൊണ്ടു്, ശ്രുതേഃ = ശ്രുതിയിൽനിന്നും, ആചക്ഷത ച = കഥിക്കയും കൂടെ ചെയ്യുന്നു, തദ്വിദഃ = അതിൽ (സ്വപ്നത്തിൽ) അഭിജ്ഞന്മാർ അതായതു് സ്വപ്നത്തിന്റെ രഹസ്യങ്ങളറിയുന്നവർ.**

വിവരണം:— കൂടാതെ, ശ്രുതിയിൽനിന്നും അറിയപ്പെടുന്നപ്രകാരം സ്വപ്നം ഭാവിസൂചകമാകുന്നു, സ്വപ്നരഹസ്യങ്ങളെ അറിയുന്ന അഭിജ്ഞന്മാർ അപ്രകാരമെന്നു കഥിക്കയും കൂടെ ചെയ്യുന്നു. ചില സ്വപ്നങ്ങൾ ഭാവിസൗഭാഗ്യങ്ങളേയും ചിലവ ഭാവിദുർഭാഗ്യങ്ങളേയും സൂചിപ്പിക്കുന്നെന്നു ശ്രുതിയിൽ പറയപ്പെടുന്നു; കൂടാതെ സ്വപ്നതത്വാഭിജ്ഞന്മാർ അതേ അഭിപ്രായത്തെ അവലംബിക്കുന്നു. അതുകൊണ്ടു് സ്വപ്നസൃഷ്ടികർത്താവു് പരമാത്മാവാണു്, അല്ലാതെ ജീവാത്മാവല്ല; **എന്തെന്നാൽ ജീവാത്മാവിനു്** തന്റെ **സ്വപ്നദർശനങ്ങളെ രൂപീകരിക്കാൻ ശക്യമായിരുന്നെങ്കിൽ** അവൻ ഒരിക്കലും ഒരശുഭസ്വപ്നം ദർശിക്കയില്ലായിരുന്നു, പ്രത്യുത എല്ലായ്പ്പൊഴും ശുഭകരമായവ മാത്രം ദർശിക്കുമായിരുന്നു. സംബന്ധിച്ച ഈ ശ്രുതി വാക്യം നോക്കുക:—'യദാ കർമ്മസു കാമ്യേഷു സ്ത്രീയം സ്വപ്നേഷു പശ്യതി, സമൃദ്ധിം തത്ര ജാനീയാത്തസ്മിൻ സ്വപ്നനിദർശനെ'=ആസക്തചിത്തനായി കാമ്യകർമ്മങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ഒരുവൻ സ്വപ്നദർശനത്തിൽ ഒരു സ്ത്രീയെ കാണുമ്പോൾ അവൻ ആ സ്വപ്നചിഹ്നത്തിൽനിന്നും വിജയത്തെ അനുമാനിക്കാം.(ഛാന്ദോഗ്യം 5-2-9). കൂടാതെ നോക്കുക:—'അഥ യദാ സ്വപ്നേഷു

---

*N. B.*— സ്വപ്നങ്ങൾ, ഒരു വിചിത്രവും മായികവുമായ സ്വഭാവത്തോടുകൂടിയവയാണെങ്കിലും, സ്വപ്നദർശകന്റെ ഉന്നതാനത ആദ്ധ്യാത്മികവും സാന്മാർഗ്ഗികവുമായ സ്ഥിതിയെ ശരിയായി സൂചിപ്പിക്കുന്നു.

പുരുഷം കൃഷ്ണം കൃഷ്ണദന്തം പശ്യതി സ ഏനം ഹന്തി'= അവൻ സ്വപ്നത്തിൽ കറുത്ത പല്ലോടുകൂടിയ ഒരു കറുത്ത മനുഷ്യനെ കാണുന്നെങ്കിൽ ആ മനുഷ്യൻ അവനെ കൊല്ലുന്നു.

സൂത്രം 5. പരാഭിധ്യാനാത്തു തിരോഹിതം തതോഹ്യസ്യ ബന്ധവിപര്യയൗ.

(3-ാംസൂത്രം ഇവിടെ വിശദീകരിക്കപ്പെടുന്നു.)

പരാഭിധ്യാനാത് = പരന്റെ അതായത്ു പരമാത്മാവിന്റെ ഇച്ഛഹേതുവായിട്ടു, തു = എന്നാൽ, തിരോഹിതം = മറയ്ക്കപ്പെട്ട, തതഃ = അവനിൽനിന്നു അഥവാ അവൻ ഹേതുവായിട്ടു, ഹി = നിശ്ചയമായി, അസ്യ = ഇവന്റെ അതായത്ു ജീവാത്മാവിന്റെ, ബന്ധവിപര്യയൗ = ബന്ധവും അതിന്റെ വിപരീതം അതായത്ു മോക്ഷവും.

വിവരണം:— ജീവാത്മാവിനെ അവന്റെ പൂർവ്വകർമ്മാനുസരണം എല്ലാ കാര്യങ്ങളിലും അവനെ നയിക്കുന്ന പരമാത്മാവിന്റെ ഉൽകൃഷ്ട ഇച്ഛയാൽ ജീവാത്മാവിന്റെ നൈസർഗ്ഗികമായ ഇച്ഛാശക്തി തിരോഹിതമാകുന്നു. അതുപോലെതന്നെ അവന്റെ ബന്ധമോക്ഷങ്ങളും പരമാത്മാവിന്റെ ഇച്ഛാഹേതുകമാണെന്നു വ്യാഖ്യാനിക്കപ്പെടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'സംസാരബന്ധസ്ഥിതിമോക്ഷഹേതുഃ' = ജീവാത്മാവിന്റെ ബന്ധനത്തിന്റെയും സ്ഥിതിയുടെയും മോക്ഷത്തിന്റെയും (ഹേതു പരമാത്മാവാകുന്നു.)

സൂത്രം 6. ദേഹയോഗാദ്വാ സോഽപി.

(5-ാംസൂത്രം വിശദീകരിക്കപ്പെടുന്നു.)

ദേഹയോഗാത് വാ = ദേഹത്തോടുള്ള ചേർച്ച അതായത്ു മൂർത്തീകരണം ഹേതുവായിട്ടും, സഃ =അതു് അതായത്ു 'ഇച്ഛാശക്തിയുടെ തിരോഭാവം' അപി = കൂടെ.

വിവരണം:—മുൻസൂത്രത്തിൽ സൂചിതമായ ജീവാത്മാവിന്റെ സ്വപ്നദർശനത്തെ സൃഷ്ടിക്കാനുള്ള ഇച്ഛാശക്തിയുടെ തിരോഭാവം അവന്റെ ശരീരബന്ധനം ഹേതുകമായിട്ടാകുന്നു.

സൂത്രം 7. തദഭാവൊ നാഡീഷു
തച്ഛ്രുതേരാത്മനി ച.

(സ്വപ്നരഹിതമായ സുഷുപ്ത്യവസ്ഥയിപ്പോഠം പ്രതിപാദിക്കപ്പെടുന്നു.)

തദഭാവഃ=അതിന്റെ അതായതു് സ്വപ്നത്തിന്റെ അഭാവം അതായതു് സുഷുപ്തി, നാഡീഷു=നാഡികളിൽ, തച്ഛ്രുതേഃ - അതു് ശ്രുതിയിൽനിന്നും അറിയപ്പെടുന്നു, ആത്മനി ച=ആത്മാവിൽ അതായതു് പരമാത്മാവിൽ നിന്നും കൂടെ.

വിവരണം:—സുഷുപ്തി ശരീരത്തിന്റെ നാഡീരൂപകരണങ്ങളിലും കൂടാതെ പരമാത്മാവിലും വിശ്രമിക്കുന്നു; ഇതു് ശ്രുതിയിൽനിന്നും അറിയപ്പെടുന്നു. സുഷുപ്ത്യവസ്ഥയിൽ ജീവാത്മാവു് ഹൃദയത്തിൽനിന്നും ഗമിക്കുന്ന 'ഹിതകഠ' എന്നു വിളിക്കപ്പെടുന്ന അനേകം സൂക്ഷ്മനാഡികളിൽ പ്രവേശിക്കയും അനന്തരം പുരീതത്തിൽഅതായതു് ഹൃദയകോശത്തിൽ പ്രവേശിക്കയും അവിടെ പരമാത്മാവിൽ വിശ്രമിക്കയും ചെയ്യുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'യ ഏഷോ ƒന്തർഹൃദയ ആകാശസ്തസ്മിംശ്ശേതേ'=അവൻ ഹൃദയത്തിൽ നിവസിക്കുന്ന ആകാശത്തിൽ അതായതു് പരമാത്മാവിൽ വിശ്രമിക്കുന്നു. (ബൃഹദാരണ്യകം (2-1-17).

"യദാ സുഷുപ്തോ ഭവതി യദാ ന കസ്യചന വേദ ഹിതാനാമ നാഡ്യോ ദ്വാസപ്തതി സഹസ്രാണി ഹൃദയാത് പുരീതതമഭിപ്രതിഷ്ഠന്തെ താഭി പ്രത്യവസൃപ്യ പുരീതതി ശേതെ" = ആത്മാവു് സുഷുപ്തിയെ പ്രാപിക്കയും ഒന്നും അറിയാതെയിരിക്കയും ചെയ്യുമ്പോഠം, അവൻ ഹൃദയത്തിൽ നിന്നും ഹൃദാശയത്തിലേക്കു് തരിക്കുന്ന ഹിതകഠ എന്നു വിളിക്കപ്പെടുന്ന എഴുപത്തീരായിരം സൂക്ഷ്മനാഡികളിൽ പ്രവേശിക്കയും അവയിൽക്കൂടെ കടന്നു്, ഹൃദയാശയത്തിൽ വിശ്രമിക്കയും ചെയ്യുന്നു. (ബൃഹദാരണ്യകം 2-1-19.)

'സതാ സൗമ്യ തദാ സമ്പന്നൊ ഭവതി സ്വമപീതൊ ഭവതി' = ഹേ വത്സ! അവൻ അപ്പോഠം സത്തിനോടുകൂടെ

ഏകീഭവിക്കുന്നു,—അവൻ ആത്മപദവിയെ പ്രാപിക്കുന്നു. (ഛാന്ദോഗ്യം 6-8-1.)

സൂത്രം 8. അതഃ പ്രബോധോഽസ്മാത്.

(ഗാഢനിദ്രയിൽനിന്നും ഉണരുന്നവിധത്തെ ഇപ്പോൾ വിവരിക്കുന്നു.)

അതഃ = അതുകൊണ്ടു്, പ്രബോധഃ = ഉണൎച്ച, അസ്മാത് = അതിൽ അതായതു് പരമാത്മാവിൽനിന്നു്.

വിവരണം:—അതുകൊണ്ടു് ഉണൎച്ച പരമാത്മാവിൽനിന്നും സംഭവിക്കുന്നു.

സുഷുപ്തിയിൽ വിശ്രമസ്ഥാനം പരമാത്മാവു് മാത്രമാകുന്നു; തന്നിമിത്തം സുഷുപ്തിയെപററി പ്രതിപാദിക്കുന്ന ശ്രുതികൾ, ജാഗ്രദവസ്ഥയിൽ ജീവാത്മാവു് പരമാത്മാവിൽനിന്നും പ്രബോധത്തിലേക്കു് മടങ്ങിവരുന്നു എന്നു് പറയുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'ഇമാഃ സൎവ്വാഃ പ്രജാഃ സത ആഗത്യ ന വിദുഃ സത ആഗച്ഛാമഹെ' = (ഉണരുമ്പോൾ) സത്തിൽനിന്നും വരുന്ന ഈ എല്ലാ വ്യക്തികളും സത്തിൽനിന്നു് വന്നതാണെന്നറിയുന്നില്ല. (ഛാന്ദോഗ്യം 6-10-2.)

സൂത്രം 9. സ ഏവ തു കൎമ്മാനുസ്മൃതി-ശബ്ദവിധിഭ്യഃ.

(സുഷുപ്തിയിൽ പരമാത്മാവിൽ ലയിക്കുന്ന വ്യക്തിയല്ലാ ജാഗ്രദവസ്ഥയിലേതെന്നൊരു ശങ്കജനിച്ചേക്കാം; എന്തുകൊണ്ടെന്നാൽ സമുദ്രതോയരാശിയിൽ മിശ്രണം ചെയ്യപ്പെടുന്ന ഒരുതുള്ളി വെള്ളം അതിൻെറ വ്യക്തിത്വത്തെ ത്യജിക്കുന്നു. ഈ സൂത്രം ആശങ്കയെ ദൂരീകരിക്കുന്നു.)

സ ഏവ = അവൻതന്നെ മററാരുമല്ല, തു = എന്നാൽ, കൎമ്മാനുസ്മൃതി ശബ്ദവിധിഭ്യഃ = കൎമ്മം, അനുസ്മരണം, വേദവാക്യം, വിധി ഇവ ഹേതുവായിട്ടു്.

വിവരണം:—എന്നാൽ കൎമ്മം, അനുസ്മരണം, വേദവാക്യം, വേദവിധി ഇവ ഹേതുവായിട്ടു് അവൻതന്നെ മററാരുമല്ല ജാഗ്രത്തിൽ തിരിച്ചുവരുന്നതു്. സുഷുപ്തിയിൽ പരമാത്മാവിൽ ലയിച്ച ജീവാത്മാവുതന്നെയാണു് മററാരുമല്ല ജാഗ്ര

ത്തിൽ തിരിച്ചുവരുന്നതെന്നു് അവൻെറ അനന്തരകർമ്മങ്ങളാലും കഴിഞ്ഞ കാര്യങ്ങളെപ്പററിയുള്ള ഒരുവൻെറ സ്മരണയാലും ശ്രുതിവാക്യത്താലും; കൂടാതെ ആത്മാവു് സുഷുപ്ത്യവസ്ഥയിൽ മുക്തനായിത്തീരുകയും അതിനാൽ തിരിച്ചുവരാതിരിക്കയും ചെയ്യുകയൊ അല്ലെങ്കിൽ വേറൊരു വ്യക്തിയായി തിരിച്ചുവരികയൊ ചെയ്യുന്നെങ്കിൽ ജ്ഞാനസമ്പാദത്തിനൊ സൽകർമ്മക്രിയകൾക്കൊ ഉള്ള വേദവിധികൾ നിഷ്പ്രയോജനമായിത്തീരുന്നതുകൊണ്ടു് ആ വേദവിധികളാലും അറിയപ്പെടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:— 'തെ ഇഹ വ്യാഘ്രൊ വാ സിംഹൊ വാ വൃകൊ വാ വരാഹൊ വാ കീടൊ വാ പതംഗൊ വാ ദംശൊ വാ മശകൊ വാ യദ് യദ് ഭവന്തി തദാ ഭവന്തി'=ഈ (പ്രാണികൾ) ഇവിടെ കടുവായൊ, സിംഹമൊ, ചെന്നായൊ, പന്നിയൊ, പുഴുവൊ, പക്ഷിയൊ, വനമക്ഷികയൊ, കൊതുകൊ ഏതായിരുന്നാലും അവ വീണ്ടും അതായിട്ടുതീരുന്നു. ഛാന്ദോഗ്യം (6-10-2.)

## സൂത്രം 10. മുഗ്ധെഽർദ്ധസമ്പത്തിഃ പരിശേഷാത്.

(മൂർച്ഛാവസ്ഥപ്രതിപാദിക്കപ്പെടുന്നു.)

മുഗ്ധെ = മൂർച്ഛാവസ്ഥയിൽ, അർദ്ധസമ്പത്തിഃ= മരണസ്ഥിതിയുടെ അർദ്ധപ്രാപ്തി, പരിശേഷാത്=ആധിക്യം ഹേതുവായിട്ടു്, അതായതു് മററവസ്ഥകൾക്ക പുറമെ കൂടുതലായിട്ടുള്ളതുകൊണ്ടു്.

വിവരണം:— മൂർച്ഛാവസ്ഥയിൽ മരണസ്ഥിതിയുടെ അർദ്ധപ്രാപ്തിയുണ്ടു്; അതു് മററുള്ള അവസ്ഥകൾക്ക പുറമെ കൂടുതലായ ഒരവസ്ഥയുമാണു്. മൂർച്ഛാവസ്ഥസ്വപ്നത്തെക്കാൾ മരണത്തോടു കൂടുതൽ സംബന്ധമുള്ളതാണു്; അതിനാൽ അതു് അർദ്ധമരണം—പ്രായേണമരണോന്മുഖാവസ്ഥ—എന്നു പറയപ്പെടുന്നു. മൂർച്ഛാവസ്ഥ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി, മരണം എന്ന നാലു സ്ഥിതികളിൽ ഒന്നുമല്ല.

സൂത്രം 11. ന സ്ഥാനതോഽപി പരസ്യോഭയ
ലിംഗം സർവ്വത്ര ഹി.

(പരമാത്മാവ് തൻെറ സാന്നിധ്യംകൊണ്ട് ജീവാത്മാവിൻെറ വിവിധ അവസ്ഥകളെ വിനിയമനം ചെയ്യുന്നെങ്കിലും പരമാത്മാവ് ദോഷലിപ്തനാകുന്നില്ലെന്ന് ഈ സൂത്രം കഥിക്കുന്നു.)

ന=ഇല്ല, സ്ഥാനതഃ അപി=സ്ഥാനമുണ്ടായിരുന്നിട്ടും, പരസ്യ=പരമാത്മാവിന്, ഉഭയലിംഗഃ=ദ്വിഗുണധർമ്മങ്ങൾ, സർവ്വത്ര = എല്ലായിടത്തും, ഹി=യതഃ=കൊണ്ട്.

വിവരണം:—ശ്രുതിയിൽ എല്ലായിടത്തും പരമാത്മാവിന് ദ്വിഗുണധർമ്മങ്ങളുണ്ടെന്നു പറയപ്പെട്ടിരിക്കകൊണ്ട്, പരമാത്മാവ് തൻെറ സാന്നിദ്ധ്യംകൊണ്ട് ജീവാത്മാവിൻെറ വിവിധ ബോധാവസ്ഥകളെ വിനിയമനം ചെയ്യുന്നെങ്കിലും, പരമാത്മാവ് ജീവാത്മാവിൻെറ മാലിന്യങ്ങളാലും ന്യൂനതകളാലും പരിച്ഛിന്നതകളാലും ദോഷലിപ്തനാകുന്നില്ല. പരമാത്മാവ്, സർവവ്യാപിയും ഓരോ ജീവാത്മാവിലും അവസ്ഥിതനുമാണെങ്കിലും, ജീവാത്മാവിൻെറ സുഖദുഃഖങ്ങളാൽ ബാധിതനാകുന്നില്ലെന്ന് 1-ാമദ്ധ്യായം 2-ാം പാദം 8-ാംസൂത്രത്തിൽ കാണിക്കപ്പെട്ടിട്ടുണ്ട്. ഈ സൂത്രത്തിൽ സ്വപ്നം, സുഷുപ്തി മുതലായ സ്ഥിതികളിൽക്കൂടിയുള്ള അവൻെറ അവസ്ഥിതികൊണ്ടും അവൻ ഒട്ടുംതന്നെ സ്പർശിക്കപ്പെടുന്നില്ല; എന്തെന്നാൽ എല്ലാ വേദങ്ങളും അവന് ദ്വിഗുണസ്വഭാവങ്ങൾ (അതായതു് (1) സർവ്വവ്യാപകവും സർവശക്തിമത്തും ജഗത്സംബന്ധവുമായതു്. (2) സർവ്വാതിരിക്തവുംസമ്പൂർണ്ണശാന്തവും കേവലവുമായതും ഉള്ളതായി എല്ലാ വേദങ്ങളും വർണ്ണിച്ചിട്ടുണ്ട്. പരമാത്മാവ് വസ്തുഗുണങ്ങളാൽ ഒട്ടുംതന്നെ സംബദ്ധനാകുന്നില്ലെന്നതിന് സംബന്ധിച്ച ഈ ശ്രുതി നോക്കുക:—അശബ്ദമസ്പർശമരൂപമവ്യയം, തഥാരസം നിത്യമഗന്ധവച്ച യത്." (പരിഭാഷക്ക് 1-ാമദ്ധ്യായം 4-ാം പാദം 5-ാം സൂത്രം നോക്കുക). (കാഠകം 1-3-15.) പരമാത്മാവിന് വിശേഷണങ്ങളുണ്ടെന്നുള്ളതിന് സംബന്ധിച്ച ഈ ശ്രുതി നോക്കുക:—സർവ്വകർമ്മാ സർവ്വ

കാമഃ സർവ്വഗന്ധഃ സർവ്വരസഃ." (മുഴുവൻ ഉദ്ധാരണത്തിനും പരിഭാഷയ്ക്കും 1-ാമദ്ധ്യായം 2-ാം പാദം 2-ാം സൂത്രം നോക്കുക.)

ശങ്കരാചാര്യർ ഈ സൂത്രത്തെ താഴെ വിവരിക്കുന്ന പ്രകാരം വ്യാഖ്യാനിക്കുന്നു. ജീവാത്മാവു്, സുഷുപ്ത്യവസ്ഥയിൽ പരിച്ഛിന്നോപാധികളുടെ നിവൃത്തി ഹേതുവായിട്ടു് ഐക്യം പ്രാപിക്കുന്ന പരമാത്മാവിന്റെ സ്വഭാവത്തെ നിർണ്ണയിക്കുന്നതിനാരംഭിക്കുന്നു. പരമാത്മാവിനെപ്പററിയുള്ള വേദവാക്യങ്ങൾ ദ്വിഗുണസ്വഭാവത്തോടുകൂടിയവയാണു്; ചിലവ അവൻ ഗുണയുക്തൻ (സഗുണൻ) എന്നു് നിർദ്ദേശിക്കുന്നു, മററു ചിലവ അവൻ ഗുണരഹിതൻ (നിർഗ്ഗുണൻ) എന്നു കഥിക്കുന്നു. എന്നാൽ അവനു് തന്നത്താൻ പരസ്പരവിരുദ്ധങ്ങളായ ധർമ്മങ്ങളുണ്ടാകുവാൻ പാടുള്ളതല്ല; എന്തെന്നാൽ ഒരേ വസ്തുവിനുതന്നെ നിറം, രസം മുതലായ ചില ഗുണങ്ങളുണ്ടെന്നും അതേസമയംതന്നെ അവയില്ലെന്നും സമ്മതിക്കുന്നതു് അസംബന്ധമാണു്. മനുഷ്യശരീരം പോലെയുള്ള പരിച്ഛിന്നോപാധിസംഗമംനിമിത്തം അവനു് ദ്വിഗുണസ്വഭാവങ്ങളുണ്ടെന്നൂഹിക്കുന്നതു് യുക്തിയുക്തമല്ല; ഒരു വസ്തുവിന്റെ സ്വഭാവം ആ വസ്തു ഏതു വ്യവസ്ഥകൾക്കധീനമാക്കപ്പെട്ടാലും, സദാ അതുതന്നെയായി വർത്തിക്കണം. അതു് എങ്ങിനെയെങ്കിലും മാറുന്നതായി കാണപ്പെട്ടാലെങ്കിൽ, അതു് നിശ്ചയമായിട്ടും അജ്ഞാനംനിമിത്തമാകുന്നു. അതുകൊണ്ടു് ബ്രഹ്മത്തിനു് ദ്വിഗുണസ്വഭാവമില്ല; എന്നുതന്നെയുമല്ല അവനെ ഉപാധിദൃഷ്ട്യാ നോക്കുന്നതായാലും അപ്രകാരമല്ല.

മഹാന്മാരായ ശങ്കരാചാര്യരുടേയും നിംബാർക്കാചാര്യരുടേയും അഭിപ്രായങ്ങൾ തമ്മിലുള്ള വ്യത്യാസം, സൂത്രപദവിന്യാസം—താഴെ കാണിക്കപ്പെടുന്നപ്രകാരം വിരാമചിഹ്നാങ്കിതമാക്കപ്പെടുന്നപക്ഷം, സ്പഷ്ടമായി മനസ്സിലാകുന്നതാണു്.

നിംബാർക്കർ:—"ന സ്ഥാനതോഽപി പരസ്യ, ഉഭയലിംഗം സർവ്വത്ര ഹി" =ഇവിടെ സൂത്രത്തിൽ കർത്തൃവാചകം

(പ്രഥമവിഭക്തി) അസ്പഷ്ടമാണെന്നൂഹിക്കപ്പെട്ടിരിക്കയും 'ഉഭയലിംഗം' കാരണമായിട്ടെടുക്കപ്പെടുകയും ചെയ്തിരിക്കുന്നു.

ശങ്കരർ:—"ന സ്ഥാനതോഽപി പരസ്യ ഉഭയലിംഗം, സർവ്വത്രഹി". ഇവിടെ 'ഉഭയലിംഗം' കർത്തൃവാചകം (പ്രഥമവിഭക്തി) ആയും 'സർവ്വത്രഹി' കാരണമായും എടുക്കപ്പെട്ടിരിക്കുന്നു. നിംബാർക്കാനുസരണം സൂത്രം തെളിയിക്കാനുദ്ദേശിക്കുന്നതു് ബ്രഹ്മത്തിനു മാലിന്യസംബന്ധമുണ്ടായിരുന്നിട്ടുംകൂടി അതിനുള്ള സംപൂർണ്ണനിർമ്മലതയെയാണു്; പ്രത്യുത ശങ്കരർ സൂത്രത്തെ വ്യാഖ്യാനിക്കുന്നതു്. ബ്രഹ്മത്തിനു് ഒരു വിധത്തിലും ദ്വിഗുണ (പരസ്പരവിരുദ്ധ) ഗുണങ്ങളുണ്ടെന്നു പറയപ്പെടാൻ പാടില്ലെന്നു് കാണിക്കാനായിട്ടാണു്. ഇരുവരും ശ്രുതിപ്രമാണത്തെ അവലംബിച്ചു സ്ഥാപിക്കുന്നു.

### സൂത്രം 12. ഭേദാദിതിചേന്ന പ്രത്യേകമതദ്വചനാത്.

(മുൻസൂത്രത്തിനൊരാക്ഷേപത്തെ പുറപ്പെടുവിച്ചു സമാധാനിക്കുന്നു.)

ഭേദാത് = അവസ്ഥാഭേദം ഹേതുവായിട്ടു്, ഇതിചേത് = എന്നാണെങ്കിൽ, ന = അല്ല, അതായതു് ആ ആക്ഷേപം സാധുവല്ല, പ്രത്യേകം = ഓരോന്നും, അതത് = അതല്ലാത്തതു് അതായതു് വിപരീതം, വചനം = കഥനം, പ്രത്യേകമതദ്വചനാത് = ഓരോ ശ്രുതിയും വിപരീതകഥനം ചെയ്യുന്നതുകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവും എന്ന രണ്ടുഭാഗങ്ങളുണ്ടു്. ആക്ഷേപം, 'ഭേദാദിതിചേത്" എന്നും സമാധാനം, 'ന, പ്രത്യേകമതദ്വചനാത്" എന്നുമാണു്.)

വിവരണം:—പരമാത്മാവിനു് സ്വപ്നം, സുഷുപ്തി മുതലായ വിവിധ അവസ്ഥകളിൽകൂടി ജീവാത്മാവുമായുള്ള സംബന്ധത്താൽ പരമാത്മാവിൽ മാററങ്ങളുണ്ടെന്നു സമ്മതിക്കപ്പെടുന്നതുകൊണ്ടു് അവനും ജീവാത്മാവിൻെറ പരിമിതതകൾക്കധീനനാണെന്നൊരാക്ഷേപമുണ്ടാകാം; ഇതിനു്

സമാധാനം ആ ആക്ഷേപം സാധുവല്ല; എന്തെന്നാൽ ശ്രുതികളെല്ലാം വിപരീതത്തെയാണു് കഥിക്കുന്നതു്. ജീവാത്മാവു വാസ്തവത്തിൽ നിർമ്മലനും പാപരഹിതനുമെങ്കിലും ശരീരസംബന്ധം നിമിത്തം പരിമിതതകൾക്കധീനനാകുന്നു. അതുപോലെതന്നെ സ്വതേ പരിശുദ്ധനും സ്വതന്ത്രനും നിഷ്കളങ്കനുമായ പരമാത്മാവു്, ജീവാത്മാവിൻെറ വിവിധാവസ്ഥകളുമായുള്ള സംബന്ധം നിമിത്തം, പരിച്ഛേദബദ്ധനായേക്കാമെന്നു ശങ്കിക്കപ്പെടാം. എന്നാൽ പരമാത്മാവു് 'സർവ്വാന്തര്യാമി'യാണെങ്കിലും, അവൻ യാതൊരു പരിച്ഛിന്നതയുമനുഭവിക്കുന്നില്ലെന്നു സർവ്വത്ര പ്രഖ്യാപനം ചെയ്യുന്ന ശ്രുതിയാൽ ആ ശങ്ക പരിഹരിക്കപ്പെടുന്നു. സംബന്ധിച്ചുള്ള ഈ ശ്രുതി നോക്കുക:– 'ഏഷ തെ ആത്മാന്തര്യാമ്യമൃതഃ'=(പൂർണ്ണ ഉദ്ധാരണത്തിനും പരിഭാഷയ്ക്കും 1-ാമദ്ധ്യായം 2-ാംപാദം 19-ാംസൂത്രം നോക്കുക.) (ബൃഹദാരണ്യകം 3-7-3).

സൂത്രം 13. അപിചൈവമേകേ.

(11-ാംസൂത്രാലംബനമായി കൂട്ടതലായി ഒരു വാദം ഉപന്യസിക്കുന്നു.)

**അപി ച** = കൂടാതെയും, **ഏവം** = ഇപ്രകാരം, **ഏകേ** = ചില ശ്രുതികൾ.

**വിവരണം:**—കൂടാതെ ചില ശ്രുതികൾ ജീവാത്മാവും പരമാത്മാവും ഒരേ ശരീരത്തിൽ ഒരുമിച്ചു നിവസിക്കുന്നെന്നു കൂടെയും ഉപദേശിക്കുന്നു; ഇരുവരിൽ ആദ്യത്തേവൻ പൂർവ്വകർമ്മഫലങ്ങളനുഭവിക്കുന്നു, എന്നാൽ രണ്ടാമത്തേവൻ അവയിൽ പങ്കുകൊള്ളാതെ കേവലം സാക്ഷിയായി സ്ഥിതിചെയ്യുന്നതേ ഉള്ളൂ. സംബന്ധിച്ച വാക്യത്തിനു് 1-ാമദ്ധ്യായം 3-ാംപാദം 7-ാംസൂത്രത്തിൽ മുണ്ഡകശ്രുതിയിൽ നിന്നുദ്ധരിച്ചു പരിഭാഷപ്പെടുത്തിയതു നോക്കുക.

സൂത്രം 14. അരൂപവദേവ ഹി തത്-പ്രധാനത്വാത്.

(11-ാംസൂത്രാലംബനമായി വേറൊരുവാദം ഉപന്യസിക്കുന്നു.)

അരൂപവത് = രൂപമില്ലാത്ത, ഏവ = നിസ്സംശയം, ഹി = നിശ്ചയമായിട്ട്, തത്പ്രധാനത്വാത് = അവൻെറ സർവ്വാധീശത്വം ഹേതുവായിട്ട്.

വിവരണം:—പരമാത്മാവ് സർവ്വനാമരൂപങ്ങൾക്കും അധീശനാകകൊണ്ട് അവൻ നിസ്സംശയം രൂപരഹിതനാകുന്നു. പരമാത്മാവാണ് നാമരൂപങ്ങളുടെ സൃഷ്ടികർത്താവെന്നു ശ്രുതി പറയുന്നു; അതുകൊണ്ട് അവൻ നിസ്സംശയം അവയുടെ അധീശ്വരനാകുന്നു. അതിനാൽ നാമരൂപങ്ങൾക്കു സംബന്ധിക്കുന്ന പരിച്ഛിന്നതകൾ അവനെ സ്പർശിക്കാൻ കഴിയുന്നതല്ല. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'നാമരൂപേ വ്യാകരവാണീതി' = ഞാൻ നാമരൂപങ്ങളെ പ്രകാശിപ്പിക്കട്ടെ. (ഛാന്ദോഗ്യം 6-3-2.)

സൂത്രം 15. പ്രകാശവച്ചാവൈയത്ഥ്യാത്.

(11-ാംസൂത്രാലംബനമായി വേറൊരു വാദം ഉപന്യസിക്കുന്നു.)

പ്രകാശവത് = പ്രകാശിപ്പിക്കുന്ന ഗുണത്തോടുകൂടിയ അതായത് പ്രകാശകൻ, ച = കൂടാതെയും, അവൈയത്ഥ്യാത് = നിരത്ഥമല്ലായ്കകൊണ്ട്, അതായത് തൽകാര്യത്തിലേയ്ക്കുള്ള ശ്രുതിവാക്യങ്ങൾ നിരത്ഥകമാകാതിരിക്കാൻ വേണ്ടി.

വിവരണം:—കൂടാതെ ശ്രുതിവാക്യങ്ങൾ നിരത്ഥകമാകാതിരിക്കാൻവേണ്ടിയും പരമാത്മാവ് പ്രകാശിതമായ ലോകത്തിൻെറ പ്രകാശകനെന്ന് അംഗീകരിക്കപ്പെടണം. പരമാത്മാവ് പ്രകാശിപ്പിക്കുന്നതിനുള്ള പ്രഭാവത്തോടുകൂടിയവനാണ്; അല്ലെങ്കിൽ അതിലേയ്ക്കുള്ള വേദവാക്യങ്ങൾ നിരത്ഥകമായിത്തീരുന്നു. ഇരുട്ടിൽ മറയ്ക്കപ്പെട്ട ഒരു വസ്തുവിനെ ദീപം പ്രകാശിപ്പിക്കയും എന്നാൽ ഇരുട്ടിനാൽ ബാധിതമാകാതിരിക്കയും ചെയ്യുന്നതുപോലെതന്നെ പരമാത്മാവ് സർവ്വും പ്രകാശിപ്പിക്കയും എന്നാൽ അതിനാൽ ബാധിതമാകാതിരിക്കയും ചെയ്യുന്നു. അതുകൊണ്ട് പരമാത്മാവ് ദ്വിഗുണസ്വഭാവിയാകുന്നു. സംബന്ധിച്ച വേദവാക്യത്തിനിതുനോക്കുക:—'ആദിത്യവർണ്ണം തമസഃ പരസ്താത്'= ആദിത്യനെപ്പോലെ എല്ലാത്തിനേയും പ്രകാശിപ്പിക്കുന്ന

ഗുണത്തോടുകൂടിയവനും, ഇരുട്ടിന് അതീതനും അതായതു് അജ്ഞാനാതീതനുമായവൻ. (ഭഗവദ്ഗീത 8-9.)

സൂത്രം 16. ആഹ ച തന്മാത്രം.

(വേദപ്രമാണത്തെപ്പററിയുള്ള 15-ാംസൂത്രത്തിൻെറ വിവരണമായി ഒരു വാദം ഉപന്യസിക്കുന്നു.)

ആഹ = പറയുന്നു, ച = കൂടാതെയും, തന്മാത്രം = അത്രമാത്രം അതായതു് അതിൻെറ വാദവിഷയമായതു മാത്രം.

വിവരണം:—കൂടാതെയും, വേദം അതിൻെറ വാദവിഷയമായതിനെമാത്രമല്ലാതെ കൂടുതലായി കഥിക്കാത്തതുകൊണ്ടു്, വേദത്തിലെ ഒരു ഭാഗവും നിരത്ഥകമാണെന്നു വിചാരിക്കപ്പെടാൻ പാടില്ല.

സൂത്രം 17. ദർശയതി ചാഥോ അപി സ്മൎയ്യതേ.

(11-ാംസൂത്രാലംബനവാദം തുടരുന്നു.)

ദർശയതി ച = ശ്രുതി കാണിക്കുകയും ചെയ്യുന്നു, അഥോ = കൂടാതെയും, അപി = അതുപോലെ, സ്മൎയ്യതേ = സ്മൃതി കഥിക്കുന്നു.

വിവരണം:— ശ്രുതി ബ്രഹ്മത്തിൻെറ ദ്വിഗുണസ്വഭാവം കാണിക്കുന്നു സ്മൃതി അതിനെ ദൃഢീകരിക്കയും ചെയ്യുന്നു. ശ്രുതിയ്ക്കു് ഇതു് നോക്കുക:—'ഏഷ ആത്മാപഹതപാപ്മാ വിജരോ വിമൃത്യുർവിശോകോ വിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ.' (പരിഭാഷയ്ക്കു് 1-ാമദ്ധ്യായം 3-ാംപാദം 14-ാംസൂത്രം നോക്കുക.) സ്മൃതിയ്ക്കു് ഇതു് നോക്കുക:-'യസ്മാത് ക്ഷരമതീതോഽഹമക്ഷരാദപി ചോത്തമഃ, അതോഽസ്മി ലോകേ വേദേ ച പ്രഥിതഃ പുരുഷോത്തമഃ' = ഞാൻ ജഡവർഗ്ഗത്തെ അതിക്രമിച്ചവനായും ചേതനവർഗ്ഗത്തേക്കാളും ഉത്തമനായുമിരിക്കുന്നതുകൊണ്ടു തന്നെ ലോകത്തിലും വേദത്തിലും പുരുഷോത്തമനെന്നു പ്രഖ്യാതനായിരിക്കുന്നു. (ഭഗവദ്ഗീത 15-18.) കൂടാതെ ഇതും നോക്കുക:—'അഹം സൎവ്വസ്യ പ്രഭവോ മത്തഃ സൎവ്വം പ്രവൎത്തതേ' = ഞാൻ സകലത്തിൻെറ ഉൽപത്തിസ്ഥാനമ

കുന്നു, എന്നിൽനിന്നുതന്നെ സകലവും പ്രവത്തിക്കുന്നു. (ഭഗവദ്ഗീത 10-8.)

### സൂത്രം 18. അതഏവ ചോപമാ സൂര്യകാദിവത്.

(11-ാംസൂത്രാലംബനവാദം തുടരുന്നു.)

അതഏവ ച = അതുകൊണ്ടുതന്നെയും അതായതു് ഈ കാരണം ഹേതുവായിട്ടും, സൂര്യകാദിവത് = അല്പക സൂര്യന്മാർ അതായതു് സൂര്യപ്രതിഫലിതബിംബങ്ങൾ മുതലായതുപോലെ.

വിവരണം:—ഈ കാരണത്താൽ സൂര്യന്റെ പ്രതിഫലിതബിംബങ്ങളോടും അവയെപ്പോലെയുള്ളവയോടും സാമ്യമുണ്ടു്. പരമാത്മാവു്, സർവ്വവ്യാപിയെങ്കിലും, 11-ാംസൂത്രത്തിൽ പറയപ്പെട്ടപ്രകാരം അവന്റെ ദ്വിഗുണസ്വഭാവം ഹേതുവായിട്ടു്, ജീവാത്മാവിന്റെ ഉപാധികളിൽ, യുക്തനാകുന്നില്ല. പരമാത്മാവിന്റെ സമ്പൂർണ്ണപരിശുദ്ധതയെ നിർദ്ദേശിക്കാൻവേണ്ടി, വേദം, അവനും ജീവാത്മാവും തമ്മിലുള്ള സംബന്ധം സൂര്യചന്ദ്രന്മാരും ജലത്തിൽ പ്രതിഫലിതമായ അവയുടെ ബിംബങ്ങളും തമ്മിലുള്ളതുപോലെയെന്നു പറഞ്ഞിട്ടുണ്ടു്. സംബന്ധിച്ച ഇതു നോക്കുക:—'യഥാത്മൈകോ ഹ്യനേകസ്ഥോ ജലാധാരേഷ്വിവാംശുമാൻ'=സൂര്യൻ വിഭിന്നജലാശയങ്ങളിൽ അനേകമായി പ്രതിഫലിതനാകുന്നതുപോലെ ഏകനായ ആത്മാവു് അതായതു് പരമാത്മാവു് അനേകവ്യക്തിഗതനാകുന്നു. ഇതും നോക്കുക:—'ഏക ഏവ തു ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ, ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്' = ഏകനായ ഭൂതാത്മാ (പരമാത്മാവു്) എല്ലാ ജീവാത്മാക്കളുടേയും ആത്മാവായിട്ടു നിവസിക്കുന്നു; ആകാശത്തിലെ ചന്ദ്രനും ജലത്തിലെ അതിന്റെ പ്രതിബിംബങ്ങളും അതായതു് ഒരു ചന്ദ്രൻ പല ജലപാത്രങ്ങളിൽ പ്രതിഫലിതബിംബങ്ങളാൽ അനേകമായിട്ടു് കാണപ്പെടുന്നതുപോലെ പരമാത്മാവു് ഒരേ സമയം ഏകനായും അനേകനായും കാണപ്പെടുന്നു. (ബ്രഹ്മബിന്ദു ഉപനിഷത് 12).

സൂത്രം 19. അംബുവദഗ്രഹണാത്തു ന തഥാത്വം.

(മുൻസൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിക്കുന്നു.)

അംബുവത് = ജലംപോലെ, അഗ്രഹണാത് = അതു് സ്വീകരിക്കപ്പെടാൻ ശക്യമല്ലാത്തതുകൊണ്ടു്, തു = എന്നാൽ, ന = ഉചിതമല്ല, തഥാത്വം = ആ സ്വഭാവം.

വിവരണം:—അതു് അപ്രകാരമല്ല, അതായതു് മുൻസൂത്രത്തിൽ പറയപ്പെട്ട സാമ്യം ഉചിതമല്ല; എന്തെന്നാൽ പ്രസ്തുതവിഷയം ജലത്തിൽ പ്രതിഫലിതബിംബത്തോടു് യോജിക്കുന്നില്ല. ജലത്തിനു് സൂര്യപ്രതിഫലനം അതിദൂരത്തുള്ള ഉൽപത്തിസ്ഥാനത്തുനിന്നു ലഭിക്കയും അതു് സൂര്യനിൽനിന്നും വ്യതിരിക്തവസ്തുവുമാകുന്നു; നേരെമറിച്ചു് പരമാത്മാവു് ജീവാത്മാവിന്റെ സ്ഥിതികളിൽനിന്നും ദൂരത്തല്ല; കൂടാതെ അവനിൽനിന്നും സ്വഭാവത്തിൽ വ്യത്യസ്തവുമല്ല. അതിനാൽ ആ സാദൃശ്യം യുക്തമല്ല. ആ ഉപമ ശരിയെന്നൂഹിക്കയാണെങ്കിലും, സൂര്യപ്രതിബിംബം ജലക്ഷോഭത്താൽ വിച്ഛേദപ്പെടുകയും ഭഞ്ജിക്കപ്പെടുകയും ചെയ്യുന്നതായി കാണപ്പെടുന്നു. അതുപോലെതന്നെ പരമാത്മാവിന്റെ പ്രതിഫലനവും ജീവാത്മാവിന്റെ പരിച്ഛിന്നതകളാൽ ചലിക്കപ്പെടുകയും ബാധിക്കപ്പെടുകയും ചെയ്യുമെന്നു് നമുക്കുദ്ദേശിക്കരുതോ?

സൂത്രം 20. വൃദ്ധിഹ്രാസഭാക്ത്വമന്തർഭാവാദുഭയസാമഞ്ജസ്യാദേവം.

(മുൻസൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപം നിഷേധിക്കപ്പെടുന്നു)

വൃദ്ധിഹ്രാസഭാക്ത്വം = വൃദ്ധിക്ഷയങ്ങളിൽ ഭാഗഭാക്കാകുന്നതു്, അന്തർഭാവാത് = അന്തർഭാഗത്തുള്ള അസ്തിത്വം ഹേതുവായിട്ടു്, ഉഭയസാമഞ്ജസ്യാത് = രണ്ടു സംഗതികളും സദൃശമായിരിക്കേണ്ടതിനു്, ഏവം = ഇത്രയും.

വിവരണം:— സാദൃശ്യം അന്തർപ്രവേശം നിമിത്തമുള്ള വിരൂപകരണം ആകുഞ്ചനം ഇവയിൽ പങ്കുകൊള്ളുന്ന സംഗതിയിൽ മാത്രമേ ഉള്ളൂ. രണ്ടു സംഗതികളും സംഗതമായിരിക്കേണ്ടതിനു് ഇത്രമാത്രം സ്വീകരിക്കപ്പെട്ടിരിക്കുന്നു.

സൂര്യന്റെയും അതിന്റെ പ്രതിബിംബത്തിന്റെയും ഉദാഹരണം, പരമാത്മാവ് ജീവാത്മാവിൽ സ്ഥിതിചെയ്യുന്നെങ്കിലും അവന്റെ വികാരഭേദങ്ങളാൽ ബാധിതനാകുന്നില്ലെന്നു് നിർദ്ദേശിക്കാൻ മാത്രം നൽകപ്പെട്ടതാണു്; എങ്ങിനെയെന്നാൽ ആകാശത്തിലെ സൂര്യൻ ജലത്തിൽ കാണപ്പെടുന്നെങ്കിലും, അതിന്റെ പ്രതിബിംബമെന്നപോലെ, ജലക്ഷോഭത്താൽ ഒട്ടുംതന്നെ ബാധിക്കപ്പെടുന്നില്ല. അത്രമാത്രം രണ്ടു സംഗതികളിലും തമ്മിൽ സാമ്യമുണ്ടു്; അതിനാൽ മുൻസൂത്രത്തിൽ സൂചിതമായ പ്രകാരം ഉപമ അയുക്തമെന്നു വിചാരിക്കപ്പെടാൻ പാടില്ല. കൂടാതെയും എപ്പോഴെങ്കിലും രണ്ടു വസ്തുക്കൾ തമ്മിലുപമിക്കപ്പെടുമ്പോൾ, അവ അപ്രകാരം ചെയ്യപ്പെടുന്നതു് അവയ്ക്കു് സാധാരണമായിവല്ല പ്രത്യേക സംഗതിയേയോ സംഗതികളേയോ അഥവാ ചിഹ്നത്തേയോ ചിഹ്നങ്ങളേയോ സംബന്ധിച്ചു മാത്രമാകുന്നു; എല്ലാ സംഗതികളിലുമുള്ള സാദൃശ്യം കേവലം ഐക്യമെന്നർത്ഥമാകും.

## സൂത്രം 21. ദർശനാച്ച.

(19-ാംസൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപത്തെ നിഷേധിക്കാൻ വേറൊരു വാദം ഉപന്യസിക്കുന്നു.)

ദർശനാത് ച=അതു് അപ്രകാരമെന്നു കാണപ്പെടുന്നതുകൊണ്ടും കൂടെ.

വിവരണം:—സാധാരണ സംഭാഷണത്തിൽ, രണ്ടു വസ്തുക്കൾ തമ്മിൽ ഒരു പ്രധാന സംഗതിയിലോ ചില പ്രധാന സംഗതികളിലോ ഉള്ള സാമ്യം, ഒന്നിനെ മറേറതായിട്ടു വിവരിക്കുന്നതിനു്, അതായതു് ഒന്നു മറെറാന്നിനോടുപമിക്കപ്പെടുന്നതിനു്, ഒരു മതിയായ കാരണമാകുന്നു. ഉദാഹരണമായി 'ഈ യുവാവു് ഒരു സിംഹമാകുന്നു'; ഈ വാക്യത്താൽ യുവാവു് എല്ലാ സംഗതികളിലുംസിംഹത്തോടു തുല്യനാകുന്നു എന്നർത്ഥം വരുന്നില്ല, എന്നാൽ സിംഹത്തിന്റെ ബലത്തിലും ശൌര്യത്തിലും മാത്രമെന്നാകുന്നു.

**സൂത്രം 22. പ്രകൃതൈതാവത്ത്വം ഹി പ്രതിഷേധതി തതോ ബ്രവീതി ച ഭൂയഃ.**

പ്രകൃതം=കഥിതം=ആദ്യം പറയപ്പെട്ട, ഏതാവത്വം =ഇത്രമാത്രം, പ്രകൃതൈതാവത്വം=ആദ്യം പറയപ്പെട്ട ഗുണങ്ങൾ മാത്രം, ഹി=എന്തെന്നാൽ, പ്രതിഷേധതി= നിഷേധിക്കുന്നു, തതഃ=അതിനുംപുറമെ, ബ്രവീതി ച= പറയുകയും കൂടെ ചെയ്യുന്നു, ഭൂയഃ=കൂടുതലായി ചിലതു്.

വിവരണം:—'നേതി, നേതി' എന്ന നിഷേധവാക്യത്താൽ, സൃഷ്ടിയിൽ പ്രതിഫലിതമാത്രമായ ബ്രഹ്മത്തിൻെറ ഗുണധമ്മങ്ങളായി പ്രാരംഭത്തിൽ പറയപ്പെട്ട രണ്ടു് ധമ്മങ്ങളേയും അതായതു് ബ്രഹ്മത്തിൻെറ ദൃശ്യാദൃശ്യരൂപങ്ങളെയും ശ്രുതി നിഷേധിക്കുന്നു; എന്തെന്നാൽ അതേ ശ്രുതിതന്നെ പിന്നീട്ട ബ്രഹ്മം ആ രണ്ടു രൂപങ്ങൾക്കുംപുറമെ കൂടുതലായി സ്ഥിതിചെയ്യുന്നുണ്ടെന്നും കഥിക്കുന്നു. ബൃഹദാരണ്യകശ്രുതി (അദ്ധ്യായം 2-3) ബ്രഹ്മത്തിനു് രണ്ടുരൂപങ്ങളുള്ളതായി പറയുന്നു അതായതു് ദൃശ്യവും അദൃശ്യവും:— ദൃശ്യരൂപം പൃഥിവീ, ജലം, അഗ്നി ഇവയും അദൃശ്യരൂപം ആകാശവും വായുവും ആകുന്നു. പിന്നീട്ട വീണ്ടും അതേ ശ്രുതിതന്നെ 'അല്ല, അല്ല, അവൻ ഇതല്ല, അവൻ ഇതല്ല' എന്നും പറയുന്നു. ഇതിൽനിന്നും ഈ നിഷേധം ബ്രഹ്മത്തെ സംബന്ധിച്ചുള്ള എല്ലാവിധ രൂപങ്ങളുടേയും സമ്പൂണ്ണനിഷേധമാകമമായെന്നൊരു ശങ്ക ജനിക്കുന്നു. ഈ സൂത്രം ആ ശങ്കയെ പരിഹരിക്കയും ആ നിഷേധം നിഖിലരൂപസമ്പൂണ്ണനിഷേധമല്ലെന്നും എന്നാൽ ബ്രഹ്മം ഈ രണ്ടു രൂപങ്ങളാൽ മാത്രം നിശ്ശേഷീകൃതമാക്കപ്പെട്ടിട്ടില്ലെന്നു കാണിക്കാൻ മാത്രമാണെന്നു പറയുകയും ചെയ്യുന്നു. ബ്രഹ്മം ഇവയ്ക്കും ഉപരിയാണു് അഥവാ അതീതനാണു്. ഇതാണു് നിഷേധത്തിൻെറ യഥാത്ഥ ഉദ്ദേശമെന്നു് അതേ ശ്രുതിയുടെ ഉത്തരഭാഗത്തിൽനിന്നും നിണ്ണയിക്കപ്പെടുന്നു; അവിടെ ബ്രഹ്മത്തിനു് ഈ രണ്ടു രൂപങ്ങളും അവയ്ക്കുംപുറമെ ഉപരിയായി മറെറാരു ഭാവവും ഉണ്ടെന്നു നിണ്ണയിക്കപ്പെടുന്നു. ആ രണ്ടു രൂപങ്ങൾക്ക സംബന്ധിച്ച ഇതു് നോക്കുക:—

'ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തം ചൈവാമൂർത്തം ച'= ബ്രഹ്മത്തിനു രണ്ടു രൂപങ്ങളുണ്ടു്,—ദൃശ്യവും അദൃശ്യവും (ബൃഹദാരണ്യകം 2-3-1). ബ്രഹ്മത്തിനു് ഈ രണ്ടു രൂപങ്ങൾ മാത്രമല്ലാ ഈ രൂപങ്ങളെ അതിക്രമിച്ചും ഉണ്ടെന്നു കാണ്മാൻ ഇതു നോക്കുക:—'നഹ്യേതസ്മാദിതി നേത്യന്യത് പരമസ്തി'=ബ്രഹ്മത്തിനു് ഈ രണ്ടുമല്ലാതെ വേറെയൊന്നുമില്ലെന്നല്ല, എന്തെന്നാൽ അവനു് ഇവയെക്കാൾ സൂക്ഷ്മതരവും വിശുദ്ധതരവുമായ വേറൊരു രൂപമുണ്ടു്. (ബൃഹദാരണ്യകം 2-3-6.)

### സൂത്രം 23. തദവ്യക്തമാഹ ഹി.

(ബ്രഹ്മത്തിന്റെ സ്വഭാവം നിരൂപിക്കപ്പെടുന്നു.)

തത്=അതു് അതായതു് ബ്രഹ്മം, അവ്യക്തം=അപ്രകാശിതം, ആഹ=ശ്രുതി പറയുന്നു, ഹി=നിശ്ചിതമായിട്ടു്.

വിവരണം:—ബ്രഹ്മം അപ്രകാശിതവും അതായതു് അചിന്ത്യവും ഇന്ദ്രിയങ്ങൾക്കു് അഗോചരവുമാണു്; എന്തെന്നാൽ ശ്രുതി അപ്രകാരം പറയുന്നു. (ബ്രഹ്മം അംശതഃ ഗ്രഹിക്കപ്പെടാമെങ്കിലും ഒരിക്കലും സമ്പൂർണ്ണമായി ഗ്രഹിക്കപ്പെടുന്നില്ല). ഈ ശ്രുതി നോക്കുക:—'ന ചക്ഷുഷാ ഗൃഹ്യതേ നാപി വാചാ നാന്യൈർദേവൈസ്തപസാ കർമ്മണാ വാ, =അവൻ ചക്ഷുസ്സിനാൽ ഗ്രഹിക്കപ്പെടുന്നില്ല, വാക്കിനാലുമില്ല, മററിന്ദ്രിയങ്ങളാലുമില്ല, തപസ്സിനാലുമില്ല,(സൽ) കർമ്മങ്ങളാലുമില്ല. (മുണ്ഡകശ്രുതി 3-1-8.)

### സൂത്രം 24. അപി സംരാധനേ പ്രത്യക്ഷാനുമാനാഭ്യാം.

(ബ്രഹ്മത്തിന്റെ സ്വഭാവനിരൂപണം തുടരുന്നു)

അപി=മാത്രം അഥവാ നിശ്ചയമായിട്ടും, സംരാധനേ=ആരാധനേ=ഭക്തിപൂർവ്വകമായ ധ്യാനത്തിൽ, പ്രത്യക്ഷാനുമാനാഭ്യാം=ശ്രുതിസ്മൃതികളിൽനിന്നും.

വിവരണം:—ശ്രുതിസ്മൃതികളിൽനിന്നുമറിയപ്പെടുന്ന പ്രകാരം ബ്രഹ്മം ഭക്തിപൂർവകമായ ധ്യാനത്താൽമാത്രം ദർശിക്കപ്പെടുന്നു. ശ്രുതിക്കു് ഇതു് നോക്കുക:—'ജ്ഞാനപ്ര

സാദേന വിശുദ്ധസത്വതസ്തു തം പശ്യതേ നിഷ്കലം ധ്യായ മാനഃ'=ഒരുവൻെറ ഹൃദയം നിമ്മലജ്ഞാനത്താൽ പരിശുദ്ധമായിത്തീരുമ്പോൾ അവൻ ധ്യാനത്താൽ പരിപൂണ്ണനായ അവനെ സാക്ഷാൽക്കരിക്കുന്നു. (മുണ്ഡകശ്രുതി 3-1-8.) സ്മൃതിക്ക് ഇതു് നോക്കുക:—'ഭക്ത്യാ ത്വനന്യയാ ശക്യഃ അഹമേവംവിധോ ഽർജ്ജുന, ജ്ഞാതും ദ്രഷ്ടുഞ്ച തത്വേന പ്രവേഷ്ടുഞ്ച പരന്തപ'=ഹേ അർജ്ജുനാ ഹേ പരന്തപാ, എന്നിൽതന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന ഭക്തികൊണ്ടുമാത്രമേ ഞാൻ യഥാത്ഥമായി അറിയപ്പെടുന്നതിനും പ്രത്യക്ഷമായി കാണപ്പെട്ടു പ്രാപിക്കപ്പെടുന്നതിനും ശക്യനാകയൊള്ളൂ. (ഭഗവദ്ഗീത 11-54.)

സൂത്രം 25. പ്രകാശാദിവച്ചാവൈശേഷ്യം, പ്രകാശശ്ച കമ്മണ്യഭ്യാസാത്.

(ബ്രഹ്മസ്വഭാവനിരൂപണം തുടരുന്നു:)

പ്രകാശഃ = പ്രകാശിപ്പിക്കുന്നതു്, സൂയ്യൻ, പ്രകാശാദിവത് ച = സൂയ്യൻ മുതലായതുപോലെയും കൂടെ, അവൈശേഷ്യം = സാദൃശ്യം, പ്രകാശഃ ച = ആവിർഭാവവും അഥവാ പ്രകാശവുംകൂടെ, കമ്മണി = കമ്മങ്ങളിൽ, അഭ്യാസാത് = ആവശ്യമുള്ള കൎമ്മപരിശീലനത്തിൽനിന്നും അതായതു് ഉദ്ദിഷ്ടകാൎയ്യസാദ്ധ്യത്തിന പൎയ്യാപ്തമായ സാധനകളെ ആശ്രയിക്കുന്നതിനാൽ.

വിവരണം:—ബ്രഹ്മവും സൂയ്യൻ മുതലായതും തമ്മിൽ സാമ്യമുണ്ടു്, എന്തെന്നാൽ രണ്ടു സംഗതികളിലും പ്രകാശനം ഉദ്ദിഷ്ടകായ്യസാദ്ധ്യത്തിന പയ്യാപ്തമായ സാധനകൾ ഹേതുവായിട്ടാകുന്നു. സൂയ്യൻെറ പ്രതിമ, ഒരു ദപ്പണത്തിൽ അതിൻെറ പ്രതിഫലനമെടുക്കുന്നതിനാൽ പ്രകാശിതമാകുന്നതുപോലെയോ അഥവാ മുരംഗരാഘാതത്താൽ അഗ്നികണങ്ങൾ പ്രകടിതമാകുന്നതുപോലെയോ ബ്രഹ്മം ഉപാസനാനുഷ്ഠാനത്താൽ സാക്ഷാൽകരിക്കപ്പെടുന്നു.

സൂത്രം 26. അതോഽനന്തേന തഥാ ഹി ലിംഗം.

(ബ്രഹ്മാനുഭൂതിയുടെ ഫലം ഇവിടെ പ്രസംഗവശാൽ കഥിക്കപ്പെടുന്നു.)

അതഃ = മുൻസൂത്രത്തിൽ പറയപ്പെട്ടപ്രകാരം ഈ ബ്രഹ്മസാക്ഷാൽകാരത്തിലോ ബ്രഹ്മപ്രകാശനത്തിലോ നിന്ന്, അനന്തേന = അപരിച്ഛിന്നനായവനോട്ട് അതായതു് ബ്രഹ്മത്തോടു കൂടെ, തഥാ = അപ്രകാരം, ഹി = യതഃ = കൊണ്ടു് അഥവാ എന്തെന്നാൽ, ലിംഗം = ശ്രുതിയിലെ സൂചന.

വിവരണം:—ബ്രഹ്മാനുഭൂതിയാൽ ധ്യാതാവു് അനന്തനായ ബ്രഹ്മത്തോടു സാമ്യത്തെ പ്രാപിക്കുന്നു; എന്തെന്നാൽ ശ്രുതിയിൽ അതിലേക്കു സൂചനയുണ്ടു്. സന്ദർഭത്തിന്നു് 1-ാമദ്ധ്യായം 3-ാംപാദം 2-ാംസൂത്രത്തിലുദ്ധരിക്കപ്പെട്ടതുനോക്കുക

സൂത്രം 27. ഉഭയവ്യപദേശാത്ത്വഹികുണ്ഡലവത്.

(ബ്രഹ്മസ്വഭാവപര്യാലോചന തുടരുന്നു.)

ഉഭയവ്യപദേശാത് = ശ്രുതി ബ്രഹ്മത്തിന്റെ ദ്വിഗുണസ്വഭാവത്തെ നിർദ്ദേശിക്കുന്നതുകൊണ്ടു്, തു = വാസ്തവത്തിൽ, അഹികുണ്ഡലവത് = പാമ്പും അതിന്റെ പരിവേഷ്ടനവുംപോലെ അതായതു് പാമ്പു് അതിന്റെ പരിവേഷ്ടനത്തോടു ബന്ധപ്പെട്ടതുപോലെ.

വിവരണം:—പാമ്പു് അതിന്റെ പരിവേഷ്ടനത്തോടു സംബന്ധപ്പെട്ടിരിക്കുന്നതുപോലെ, ശ്രുതിപ്രകാരം ബ്രഹ്മത്തിന്നു് സൃഷ്ടിയോടുള്ള സംബന്ധം ദ്വിഗുണസ്വഭാവാന്വിതമാകുന്നു.

22-ാംസൂത്രത്തിൽ ബ്രഹ്മം ജഗദ്രൂപമായി അംശതഃ പ്രകടിതമാണെന്നും അംശതഃ സൃഷ്ട്യതീതവും അപ്രകാശിതവുമായി സ്ഥിതിചെയ്യുന്നെന്നും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. പ്രളയത്തിൽ സൃഷ്ടി, ബ്രഹ്മത്തിൽ നിർലീനമായി സ്ഥിതിചെയ്കയും സൃഷ്ട്യാരംഭത്തിൽ ബ്രഹ്മത്തിൽനിന്നും നിർഗ്ഗമിക്കയും ചെയ്യുന്നു; എതുപോലെയെന്നാൽ ഒരു പാമ്പുതന്നത്താൻ ചുരുണ്ടുകിടക്കുമ്പോൾ അതിന്റെ ചില ഭാഗങ്ങൾ ആച്ഛാദനംചെയ്യപ്പെടുകയും അതു് നിവിരുമ്പോൾ വീണ്ടും പ്രകടിതമായിത്തീരുകയും ചെയ്യുന്നതുപോലെയാണു്.

സൂത്രം 28. പ്രകാശാശ്രയവദ്വാ തേജസ്ത്വാത്.

(ബ്രഹ്മവും ജീവാത്മാവും തമ്മിലുള്ള സംബന്ധം നിരൂപിക്കപ്പെടുന്നു.)

പ്രകാശഃ = സൂൎയ്യരശ്മികൾ, ആശ്രയഃ = അവലംബം അതായതു് ഉൽപത്തി, പ്രകാശാശ്രയൗ = രശ്മികളും അവയുടെ ഉൽപത്തിസ്ഥാനവും—സൂൎയ്യനും അതിന്റെ രശ്മികളും; പ്രകാശാശ്രയവത് = സൂൎയ്യനും അതിന്റെ രശ്മികളും തമ്മിലുള്ള സംബന്ധംപോലെ, വാ = അല്ലെങ്കിൽ, തേജസ്ത്വാത് = അവയുടെ പ്രകാശം ഹേതുവായിട്ടു് അഥവാ പ്രകാശം സംബന്ധിച്ചിടത്തോളം അവ ഒന്നുതന്നെയാകകൊണ്ടു്.

വിവരണം:—മുൻസൂത്രത്തിൽ പറയപ്പെട്ടതു കൂടാതെ ഒരു പ്രശസ്തതര ഉദാഹരണമുപയോഗിക്കാൻ, പരമാത്മാവും ജീവാത്മാവും തമ്മിലുള്ള സംബന്ധം സൂൎയ്യനും അതിന്റെ രശ്മികളും തമ്മിലുള്ളതിനോടു് ഉപമിക്കപ്പെടാം. സൂൎയ്യൻ അതിന്റെ രശ്മികളിൽനിന്ന് ഭിന്നവും എങ്കിലും അതേ സമയംതന്നെ രശ്മികൾ തന്നെയുമാകുന്നു; എന്തെന്നാൽ സൂൎയ്യനും അതിന്റെ രശ്മികളും രണ്ടും പ്രകാശംതന്നെ. അതുപോലെതന്നെ പരമാത്മാവും ഉഭയതഃ ജീവാത്മാവിൽനിന്നു് ഭിന്നവും അതുതന്നെയുമാകുന്നു. ജീവാത്മാവു ധ്യാനത്താൽ ബ്രഹ്മസാമ്യത്തെ പ്രാപിക്കുന്നതായി 26-ാം സൂത്രം കാണിച്ചിട്ടുണ്ടു്; ഇതു രണ്ടും രണ്ടുവിഭിന്ന സത്വങ്ങളാണെന്നു വിചാരിക്കുന്നതിനിടയാക്കാം; എന്നാൽ രണ്ടും മൂലത്തിൽ ഒരേ സത്വമാണെന്നു് ഈ സൂത്രം പ്രഖ്യാപനം ചെയ്തു ആശങ്കയെ ദൂരീകരിക്കുന്നു.

സൂത്രം 29. പൂൎവ്വവദ്വാ.

(ഒരു ശങ്കിക്കപ്പെട്ട ആക്ഷേപം നിരസിക്കപ്പെടുന്നു)

പൂൎവ്വവത് = മുമ്പിലത്തെപോലെ, വാ = അല്ലെങ്കിൽ

വിവരണം:—മുമ്പിലത്തെപ്പോലെ (2-ാമദ്ധ്യായം 1-ാംപാദം 25-ാംസൂത്രത്തിലേതുപ്പോലെ) ഒരാക്ഷേപം പുറപ്പെട്ടുവിക്കപ്പെടുന്നതായാൽ, അതു് അവിടെ കാണിച്ചിട്ടുള്ളതുപോലെ ഇവിടേയും ഖണ്ഡിക്കപ്പെടുന്നു; അതായതു് ബ്രഹ്മം ജഗൽപരിവൎത്തനത്താൽ നിശ്ശേഷം ക്ഷയിച്ചുപോയിട്ടില്ല.

## സൂത്രം 30. പ്രതിഷേധാച്ച.

(29-ാംസൂത്രം ദൃഢീകരിക്കപ്പെടുന്നു.)

പ്രതിഷേധാത് ച = കൂടാതെ നിഷേധം ഹേതുവായിട്ടും.

വിവരണം:—കൂടാതെ പരമാത്മാവു് ജീവാത്മാവിൻെറ ന്യൂനതകളാൽ ദൂഷിക്കപ്പെടുന്നില്ല; എന്തുകൊണ്ടെന്നാൽ ശ്രുതി താദൃശദോഷത്തെ നിഷേധിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'സൂര്യോ യഥാ സർവ്വലോകസ്യ ചക്ഷുർന ലിപ്യതേ ചാക്ഷുഷൈർബാഹ്യദോഷൈഃ, ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ'=സർവലോകത്തിനും ചക്ഷുസ്സായ സൂര്യൻ എപ്രകാരം ബാഹ്യവസ്തുക്കളെ അതിൻെറ രശ്മി മുഖേന സ്പർശിക്കുന്നെങ്കിലും, ആ ബാഹ്യവസ്തുക്കളിൽ കാണുന്ന മാലിന്യങ്ങളാൽ കളങ്കിതമാകുന്നില്ലയൊ, അപ്രകാരംതന്നെ ഏകനും സർവ്വഭൂതങ്ങളുടേയും അന്തരാത്മാവുമായ പരമാത്മാവു് ലോകത്തിൻെറ ക്ലേശദുഃഖങ്ങളാൽ ബാധിതനായിത്തീരുന്നില്ല, എന്തെന്നാൽ അവൻ അവയ്ക്കു് അതീതമാണു്. (കാഠകശ്രുതി 2-2-11).

## സൂത്രം 31. പരമതഃ സേതൂന്മാനസംബന്ധ ഭേദവ്യപദേശേഭ്യഃ.

(ബ്രഹ്മത്തിനെക്കാൾ ഉപരിയായി ഒരു സത്വം സമ്മതിക്കപ്പെടണമെന്നൊരാക്ഷേപം ഉപന്യസിക്കപ്പെടുന്നു.)

പരമ = ഉപരിയായതു്, അതഃ = ഇതിനെക്കാളും അതായതു് ബ്രഹ്മത്തെക്കാളും, സേതൂന്മാനസംബന്ധഭേദവ്യപദേശേഭ്യഃ = സേതു (ചിറ) ഉന്മാനം (പരിമാണം), സംബന്ധം, (സംബന്ധം) ഭേദ (വ്യത്യാസം) വ്യപദേശാത്=(വചനങ്ങൾ ഹേതുവായിട്ടു്.)

വിവരണം:—നിരൂപണവിഷയമായ ബ്രഹ്മത്തെക്കാൾ ഉപരിയായി ഒരു സത്വമുണ്ടായിരിക്കണം; എന്തുകൊണ്ടെന്നാൽ (1) അവൻ(മറെറാന്നൊ ഒന്നിലേക്കു നയിക്കുന്ന) ഒരു സേതുവാണെന്നും, (2) അവനു് പരിമാണങ്ങളുണ്ടെന്നും

(അതിനാൽ പരിമിതനാണെന്നും തന്നിമിത്തം അസീമയല്ലാപ്പുറം എന്തോ ഒന്നുണ്ടെന്നു സൂചിതമാകയും), (3) അവനൊരു ബന്ധമുണ്ടെന്നും (തന്നിമിത്തം അവനെക്കാരം ഉപരിയായ ഒരുവനോടു ബന്ധപ്പെട്ടിരിക്കണമെന്നു സൂചിതമാകയും),(4)അവൻ (ഉപരിയായ ഏതൊ ഒരുവനിൽനിന്നും) വ്യതിരിക്തനാണെന്നും ശ്രുതി പറയുന്നു. സേതുവിനു് ഇതു് നോക്കുക:— 'സ സേതുർവിധൃതിരേഷാം ലോകാനാമസംഭേദായ'=അവൻ സേതുവും ഈ ലോകങ്ങളുടെ സങ്കീർണ്ണസങ്കരത്തിനു നിരോധവുമാകുന്നു. (ഛാന്ദോഗ്യം 8-4-1). പരിമാണങ്ങൾക്കു് ഇതിന്റെ വിവരണം നോക്കുക:—'ചതുഷ്പാദ് ബ്രഹ്മ ഷോഡശകലം'=ബ്രഹ്മത്തിനു നാലു രൂപങ്ങളുണ്ടു്, ഓരോന്നും നന്നാലുഭാഗങ്ങളിൽ പഠിക്കേണ്ടതായിട്ടുണ്ടു്, അങ്ങിനെ രൂപങ്ങളുടെ എണ്ണം പതിനാറുവരുന്നു. (ഛാന്ദോഗ്യം 4-5-8). സംബന്ധത്തിനു് ഇതു് നോക്കുക:— 'അഥ യ ആത്മാ സ സേതുഃ...ഏതം സേതും തീർത്വാƒന്ധഃ സന്നനന്ധോ ഭവതി...'=പരമാത്മാവു് സേതുവാകുന്നു... സേതുവിനെ കടന്നിട്ടു് കുരുടനു് കാഴ്ച വീണ്ടും ലഭിക്കുന്നു. (ഛാന്ദോഗ്യം 8,4,1-2). [ബ്രഹ്മം സേതുവായിട്ടു്, ജീവാത്മാവിനാൽ സേതുമുഖാന്തിരം അന്വേഷിക്കപ്പെടുന്ന പരമശ്രേയസ്സും തമ്മിൽ ഒരു സംബന്ധമായി ഭവിക്കുന്നു.] ഭേദത്തിനു ഇതു നോക്കുക:— 'തേനേദം പൂർണ്ണം പുരുഷേണ സർവ്വം തതോ യദുത്തരതരം തദരൂപമനാമയം'=ഇതെല്ലാം പുരുഷനാൽ (ആത്മാവിനാൽ) പൂരിക്കപ്പെട്ടിരിക്കുന്നു; ഇതിനേക്കാരം ഉപരിയായതു് അരൂപവും അനാമയവുമാണു്. (ശ്വേതാശ്വതരം 3-9).

### സൂത്രം 32. സാമാന്യാത്തു.

(മുൻസൂത്രത്തിൽ പുറപ്പെടുവിച്ച ആക്ഷേപം ഇവിടെ നിഷേധിക്കപ്പെടുന്നു.)

സാമാന്യാത് = സാദൃശ്യത്താൽ അതായതു് അവൻ അതിനെ അനുകരിക്കനിമിത്തം, തു = എന്നാൽ.

വിവരണം:—ബ്രഹ്മത്തിനെക്കാരം ഉപരിയായി യാതൊന്നുമില്ല. എന്നാൽ ബ്രഹ്മം സേതുവെന്നു പറയപ്പെടുന്നു;

എന്തുകൊണ്ടെന്നാൽ അവൻ ഒരു വിധം നോക്കിയാൽ അതിനു സദൃശമാകുന്നു. ഈ സംസാരസമുദ്രത്തെ തരണംചെയ്യുന്നതിൽ അവൻ എല്ലാവരുടേയും അവലംബമാകുന്നു; ഒരു തോടു കടക്കുന്നതിൽ ചിറയെന്നപോലെ തന്നെ ഒരുവലിയ സഹായമാകുന്നു.

സൂത്രം 33. ബുദ്ധ്യർത്ഥഃ പാദവത്.

(31-ാംസൂത്രത്തിലുത്ഥിതമായ ആക്ഷേപത്തിൻെറ രണ്ടാമത്തെ കാരണം നിഷേധിക്കപ്പെടുന്നു.)

ബുദ്ധ്യർത്ഥഃ = സുകരമായി മനസ്സിലാക്കാൻ, പാദവത് =പാദങ്ങളോടുകൂടെ.

വിവരണം:—ധ്യാനസൗകര്യത്തിനുവേണ്ടി ബ്രഹ്മത്തിന് പരിമാണങ്ങളുള്ളതായി ധരിക്കപ്പെടുന്നു. ഉദാഹരണമായി ധ്യാനത്തിൽ യഥാക്രമംസോപാനമായി ബ്രഹ്മത്തിനു് നാലുപാദങ്ങൾ (ഭാവങ്ങൾ) ഉള്ളതായി പറയപ്പെടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'മനോ ബ്രഹ്മേത്യുപാസീതേത്യദ്ധ്യാത്മം...തദേതച്ചതുഷ്പാദ് ബ്രഹ്മ വാക് പാദഃ പ്രാണഃ പാദശ്ചക്ഷുഃ പാദഃ ശ്രോത്രംപാദഃ'=മനസ്സു ബ്രഹ്മമായിട്ടു വിചാരിച്ചു ധ്യാനം അഭ്യസിക്കണം,—ഇതു് ജീവാത്മാവിൻെറ ഉപാധികളുടെ സ്ഥായത്തോടുകൂടിയുള്ള ഉപാസനാരൂപമാകുന്നു. ഈ ബ്രഹ്മം നാലുപാദങ്ങളോടുകൂടിയവനാണു്, അതായതു് വാക്കു് ഒരു പാദം, പ്രാണൻ ഒരു പാദം, ചക്ഷുസ്സു് ഒരു പാദം, ശ്രോത്രം ഒരു പാദം (ഛാന്ദോഗ്യം 3, 18, 1-2).

സൂത്രം 34. സ്ഥാനവിശേഷാത് പ്രകാശാദിവത്.

(33-ാംസൂത്രം കൂടുതലായി ദൃഢീകരിക്കപ്പെടുന്നു.)

സ്ഥാനവിശേഷാത്=പ്രത്യേകസ്ഥാനം ഹേതുവായിട്ടു്, പ്രകാശാദിവത്=പ്രകാശം മുതലായതുപോലെ.

വിവരണം:—പ്രകാശം, ആകാശം, വായു മുതലായതു് അവയുടെ പ്രത്യേകസംബന്ധംമൂലം വിശേഷേണ പരിമിതമായിത്തീരുന്നതുപോലെ, ബ്രഹ്മം, തനിയെ അപരിമിതമാണെങ്കിലും, ധ്യാനാർത്ഥം പരിമിതമായ പരിമാണത്തോടുകൂടി ഗ്രഹിക്കപ്പെടുന്നു.

ധ്യാനസൗകര്യാർത്ഥം സർവ്വവ്യാപിയായ ബ്രഹ്മത്തിന്റെ അപ്രകാരമുള്ള പ്രതീകഭാവന അല്ലെങ്കിൽ സ്ഥാനവിന്യാസം ബ്രഹ്മത്തിന്റെ സ്വഭാവമായ അനന്തതയെ ബാധിക്കാൻ കഴിയുന്നതല്ല.

## സൂത്രം 35. ഉപപത്തേശ്ച.

(31-ാംസൂത്രത്തിലെ ആക്ഷേപത്തിന്റെ മൂന്നാമത്തെ കാരണം നിഷേധിക്കുന്നു.)

ഉപപത്തേഃ ച = അതു് യുക്തമാകകൊണ്ടും കൂടെ.

വിവരണം:—ബ്രഹ്മം അന്വേഷകനും അന്വേഷിക്കപ്പെടുന്ന പരമഗതിയും തമ്മിൽ യോജിപ്പിക്കുന്ന ഒരു ഗ്രന്ഥിരൂപമാണെന്നതു യുക്തമാണു്; പരമഗതി ബ്രഹ്മത്തിൽനിന്നും വ്യത്യസ്ഥമായ ഒരു സത്വമെന്നു് അതു് സൂചിപ്പിക്കുന്നതുമില്ല; എന്തെന്നാൽ ബ്രഹ്മം തന്നെ അന്വേഷകനെ തന്നിലേയ്ക്കു നയിക്കുന്നു.

## സൂത്രം 36. തഥാന്യപ്രതിഷേധാത്.

(31-ാംസൂത്രത്തിലെ ഒടുവിലത്തെ ആക്ഷേപകാരണത്തെ നിഷേധിക്കുന്നു.)

തഥാ = അപ്രകാരം—കൂടാതെ, അന്യ=മറേറതെങ്കിലും, പ്രതിഷേധഃ=നിഷേധം; അന്യപ്രതിഷേധാത്= ബ്രഹ്മത്തെക്കൂടാതെ മറേറതെങ്കിലും സത്വത്തിന്റെ നിഷേധമുള്ളതുകൊണ്ടു്.

**വിവരണം:**—കൂടാതെ ബ്രഹ്മമല്ലാതെ മറെറാരു സത്വവുമില്ല; എന്തെന്നാൽ ബ്രഹ്മത്തെ കൂടാതെ ഏതെങ്കിലുമോ ബ്രഹ്മത്തേക്കാൾ ഉപരിയായോ ഒരു സത്വമുണ്ടെന്നു ശ്രുതി സമ്മതിക്കുന്നില്ല. അതിനാൽ ഈ പാദത്തിലെ 31-ാംസൂത്രത്തിൽ ആക്ഷേപകനാൽ ഉദ്ധരിക്കപ്പെട്ട 'തേനേദം പൂർണ്ണം പുരുഷേണ സർവ്വം തതോ യദുത്തരതരം തദരൂപമനാമയം' എന്ന മൂലത്തിനു് 'ഈ ജഗത്തു മുഴുവനും അരൂപനും അനാമയനും സൃഷ്ട്യതീതനുമായ പരമപുരുഷനെക്കൊണ്ടു നിറഞ്ഞിരിക്കുന്നു എന്നർത്ഥമാണെന്നു ഗ്രഹിക്കപ്പെടണം; അതുകൊണ്ടു് പുരുഷോത്തമനെക്കാൾ ഉപരിയായി മറെറാരു സത്വമുണ്ടെന്നുള്ള ഊഹത്തിനു മാർഗ്ഗമില്ല. സംബന്ധിച്ചു

—18—

ഈ ശ്രുതി നോക്കുക:—'യസ്മാത് പരം നാപരമസ്തി കിഞ്ചിത്'= [യാതൊരുവനെക്കാറം ഉപരിയായിട്ടൊരുവനുമില്ല, (പരം), യാതൊരുവനു സമനായിട്ടൊരുവനുമില്ല (അപരം)]. (ശ്വേതാശ്വതരം 3-9).

സൂത്രം 37. അനേന സൎവ്വഗതത്വമായാമശബ്ദാദിഭ്യഃ.

(ബ്രഹ്മം സൎവ്വവ്യാപിയെന്നിവിടെ ദൃഢമായി സ്ഥാപിക്കപ്പെടുന്നു.)

അനേന = ഇതിനാൽ, സർവ്വഗതത്വം = സർവ്വവ്യാപകസ്വഭാവം, ആയാമഃ = വിസ്താരം, ആയാമശബ്ദാദിഭ്യഃ = വിസ്താരം മുതലായതിനെപ്പറ്റിയുള്ള ശ്രുതിവാക്യങ്ങളിൽ നിന്നും.

വിവരണം:— ബ്രഹ്മത്തിനു സമമോ ബ്രഹ്മത്തെക്കാറം ഉപരിയായോ ആരുമില്ലെന്നു് മുൻസൂത്രങ്ങളിൽനിന്നും സിദ്ധിക്കുന്ന ഫലത്താൽ, ബ്രഹ്മത്തിൻെറ സൎവ്വവ്യാപകസ്വഭാവം നിശ്ചിതമായി സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇതു് വിസ്താരം മുതലായതിനെപ്പറ്റിയുള്ള ശ്രുതിവാക്യങ്ങളിൽനിന്നും ഗ്രഹിക്കപ്പെടുന്നു. ബ്രഹ്മത്തിൻെറ വിസ്തൃതത്തെ സംബന്ധിച്ചു് ഇതു നോക്കുക:—'തേനേദം പൂൎണ്ണം പുരുഷേണ സൎവ്വം'=ഇതു് മുഴുവനും ആ പുരുഷനാൽ നിറയപ്പെട്ടിരിക്കുന്നു. 'ബ്രഹ്മൈവ വേദം സർവ്വം'=ഇതെല്ലാം ബ്രഹ്മംതന്നെ.

സൂത്രം 38. ഫലമത ഉപപത്തേഃ.

(ബ്രഹ്മത്തിൻെറ വേറൊരു സ്വഭാവവിശേഷണം സ്ഥാപിക്കപ്പെടുന്നു.)

ഫലം=പരിണാമം, അതഃ=അവനിൽനിന്നും, ഉപപത്തേഃ = യുക്തമാകകൊണ്ടു്.

വിവരണം:—ബ്രഹ്മത്തിൽനിന്നും ജീവാത്മാക്കറം അവരുടെ കൎമ്മഫലങ്ങറം യോഗ്യതാനുസരണം ലഭിക്കുന്നു: ഇതു് സർവ്വഥാ യുക്തവുമാണു്; എന്തെന്നാൽ ബ്രഹ്മം സർവ്വേശ്വരൻ,—സർവ്വശക്തനും സർവ്വജ്ഞനും, ആകുന്നു.

സൂത്രം 39. ശ്രുതത്വാച്ച.

(മുൻസൂത്രം ശ്രുത്യാശ്രയത്താൽ പ്രബലീകരിക്കപ്പെടുന്നു.)

ശ്രുതത്വാത് ച = ആ കാര്യത്തിലേക്കുള്ള ശ്രുതിവാക്യങ്ങളാലും കൂടെ.

വിവരണം:— ബ്രഹ്മമാണ് കർമ്മഫലദാതാവെന്നതു ആ കാര്യത്തിലേയ്ക്കുള്ള ശ്രുതിവാക്യങ്ങളാൽകൂടിയും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. സംബന്ധിച്ച ഈ ശ്രുതിനോക്കുക:—'സ വാ ഏഷ മഹാനജ ആത്മാ/ന്നാദൊ വസുദാനഃ'=ഇതു വാസ്തവത്തിൽ മഹാനും ജന്മരഹിതനും അന്നദാതാവും ധനദാതാവുമായ ആത്മാവാകുന്നു. (ബൃഹദാരണ്യകം 4-4-24). 'ഏഷ ഹി ഏവ ആനന്ദയതി'=അവൻ മാത്രമാണ് ആനന്ദദായകൻ.

## സൂത്രം 40. ധർമ്മം ജൈമിനിരതഏവ.

(38-ാംസൂത്രത്തിനൊരാക്ഷേപം ഉപന്യസിക്കുന്നു.)

ധർമ്മം = ധർമ്മകർമ്മാനുഷ്ഠാനം പുണ്യകർമ്മോത്ഭൂതമായ പുണ്യം, ജൈമിനിഃ = പൂർവ്വമീമാംസാ കർത്താവായ ജൈമിനിമുനി; അത ഏവ = അതുകൊണ്ടു് അതായതു് 38-ം 39-ം സൂത്രങ്ങളിൽ പറയപ്പെട്ട കാരണങ്ങളാൽതന്നെ,അതായതു് തർക്കശാസ്ത്രസിദ്ധവും ശ്രുത്യുക്തവുമായ കാരണങ്ങളാൽ.

വിവരണം:— 38-ം 39-ം സൂത്രങ്ങളിൽ വിവരിക്കപ്പെട്ട കാരണങ്ങളാൽതന്നെ, അതായതു് തർക്കശാസ്ത്രസിദ്ധവും ശ്രുത്യുക്തവുമായ കാരണങ്ങളാൽതന്നെ പുണ്യംതന്നെ ഏകകർമ്മഫലദാതാവെന്നു് ജൈമിനിമുനി വിചാരിക്കുന്നു. കൃഷിയും മററു ആനുഷംഗികവേലകളും വിളവിൻെറ ദാതാവാകുന്നതുപോലെ പവിത്രകർമ്മജമായ പുണ്യം ബ്രഹ്മമാദ്ധ്യസ്ഥ്യം കൂടാതെ, കർമ്മഫലദാതാവാകുന്നു. സ്വർഗ്ഗപ്രാപ്തിക്കായി യജ്ഞകർമ്മാനുഷ്ഠാനത്തെ ശ്രുതിയും അനുശാസിക്കുന്നു. സംബന്ധിച്ച ഇതു നോക്കുക:—'യജേത സ്വർഗ്ഗകാമഃ' = സ്വർഗ്ഗത്തെ ഇച്ഛിക്കുന്നവൻ യാഗകർമ്മങ്ങൾ ചെയ്യണം.

## സൂത്രം 41. പൂർവ്വം തു ബാദരായണൊ ഹേതുവ്യപദേശാത്.

(40-ാം സൂത്രത്തിൽ കഥിക്കപ്പെട്ട അഭിപ്രായം വിപരീതോപന്യസ്ഥവാക്യത്താൽ നിഷേധിക്കപ്പെടുന്നു).

പൂർവ്വം = മുമ്പിലത്തേതു് അതായതു ഈശ്വരൻ കർമ്മഫലദാതാവെന്നതു, തു = എന്നാൽ , ബാദരായണഃ = സൂത്രനിർമ്മാതാവായ ബാദരായണ ഋഷി, ഹേതുവ്യപദേശാത് = അതിനു കാരണം നല്കുന്നതുകൊണ്ടു്.

വിവരണം:—എന്നാൽ സൂത്രനിർമ്മാതാവായ ബാദരായണ ഋഷിക്കു് അഭിപ്രായം മുമ്പിലത്തേതാണു്. അതായതു് ഈശ്വരൻ കർമ്മഫലദാതാവെന്നാണു് എന്തെന്നാൽ സ്വർഗ്ഗമോ, സായൂജ്യമോ എല്ലാ പ്രതിഫലങ്ങളും അവനിൽനിന്നു വരുന്നു എന്നു ശ്രുതി സ്പഷ്ടമായി കഥിക്കുന്നു. സംബന്ധിച്ചു ഇതു നോക്കുക—'പുണ്യേന പുണ്യം ലോകം നയതി=അവൻ ഒരുവനെ അവൻെറ പുണ്യംകൊണ്ടു പുണ്യലോകത്തേക്കു നയിക്കുന്നു. ഇതും നോക്കുക:—യമേവൈഷ വൃണുതേ തേന ലഭ്യഃ='അവൻ' യാതൊരുവനെ വരിക്കുന്നുവൊ അവനു് അവൻ അധീനനാണു.(കാഠകം 1-2-23).

---

## അദ്ധ്യായം 3. പാദം 3.

സൂത്രസാരം:— സൂത്രകാരൻ ഇനിയും ശ്രുതിനിർദ്ദിഷ്ടമായ വിദ്യകളുടെ (ധ്യാനപ്രകാരങ്ങളുടെ) ഉദ്ദേശഫലങ്ങളെ നിർണ്ണയിക്കാൻ ആരംഭിക്കുന്നു.

ഈ പാദത്തിൽ ബാദരായണാചാര്യർ ശ്രുത്യുക്തമായ മിക്ക ധ്യാനങ്ങളുടേയും ഉദ്ദേശം ബ്രഹ്മജ്ഞാനമാണെന്നു് തീർച്ചപ്പെടുത്തുന്നു; അവ രൂപത്തിൽമാത്രം വിഭിന്നങ്ങളാണു്, സാരാംശത്തിലല്ല; അവയുടെ അവസാനഗതി നിത്യാനന്ദപ്രാപ്തിയാകുന്നു; ഒരു ധ്യാനവിധം മറെറാന്നുപോലെ തന്നെ മോക്ഷപ്രാപ്തിക്കു പര്യാപ്തമാണു്. ബ്രഹ്മത്തെ നേരിട്ടോ അഥവാ സൂര്യൻ, ആകാശം, മനസ്സു്, പ്രാണൻ, അക്ഷിസ്ഥിതപുരുഷൻ, ഹൃദയാകാശം, പ്രണവം('ഓം'എന്നപദം), അല്ലെങ്കിൽ താദൃശമായ വല്ല പ്രതീകദ്വാരേണയൊ ധ്യാനിക്കാൻ ശ്രുതി നമ്മോടു് ഉപദേശിക്കുന്നു. ബ്രഹ്മത്തെ ഇവയിൽക്കൂടെ തേടുവാനും ഉപാസിക്കാനും എന്നാൽ അ

തേസമയംതന്നെ അവ ബ്രഹ്മത്തിൻെറ സ്ഥാനത്തെ അപഹരിക്കാതിരിപ്പാൻ സൂക്ഷിക്കുന്നതിനും ശ്രുതി നമ്മോടു ശാസിക്കുന്നു; ഈ വസ്തുത മുൻനിറുത്തിവച്ചുകൊണ്ടു് അവയിൽ മനസ്സുറപ്പിക്കുമ്പോൾ നാം ബ്രഹ്മത്തിൻെറസർവ്വശക്തിത്വം,സർവ്വജ്ഞത്വം,സർവ്വവ്യാപകത്വം,പരമാനന്ദസ്വഭാവം, ജഗൽപരിപാലനം മുതലായ ദിവ്യഗുണങ്ങളെ അനുസന്ധാനം ചെയ്യണം. പ്രതീകകളുടെ ഭേദംകൊണ്ടുമാത്രം വിദ്യകൾ വിഭിന്നങ്ങളാണെന്നു തോന്നുന്നതേയുള്ളു എന്നാൽ എല്ലാത്തിൻേറയും ലക്ഷ്യം ഒന്നുതന്നെ. ചിലവിദ്യകളിൽ സാമാന്യേന കാണപ്പെടുന്ന വിശേഷണങ്ങളുണ്ടു്; ധ്യാതാവു് താൻ ബ്രഹ്മത്തിൽനിന്നും വെറിട്ടൊരു സത്വമെന്നു വിചാരിക്കരുതെന്നുള്ളതു ഒഴിച്ചുകൂടാത്ത ഒരു നിയമംകൂടെയാണു്. അതുകൊണ്ടു് ബ്രഹ്മധ്യാനക്രമത്തിൽ എല്ലാ വിദ്യകളിലും പൊതുവേ കാണപ്പെടുന്ന മൂന്നു സംഗതികൾ മനസ്സിൽ ഓർമ്മവച്ചിരിക്കേണ്ടതാണു്; അതായതു (1)പരമഗതിപ്രതികകളുടെ സഹായത്തോടുകൂടിയോകൂടാതേയോ ഉള്ള പരമാനന്ദപ്രാപ്തിയായിരിക്കണം; (2) എല്ലാ വിദ്യകളിലും സാധാരണയായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന നിത്യത, നിർവ്വികാരം, പരമാനന്ദം, വിശുദ്ധത, സർവ്വശക്തി, സർവ്വജ്ഞത്വം, സർവ്വവ്യാപകം മുതലായ വിശേഷഗുണങ്ങൾ ബ്രഹ്മഭാവനയോടുകൂടെ എല്ലായ്പോഴും സംയോജിപ്പിക്കണം; (3) ധ്യാതാവു താനും ബ്രഹ്മത്തോടുചേർന്നു ഒന്നാണെന്നു വിചാരിക്കയും ബ്രഹ്മത്തെ തൻെറ സ്വന്ത ഉൽകൃഷ്ട ആത്മാവായി ഉപാസിക്കയും (അഹംഗ്രഹഉപാസന) വേണം.

1-5 സൂത്രങ്ങൾ, ചില ശ്രുതിവാക്യങ്ങളിൽനിന്നുദിക്കാവുന്ന ചില ആക്ഷേപങ്ങളെ ഖണ്ഡിച്ചുകൊണ്ടു് ശ്രുത്യുക്തമായ എല്ലാ വിഭിന്നധ്യാനക്രമങ്ങളും ഒരേ ജഗദീശ്വരാനുഭൂതിയെ ലക്ഷ്യമാക്കുന്നുഎന്നും അതിനാൽ ഓരോധ്യാനരീതിയിലും ബ്രഹ്മത്തിൻെറ സാരമായ എല്ലാ വിശേഷഗുണങ്ങളും ധ്യാതാവിൻെറ ബ്രഹ്മഭാവനയിൽ ഉൾപ്പെടുത്തണമെന്നും കാണിക്കുന്നു.

6-9 സൂത്രങ്ങൾ, ഒരേ പരമേശ്വരൻ ധ്യാതാവിൻെറ സമക്ഷം നയിക്കപ്പെട്ടുന്നെങ്കിലും ശ്രുതിയിൽ ധ്യാനരീതികൾക്ക ഒരു പേരുതന്നെയുണ്ടായിരുന്നാലും ബ്രഹ്മഭാവനയ്ക്കുള്ള വിശേഷണങ്ങൾ പല ധ്യാനരീതിയിൽ പലതായിരിക്കാമെന്നു കാണിക്കുന്നു. ഉദാഹരണമായി ഛാന്ദോഗ്യോപനിഷത്തിലെ ഉൽഗീഥവിദ്യ ബൃഹദാരണ്യകോപനിഷത്തിലെഉൽഗീഥവിദ്യയിൽനിന്നും വ്യത്യാസമായ ഒന്നാണു്

10-ാം സൂത്രം ഛാന്ദോഗ്യത്തിലും ബൃഹദാരണ്യകത്തിലും കൗഷീതകിയിലും ഉപദേശിക്കപ്പെട്ട പ്രാണവിദ്യ ഒന്നാണെന്നു പ്രതിപാദിക്കുന്നു.

11-17 സൂത്രങ്ങൾ, ഓരോ വിദ്യയിലെ ബ്രഹ്മഭാവനയിലും, വിശേഷണങ്ങൾ എല്ലാം സ്പഷ്ടമായി പറയപ്പെട്ടിട്ടില്ലെങ്കിലും, ബ്രഹ്മത്തിൻെറ എല്ലാ വിശേഷണങ്ങളും കൂടെ എല്ലാപരിച്ഛിന്നതകളിൽനിന്നും നിർമ്മുക്തമാക്കപ്പെട്ടിട്ടു്, സംയോജിപ്പിച്ചു് മുഴുവനും ഒന്നായിട്ടുപയോഗിക്കണമെന്നുപദേശിക്കുന്നു. ആലങ്കാരികവചനങ്ങളായി ബ്രഹ്മത്തിനു തല, ചിറകുകൾ മുതലായവയുണ്ടെന്നുപറയപ്പെട്ടവ ഏകാഗ്രധ്യാനസൗകര്യാർത്ഥം അനുശാസിക്കപ്പെട്ടവയാകയാൽ അവ എല്ലായിടത്തും ഭാവനയുടെ അംശരൂപമാകരുതു്.

18-23 സൂത്രങ്ങൾ, ചില ധ്യാനരീതികളെ പ്രതിപാദിക്കുന്ന അല്പം ചില വാക്യങ്ങളുടെ അർത്ഥത്തെ പര്യാലോചിക്കയും ഓരോ പ്രത്യേകധ്യാനത്തിലും ഏതെല്ലാം സംഗതികൾ സംയോജിപ്പിക്കണമെന്നും ഏതെല്ലാം വിയോജിപ്പിക്കണമെന്നും നിർദ്ദേശിക്കയും ചെയ്യുന്നു.

24-ാം സൂത്രം, രണ്ടും ഒരു പേരാണെങ്കിലും, ഛാന്ദോഗ്യത്തിലെ പുരുഷവിദ്യ തൈത്തിരീയത്തിലെ പുരുഷവിദ്യയിൽനിന്നും വ്യത്യസ്ഥമാണെന്നു നിർദ്ദേശിക്കുന്നു.

25-ാം സൂത്രം, ഒരു ലൗകികകാമസിദ്ധിക്കുള്ള ഏതു പ്രത്യേകപ്രാർത്ഥനയും ബ്രഹ്മധ്യാന ക്രമത്തിലുൾപ്പെട്ടതല്ലെന്നു പറയുന്നു.

26-31 സൂത്രങ്ങൾ, ഈശ്വരനെ പ്രത്യക്ഷീകരിച്ച ശേഷം, ധ്യാതാവു അവൻെറ പുണ്യപാപങ്ങളെ കളഞ്ഞിട്ടു് ഈശ്വരനോടു പരമോത്കൃഷ്ടമായ ഐക്യത്തെ പ്രാപിക്കയും ചെയ്യുന്നു എന്നും പിന്നെ ഈ ലോകത്തിലേക്ക മടങ്ങിവരുന്നില്ലെന്നും പറയുന്നു.

32-ാം സൂത്രം, സാധാരണയായി ഒരുവൻ ബ്രഹ്മപ്രാപ്തിക്കശേഷം ഈ ലോകത്തിലേക്ക തിരിച്ചുവരുന്നില്ലെങ്കിലും, വേദപ്രചരണം മുതലായ വല്ല പ്രത്യേകകൃത്യനിർവ്വഹണത്തിന നിയോഗിക്കപ്പെട്ട വസിഷ്ഠാദികളെപ്പോലെയുള്ളവർ ആ കൃത്യം നിർവ്വഹിക്കപ്പെടുന്നതുവരെ ഈ ലോകത്തിൽ വസിക്കയൊ ഈലോകത്തിലെക്ക തിരിച്ചുവരികയൊ ചെയ്യുന്നു എന്നു കാണിക്കുന്നു.

33-34 സൂത്രങ്ങൾ, ബ്രഹ്മത്തെ അതിൻെറ സർവ്വാതിരിക്തമായ ഭാവത്തിൻെറ (1-ാം അദ്ധ്യായം 4-ാം പാദം24ാം സൂത്രം നോക്കുക) ധ്യാനക്രമമായ അക്ഷരവിദ്യ എന്നതിനെപ്പററി പ്രതിപാദിക്കുന്നു; അവിടെ അമൃതത്വം, നിഷ്കർമ്മത്വം, ന്യൂനത- മരണം ദുഃഖം, രസം, ഗന്ധം, മുതലായതിൻെറ അഭാവം എന്നീ നിഷേധാത്മകങ്ങളായ ബ്രഹ്മത്തിൻെറ വിശേഷണങ്ങളെല്ലാംകൂടെ മുഴുവനും ഒന്നായിട്ട ചേർക്കയും ഇവയോടു ചൈതന്യം, ആനന്ദം, സർവ്വജ്ഞത്വം മുതലായ സ്വരൂപഗുണങ്ങളും ഈശ്വരനുള്ളതായി പരിഗണിക്കപ്പെടുകയും ചെയ്യേണ്ടതാണു്.

35-39 സൂത്രങ്ങൾ, സത്യവിദ്യ, ദഹരവിദ്യ മുതലായ പല ശ്രുതികളിലുള്ള പല വിദ്യകളെപ്പററി നിരൂപിക്കയും അവയുടെ എല്ലാത്തിൻേറയും സാമാന്യഉദ്ദേശം പരമാത്മാപ്രാപ്തിയെന്നു കാണിക്കയും ചെയ്യുന്നു.

41-ാം സൂത്രം ഒരു യജ്ഞം സംബന്ധിച്ചു നിർദ്ദിഷ്ടമായ ധ്യാനം ആ യജ്ഞത്തിൻെറ അവശ്യക സഹചാരിയല്ലെന്നു പറയുന്നു.

42-ാം സൂത്രം ബ്രഹ്മത്തിൻെറ വിശേഷണങ്ങൾമാത്രം ബ്രഹ്മത്തിൽനിന്നു വേർതിരിക്കപ്പെട്ടു് ധ്യാനിക്കപ്പെടരുതെന്നു കഥിക്കുന്നു.

43_50 സൂത്രങ്ങൾ ബൃഹദാരണ്യകശ്രുതിയിൽ പറയപ്പെട്ട അഗ്നികൾ യജ്ഞകർമ്മങ്ങൾക്കായിട്ടുള്ളതല്ലെന്നും എന്നാൽ ധ്യാനാർത്ഥമുള്ളതാണെന്നും കാണിക്കുന്നു.

51_52 സൂത്രങ്ങൾ, ധ്യാനസമയത്തു് ധ്യാതാവിൻെറ ജീവാത്മാവു് പരമാത്മാവിൽനിന്നും യാതൊരു വ്യത്യാസവുമില്ലാതെ സമ്പൂർണ്ണം മുക്താവസ്ഥയിലിരിക്കുന്നു എന്നു ചിന്തിക്കണമെന്നു പറയുന്നു.

53_56 സൂത്രങ്ങൾ, ധ്യാനങ്ങളുടെ പൊതുഉദ്ദേശം ബ്രഹ്മത്വം പ്രാപിക്കയാണെന്നു കാണുന്നതുകൊണ്ടു അവ തമ്മിൽ സാരമായ വ്യത്യാസമില്ലെന്നു കാണിക്കുന്നു; ചില സംഗതികളിൽ വ്യത്യാസം ശബ്ദമാത്രവും മററു ചിലവയിൽ നാമമാത്രവും അല്ലെങ്കിൽ ഔപചാരികവുമാണു; എന്തെന്നാൽ അവയിൽ ഓരോന്നും ഈശ്വരൻെറ വിവിധഗുണങ്ങളെ നിർദ്ദേശിക്കുന്നു. വൈശ്വാനരവിദ്യയിൽ പരമാത്മാവിൻെറ പൂർണ്ണരൂപത്തിലുള്ള ധ്യാനത്തിനു ആദരാധിക്യം നല്കപ്പെട്ടിരിക്കുന്നു. (വൈശ്വാനരവിദ്യയിൽ ജഗദാത്മാവായ വൈശ്വാനരൻെറ വിശ്വരൂപത്തെ ധ്യാനിക്കുമ്പോൾ പുരുഷൻെറ വിവിധാവയവങ്ങളായി ആലങ്കാരികമായി പ്രതിനിധീകരിക്കുന്ന ദിവം, സൂര്യൻ, ആകാശം, പൃഥിവീ മുതലായവ ഒരുമിച്ചുചേർത്തു ഗ്രഹിക്കപ്പെടണം).

57_58 സൂത്രങ്ങൾ, ഒരുവൻ വിദ്യകളിൽ ഏതെങ്കിലും ഒന്നിനെ അനുഷ്ഠാനാർത്ഥം യഥേഷ്ടം തിരിഞ്ഞെടുക്കയും പരമാത്മാനുഭൂതി പൂർത്തിയാകുന്നതുവരെ തുടരുകയും ചെയ്യണമെന്നുപദേശിക്കുന്നു. എന്നാൽ ലൗകികവാഞ്ഛകൾ മുതലായ അപരകാര്യങ്ങളെ ഉദ്ദേശിക്കുന്ന സംഗതികളിൽ, ഒരാൾ അവൻെറ ആഗ്രഹങ്ങളനുസരിച്ചു് ആ വിധം ഒന്നോ അധികമോ പ്രാർത്ഥനാരൂപത്തെ കൈക്കൊള്ളാം.

59_64 സൂത്രങ്ങൾ, കർമ്മാംഗവിദ്യകൾ യജ്ഞകർമ്മങ്ങൾ സംബന്ധിച്ച ധ്യാനങ്ങളാണെന്നും അവ ചില സ്ഥലങ്ങളിൽ യജ്ഞങ്ങളോടുകൂടെതന്നെ ചെയ്യപ്പെടുന്നതിനുപദേശിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവ യജ്ഞങ്ങളുടെ സാരഭൂതമായ ഭാഗങ്ങളല്ലെന്നും, എന്നാൽ കർമ്മങ്ങളോടുകൂടെ ചെയ്യപ്പെട്ട

ന്നെങ്കിൽ ഈ കർമ്മാംഗവിദ്യകൾ അവയുടെ മാഹാത്മ്യത്തെ വൎദ്ധിപ്പിക്കുന്നു എന്നും പറയുന്നു.

സൂത്രം 1. സർവ്വവേദാന്തപ്രത്യയം ചോദനാ-
ദ്യവിശേഷാത്.

(ശ്രുതിയിൽ ബ്രഹ്മത്തിൻെറ അനേകവിവരണങ്ങളുണ്ടു്; ഉദാഹരണമായി ഒരു ശ്രുതിയിൽ ബ്രഹ്മം വൈശ്വാനരൻ എന്നു വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു, മറെറാന്നിൽ ബ്രഹ്മം പ്രാണനെന്നും മററും കാണിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ഈ വ്യാഖ്യാനങ്ങൾ വിഭിന്നങ്ങളോ അല്ലെങ്കിൽ അവയെല്ലാം ഒരേ വസ്തുവിനെത്തന്നെ ഉദ്ദേശിക്കുന്നുവോ എന്നൊരു ശങ്ക ഉദിച്ചേക്കാം. ഈ സൂത്രം ആശങ്കയെ ദൂരീകരിക്കുന്നു.)

സർവ്വവേദാന്തപ്രത്യയം=എല്ലാ വേദാന്തവിദ്യകളിലും ബ്രഹ്മപ്രതിപാദനം, ചോദനാദി=വിധിമുതലായതു, അവിശേഷാത് = വ്യത്യാസമില്ലാത്തതുകൊണ്ടു്.

വിവരണം:—എല്ലാ ശ്രുതികളിലേയും പ്രതിപാദനങ്ങൾ സാരാംശത്തിൽ ഒന്നുതന്നെ; ധ്യാതാവിൻെറ അധികാരമനുസരിച്ചു് പല പല രൂപത്തിലെങ്കിലും, അവയെല്ലാം ബ്രഹ്മോപാസനയെന്ന ഏകലക്ഷ്യത്തെ നിർദ്ദേശിക്കുന്നു; എന്തെന്നാൽ ധ്യാനത്തെ പററിയുള്ള വിധികളിൽ വ്യത്യാസമില്ല; അതായതു എല്ലാവിധികളും ബ്രഹ്മം ധ്യാനിക്കപ്പെടേണ്ടതാണെന്നു പറയാനുദ്ദേശിക്കുന്നു. അതുകൊണ്ടു് പ്രതിപാദനങ്ങളുടേയും ധ്യാനങ്ങളുടേയും ഉദ്ദേശം ഒന്നുതന്നെയാകുന്നു.

സൂത്രം 2. ഭേദാന്നേതിചേന്നൈകസ്യാമപി.

(മുൻ സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു സമാധാനിക്കുന്നു.)

ഭേദാത് = ശ്രുതിനിർദ്ദിഷ്ടമായ വിവിധധ്യാനരീതികളിൽ വിവിധ വസ്തുക്കൾ ഉപാസിക്കപ്പെടാനുള്ളതുകൊണ്ടു്, ന = അല്ല അതായതു് ധ്യേയവസ്തു ഒന്നല്ല, ഇതിചേത് =എന്നാണെങ്കിൽ; ന =അല്ല, ആ ആക്ഷേപം ശരിയല്ല, ഏകസ്യാം അപി = ഒരുപാസനരീതിയിലും കൂടെ.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിന്ന് സമാധാനവുമെന്ന രണ്ടു ഭാഗങ്ങളുണ്ട്. ആക്ഷേപം, ഭേദാത് ന ഇതി ചേത്, എന്നും സമാധാനം, ന, തസ്യാമപി, എന്നുമാണ്.)

വിവരണം:— പ്രതിപാദനങ്ങളുടേയും ധ്യാനക്രമങ്ങളുടേയും ബാഹുല്യംകൊണ്ടും ഒരേശ്രുതിയിൽതന്നെ ഒരേ പ്രതിപാദനവും ധ്യാനരീതിയും ആവൎത്തിച്ചിരിക്കകൊണ്ടും ആ പ്രതിപാദനങ്ങളുടേയും ധ്യാനങ്ങളുടേയും ഉദ്ദേശം ഒന്നല്ലെന്നും പ്രതിപാദനങ്ങളും ധ്യാനക്രമങ്ങളുമെത്രയുണ്ടോ അത്രത്തോളമിരിക്കുമെന്നും ആക്ഷേപിക്കപ്പെട്ടുന്നെങ്കിൽ, അതിന്ന് സമാധാനം, ആക്ഷേപം അടിസ്ഥാനരഹിതമാണെന്നാണ്, എന്തെന്നാൽ ചിലപ്പോൾ വിവിധ ധ്യാതാക്കളുടെ ഗ്രഹണസാമൎത്ഥ്യാന്തരൂപമായിട്ടും ചിലപ്പോൾ ഒരു സംഭാഷണത്തെ സംക്ഷേപേണ വൎണ്ണിക്കുന്നതിനായിട്ടും ഒരേശ്രുതിയിൽ ഒരേ ധ്യാനത്തിന്റെ വിഭിന്നവാക്യങ്ങളും തന്നിമിത്തമുള്ള ആവൎത്തനങ്ങളും തെററല്ല; അങ്ങിനെയുള്ള സംഗതികളിൽ ചടങ്ങുകൾ വിസ്തരിച്ചിട്ടില്ല, ചിലവ അധ്യാഹരിക്കാനായി വിട്ടിട്ടുമുണ്ട്; എന്നാലും അവ ഒരേവിദ്യ (ഉപാസനക്രമം) ആണെന്ന് അംഗീകരിക്കപ്പെടുകയും സമ്മതിക്കപ്പെടുകയും ചെയ്യപ്പെട്ടിട്ടുണ്ട്.

**സൂത്രം 3. സ്വാധ്യായസ്യ തഥാത്വേന ഹി സമാചാരേഽധികാരാച്ച സവവച്ച തന്നിയമഃ.**

(മുണ്ഡകശ്രുതിയിലെ ഒരു കഥനത്തെ ആസ്പദമാക്കി ശങ്കിക്കപ്പെട്ട ഒരാക്ഷേപം വിവരിക്കപ്പെടുകയും നിഷേധിക്കപ്പെടുകയും ചെയ്യുന്നു.)

സ്വാധ്യായസ്യ = ശ്രുതിയുടെ അധ്യയനത്തിന്നുവേണ്ടി, തഥാത്വേന = അതേകാരണത്താൽ-ആവിധി നിൎബന്ധംഹേതുവായിട്ട്, ന = അല്ല അതായത്ത് ഒരു വിഭിന്നധ്യാനവിഷയമല്ല, ഹി = എന്തുകൊണ്ടെന്നാൽ, സമാചാരേ=വൈദികകൎമ്മക്രിയാവിധികളടങ്ങിയ സമാചാരമെന്ന പേരോട്ടുകൂടിയ പുസ്തകത്തിൽ, അധികാരാത് ച = ആഥൎവ്വണികവിദ്യാൎത്ഥികൾക്കുവേണ്ട പ്രത്യേകയോഗ്യതഹേതുവായിട്ടുംകൂടെ, സവവത് = സപ്താഹുതി വിധിപോലെ, അതായത്ത് സൗ

ൎയ്യം മുതലായതു്, ച = കൂടെ, തന്നിയമഃ = ആ നിയമം സാധുവാകുന്നു.

വിവരണം:—മുണ്ഡകശ്രുത്യദ്ധ്യയനത്തിനു് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള വ്യവസ്ഥയുടെ വിശിഷ്ടതയിൽനിന്നും ഉപാസനാവിഷയത്തിൽ വ്യത്യാസമില്ലെന്നു് നാം അനുമാനിക്കുന്നു; എന്തുകൊണ്ടെന്നാൽ സൗര്യ്യം മുതലായ സപ്താഹുതികൾ വിധിപോലെ ബ്രഹ്മജ്ഞാനസമ്പാദനത്തിനുള്ള വിശേഷാധികാരത്തിനു് ആഥർവ്വണികവിദ്യാർത്ഥികളാൽ നിർവ്വഹിക്കപ്പെടേണ്ടതായിട്ടു് അതേവ്യവസ്ഥതന്നെ സമാചാരമെന്ന പുസ്തകത്തിൽ വിധിക്കപ്പെട്ടിട്ടുണ്ടു്.

മുണ്ഡകശ്രുതിയിലെ വിധി (അദ്ധ്യായം 3-2-10) അതായതു് അതിൽ പ്രതിപാദിച്ചിരിക്കുന്ന ബ്രഹ്മവിദ്യാദ്ധ്യയനത്തിന്റെ പ്രാരംഭവ്യവസ്ഥയായി ഒരു അഗ്നിപാത്രം ശിരസ്സിൽ വഹിക്കണമെന്ന കർമ്മാനുഷ്ഠാനം, അതിലുപദേശിക്കപ്പെട്ടിരിക്കുന്ന ഉപാസനാവിഷയം (ബ്രഹ്മം) സംബന്ധിച്ച ഒരു വ്യത്യാസവും നിർവ്വചിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ ഈ അനുഷ്ഠാനം വേദകർമ്മാചരണത്തിനുള്ള നിയമങ്ങളടങ്ങിയ സമാചാരഗ്രന്ഥത്തിലും ഉപദേശിക്കപ്പെട്ടിട്ടുണ്ടു്; അവിടെ അതു് ആഥർവ്വണികവിദ്യാർത്ഥികളാൽമാത്രം അനുഷ്ഠിക്കപ്പെടേണ്ടതായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു; മററുവിദ്യാർത്ഥികൾക്കാവശ്യമില്ല; അതുകൊണ്ടു് ആഥർവ്വണികളെ ഒഴിച്ചു് മുണ്ഡകശാഖയുൾപ്പെടെയുള്ള മററു വിദ്യാർത്ഥികൾ, ആ വിധിയാൽ, മുണ്ഡകശ്രുത്യുപദിഷ്ടമായ ബ്രഹ്മവിദ്യാഭ്യാസത്തിനൊ അദ്ധ്യയനത്തിനൊ പ്രാരംഭവ്യവസ്ഥയായി അവരുടെ ശിരസ്സിൽ അഗ്നിപാത്രം വഹിക്കേണ്ട ആവശ്യമില്ല. ഇതു മററു ശാഖകൾക്കില്ലാതെ ആഥർവ്വണികശാഖക്കുമാത്രം നിർദ്ദിഷ്ടമായ 'സവ' അല്ലെങ്കിൽ ഒരു അഗ്നിക്കുള്ള സപ്താഹുതികളെപ്പററിയുള്ള വിധിപോലെതന്നെയാണു്. സംബന്ധിച്ച മുണ്ഡകശ്രുതിക്കു് ഇതു് നോക്കുക:—"തേഷാമേവൈതാം ബ്രഹ്മവിദ്യാം വദേത ശിരോവ്രതം വിധിവത് യൈസ്തു ചീർണ്ണം" = ഈ ബ്രഹ്മോപാസനവിദ്യ ശിരസ്സിൽ അഗ്നിധാരണമെന്നവ്രതം വിധിപോലെ ആചരിക്കപ്പെട്ടിരിക്കുന്ന

വക്ഷ്മാത്രം = ഉപദേശിക്കപ്പെടണം. (മുണ്ഡകശ്രുതി 3-2-10.) ഇതും നോക്കുക:—"നൈതദചീർണ്ണവ്രതോഽധീതെ"= ഈ കർമ്മം ആചരിക്കാത്തവൻ ഇതു അദ്ധ്യയനം ചെയ്യുന്നതിനു് നിരോധിക്കപ്പെട്ടിരിക്കുന്നു. (മുണ്ഡകശ്രുതി 3-2-11.) ഈ ഒടുവിലത്തെ വാക്യമനുസരിച്ചു് മുൻപറഞ്ഞ വ്യവസ്ഥ അദ്ധ്യയനത്തിനാണെങ്കിലും ഉപാസനയ്ക്കല്ലെന്നും സ്പഷ്ടമായി കാണിക്കുന്നു.

### സൂത്രം 4. ദർശയതി ച.

(1-ാം സൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു.)

ദർശയതി ച = ശ്രുതിയുംകൂടെ പ്രദർശിപ്പിക്കുന്നു.)

വിവരണം:—ബ്രഹ്മജ്ഞാനത്തിലേക്കു് നയിക്കുന്ന വിവിധധ്യാനരൂപങ്ങളുടെ ഐകമത്യത്തെ ശ്രുതിയുംകൂടെ പ്രദർശിപ്പിക്കുന്നു. സന്ദർഭത്തിനു് 1-ാമദ്ധ്യായം 1-ാം പാദം 4-ാം സൂത്രത്തിലെ ഉദാഹരണവും പരിഭാഷയും നോക്കുക.

### സൂത്രം 5. ഉപസംഹാരോഽർത്ഥാഭേദാദ്വിധി-ശേഷവത് സമാനേ ച.

(മുൻ നാലു സൂത്രങ്ങളിൽനിന്നും ഒരനുമാനം കല്പിക്കപ്പെടുന്നു.)

ഉപസംഹാരഃ = സംയോഗം, അർത്ഥാഭേദാത് = ഉദ്ദേശത്തിൽ വ്യത്യാസമില്ലാത്തതുകൊണ്ടു്, വിധി ശേഷവത് = പ്രധാനവിധിക്കു് സഹായമായ കർമ്മങ്ങൾപോലെ, സമാനേ ച = സമമായ സംഗതിയിലും: അതായതു് ധ്യാനരൂപങ്ങളിലും.

വിവരണം:—എല്ലാ ശ്രുതികളിലും നിർദിഷ്ടമായ ധ്യാനം ഫലത്തിൽ ഒന്നായിരിക്കെ, ഉദ്ദേശത്തിൽ അവയിൽ ഭിന്നതയില്ലാത്തതുകൊണ്ടു് ഓരോ ധ്യാനത്തിലും വിവിധ ധ്യാനരൂപങ്ങളിലുള്ള ബ്രഹ്മത്തിൻെറ ഗുണങ്ങളെല്ലാംകൂടെ സംയോജിപ്പിക്കണം. ഈ സംഗതി അഗ്നിഹോത്രം മുതലായ പ്രത്യേക യജ്ഞത്തെ സംബന്ധിച്ചുള്ള പ്രധാന വിധിയുടെ സാഹായ്യകർമ്മങ്ങളോടു് സദൃശമാകുന്നു. [വിഭിന്നമൂലഗ്രന്ഥങ്ങളിൽ പറയപ്പെട്ട അഗ്നിഹോത്രം ഒരേഒരു കർമ്മംതന്നെ,

അതുകൊണ്ടു് പലമൂലഗ്രന്ഥങ്ങളിലും നിർദ്ദിഷ്ടമായ സാധാ യുകർമ്മങ്ങളെല്ലാംകൂടെ ഒന്നിച്ചു് സംയോജിക്കപ്പെടുകയും അഗ്നിഹോത്രക്രിയയിൽ എല്ലായിടത്തും അനുഷ്ഠിക്കപ്പെടുക യും ചെയ്യേണ്ടതാണു്.

## സൂത്രം 6. അന്യഥാത്വം ശബ്ദാദിതി ചേന്നാ വിശേഷാത്.

(ഇപ്പോൾ ധ്യാനക്രമത്തെപ്പററിയുള്ള ഒരു നിരൂപണം ആരംഭിക്കുന്നു. ഓരോ സംഗതിയിലും ധ്യേയവസ്തു ഒന്നു (ബ്രഹ്മം) തന്നെയെങ്കിലും, ഒരേനാമധേയമുള്ളതിൽക്കൂടെയും ധ്യാനക്രമങ്ങൾ വ്യത്യസ്ഥമായിരിക്കാം. പല ശ്രുതികളിൽ രണ്ടു വിഭിന്നരീതികൾക്കു് ഒരേനാമമുണ്ടായേക്കാം. പ്രസ്തുത സൂത്രത്തിൽ ബൃഹദാരണ്യകശ്രുതിയിലും ഛാന്ദോഗ്യശ്രുതി യിലുമുള്ള ഉദ്ഗീഥവിദ്യ പര്യാലോചനയ്ക്കു എടുക്കപ്പെടുക യും രണ്ടു ശ്രുതികളിലും ഉദ്ഗീഥവിദ്യയെന്നഭിധാനം ചെയ്യ പ്പെടുന്നെങ്കിലും അവരണ്ടും വ്യത്യസ്ഥരീതികളാണെന്നു് 7-ാം സൂത്രത്തിൽ തെളിയിക്കപ്പെടുന്നു. ഈ സൂത്രത്തിൽ അവ ഒന്നുതന്നെയെന്നാക്ഷേപരൂപേണ ഉപന്യസിക്കപ്പെട്ടിരിക്കു ന്നു; ഈ ആക്ഷേപം സൂത്രകാരൻ പിന്നീടു് നിഷേധി ക്കുന്നു.)

**അന്യഥാത്വം = രണ്ടുംതമ്മിൽ വ്യത്യാസമുണ്ടു്, ശബ്ദാ ത് = ശ്രുതി വചനത്തിൽനിന്നും വെളിവാകുന്നതുകൊണ്ടു്, ഇതി ചേത് എന്നാണെങ്കിൽ;** ന = അല്ല, അതായതു് അ **തങ്ങിനെയല്ല,** അവിശേഷാത് = എന്തെന്നാൽ രണ്ടുശ്രുതി കളിലെ വാക്യോപക്രമങ്ങൾ സമാനപദഗ്രഥിതമാണു്.

(ഈ സൂത്രത്തിൽ ആക്ഷേപകൻെറ അഭിപ്രായത്തിനു ഊഹിക്കപ്പെട്ട ഒരാക്ഷേപവും തൻെറ ഭാഗത്തെ ബലപ്പെടു ത്താൻവേണ്ടി അക്ഷേപകനാൽ അതിൻെറ നിഷേധവും എന്ന രണ്ടു ഭാഗങ്ങളുണ്ടു്. ഊഹിക്കപ്പെട്ട ആക്ഷേപം, അ ന്യഥാത്വം ശബ്ദാത് ഇതിചേത് എന്നും സമാധാനം, ന, അവിശേഷാത് എന്നുമാണു്.)

വിവരണം:—രണ്ടു ശ്രുതികളിലെയും വചനങ്ങളിൽ നിന്നു് വെളിവാകുന്ന പ്രകാരം, ഒന്നിലെ (ബൃഹദാരണ്യക

ശ്രുതിയിലെ) (ഉദ്ഗീഥവിദ്യയെന്നറിയപ്പെടുന്ന) ധ്യാനരീതി മറേറതിലേതിൽ(ഛാന്ദോഗ്യത്തിലെതിൽ) നിന്നും വ്യത്യാസമാണെന്നു വാദിക്കപ്പെട്ടേക്കാം; അതിന് സമാധാനം ഇതാണ്—അല്ല, അതങ്ങിനെയല്ല, ധ്യാനരീതി രണ്ടു ശ്രുതികളിലും ഒന്നുതന്നെ; എന്തെന്നാൽ ഓരോ ശ്രുതികളിലും ആ ധ്യാനരീതി വിവരണോപക്രമത്തിൽ വ്യത്യാസമില്ല.

ഉദ്ഗീഥധ്യാനരൂപവിവരണത്തിൽ ബൃഹദാരണ്യകശ്രുതിയിൽ ദേവന്മാർക്കുവേണ്ടി പ്രാർത്ഥിക്കുവാൻ അവർ പ്രാണനോടപേക്ഷിച്ചതായി കാണപ്പെടുന്നു; എന്നാൽ ഛാന്ദോഗ്യശ്രുതിയിൽ ദേവന്മാർ പ്രാണനെതന്നെ ധ്യാനിച്ചതായി കാണപ്പെടുന്നു; അതുകൊണ്ട് രണ്ടു ശ്രുതികളിലും ധ്യാനവിധാനം വ്യത്യസ്ഥമാണെന്നാക്ഷേപിക്കപ്പെടാം. വചനവ്യത്യാസം കാര്യത്തിലൊന്നുമില്ലെന്ന് സമാധാനരൂപേണ ആക്ഷേപകൻെറ നിലയിൽനിന്ന് പറയപ്പെടാം; എന്തെന്നാൽ രണ്ടു ശ്രുതിയിലും ഉദ്ഗീഥവിദ്യയുടെ ഉപക്രമം ശബ്ദതഃ ഒന്നുതന്നെ; ദേവന്മാർ ആദ്യം ഉദ്ഗീഥയുടെ (പ്രാർത്ഥനാസ്തവങ്ങളുടെ) സഹായത്തോടുകൂടെ അസുരന്മാരെ ജയിക്കാൻ ആലോചിച്ച് ഉദ്ഗീഥധ്യാനത്തെ ആശ്രയിച്ച്

ഈ ഉദ്ഗീഥധ്യാനം ബൃഹദാരണ്യകശ്രുതിയിലും (അദ്ധ്യായം 1-3) ഛാന്ദോഗ്യശ്രുതിയിലും (അദ്ധ്യായം 1. 2) വിവരിക്കപ്പെട്ടിരിക്കുന്നത് താഴെപറയും പ്രകാരമാണ്:—

മഹത്തും ഉൽകൃഷ്ടവുമായ ഇന്ദ്രിയവൃത്തികൾ നീചവും നികൃഷ്ടവുമായ വൃത്തികളോട് കലഹിച്ച് മുമ്പിലത്തേവർ ദേവന്മാരെന്നും ഒടുവിലത്തേവർ അസുരന്മാരെന്നും പേർ പറയപ്പെടുന്നു. ദേവന്മാർ ഉദ്ഗീഥമന്ത്രസാമവേദോക്തമായ ഒരു ഉച്ചധ്വനിയിലുള്ള പ്രാർത്ഥനാഗാനംകൊണ്ട് അസുരന്മാരെ ജയിക്കാൻ നിശ്ചയിച്ചു. അതുകൊണ്ട് അവരെ ഉദ്ഗീഥയാൽ സഹായിക്കുന്നതിന് അവർ പല ഇന്ദ്രിയങ്ങളോടുമപേക്ഷിച്ചു; എന്നാൽ ഇന്ദ്രിയങ്ങളുടെ ദുർബലതകളും മർമ്മങ്ങളും ശീഘ്രം കണ്ടുപിടിച്ചിരുന്ന അസുരന്മാരാൽ ഇന്ദ്രിയങ്ങൾ ദുഷിക്കപ്പെട്ടു. ഇതുവരെയുള്ള വിവരണം രണ്ടു

ശ്രുതികളിലും സമാനമാണു്; എന്നാൽ ഇവിടംമുതൽ അതു ഭേദിക്കുന്നു. ദേവന്മാർ ഒടുവിൽ പ്രാണനോടപേക്ഷിക്കയും പ്രാണൻ ഉദ്ഗീഥഗാനം ചെയ്തു് അവൎക്കു് അസുരകളുടെമേൽ വിജയപ്രാപ്തി വരുത്തുകയും ചെയ്തതായി ബൃഹദാരണ്യകം വിവരിക്കുന്നു; എന്നാൽ ദേവന്മാർ പ്രാണനെത്തന്നെ ഉദഗീഥമായി ധ്യാനിച്ചെന്നും തൽഫലമായി അവൎക്കു് അസുരന്മാരെ തോല്പിക്കാൻ കഴിഞ്ഞെന്നും ഛാന്ദോഗ്യം പറയുന്നു; എന്നാൽ ഛാന്ദോഗ്യത്തിൽ പ്രാണൻ ഉദ്ഗീഥഗാനം ചെയ്തെന്നോ അവർ പ്രാണനോടു് ചോദിച്ചെന്നോകഥനമില്ല. സംബന്ധിച്ച ഇതു് നോക്കുക:—'ഉദ്ഗീഥേനാത്യയാമ' = ഉദ്ഗീഥഗാനസഹായത്താൽ നാം ജയിക്കും. (ബൃഹദാരണ്യകം 1-3-1). 'ഉദ്ഗീഥമാജഹ്രുരനേനൈനാനഭിഭവിഷ്യാമ' = അവർ—ദേവന്മാർ—ഉദ്ഗീഥം ആചരിച്ചു. "ഇതിനാൽ നാം അവരെ തോല്പിക്കും" എന്നു് അവർ പറഞ്ഞു. (ഛാന്ദോഗ്യം 1-2-1)."അഥ ഹേമമാസന്യം പ്രാണമൂചുസ്ത്വം ന ഉദ്ഗായേതി, തഥേതി തേഭ്യ ഏഷ പ്രാണ ഉദ്ഗായത്." = അപ്പോൾ അവർ—ദേവന്മാർ—പ്രാണനോടു് 'നീ ഞങ്ങൾക്കുവേണ്ടി ഗാനംചെയ്യുമോ' എന്നു ചോദിച്ചു; 'അപ്രകാരംതന്നെ' എന്നു് പ്രാണൻ പറഞ്ഞു് അവൎക്കുവേണ്ടി ഗാനം ചെയ്കയും ചെയ്തു. (ബൃഹദാരണ്യകം 1-3-7). 'അഥ ഹ യ ഏവായം മുഖ്യപ്രാണസ്തമുദ്ഗീഥമുപാസാഞ്ചക്രിരേ' = അപ്പോൾ അവർ—ദേവന്മാർ—പ്രാണനായതിനെ ഉദ്ഗീഥമായി ഉപാസിച്ചു. (ഛാന്ദോഗ്യം 1-2-7).

### സൂത്രം 7. ന വാ പ്രകരണഭേദാത് പരോവരീയസ്ത്വാദിവത്.

(മുൻസൂത്രത്തിലുപന്യസിക്കപ്പെട്ട ആക്ഷേപം നിഷേധിക്കപ്പെടുന്നു.)

ന = അല്ല, അതായതു് ഉദ്ഗീഥധ്യാനം രണ്ടു ശ്രുതികളിലും ഒന്നല്ല, വാ = കുറെക്കൂടി ശരിയായി പറയാവുന്നതു, പ്രകരണഭേദാത് = പ്രകരണവിഷയങ്ങൾ രണ്ടു ശ്രുതികളിലും ഭിന്നങ്ങളാകകൊണ്ടു്, പരോപരീയസ്ത്വാദിവത് = ഏററവും മഹത്തും ഉൽകൃഷ്ടവുമായ സത്വമെന്ന ദൃഷ്ട്യാബ്രഹ്മ

ത്തെ ധ്യാനിക്കുന്നതു് ഛാന്ദോഗ്യത്തിലെ മററു താദൃശധ്യാനരീതികളിൽനിന്നു് വ്യത്യസ്തമായതുപോലെതന്നെ.

വിവരണം:—ഉദ്ഗീഥധ്യാനം ബൃഹദാരണ്യകം ഛാന്ദോഗ്യം എന്ന രണ്ടു ശ്രുതികളിലും ഒന്നല്ലെന്നു പറയുന്നതു കുറെക്കൂടെ ശരിയായിരിക്കും; എന്തുകൊണ്ടെന്നാൽ പ്രകരണവിഷയങ്ങൾ ഭിന്നങ്ങളാണു്; ഏതുപോലെയെന്നാൽ ഛാന്ദോഗ്യശ്രുതിയിൽതന്നെയുള്ള പല ധ്യാനരീതികളുടെ ഏകധ്യേയവസ്തു പരമാത്മാവായിരുന്നിട്ടും ആ പരമാത്മാവിനു് ആരോപിതമായ ഗുണങ്ങളുടെ വ്യത്യാസംകൊണ്ടു് ആ ധ്യാനരീതികൾ പലതായിരിക്കുന്നതുപോലെതന്നെയാണു്; ചില ധ്യാനങ്ങൾ പരമാത്മാവിന്റെ ജഗതതീതമായ അത്യുൽകൃഷ്ടഗുണങ്ങളെ കഥിക്കുന്നു, എന്നാൽ മററു ചിലവ സൃഷ്ടിയിൽ പ്രകാശിതമായ അപ്രകാരമുള്ള അന്തര്യാമിരൂപത്തെ മാത്രം കഥിക്കുന്നു.

ഛാന്ദോഗ്യശ്രുതിയിലെ ഉദ്ഗീഥധ്യാനക്രമവിവരണത്തിൽ ഒരുവൻ 'ഓം' എന്ന അക്ഷരത്തെ ഉദ്ഗീഥമായി ധ്യാനിക്കണമെന്നുള്ള പ്രമേയം നിവേദനം ചെയ്തതിന്റെ ശേഷം, ദേവന്മാർ ഉദ്ഗീഥയെ അനുഷ്ഠിച്ചതായി പറയപ്പെടുന്നു; എന്നാൽ ഉദ്ഗീഥ മുഴുവന്റേയും ഒരു ഭാഗമായ 'ഓം' പ്രാണദൃഷ്ട്യാ ഉപാസിക്കപ്പെടണമെന്നു് ഛാന്ദോഗ്യത്തിൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു; നേരെമറിച്ചു് ബൃഹദാരണ്യകശ്രുതിയിൽ പ്രത്യേകവിഹനമൊന്നും പറയാതെ ഉദ്ഗീഥ മുഴുവനും പ്രാണദൃഷ്ട്യാ ഉപാസിക്കപ്പെടാൻ പ്രസ്താപിക്കുന്നു; ഈ പ്രമേയവ്യത്യാസം ഹേതുവായിട്ടു് തൽഫലമായ പദ്ധതിവ്യത്യാസവുമുണ്ടു്. അതുകൊണ്ടു് ഈ പ്രമേയപദ്ധതിവ്യത്യാസങ്ങൾ ഹേതുവായിട്ടു് ഒരേ ഉദ്ഗീഥോപാസനയുടെ രീതിയിൽ രണ്ടു ശ്രുതികളിലും ഉപദേശിക്കപ്പെട്ടപ്രകാരം വിഭിന്നങ്ങളാണു്. ഏതാദൃശവ്യത്യാസം അതേ ശ്രുതിയിൽ തന്നെ ഉപദേശിക്കപ്പെട്ട മററു പല ധ്യാനരീതികളിലും കൂടെ കാണപ്പെടുന്നുണ്ടു്. ഉദാഹരണമായി ആ ഛാന്ദോഗ്യശ്രുതിയിൽതന്നെ അവിടെ ധ്യേയവസ്തു പരമാത്മാവുതന്നെയാണെങ്കിലും, പല വിദ്യകളിലും പലപ്രകാരം വിവരിക്ക

പ്പെടുന്ന ബ്രഹ്മത്തിന്റെ ഗുണഗണവർണ്ണനയിൽ വ്യത്യാസമുണ്ട്. ചുരുക്കത്തിൽ, എല്ലാ ഉപനിഷത്തുകളിലും ഉപദേശിക്കപ്പെട്ട ധ്യേയവസ്തു എല്ലായ്പ്പോഴും ബ്രഹ്മം തന്നെയെങ്കിലും, ധ്യാതാക്കളുടെ യോഗ്യതാഭിരുചികളനുയോജിച്ചു നിർദിഷ്ടഗുണഗണങ്ങൾ ഭിന്നങ്ങളായിട്ട്, ധ്യാനരീതികൾ അനേകങ്ങളാണ്.

*, 'ഓം' എന്ന അക്ഷരത്തെ ഉദ്ഗീഥയായി ധ്യാനിക്കണമെന്നതിനെ സംബന്ധിച്ച സന്ദർഭത്തിനു ഈ ശ്രുതി നോക്കുക:—"ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത" = ഒരുവൻ 'ഓം' എന്ന അക്ഷരത്തെ ഉദ്ഗീഥയായി ഉപാസിക്കണം. (ഛാന്ദോഗ്യം 1-1-1).

## സൂത്രം 8. സംജ്ഞാതശ്ചേത് തദുക്തമസ്തി തു തദപി.

(മുൻസൂത്രത്തിനെതിരായ വാദം നിഷേധിക്കപ്പെടുന്നു.)

സംജ്ഞാതഃ = നാമസാമ്യം ഹേതുവായിട്ട്, ചേത് = എങ്കിൽ, തത് = ആ ആക്ഷേപം, ഉക്തം = മറുപടി പറയപ്പെട്ടിട്ടുണ്ട്, അസ്തി = ആകുന്നു, തു = കൂടാതെ, തത് = അതു്, അപി = കൂടെയും.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും സമാധാനവുമുണ്ട്. ആക്ഷേപം സാജ്ഞാതശ്ചേത് എന്നും മറുപടി തത് ഉക്തം അസ്തി തു തത് അപി എന്നുമാണ്.)

**വിവരണം:**—ഉദ്ഗീഥമെന്ന നാമസാമ്യംകൊണ്ടു് 6-ാം സൂത്രത്തിൽ സൂചിതമായ രണ്ടു ശ്രുതികളിലും നിർദ്ദിഷ്ടമായ രീതികൾ സമാനമാണെന്നു് പറയപ്പെടുന്നെങ്കിൽ, അപ്പോൾ സമാധാനം ആ വാദം പ്രമേയത്തിലുള്ള വ്യത്യാസം ഹേതുവായിട്ടു് അവ അപ്രകാരമല്ലെന്നു് മുൻ സൂത്രത്തിൽ മുമ്പേതന്നെ നിരസിക്കപ്പെട്ടിട്ടുണ്ടു്. കൂടാതെ സംജ്ഞാസാമ്യം തീരെ വിഭിന്ന ഹവനക്രിയകളിലുംകൂടെ കാണപ്പെടുന്നുണ്ടു്, ഉദാഹരണമായി 'അഗ്നിഹോത്രം' എന്നപദം (1) ആഹ്നികഅഗ്നിഹോത്രം (2) പാക്ഷികഅഗ്നിഹോത്രം (3) അയനാന്ത അഗ്നിഹോത്രം എന്നവയ്ക്കു് അനിശ്ചിതമായി ഉപയോഗിക്കപ്പെട്ടിരിക്കുന്നു.

സൂത്രം 9. വ്യാപ്തേശ്ച സമഞ്ജസം.

(7-ാം സൂത്രം ഇവിടെ വിശദീകരിക്കപ്പെടുന്നു).

വ്യാപ്തേഃ ച =ഛാന്ദോഗ്യശ്രുതിയിൽ വിവരിക്കപ്പെട്ട പ്രകാരമുള്ള ഉദ്ഗീഥ ധ്യാനപദ്ധതി മുഴുവനിലും അതു വ്യാപിക്കുന്നതുകൊണ്ടുംകൂടെ, സമഞ്ജസം = അനുരൂപം.

വിവരണം:—ഛാന്ദോഗ്യത്തിൽ വിദ്യ ആരംഭിക്കുന്നതായ 'ഓം'കാരധ്യാനവിധി, അതിൽ ഉപദേശിക്കപ്പെട്ട ആദ്ധ്യാത്മികം (ധ്യാതാവിന്റെ സ്വന്ത ആത്മാവിനെ സംബന്ധിച്ചതു്)ആധിദൈവികം(അധിദേവന്മാരെ സംബന്ധിച്ചതു്) ആധിഭൗതികം (ബാഹ്യലോകത്തെ സംബന്ധിച്ചതു്) മുതലായ എല്ലാ ഉദ്ഗീഥധ്യാനരീതികളിൽ മുഴുവനും കല്പിച്ചിട്ടുണ്ടു്; അതുകൊണ്ടു് ഉദ്ഗീഥയുടെ അംശം അതായതു് ഈ 'ഓം'കാരം ഛന്ദോഗ്യത്തിലെ എല്ലാ ഉദ്ഗീഥധ്യാനങ്ങളിലും പ്രാണന്റെ പ്രതീകമായി ചിന്തിക്കപ്പെടണമെന്നഭിപ്രായപ്പെടുന്നതു് അനുരൂപമാത്രമാണു്. പ്രത്യുത, ഉദ്ഗീഥ ആദ്യന്തം സമഗ്രം പ്രാണന്റെ പ്രതീകമായി വിചാരിക്കപ്പെടണമെന്നു് ബൃഹദാരണ്യകശ്രുതി ഉപദേശിക്കുന്നു. ഈ മുഖ്യസംഗതിയിലാണു് രണ്ടു് ശ്രുതികളിലെ ഉദ്ഗീഥകളിലും തമ്മിലുള്ള മൗലിക വ്യത്യാസം. അതുകൊണ്ടു് പേരു് ഒന്നുതന്നെ ആയിരുന്നാലും രണ്ടു ശ്രുതികളിലേയും ഉദ്ഗീഥധ്യാനരീതികൾ ഭിന്നങ്ങളാണു്.

സൂത്രം 10. സർവ്വാഭേദാദന്യത്രേമേ.

(5-ാം സൂത്രത്തിലേ സാമാന്യതത്വത്തെ അടിസ്ഥാനപ്പെടുത്തി ഒരു സുവ്യക്തദൃഷ്ടാന്തം ഉദ്ധരിക്കപ്പെടുന്നു.)

സർവ്വാഭേദാത് = രണ്ടു ശ്രുതികൾതമ്മിൽ വ്യത്യാസമില്ലാത്തതുകൊണ്ടു് അതായതു് പ്രാണൻ ഉത്തമവും ഏററവും പ്രാചീനവുമണെന്നുള്ളതിനെ സംബന്ധിച്ചിടത്തോളം രണ്ടു ശ്രുതികളിൽ ഒരിടത്തും വ്യത്യാസമില്ലാത്തതുകൊണ്ടു്, അന്യത്ര = മറെറാരിടത്തു് അതായതു് കൗഷീതകീ ഉപനിഷത്തിൽ, ഇമേ = ഇന്ദ്രിയങ്ങളുടെ ഈ ഗുണങ്ങൾ.

വിവരണം:—ബൃഹദാരണ്യകത്തിലും ഛാന്ദോഗ്യത്തിലും ഇന്ദ്രിയങ്ങൾ തങ്ങളിലുള്ള സംവാദത്തിൽ പ്രാണൻ

അവയിൽവച്ചു് ഏററവും പ്രാധാന്യവും ഉൽകൃഷ്ടവുമായ സ്ഥാനത്തിൽ അധിവസിക്കുന്നതുകൊണ്ടു്, അതു ധ്യേയവസ്തുവായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു; വാക്കു മുതലായ ഇന്ദ്രിയങ്ങൾക്കുള്ള അവബോധശക്തികൾ (വാക്കുച്ചരിക്ക മുതലായവ) പ്രാണനിൽ നിന്നും ലഭിക്കപ്പെടുന്നതാണെന്നു പറയപ്പെട്ടിരിക്കുന്നു; എന്നാൽ കൗഷീതകി ഉപനിഷത്തിലെ ഇന്ദ്രിയവിവരണത്തിൽ അവയുടെ അതാതു ശക്തികൾ പ്രാണനിൽനിന്നും ലഭിച്ചതായി പ്രദർശിപ്പിക്കപ്പെടുന്നില്ല. ഈ ലോപം ആ രണ്ടു വിവരണങ്ങളും തമ്മിൽ വ്യത്യാസമഹിക്കുന്നതായി വിചാരിക്കപ്പെടേണ്ട; കൗഷീതകിയിലെ ന്യൂനത ഛാന്ദോഗ്യത്തിലേയും ബൃഹദാരണ്യകത്തിലേയും പൂർണ്ണകഥനംകൊണ്ടു് പരിഹരിക്കപ്പെടണം. പ്രത്യേകഇന്ദ്രിയങ്ങൾക്കു് ആരോപിക്കപ്പെട്ട അതാതു ശക്തികളെല്ലാം പ്രാണനുള്ളതായി ഗണിക്കപ്പെടണം, എന്തെന്നാൽ അവയിൽവച്ചു് അത്യന്തം പ്രധാനവും ഉൽകൃഷ്ടവുമായ പ്രാണന്റെ അഭാവത്തിൽ, വാക്കും മററിന്ദ്രിയങ്ങളും പ്രാണാധീനവും ആശ്രിതവുമായിരിക്കെ, അവയ്ക്കു അവയുടെ വിയുക്തഅസ്ഥിത്വം ധരിച്ചുകൊണ്ടിരിക്കാൻ ശക്യമല്ല. പ്രാണന്റെ ഉൽകൃഷ്ടതയെ സംബന്ധിച്ചു് ഇതു നോക്കുക:—'പ്രാണോ വാവ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച' (ഛാന്ദോഗ്യം 5-1-1). 'പ്രാണോ വൈ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച' (ബൃഹദാരണ്യകം6-1-1). = മുഖ്യജീവശക്തിയായ പ്രാണൻ അത്യന്തം പ്രധാനവും ശ്രേഷ്ഠവുമാകുന്നു. ഇന്ദ്രിയശക്തികളുടെ അവസാനഉത്പത്തിസ്ഥാനം പ്രാണനെന്നുള്ളതിനു് സംബന്ധിച്ച ഇതു നോക്കുക:—'സാ ഹ വാഗുവാച യദ്വാ അഹം വസിഷ്ഠാസ്മി ത്വം തദ് വസിഷ്ഠോ ƒ സീതി യദ്വാ അഹം പ്രതിഷ്ഠാസ്മി ത്വം തത് പ്രതിഷ്ഠോ ƒ സീതി ചക്ഷുഃ.' (ബൃഹദാരണ്യകം 6-1-14). 'അഥ ഹൈനം വാഗുവാച യദഹം വസിഷ്ഠാസ്മി ത്വം തദ് വസിഷ്ഠോ ƒ സീത്യഥ ഹൈനം ചക്ഷുരുവാച യദഹം പ്രതിഷ്ഠാസ്മി ത്വം തത് പ്രതിഷ്ഠോ ƒ സീതി') ഛാന്ദോഗ്യം 5-1-13). = അപ്പോൾ വാക്കു പ്രാണനോടുപറഞ്ഞു; 'മററുള്ളവരെ വശീകരിക്കാൻ എനിക്കുണ്ടെന്നു തോന്നുന്ന വാഗു

ച്ചാരണശക്തി വാസ്തവത്തിൽ നിനക്കുള്ളതാണ്''; അപ്പോൾ ചക്ഷുസ്സുപറഞ്ഞു, 'വസ്തുക്കൾക്ക പൊതുവിലുള്ള സ്ഥിതിയും സ്ഥിരതയും നല്കുന്നതിന് എനിക്കുണ്ടെന്നു തോന്നുന്ന ദർശനശക്തി വാസ്തവത്തിൽ നിൻേറതാണ്.' കൗഷീതകിയിലെ സംബന്ധിച്ചഭാഗത്തിനു അതിലെ 2-ാമദ്ധ്യായം 9 (എ) നോക്കുക.

സൂത്രം 11. ആനന്ദാദയഃ പ്രധാനസ്യ.

(5-ാം സൂത്രത്തിൽ കാണിക്കപ്പെട്ട പ്രകാരം എല്ലാ ഈശ്വരധ്യാനങ്ങൾക്കും സ്വീകാര്യമായ ബ്രഹ്മത്തിൻെറ വിശേഷണങ്ങൾ അഥവാ ധർമ്മങ്ങൾ സ്പഷ്ടമായി കഥിക്കപ്പെടുന്നു.)

ആനന്ദാദയഃ = ആനന്ദവും മററ് അതുപോലെയുള്ള ധർമ്മങ്ങളും, പ്രധാനസ്യ = പരമപുരുഷൻെറ അഥവാ പരമീശ്വരൻെറ.

വിവരണം:—ആനന്ദവും പരമീശ്വരൻെറ മററു് അതുപോലെയുള്ള ധർമ്മങ്ങളും, അതായതു ശുദ്ധസത്വത, സർവ്വജ്ഞത്വം, സർവ്വവ്യാപകത്വം (ഓരോ വ്യക്തിയിലും മഹാനായ അഹംപ്രത്യയരൂപത്തിൽനിവസിക്കുന്നതു) മുതലായതും, ബ്രഹ്മധ്യാനത്തിൽ സർവത്ര ഒരുമിച്ചു് ചേക്കപ്പെടണം.

സൂത്രം 12. പ്രിയശിരസ്ത്വാദ്യപ്രാപ്തിരുപചയാപചയൗ ഹി ഭേദേ.

(എല്ലാ ധ്യാനരീതിയിലും ഏതെല്ലാം ധർമ്മങ്ങൾ കൂട്ടിച്ചേക്കരുതെന്നു് ഇവിടെ പറഞ്ഞുകൊണ്ടു 11-ാം സൂത്രത്തിലെ പ്രതിപാദനം തുടരുന്നു.)

പ്രിയശിരസ്ത്വാദി=പ്രിയം ബ്രഹ്മത്തിൻെറ ശിരസ്സായിട്ടു മുതലായതു്, അപ്രാപ്തിഃ = അസ്വീകാര്യം അതായതു് എല്ലായിടത്തും സ്വീകാര്യമല്ല, ഉപചയാപചയൗ=വൃദ്ധിക്ഷയങ്ങൾ അഥവാ വികാരം, ഹി = എന്തുകൊണ്ടെന്നാൽ, ഭേദേ = ഭേദത്തിൽ അതായതു ബ്രഹ്മത്തിനു പല അവയവങ്ങൾ ആരോപിക്കുന്നതുകൊണ്ടു്.

വിവരണം:—തൈത്തിരീയശ്രുതിയിൽ ഒരു ധ്യാനരീതിയുടെ വിവരണത്തിൽ പ്രിയം ബ്രഹ്മത്തിൻെറ ശിര

സ്സായിട്ട കഥിക്കപ്പെട്ടിരിക്കുന്നു; പ്രിയം ശിരസ്സായിട്ടുള്ള ധമ്മവും അപ്രകാരമുള്ള മററു ധമ്മങ്ങളും എല്ലാ ബ്രഹ്മ ധ്യാനരീതിയിലും സ്വീകാൎയ്യമല്ല; എന്തെന്നാൽ ബ്രഹ്മ ത്തിനു് അവയവങ്ങൾ ആരോപിക്കുന്നതു് ബ്രഹ്മത്തെ വികാരത്തിനധീനമാക്കുകയായിരിക്കും. സംബന്ധിച്ച ഇതു നോക്കുക:—'തസ്യ പ്രിയമേവ ശിരഃ = പ്രിയം തന്നെ അവ ന്റെ ശിരസ്സ്'. (തൈത്തിരീയോപനിഷത് 2-5-1).

സൂത്രം 13. ഇതരേത്വൎത്ഥസാമാന്യാത്.

(മുൻപ്രതിപാദനം തുടരുന്നു.)

ഇതരെ = 11-ാം സൂത്രത്തിൽ പറയപ്പെട്ട മററു ധൎമ്മ ങ്ങൾ, തു = എന്നാൽ, അൎത്ഥ സാമാന്യാത് = അൎത്ഥ സാ മാന്യഭാവംകൊണ്ടു്.

വിവരണം:—12-ാം സൂത്രത്തിൽ സൂചിതമായ ധൎമ്മ ങ്ങൾ ഒഴികെ അതായതു് 11-ാം സൂത്രത്തിൽ പറയപ്പെട്ട ധൎമ്മങ്ങൾ സൎവ്വത്ര സ്വീകാൎയ്യമാണു്, എന്തുകൊണ്ടെന്നാൽ അവ ബ്രഹ്മത്തിന്റെസഹജധൎമ്മങ്ങളാകകൊണ്ടു് അവയ്ക്കു് ഒരു സാമാന്യ ആശയമുണ്ടു്.

സൂത്രം 14. ആധ്യാനായ, പ്രയോജനാഭാവാത്.

(മുൻപ്രതിപാദനം തുടരുന്നു.)

ആധ്യാനായ = ഈശ്വരധ്യാനത്തിനായിക്കൊണ്ടു്, പ്രയോജനാഭാവാത് = മററാവശ്യമില്ലാത്തതുകൊണ്ടു്.

വിവരണം:—"പ്രിയംതന്നെ അവന്റെ ശിരസ്സ്" എ ന്നപ്രകാരമുള്ള ധൎമ്മങ്ങൾ ബ്രഹ്മധ്യാനത്തിൽ ഒരുവന്റെ ഹൃദയത്തെ പ്രണിധാനം ചെയ്യുന്നതിനുവേണ്ടി ശ്രുതിയിൽ പറഞ്ഞിട്ടുള്ളതാണു്; എന്തുകൊണ്ടെന്നാൽ അവ ധ്യാനത്തി നല്ലാതെ മററുകാൎയ്യത്തിനു പ്രയോജനമില്ല,—അവ ബ്രഹ്മ ത്തിന്റെ സഹജധൎമ്മങ്ങളല്ല.

സൂത്രം. 15. ആത്മശബ്ദാച്ച.

(14-ാം സൂത്രാവലംബമായി ഒരു വാദം ഉപന്യസി ക്കുന്നു.)

ആത്മശബ്ദാത് ച = 'ആത്മ' എന്ന പദംകൊണ്ടു കൂടെ.

വിവരണം:—14-ാം സൂത്രത്തിൽ പറയപ്പെട്ട ധർമ്മങ്ങൾ ബ്രഹ്മധ്യാനസൗകര്യാർത്ഥം മാത്രമെന്നതു് "ആത്മ" എന്ന പദം അവിടെ ഇടയ്ക്കു ചേർത്തിരിക്കുന്നതിൽനിന്നും കൂടെ അറിയപ്പെടാവുന്നതാണു്.

12-ാം സൂത്രത്തിൽ സൂചിതമായ തൈത്തിരീയശ്രുതിയിലെ "പ്രിയംതന്നെ അവൻെറ ശിരസ്സ്" എന്ന വചനഘട്ടത്തിനു തന്നെയുള്ള 'എന്നാൽ മറെറാരു ആന്തരതമമായ ആത്മാവുണ്ടു്" എന്ന വാക്യത്തിൽനിന്നും, ശിരസ്സ്, ചിറകുകൾ എന്നിപ്രകാരമുള്ളവ ആത്മാവിൻെറ യഥാർത്ഥമായ അനുബന്ധനങ്ങളല്ലെന്നും എന്നാൽ ധ്യാതാവിൻെറ സൗകര്യത്തിനുവേണ്ടിമാത്രം ബ്രഹ്മത്തിനാരോപിക്കപ്പെട്ടവയാണെന്നും കാണുന്നു.

സംബന്ധിച്ചു ഇതു് നോക്കുക:-'അന്യോഽന്തര ആത്മാനന്ദമയഃ' = എന്നാൽ അന്തർഭാഗത്തിൽ ആനന്ദമയനായ മറെറാരാത്മാവുണ്ടു്. (തൈത്തിരീയം 2–5–1.)

## സൂത്രം 16. ആത്മഗൃഹീതിരിതരവദുത്തരാത്.

(15–ാം സൂത്രത്തിലെ 'ആത്മാ'എന്ന പദം പരമാത്മാവിനു പകരം ഉപയോഗിക്കുന്നു എന്നു് തെളിയിക്കപ്പെടുന്നു.)

ആത്മഗൃഹീതിഃ = 'ആത്മാ'എന്ന പദഗ്രഹണം അതായതു് 'ആത്മാ' എന്നപദം പരമാത്മാവെന്ന അർത്ഥത്തിൽ സ്വീകരിക്കപ്പെട്ടിരിക്കുന്നു, ഇതരവത് = മററു ശ്രുതിയിലെ അതായതു് ഐതരേയശ്രുതിയിലെപോലെ, ഉത്തരാത് = പിന്നീടുള്ള ഒരു വചനം ഹേതുവായിട്ടു്.

വിവരണം:—15–ാം സൂത്രത്തിൽ സൂചിതമായ തൈത്തിരീയശ്രുതിയിലെ 'ആത്മാ' എന്ന പദം, ഐതരേയശ്രുതിയിലുപയോഗിക്കപ്പെട്ടിരിക്കുന്നതുപോലെ, അവിടെ പരമാത്മാവെന്ന അർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു; ഇതു തൈത്തിരീയത്തിലെ പിന്നീടുള്ള ഒരു വചനത്തിൽനിന്നുംകൂടെ അറിയപ്പെടുന്നു.

15–ാം സൂത്രത്തിൽ സൂചിതമായ തൈത്തിരീയശ്രുതിവാക്യത്തിലെ 'ആത്മാ' എന്ന പദം പരമാത്മാവിനെ നിർ

ദ്ദേശിക്കുന്നു, എന്തെന്നാൽ ഐതരേയശ്രുതിയിലെ ഒരു വാക്യത്തിലും അതേപദം ആ അർത്ഥത്തിൽതന്നെ കാണപ്പെടുന്നു. ഐതരേയശ്രുതിയിൽ ഈ വാക്യമാണു്:—'ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്‌നാന്യത്‌കിഞ്ചനമിഷത്,സ ഈക്ഷത ലോകാന്നുസൃജാ ഇതി' = ആദ്യം ഏകനായ ആത്മാവുമാത്രം ഉണ്ടായിരുന്നു, മറെറാന്നും ചലിച്ചില്ല;'ഞാൻലോകങ്ങളെ സൃഷ്ടിക്കട്ടെ' എന്നു് അവൻ ഇച്ഛിച്ചു. തൈത്തിരീയശ്രുതിയുംകൂടെ പിന്നീടു് "ഞാൻ ബഹുക്കളായിത്തീരും എന്നു് അവൻ ഇച്ഛിച്ചു" എന്നു് കഥിക്കുന്നു. (1-ാമദ്ധ്യായം 1-ാം പാദം17-ാംസൂത്രത്തിലുദ്ധരിക്കപ്പെട്ടതു് നോക്കുക) തൈത്തിരീയത്തിൽ പിന്നീടു് പരമാത്മാവിനെ പററിയുള്ള ഈ വചനത്തിൽനിന്നും 'ആത്മാ' എന്ന പദം പരമാത്മാവിനെ നിർദ്ദേശിക്കുന്നെന്നു് സ്പഷ്ടമായി കാണിക്കപ്പെടുന്നു.

## സൂത്രം 17. അന്വയാദിതിചേത് സ്യാദവധാരണാത്.

(16-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു് നിഷേധിക്കുന്നു).

അന്വയാത് = സംബന്ധം ഹേതുവായിട്ടു്, ഇതി ചേത് = എന്നാണെങ്കിൽ, സ്യാത് = അതപ്രകാരമാണു് അതായതു് അപ്രകാരംതന്നെ സൂചിപ്പിക്കുന്നു, അവധാരണാത് = നിർണ്ണയം ഹേതുവായിട്ടു്.

(ഈ സൂത്രത്തിൽ ആക്ഷേപവും അതിനു് സമാധാനവുമെന്ന രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം, 'അന്വയാത് ഇതി ചേത്" എന്നും സമാധാനം 'സ്യാത് അവധാരണാത്" എന്നുമാണു്.)

വിവരണം:—പ്രത്യക്ഷത്തിൽ ഭൗതികവസ്തുക്കളായ പ്രാണൻ, മനസ്സ്, അന്നം മുതലായി മുൻവിവരിക്കപ്പെട്ട വസ്തുക്കളോടുള്ള സംബന്ധം ഹേതുവായിട്ടു് തൈത്തിരീയത്തിലുപയോഗിക്കപ്പെട്ട 'ആത്മാ' എന്ന പദം പരമാത്മാവിനെ വിവരിക്കുന്നില്ലെന്നു് ആക്ഷേപിക്കപ്പെടുന്നെങ്കിൽ അപ്പോഴും സമാധാനം ഇതാണു്:—'ആത്മാ' എന്ന പദം,

ബ്രഹ്മത്തിൽനിന്നും സവ്വഥാ വിഭിന്നമായ പ്രാണനും അന്നത്തിനും മററു വസ്തുക്കൾക്കും മുമ്പെ പ്രയോഗിക്കപ്പെട്ടെങ്കിലും, വാസ്തവത്തിൽ അവയിൽ നിവസിക്കുന്ന ബ്രഹ്മത്തെ വിപക്ഷിക്കാനുദ്ദേശിക്കപ്പെട്ടിരിക്കുന്നു.

ആ ശ്രുതിഭാഗം ബ്രഹ്മനിരൂപണത്തോടുകൂടെ ശിക്ഷണം ആരംഭിക്കുന്നു; അതുകൊണ്ടു്, "ആത്മാവു് ആനന്ദമയനാകുന്നു" എന്നും "ആത്മാവു് പ്രാണമയനാകുന്നു" എന്നും മററുമുള്ള നിരന്തരവചനങ്ങളിൽകൂടെയും കാണപ്പെടുന്ന 'ആത്മാ' എന്ന പദം, ആ സംബന്ധത്തിൽതന്നെ ഉപയോഗിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു്, ബ്രഹ്മത്തെതന്നെ സൂചിപ്പിക്കുന്നു. മൂലത്തിൻെറ ആദ്യത്തെഭാഗത്തിനു ഇതു നോക്കുക:— "ബ്രഹ്മവിദാപ്നോതിപരം, തദേഷാഭ്യുക്താ സത്യംജ്ഞാനമനന്തം ബ്രഹ്മ" = ബ്രഹ്മത്തെ അറിയുന്നവൻ പരമാത്മാവിനെ പ്രാപിക്കുന്നു. ഈസംഗതിയിൽ ഇപ്രകാരം പറയപ്പെടുന്നു:— "ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാകുന്നു." (തൈത്തിരീയം ബ്രഹ്മവല്ലി 2–1–2) ആത്മാവു് പ്രാണമയനെന്നതിനു് സംബന്ധിച്ച ഇതു് നോക്കുക:— "അന്യോഽന്തര ആത്മാ പ്രാണമയഃ" = മറെറാന്നുണ്ടു് അതു് പ്രാണമയനായ അന്തരാത്മാവാണു്. (തൈത്തിരീയം ബ്രഹ്മവല്ലി 2–2–3). ആത്മാവിനെ പ്രാണമയനായിട്ടു് പരമാത്മദൃഷ്ട്യാ ധ്യാനിക്കണമെന്നുപദേശിക്കുന്നതിനെ സംബന്ധിച്ചതിനു് ഇതു് നോക്കുക:— "സവ്വമേവ തെ ആയുര്യന്തി യെ പ്രാണം ബ്രഹ്മോപാസതെ"=പ്രാണനെ ബ്രഹ്മമായിട്ടുപാസിക്കുന്നവർ ആയുസ്സിൻെറ പരമാവധി ജീവിച്ചിരിക്കുന്നു. (തൈത്തിരീയം ബ്രഹ്മവല്ലി 2–3–1). ആത്മാവു് ആനന്ദമയനാണെന്നുള്ളതിനു് സംബന്ധിച്ച ഇതു് നോക്കുക:— "അന്യോഽന്തര ആത്മാനന്ദമയഃ" = മറെറാന്നുണ്ടു് അതു ആനന്ദമയനായ അന്തരാത്മാവു് (തൈത്തിരീയം ബ്രഹ്മവല്ലി 2–5–1).

## സൂത്രം 18. കാര്യാഖ്യാനാദപൂർവ്വം.

(വിഭിന്നധ്യാനരീതികളെ സംബന്ധിച്ചുള്ള അനേക സംശയപ്രശ്നങ്ങൾ സൂത്രകാരൻ ഇപ്പോൾ നിർണ്ണയിക്കുന്നു.)

കാര്യാഖ്യാനാത് = ഒരു പ്രാരംഭകർമ്മമായിട്ടുപദേശിക്കപ്പെട്ടിരിക്കകൊണ്ടു്, അപൂർവ്വം =(ഈ പുതിയ ആശയം അതായതു് ആദ്യമായി നൽകപ്പെട്ട ഒരു പുതിയ ഭാവന.

വിവരണം: — (ബൃഹദാരണ്യകശ്രുതിയിലുപദേശിക്കപ്പെട്ടപ്രകാരമുള്ള) പ്രാണവിദ്യയിൽ ഒരു ഭക്ഷണത്തിനടനെ മുമ്പും ഉടനെപിമ്പുമുള്ള പാനീയാചമനം ആധ്യാനരീതിയിൽ ബ്രഹ്മസ്ഥാനത്തു വർത്തിക്കുന്ന പ്രാണനു് ഒരു ആച്ഛാദനമായിട്ടു് വിചാരിക്കപ്പെടണം. ഭക്ഷണത്തിനു് മുമ്പും പിമ്പും പാനീയാചമനം ചെയ്യുന്നതായ പ്രചാരത്തിലിരിക്കുന്ന അനുഷ്ഠാനംബൃഹദാരണ്യകശ്രുതിയിൽനിന്നും ആആശയം ഗ്രഹിച്ച സ്മൃത്യുപദേശമനുസരിച്ചാണു്; ഈ ശ്രുതി, ഭക്ഷണം കഴിക്കുന്ന ക്രിയക്കു് പ്രാരംഭമായും പരിശിഷ്ടമായും പാനീയാചമനം ചെയ്യുന്ന ക്രിയക്കു് ആദ്യമായി ഒരു പുതിയ ഭാവന നൽകുകയും അതിനാൽ നഗ്നപ്രാണൻ ആച്ഛാദനം ചെയ്യപ്പെടുന്നെന്നുപദേശിക്കുകയും ചെയ്യുന്നു. ഈ പുതിയ ആശയം പ്രാണവിദ്യയിലെ ഒരുഭിന്നാംശവും, ഉപാസകൻ യഥാർത്ഥത്തിൽ ആചരിച്ചാലുമില്ലെങ്കിലും ആ ഉപാസനാരീതി അനുഷ്ഠിക്കപ്പെടേണ്ടതുമാണു്; ഈ ഉപാനീയാചമനം ഉദാഹരണങ്കിലും ധ്യാനത്തിന്റെ അംശമാകേണ്ടതുമില്ല.

ബൃഹദാരണ്യകശ്രുതിയിൽ പ്രാണവിദ്യാ (അതായതു് മുഖ്യജീവശക്തിയായ പ്രാണനെ ബ്രഹ്മദൃഷ്ട്യാ ധ്യാനംചെയ്യുന്നതു്) നിരൂപണസന്ദർഭത്തിൽ (1) ഒരു ഭക്ഷണത്തിന്റെ ആരംഭത്തിലും അവസാനത്തിലും ഓരോ പാനീയാചമനം ചെയ്യാനും (2) ഈ ആചമനത്തെ പ്രാണനു് ഒരു ആച്ഛാദനമായി ഭാവനചെയ്യാനും വിധികളുണ്ടു്. ഈ രണ്ടു വിധികളിൽ (ഒരു പാനീയാചമനം ചെയ്യുന്ന കർമ്മംതന്നെയൊ അതൊ ആചമനത്തെ പ്രാണന്റെ ആച്ഛാദനമായി ഭാവന ചെയ്യുന്നതൊ അതൊ രണ്ടുമൊ) ഏതാണു് ഇവിടെ വിശിഷ്ടശാസനമായി സ്വീകരിക്കപ്പെടേണ്ടതെന്നു പ്രശ്നം ഉദിക്കുന്നു. പ്രാണന്റെ ആച്ഛാദനമായി ജലത്തെ ഭാവനചെയ്യുന്നതാണു് ഇവിടത്തെ വിശിഷ്ടശാസനമെന്നു് ശ്രുതി പറയുന്നു; എന്തെന്നാൽ ഇതു് ആദ്യമായിട്ടിവിടെ ഉപദേശിക്കപ്പെട്ട

ന്നു, പ്രത്യുത ഒരു പാനീയാചമനം ചെയ്യുന്ന അനുഷ്ഠാനം, എല്ലാ ഉപാസനക്രിയകളും എല്ലാധർമ്മക്രിയകളും സംബന്ധിച്ചു് സ്മൃതിയിൽപ്രായേണ നിർദ്ദിഷ്ടമായതിൻെറ വെറും ഒരാവർത്തനമാണു്; അതിനാൻ വിശിഷ്ടശാസനത്തിനിവിടെ ആവശ്യവുമില്ല.

സംബന്ധിച്ച ഇതു് നോക്കുക:— "ശ്രോത്രിയാ അശിഷ്യന്ത ആചാമന്ത്യശിത്വാചാമന്ത്യേതമേവ തദനമനഗ്നം കുർവ്വന്തോ മന്യന്തേ" = ശ്രോത്രിയർ ഭക്ഷണത്തിനാരംഭിക്കുമ്പോൾ ഒരു പാനീയാചമനം ചെയ്കയും ഭക്ഷണത്തിൻശേഷം ഒരു പാനീയാചമനം ചെയ്കയും അതിനാൽ അവർ നഗ്നപ്രാണനെ ആച്ഛാദനം ചെയ്യുന്നതായി ഭാവനചെയ്കയും ചെയ്യുന്നു. (ബൃഹദാരണ്യകം 6-1-14).

## സൂത്രം 19. സമാന ഏവഞ്ചാഭേദാത്.

(5-ാം സൂത്രത്തിനൊരനുമാനം തെളിയിക്കപ്പെടുന്നു.)

സമാനേ = ഒന്നിൽ അതായതു് ഒരേ ശാഖയിലെ വിഭിന്നശ്രുതികളിലും, ഏവം ച = ഇപ്രകാരം എല്ലാ ആനുഷംഗികവിശേഷണങ്ങളും ഒന്നിച്ചു് സംഗ്രഹിക്കപ്പെടുകകൂടയും വേണം, അഭേദാത് = വ്യത്യാസമില്ലാത്തതുകൊണ്ടു്.

വിവരണം:—ഒരേ ശാഖയിലുള്ള പല ശ്രുതികളിലും ഒരു പ്രത്യേകധ്യാനരീതിയിലെ ആനുഷംഗികവിശേഷണങ്ങളെല്ലാം പല ശ്രുതിയിലെ ആധ്യാനവിവരണത്തിൽ ഒന്നിച്ചു് സംഗ്രഹിക്കപ്പെടണം; എന്തെന്നാൽ ആ ശ്രുതികളിൽ നിർദ്ദിഷ്ടമായ ആ ധ്യാനരീതിയിൽ ഏററവും കുറഞ്ഞ പക്ഷം ധ്യേയവസ്തുവിനെ സംബന്ധിച്ചിടത്തോളം, വ്യത്യാസമില്ല; വ്യത്യാസം അപ്രധാനസംഗതികളെ സംബന്ധിച്ചു മാത്രമേ ഒള്ളൂ. ഇപ്രകാരം അനുബന്ധങ്ങളിലുള്ള ന്യൂനതകൾ മററുസ്ഥലങ്ങളിൽ പറയപ്പെട്ട അനുബന്ധങ്ങളെ ചേർത്തു് പരിഹരിക്കപ്പെടണം. വാജസനേയശാഖയിലെ ഭിന്നശ്രുതികളിൽ (അഗ്നിരഹസ്യത്തിലും ബൃഹദാരണ്യകത്തിലും) ആത്മാവിനെ മനോമയനായി ധ്യാനിക്കുന്നതിനു് അതെ ശാണ്ഡില്യവിദ്യ ഉപദേശിക്കപ്പെട്ടിരിക്കുന്നു; രണ്ടു വിവരണങ്ങളിലും ധ്യേയവസ്തു (ആത്മാവു്) ഒന്നുതന്നെ; അപ്രധാനസംഗതികളിൽ ചില വ്യത്യാസമുണ്ടെങ്കിലും, രണ്ടു ശ്രുതിക

ളിലെ ശാണ്ഡില്യവിദ്യയുടെ വിവരണങ്ങളും പ്രായേണ ഒന്നു തന്നെ. അതുകൊണ്ടു് ശാണ്ഡില്യവിദ്യയെസംബന്ധിച്ചു് ഒരു ശ്രുതിയിൽ പറയപ്പെട്ട ഒരു പ്രത്യേകവിഷയം മററതിൽ പറയപ്പെട്ടിട്ടില്ലെങ്കിൽ അതിനോടു് ആ വിഷയം ചേർക്കണം. (5-ാം സൂത്രം നോക്കുക).

സംബന്ധിച്ച ഇതു് നോക്കുക:—"ആത്മാനമുപാസീത മനോമയം" ഒരുവൻ മനോമയനായ ആത്മാവിനെ ധ്യാനിക്കണം. (അഗ്നിരഹസ്യം). 'മനോമയോഽയം പുരുഷോ ഭാഃ സത്യസ്തസ്മിന്നന്തർഹൃദയെ യഥാവ്രീഹിർവ്വാ യവൊ വാസ ഏഷ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ സർവ്വമിദം പ്രശാസ്തി യദിദം കിം ച' = ഈ പുരുഷൻ.— മനോമയൻ, സത്യൻ, ഭാസുരൻ—വ്രീഹിയുടേയോ യവത്തിന്റേയോ മണിപോലെ ഹൃദയാന്തർഭാഗത്തു് സ്ഥിതിചെയ്യുന്നു; അവൻ സർവ്വത്തിന്റേയും ഈശനും അധിപതിയും ആണു്; ഈ അവസ്ഥിതിചെയ്യുന്ന സർവ്വത്തേയും അവൻ ഭരിക്കുന്നു. (ബൃഹദാരണ്യകം 5-6-1).

## സൂത്രം 20. സംബന്ധാദേവമന്യത്രാപി.

(മുൻസൂത്രസാദൃശ്യമനുസരിച്ചു് ഒരനുമാനം ആക്ഷേപരൂപേണ കല്പിക്കപ്പെടുന്നു).

**സംബന്ധാത്=ദൃഢസംബന്ധം ഹേതുവായിട്ടു്, ഏവം= ഇപ്രകാരം, അന്യത്ര അപി = മററുസംഗതികളിലും കൂടെ.**

**വിവരണം:** — ദൃഢസംബന്ധംഹേതുവായിട്ടു്, അതു മററുസംഗതികളിലുംകൂടെ സാധുവായിരിക്കണമെന്നൊരാക്ഷേപം ഒരുവൻ പുറപ്പെടുവിക്കാം.

ബൃഹദാരണ്യകത്തിൽ (അദ്ധ്യായം 5-5) ബ്രഹ്മത്തെ 'സത്യ'മായിട്ടു് സൂര്യമണ്ഡലത്തിലും അക്ഷിഗോളത്തിലും ധ്യാനിക്കുവാൻ ഉപദേശിക്കപ്പെട്ടിട്ടുണ്ടു്. അത്ഥഗർഭങ്ങളായ രണ്ടു നാമങ്ങൾ, അതായതു 'അഹസ്' (ദിനം) എന്നും 'അഹം' (ഞാൻ) എന്നും, ധ്യാനത്തിന്റെ സമഗ്രാംശമായി ഓരോന്നിലും യഥാക്രമം, ബ്രഹ്മത്തിനു നൽകപ്പെട്ടിട്ടുണ്ടു്. എന്നാൽ രണ്ടു നാമങ്ങളും ഓരോ ധ്യാനത്തിലും ഉപയോഗിക്കപ്പെടണമൊ അതൊ ഏതെങ്കിലും ഒന്നുമതിയൊ

എന്നൊരു പ്രശ്നം ഉദിക്കുന്നു. മുൻസൂത്രത്തിൽ, ധ്യേയവസ്തു ഒന്നായതുനിമിത്തം, സാധമ്യസംഗതികളെല്ലാം കൂടെ ഒന്നായിച്ചേർത്തു എല്ലാ ശാണ്ഡില്യവിദ്യകളിലും ഉപയോഗിക്കപ്പെടണമെന്നു തെളിയിച്ചിരിക്കുന്നതുപോലെ ഇവിടെയും രണ്ടു നാമങ്ങളും ഓരോ ശാണ്ഡില്യവിദ്യയിലും 'സത്യം ബ്രഹ്മ' ഉപാസനയിൽ ഉപയോഗിക്കപ്പെടേണ്ടതാണു്; എന്തെന്നാൽ ഒരേ ബ്രഹ്മംതന്നെ സൂര്യനിലും അക്ഷിയിലും രണ്ടിലും ഉപാസിക്കപ്പെടുന്നു. സംബന്ധിച്ചു ഇതുനോക്കുക;—'യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷഃ —തസ്യോപനിഷദഹഃ' = ഈ മണ്ഡലസ്ഥിതനായ പുരുഷന്റെ ഗൂഢനാമം 'അഹസ്സ്' (ദിനം) എന്നാകുന്നു. (ബൃഹദാരണ്യകം 5-5-3) 'യോ*f*യം ദക്ഷിണെ*f*ക്ഷൻ പുരുഷഃ—തസ്യോപനിഷദഹം' = ദക്ഷിണഅക്ഷിസ്ഥിതനായ പുരുഷന്റെ ഗൂഢനാമം 'അഹം' (ഞാൻ) എന്നാകുന്നു. (ബൃഹദാരണ്യകം 5-5-4).

### സൂത്രം 21. ന വാ വിശേഷാത്.

(മുൻസൂത്രത്തിലെ അനുമാനം നിരസിക്കപ്പെടുന്നു).

ന = അങ്ങിനെയല്ല, വാ= എന്നാൽ, വിശേഷാത് = സ്ഥലവ്യത്യാസം ഹേതുവായിട്ടു്.

വിവരണം:—എന്നാൽ നാമങ്ങൾ രണ്ടും ഒരുമിച്ചുപയോഗിക്കപ്പെടാൻ പാടില്ല, എന്തുകൊണ്ടെന്നാൽ സ്ഥാനങ്ങളുടെ വ്യത്യാസമുണ്ടു്.

സൂര്യമണ്ഡലവും അക്ഷിഗോളവും ബ്രഹ്മോപാസനയ്ക്കു് അത്യന്തം ദൂരവും ഭിന്നവുമായ സ്ഥാനങ്ങളാകകൊണ്ടു്, മുൻസൂത്രത്തിൽ സൂചിപ്പിക്കപ്പെട്ട അത്ഥവത്തായ രണ്ടു നാമങ്ങളും അതായതു 'അഹസ്' 'അഹം' എന്നുള്ളവ ഒരേ ധ്യാനത്തിൽ ഉപയോഗിക്കപ്പെടാൻ പാടില്ല.

### സൂത്രം 22. ദർശയതി ച.

(20-ാംസൂത്രത്തെ നിഷേധിക്കാൻ കൂടുതലായി ഒരു വാദം ഉപന്യസിക്കുന്നു.)

ദർശയതി ച = ശ്രുതിയും കൂടെ നിർദ്ദേശിക്കുന്നു.

വിവരണം:— സൂര്യമണ്ഡലം, അക്ഷിഗോളം എന്ന രണ്ടു പ്രതീകങ്ങളും തമ്മിലുള്ള അതീവസാദൃശ്യത്തെ ചൂണ്ടിക്കാണിക്കുമ്പോൾ, അതേസമയംതന്നെ ശ്രുതി അവ രണ്ടും തമ്മിൽ ഒരു സുവ്യക്തവ്യത്യാസത്തെ നിർവഹിക്കയും അവതമ്മിൽ അതിദൂരസ്ഥിതമാകയാൽ ഒന്നിന്റെ വിശേഷണങ്ങളെ മററതിന്റേവയോടു ചേർക്കരുതെന്നു ധ്യാതാവിനോടുപദേശിക്കയും ചെയ്യുന്നു. ആ രണ്ടു പ്രതീകങ്ങൾക്കു നൽകപ്പെട്ട 'അഹസ്'' എന്നും 'അഹം' എന്നുമുള്ള നാമങ്ങളും രണ്ടുധ്യാനങ്ങളും ഒന്നുതന്നെയല്ലെന്നുള്ള നിശ്ചയത്തെ ബലപ്പെടുത്തുന്നു. രണ്ടു പ്രതീകങ്ങളും തമ്മിലുള്ള അതീവ സാദൃശ്യത്തിനു ഈ ശ്രുതി നോക്കുക:—'തസ്യൈതസ്യ തദേവരൂപം യദമുഷ്യ രൂപം യാവമുഷ്യ ഗേഷ്ണൗ തൗ ഗേഷ്ണൗ യന്നാമ തന്നാമ' = ഇതിന്റെ രൂപം അതിന്റേതിനോടു തുല്യമാണു്; ഒന്നിന്റെ സന്ധികൾ മറേറതിന്റെ സന്ധികളോടും മുമ്പിലത്തേതിന്റെ പേരു (അഹസ്) പിന്നത്തേതിന്റെ പേരിനോടും (അഹം) തുല്യമാണു്. (ഛാന്ദോഗ്യം 1-7-5-).

സൂര്യസ്ഥിതനായ ബ്രഹ്മത്തിന്റെ ധർമ്മങ്ങൾതന്നെയാണു് അക്ഷിസ്ഥിതനായ ബ്രഹ്മത്തിന്റെ ധർമ്മങ്ങളുമെന്നു സ്പഷ്ടമായി പറയുന്നതിൽ ശ്രുതിക്കു ഒരു പ്രത്യേകഉദ്ദേശമുണ്ടെന്നു മേലുദ്ധരിക്കപ്പെട്ട ഭാഗത്തിൽനിന്നും കാണുന്നു. എന്തുകൊണ്ടെന്നാൽ അല്ലെങ്കിൽ ഈ പാദത്തിലെ 5-ാം സൂത്രത്തിലെ തത്വമനുസരിച്ചു് ശ്രുതി ഇപ്രാകാരമൊരു സ്പഷ്ടകഥനം ചെയ്യുന്നതു പുനരുക്തിയാകുമായിരുന്നു. ആ പ്രത്യേകഉദ്ദേശം ഈ പ്രത്യേകധ്യാനരീതിയിൽ 5-ാം സൂത്രത്തിലെ തത്വം യോജിക്കുന്നില്ലെന്നു കാണിക്കാനാണു് ഒരേ പുരുഷൻതന്നെ അക്ഷിഗോളത്തിലും സൂര്യമണ്ഡലത്തിലും സ്ഥിതിചെയ്യുന്നെങ്കിലും, ഓരൊന്നിലും പുരുഷനെ അറിയാനുള്ള ധർമ്മങ്ങൾ വിഭിന്നങ്ങളാണു്.

സൂത്രം 23. സംഭൃതിദ്യുവ്യാപ്ത്യപി ചാതഃ.

(5-ാം സൂത്രത്തിനൊരു പരിമിതി ഉപന്യസിക്കുന്നു.)

സംഭൃതിഃ = ജഗദ്ധാരണം, ദ്യുവ്യാപ്തിഃ = ആകാശവ്യാപകത്വം, അപി ച = കൂടെയും, അതഃ = അതെ കാരണങ്ങളാൽ.

വിവരണം: — തൈത്തിരീയശ്രുതിയിലെ രാണായനീയ ശാഖയിലെ പരിശിഷ്ടവാക്യ (ഖിലവാക്യ)ങ്ങളിൽ ബ്രഹ്മത്തിന്റെ ചില ധർമ്മങ്ങളെപ്പററി അതായതു ബ്രഹ്മത്തിന്റെ ജഗദ്ധാരണത്തേയും അനന്തകാലഅസ്തിത്വത്തേയും പററി കഥനമുണ്ടു്. 21-ം 22-ം സൂത്രങ്ങളിൽ പറയപ്പെട്ട കാരണങ്ങളാൽതന്നെ ഈ മേൽപറയപ്പെട്ട രണ്ടു ധർമ്മങ്ങളും മററുധ്യാനരീതികളിൽ ബ്രഹ്മത്തിനാരോപിക്കപ്പെട്ട ധർമ്മങ്ങളിൽനിന്നും വേർതിരിക്കപ്പെടണം; എന്തുകൊണ്ടെന്നാൽ അവിടെ, രാണായനീയ ശാഖയിൽ, ബ്രഹ്മം ആകാശത്തിൽ വിന്യസിക്കപ്പെട്ടതായി ഭാവനചെയ്യപ്പെടുന്നു; പ്രത്യുത മററു ധ്യാനരീതികളിൽ ബ്രഹ്മം ചക്ഷുസ്സിലൊ ഹൃദയത്തിലൊ മററൊ വിന്യസിക്കപ്പെട്ടതായി ഭാവനചെയ്യപ്പെടുന്നു. സംബന്ധിച്ച ഇതു നോക്കുക :— 'ബ്രഹ്മജ്യേഷ്ഠാവീര്യാഃ സംഭൃതാനി ബ്രഹ്മാഗ്രെ ജ്യേഷ്ഠാ ദിവമാതതാന'= ജഗദ്ധാരണവും ജഗൽപാലനവും ബ്രഹ്മത്തിന്റെ പരമശക്തികളാണു്: ആകാശത്തെ വ്യാപിച്ചതും മുമ്പെ സ്ഥിതിചെയ്തതും അവൻതന്നെ. (തൈത്തിരീയശ്രുതി, രാണായനീയശാഖ, ഖിലങ്ങൾ).

## സൂത്രം 24. പുരുഷവിദ്യായാമപി ചേതരേഷാമനാമ്നാനാത്.

(ഛാന്ദോഗ്യശ്രുതിയിലെ പുരുഷവിദ്യയും തൈത്തിരീയശ്രുതിയിലേതും ഇപ്പോൾ പരിശോധിക്കപ്പെടുന്നു.)

പുരുഷവിദ്യായാം = പുരുഷവിദ്യയെന്നറിയപ്പെടുന്ന ധ്യാനരീതിയിൽ, അപി ച = കൂടെയും, ഇതരേഷാം = മററുള്ളവയുടെ അതായതു സഹായികഭാഗങ്ങളുടെ, അനാമ്നാനാത് = പറയപ്പെടാത്തതുകൊണ്ടു് അഥവാ അഭാവം കൊണ്ടു്.

വിവരണം:—പുരുഷവിദ്യയെ സംബന്ധിച്ചു് രണ്ടു ശ്രുതികളിലും (ഛാന്ദോഗ്യത്തിലും തൈത്തിരീയത്തിലും) അതു ഒന്നല്ല; എന്തെന്നാൽ ഈ പ്രത്യേകധ്യാനരീതിയെ സംബന്ധിച്ച ചില വിഭാഗങ്ങൾ ഒരു ശ്രുതിയിൽ കാണപ്പെടുകയും മററതിൽ ഇല്ലാതിരിക്കയും ചെയ്യുന്നു; ഭാഗങ്ങളിലുള്ള സ്പഷ്ടമായ ഈ വൈപരീത്യം ഒരു പ്രധാനവ്യത്യാസമാണു്.

പുരുഷവിദ്യയെന്നറിയപ്പെടുന്ന ധ്യാനരീതിയുടെ വിവരണത്തിൽ ഛാന്ദോഗ്യശ്രുതി യജമാനനെ യജ്ഞമായും അവൻെറ ജീവകാലത്തിൻെറ ആദ്യത്തെ ഇരുപത്തിനാലു വർഷം പ്രാതസ്സവനമായും രണ്ടാമത്തേയും മൂന്നാമത്തേയും കാലാവധികൾ (44–048–ം വർഷങ്ങൾ യഥാക്രമം) മദ്ധ്യംദിനസവനമായും സായംസവനമായും സങ്കല്പിക്കുന്നു; എന്നാൽ തൈത്തിരീയശ്രുതിയിലെ പുരുഷവിദ്യ യജമാനൻെറ ആത്മാവിനെ യജമാനനായും അവൻെറ ശ്രദ്ധയെ അവൻെറ പത്നിയായും സങ്കല്പിക്കുന്നു. രണ്ടു ശ്രുതികളിലും ഈ രണ്ടു ഭാവനകളും പുരുഷവിദ്യയെന്ന ഒരേ നാമത്താൽ പറയപ്പെടുന്നെങ്കിലും രണ്ടു ഭാവനകളിലും തമ്മിലുള്ള ഈ മുഖ്യവ്യത്യാസം ഒന്നിനെ മററതിൽനിന്നും സർവ്വഥാ വ്യതിരിക്തമാക്കുന്നു. അതുകൊണ്ടു് അവയിലെ ധ്യാനപദ്ധതികൾ വിഭിന്നങ്ങളാണെന്നു വിചാരിക്കപ്പെടേണ്ടതാണു്. അതിനാൽ രണ്ടു ധ്യാനങ്ങളിലേയും വിസ്തൃതഭാഗങ്ങൾ പരസ്പരം മാററപ്പെടത്തക്കതല്ല. സംബന്ധിച്ച ഇതു നോക്കുക:—'പുരുഷോ വാവ യജ്ഞസ്തസ്യ യാനി ചതുർവിംശതിവർഷാണി തത് പ്രാതഃസവനം' = പുരുഷൻതന്നെ യജ്ഞം, അവൻെറ ആദ്യത്തെ ഇരുപത്തിനാലുവർഷം പ്രാതഃസവനമാകുന്നു. (ഛാന്ദോഗ്യം 3-16-1). 'തസ്യൈവം വിദുഷോ യജ്ഞസ്യാത്മാ യജമാനഃ ശ്രദ്ധാ പത്നി' = ഇപ്രകാരമുള്ള യജ്ഞവിത്തായ ആ പുരുഷൻെറ ആത്മാവു് യജമാനനായിട്ടും അവൻെറ ശ്രദ്ധ അവൻെറ പത്നിയായിട്ടും ഭാവനചെയ്യപ്പെടണം. (തൈത്തിരീയസംഹിത).

## സൂത്രം 25. വേധാദ്യർത്ഥഭേദാത്.

അഥർവ്വവേദത്തിലെ ഒരുപനിഷത്തിൻെറ പ്രാരംഭത്തിലുള്ള ചില വചനങ്ങൾ വിമർശനത്തിനെടുക്കപ്പെടുന്നു).

വേധാദി = ഛേദിക്കമുതലായതു, അർത്ഥഭേദാത് = ഉദ്ദേശഭേദം ഹേതുവായിട്ട്.

വിവരണം: — അഥർവ്വവേദത്തിലെ ഒരുപനിഷത്തിൻെറ പ്രാരംഭത്തിൽ ശത്രുവിനെ ഛേദിക്കാനും ശത്രുഹൃദയത്തെ കുത്തിതുളയ്ക്കാനും ശത്രുശിരസ്സിനെ ഉടയ്ക്കാനും മററും ഒരു പ്രാർത്ഥന കാണുന്നുണ്ട്. ഈ ഛേദനം മുതലായ വചനങ്ങൾ ഉപനിഷത്തിലെ വിദ്യകളുടെ ഭാഗങ്ങളല്ല, എന്തെന്നാൽ അവയ്ക്കു ഒരു വിഭിന്ന ഉദ്ദേശം ഉണ്ട്. അതുപോലെതന്നെ ദേവന്മാർ അതായതു ഇന്ദ്രിയാഭിമാനദേവതകൾ യജ്ഞത്തിനായിട്ടിരുന്നു എന്നതുപോലെയുള്ള ഭാഗങ്ങളും ഇന്ദ്രിയങ്ങൾ മുതലായവ നിർവ്വഹിച്ച കർമ്മങ്ങളെ സംബന്ധിച്ചുള്ള മററുഭാഗങ്ങളും ഒരു ധ്യാനരീതിയുടെ അംശങ്ങളായി ഗണിക്കപ്പെടരുതു്. ഈ ഭാഗങ്ങൾ ധാർമ്മികവും ഭക്തിപരവുമായ ധ്യാനത്തിന് സ്പഷ്ടമായി അയോഗ്യമാകുന്നു. സംബന്ധിച്ച ഇതു നോക്കുക:—'സർവ്വം പ്രവിധ്യ ഹൃദയം പ്രവിധ്യ ധമനീ പ്രവൃജ്യ ശിരോऽഭിപ്രവൃജ്യ ത്രിധാ വിപൃക്തഃ = അവനെ (ശത്രുവിനെ) മുഴുവനും ഛേദിക്ക, അവൻെറ ഹൃദയത്തെ തുളയ്ക്ക, അവൻെറ നാഡികളെ ഭഞ്ജിക്ക, അവൻെറ തല ഉടയ്ക്ക, മൂന്നുപ്രാവശ്യം മർദ്ദിക്കപ്പെട്ടിട്ട്. പിന്നെയും,— 'ദേവാ ഹ വൈ സത്രം നിഷേദുഃ' = ദേവന്മാർ യാഗത്തിനായിട്ടിരുന്നു.

## സൂത്രം 26. ഹാനൗ തൂപായനശബ്ദശേഷത്വാത് കുശാച്ഛന്ദസ്തുത്യുപഗാനവത്തദുക്തം.

(ഇവിടെ മരണത്തിങ്കൽ മുക്തനായ ആത്മാവു പുണ്യപാപങ്ങളെ ത്യജിക്കുന്നതിനേയും അവൻെറ ബന്ധുക്കൾ അവയെ സ്വീകരിക്കുന്നതിനേയും പററിയുള്ള നിരൂപണമാണ്).

ഹാനൗ = (പുണ്യപാപങ്ങളെ) ത്യജിക്കുന്നതിൽ, തു = വാസ്തവത്തിൽ, ഉപായനശബ്ദശേഷത്വാത് = 'ഉപായന'

അത്രയത്തു സ്വീകാരം, എന്ന പദം പരിശിഷ്ടമാകുന്നുണ്ടു്, കശാച്ഛന്ദസ്തുത്യുപഗാനവത് = കശ, ഛന്ദസ്സ്, സ്തുതി, ഉപഗാനം (സൂക്തം) ഇവപോലെ, തത് = അതു്, ഉക്തം = (ജൈമിനിമഹർഷിയാൽ പൂർവ്വമീമാംസാദർശനത്തിൽ) പറയപ്പെട്ടിരിക്കുന്നു.

വിവരണം:— അഥർവ്വണശാഖയിലെ മുണ്ഡകശ്രുതിയിൽ ഒരുവനു ജഗദീശ്വരദർശനം ഉണ്ടാകുമ്പോൾ അവൻ തന്റെ പുണ്യപാപങ്ങളെ— നന്മതിന്മകളെ—ത്യജിക്കയും ശ്രേഷ്ഠമായ ഈശ്വരൈക്യത്തെ പ്രാപിക്കയും ചെയ്യുന്നു എന്നു പറയപ്പെട്ടിട്ടുണ്ടു്; അതുകൊണ്ടു ഈ ശ്രുതി, ഒരുവൻ പുണ്യപാപങ്ങളെ ത്യജിക്കുന്നതിനെമാത്രമേ കാണിക്കുന്നൊള്ളൂ, എന്നാൽ ആർ അവന്റെ നന്മതിന്മകർമ്മങ്ങൾ സ്വീകരിക്കുന്നു എന്നതിനെപ്പററിയുള്ള കാര്യത്തിൽ മൗനമാണു്. ആ ശ്രുതിയുടെ ശാട്യായനശാഖയിൽ, ഒരുവൻ ഈശ്വരനെ ദർശിക്കയും തന്നിമിത്തം തന്റെ നന്മതിന്മകർമ്മങ്ങൾ ത്യജിക്കയും ഇപ്രകാരം മോക്ഷം പ്രാപിക്കയും ചെയ്തശേഷം അവന്റെ പുത്രന്മാർക്കു അവന്റെ വസ്തുക്കളും അവന്റെ സുഹൃത്തുക്കൾക്കു നന്മകർമ്മങ്ങളും ശത്രുക്കൾക്കു തിന്മകർമ്മങ്ങളും ലഭിക്കുന്നു; അതുകൊണ്ടു ശ്രുതി ഒരുവന്റെ നന്മതിന്മകളെ മററുള്ളവർ സ്വീകരിക്കുന്നതിനെ കാണിക്കുന്നു. ഏതാദൃശസ്വീകാരപ്രദർശിതമായ ശാട്യായനഭാഗം കശകാണ്ഡം, ഛന്ദസ്സുകൾ, സ്തുതികൾ, സൂക്തങ്ങൾ ഇവയുടെ സംഗതികളിലെന്നപോലെ, നന്മതിന്മകളെ ത്യജിക്കുന്നതിനെപ്പററിമാത്രം പറയുന്ന മുണ്ഡകഭാഗത്തെ പൂരിപ്പിക്കുന്നതായി വിചാരിക്കപ്പെടണം. ഈ തത്വം ജൈമിനിമഹർഷിയാൽ പൂർവ്വമീമാംസാദർശനത്തിലും സ്വീകരിക്കപ്പെട്ടിരിക്കുന്നു.

താൽപര്യാർത്ഥം എന്തെന്നാൽ ഒരുവൻ ഈശ്വരോപലബ്ധിയാൽ അവന്റെ സദസത്കർമ്മങ്ങൾ ത്യജിക്കുന്നെന്നു മാത്രം മുണ്ഡകശ്രുതിയിൽ കാണിക്കപ്പെടുന്നെങ്കിലും, ഈ ശാഖാന്തരാദികളുടെ സംഗതിയിലുംകൂടെ, മററെ ശാഖ

യിൽ പറയപ്പെട്ടതുപോലെ, മുക്തപുരുഷന്റെ സുഹൃത്തുക്കൾക്കും ശത്രുക്കൾക്കും അവന്റെ പുണ്യപാപങ്ങളെ യഥാക്രമം അനുയോഗമേന ലഭിക്കുന്നുവെന്ന് ധരിക്കപ്പെടേണ്ടതാണെന്നാണ്. അതുകൊണ്ട ശാട്യായനശാഖയിലെ 'ഉപായനം' (സ്വീകാരം) എന്ന വചനം, ആഥർവ്വണികശാഖയിലെ 'ഹാനി'യെ (നന്മതിന്മകളെ ത്യജിക്കുന്നതിനെ) നിർവ്വചിക്കുന്ന വചനത്തിനു പരിശിഷ്ടമായിട്ട് ഗ്രഹിക്കപ്പെടേണ്ടതാണ്.

കുശകാഷ്ഠമുതലായവയുടെ സൂചനയെപ്പററി കൗഷീതകിശ്രുതിയിൽ, ഏതുതരം വൃക്ഷങ്ങളെന്നുള്ള വിശേഷ നിർദ്ദേശമില്ലാതെ, കുശകാഷ്ഠങ്ങൾ വൃക്ഷങ്ങളിൽനിന്നും സംഭരിക്കപ്പെടേണ്ടതാണെന്നു പറയപ്പെട്ടിരിക്കുന്നു; എന്നാൽ ശാട്യായനശാഖയിൽ കുശകൾ ഉദുംബരവൃക്ഷത്തിന്റേതാണെന്നു പറയപ്പെട്ടിരിക്കുന്നു; അതിനാൽ ഈ ഉത്തരവചനം കൗഷീതകിശ്രുതിയിലെ പൂർവ്വവചനത്തിനു പൂരണമായിട്ട് സ്വീകരിക്കപ്പെടേണ്ടതാണ്. ഛന്ദസ്സിന്റെ സൂചനയെ സംബന്ധിച്ച്, ഇന്നതരം ഛന്ദസ്സെന്നുള്ള കഥനം കൂടാതെ ഛന്ദോരചിതമായി ഒരു മന്ത്രം ചൊല്ലണമെന്നു ശ്രുതിയിൽ ശാസനമുണ്ട്; എന്നാൽ മററൊരിടത്തു എട്ടാട്ട ശസംഗതിയിൽ ദേവഛന്ദസ്സുപയോഗിക്കപ്പെടണമെന്നു പറഞ്ഞിട്ടുണ്ട്; അതുകൊണ്ടു ദേവഛന്ദസ്സുതന്നെ മുൻസംഗതിയിലും അധ്യാഹരിക്കപ്പെടേണ്ടതാണ്. സ്തോത്രത്തെ പററിയ സൂചന സംബന്ധിച്ച്, എപ്പോൾ ചെയ്യപ്പെടണമെന്നുള്ള കാലനിശ്ചയകഥനമില്ലാതെ, 'ഷോഡശി' എന്ന പാത്രത്തിന് സ്തോത്രമുച്ചരിക്കണമെന്ന്ഒരു ശ്രുതിയിൽ ഉപദേശമുണ്ട്; എന്നാൽ മാറെറാരു ശ്രുതിയിൽ അതു സൂര്യൻ ഉദിച്ചു കഴിയുമ്പോൾ ചെയ്യപ്പെടണമെന്നു ശാസിക്കപ്പെട്ടിട്ടുണ്ട്; ഇവിടെ ഉത്തരവിധി പൂർവ്വവിധിക്കു പരിശിഷ്ടമായിട്ടു സ്വീകരിക്കപ്പെടേണ്ടതാണ്. നാലാമത്തെ കാര്യമായ സൂക്തഗാനസൂചനയെ സംബന്ധിച്ച്, ഒരു യജ്ഞത്തിൽ ഏതെല്ലാം നാലു ഋത്വിക്കുകൾകൂടി ചേർന്നു സൂക്തഗാനം ചെയ്യണമെന്നു വ്യക്തമായി പറയപ്പെട്ടിട്ടില്ല; എന്നാൽ

ഈ സന്ദേഹം, അധ്വര്യുഗാനത്തിൽ ചേരരുതെന്നു പറയുന്ന ഒരു പ്രത്യക്ഷ കഥനത്താൽ ദൂരീകരിക്കപ്പെടുന്നു; രണ്ടു കഥനങ്ങളും കൂടെ യോജിച്ചാൽ നിർണ്ണയിക്കാവുന്നതു് അധ്വര്യു ഒഴികെയുള്ള എല്ലാ ഋത്വിക്കുകൾക്കും ചേരാമെന്നാണു്.

'ഹാനി'യെ (ത്യജിക്കുന്നതിനെ) സംബന്ധിച്ചു് ഇതു നോക്കുക:— 'തദാ വിദ്വാൻ പുണ്യപാപെ വിധൂയ, നിരഞ്ജനഃ പരമം സാമ്യമുപൈതി'(പൂർണ്ണവാക്യത്തിനും പരിഭാഷക്കും 1-ാമദ്ധ്യായം 3-ാം പാദം 2-ാംസൂത്രം നോക്കുക.)

'ഉപായന'ത്തെ (സ്വീകാരത്തെ) സംബന്ധിച്ചു് ഇതു നോക്കുക: —'തസ്യ പുത്രാ ദായമുപയന്തി, സുഹൃദഃ സാധുകൃത്യാം ദ്വിഷന്തഃ പാപകൃത്യാം' = അവന്റെ പുത്രന്മാർ അവന്റെ വസ്തുവകകളെയും അവന്റെ സുഹൃത്തുക്കൾ അവന്റെ പുണ്യകർമ്മങ്ങളെയും അവന്റെ ശത്രുക്കൾ അവന്റെ ദുഷ്കർമങ്ങളെയും ക്രമാഗതമായി ലഭിക്കുന്നു. (ശാട്യായനശാഖ)

സൂത്രം 27. സാമ്പരായെ തർത്തവ്യാഭാ-
വാത്തഥാഹ്യന്യെ

(ഈ സൂത്രം ജീവാത്മാവു് എപ്പോൾ തന്റെ സുകൃതദുഷ്കൃതങ്ങളെ ത്യജിക്കുന്നെന്നു നിശ്ചയിക്കുന്നു.)

സാമ്പരായെ = ശരീരത്തിൽനിന്നും പ്രയാണം ചെയ്യുന്ന സമയം തർത്തവ്യാഭാവാത് = പ്രാപിക്കേണ്ടതൊ ഭുജിക്കേണ്ടതോ ആയിട്ടൊന്നുമില്ലാത്തതുകൊണ്ടു്, തഥാ ഹി അന്യെ = അപ്രകാരംതന്നെ മററു ശ്രുതികൾ പറയുന്നതുകൊണ്ടു്.

വിവരണം:—ശരീരത്തിൽനിന്നും നിർഗമിക്കുമ്പോൾ, സത്യജ്ഞാനാനുഗ്രഹീതനായ ജീവാത്മാവു് തന്റെ സുകൃതദുഷ്കൃതങ്ങളിൽനിന്നും തന്നെത്തന്നെ നിർമോചിപ്പിക്കുന്നു; എന്തെന്നാൽ അവന്റെ സുകൃതദുഷ്കൃതങ്ങൾ ഹേതുവായിട്ടു് അവനു് അനുഭവിക്കേണ്ടതായി യാതൊന്നും ശേഷിക്കുന്നില്ല; മററു ചില ശ്രുതികളുംകൂടെ അപ്രകാരം കഥിക്കുന്നുമുണ്ടു്.

കൗഷീതകിശ്രുതി ഏതായാലും അപ്രകാരമുള്ള സുകൃതദുഷ്കൃതകർമ്മമോചനം സംഭവിക്കുന്നതു് മരണത്തിനുശേഷം

അധികം താമസിയാതെ സംഭവിക്കുന്നതായ, മനസ്സുകൊണ്ടായത്തോടുകൂടെയുള്ള വിരജാനദീതരണത്തിനുശേഷമാണെന്നു പറയുന്നു. ഈ രണ്ടു പാഠാന്തരങ്ങളിൽ ഏതാണ് സ്വീകരിക്കപ്പെടേണ്ടതെന്നൊരു പ്രശ്നം ഇപ്പോഴുദിക്കുന്നു. ഈ പ്രശ്നത്തെ വിശദീകരിക്കാൻവേണ്ടി അവന്റെ കർമ്മദ്വാരാ അവനാൽ പ്രാപിക്കപ്പെടേണ്ടതായി യാതൊന്നും ശേഷിക്കുന്നില്ലെന്ന ഹേതുവാൽ ശരീരത്തിൽനിന്നു നിർഗ്ഗമിക്കുന്ന സമയംതന്നെ കർമ്മമോചനം സംഭവിക്കണമെന്നു ഈ സൂത്രം സുനിശ്ചിതമായി കഥിക്കുന്നു; കർമ്മങ്ങളെക്കൊണ്ടു അവനു പിന്നീടു യാതൊരു പ്രയോജനവുമില്ലെന്നും അവ മേലാൽ അവനാൽ ധാരണായോഗ്യമല്ലെന്നും അതിനാൽ സിദ്ധിക്കുന്നുമുണ്ട്

ഇപ്രകാരം, കർമ്മങ്ങൾ വച്ചുകൊണ്ടിരിക്കേണ്ട ആവശ്യമില്ലാത്തതിനാൽ ആത്മാവു് ശരീരത്തെ വിട്ടുപോകുന്ന സമയം അവയെ ത്യജിക്കുന്നു; കൗഷീതകിശ്രുതിയിൽ അവൻ അപ്രകാരം പിന്നീടു ചെയ്യുന്നതായി പറയപ്പെട്ടുന്നതു ഒരു ഗൗണാർത്ഥത്തിൽ മാത്രമാണ്. സംബന്ധിച്ചു ഇതു നോക്കുക:—'അശരീരം വാവ സന്തം ന പ്രിയാപ്രിയെ സ്പൃശതഃ,....ഏഷ സമ്പ്രസാദോഽസ്മാച്ഛരീരാത് സമുത്ഥായ പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യതെ'=അശരീരിയായ ആത്മാവിനെ പ്രിയമോ അപ്രിയമോ യാതൊന്നും സ്പർശിക്കാൻ കഴിയുന്നതല്ല.....ഈ ആനന്ദപൂർണ്ണനായ ആത്മാവു ശരീരത്തിൽനിന്നുത്ഥാനം ചെയ്താൽ പരമമായ ജ്യോതിസ്വരൂപത്തെ പ്രാപിച്ചിട്ടു് തന്റെ പുരാതനരൂപത്തെ—പരമാത്മസ്ഥിതിയെ — പ്രതിഗ്രഹിക്കുന്നു. (ഛാന്ദോഗ്യം 8–12– 1. 03-൦) വിരജാതരണത്തിനു ഇതു നോക്കുക:—"സ ആഗച്ഛതി വിരജാനദീം താം മനസൈവാത്യേതി, തത് സുകൃതദുഷ്കൃതെ വിധൂനുതെ, തസ്യ പ്രിയാ ജ്ഞാതയഃ സുകൃതമുപയന്ത്യപ്രിയാ ദുഷ്കൃതം"=അവൻ വിരജാനദിയിങ്കൽ വരികയും അതിനെ മനോബലത്താൽ മാത്രം തരണം ചെയ്കയും അവിടെ അവന്റെ സുകൃതദുഷ്കൃതങ്ങളെ ത്യജിക്കയും ചെയ്യുന്നു. അവന്റെ സ്നേഹിതന്മാരും ബന്ധുക്കളും

അവന്റെ സുകൃതങ്ങളെയും ശത്രുക്കൾ ദുഷ്കൃതങ്ങളെയും ക്രമാഗതമായി ഗ്രഹിക്കുന്നു. (കൗഷീതകി, അദ്ധ്യായം 1,4.)

സൂത്രം 28. ഛന്ദതഃ ഉഭയാവിരോധാത്.

(മുക്താത്മാവിന്റെ സുകൃതദുഷ്കൃതങ്ങൾ അവന്റെ പ്രിയാപ്രിയന്മാരെ അവരുടെ അഭിരുചിയനുസരിച്ചു സംബന്ധിക്കുന്നെന്നു ഈ ശ്രുതി കാണിക്കുന്നു.)

ഛന്ദതഃ=അവരുടെ സ്വന്തമനസ്ഥിതിപോലെ, ഉഭയാവിരോധാത്= രണ്ടും തമ്മിൽ വ്യത്യാസമില്ലായ്കകൊണ്ടു്.

വിവരണം:— യഥാർത്ഥജ്ഞാനം സമ്പാദിച്ച പുരുഷന്റെ സുഹൃത്തുക്കൾക്കും ശത്രുക്കൾക്കും അവനോടു അവർക്കുള്ള പ്രണയഭാവമോ വൈരഭാവമോ അനുസരിച്ചു യഥാക്രമം അവന്റെ സുകൃതദുഷ്കൃതഫലങ്ങൾ ലഭിക്കുന്നു; ആൎക്കു സുകൃതം ലഭിക്കുമെന്നും ആൎക്കു ദുഷ്കൃതമെന്നുമുള്ളതിനെപ്പററി തൎക്കമില്ല,—ഇതു സ്പഷ്ടവും നിശ്ചിതവുമാണു്. നിംബാൎക്കാചാൎയ്യരുടെ അഭിപ്രായമനുസരിച്ചുള്ള ഈ സൂത്രത്തിന്റെ വ്യാഖ്യാനം നാം മേൽ നൽകിയിട്ടുണ്ടു്.

ഈ സൂത്രം ഏതായാലും മററൊരുവിധത്തിൽ വ്യാഖ്യാനിക്കപ്പെടാം:– മുൻ സൂത്രത്തിൽ ഛാന്ദോഗ്യത്തിലും കൗഷീതകിയിലും നിന്നുദ്ധരിക്കപ്പെട്ട ശ്രുതികളിൽ യഥാൎത്ഥജ്ഞാനം സമ്പാദിച്ച ഒരുവൻ തന്റെ സുകൃതദുഷ്കൃതങ്ങളെ എപ്പോൾ ത്യജിക്കുമെന്നുള്ളതിനെ സംബന്ധിച്ചു ആ വാക്യങ്ങളുടെ ഉദ്ദേശത്തിൽ വ്യത്യാസമില്ല. അപ്രകാരമുള്ള ഒരുവൻ അവന്റെ കൎമ്മങ്ങളെ മരണശേഷം ത്യജിക്കുന്നെന്നു സൎവ്വഥാ സമ്മതിക്കപ്പെടുന്നു; ശരീരത്തിൽ നിന്നുള്ള നിൎഗ്ഗമനവും വിരജാതരണവും പ്രായേണ ഏകകാലത്തു സംഭവിക്കുന്നെങ്കിൽ, രണ്ടു ശ്രുതികളും അനായാസേന സന്ധ്യേയമാണു്.

ഈ സൂത്രത്തെ മൂന്നാമതൊരുവിധം നമുക്കു വ്യാഖ്യാനിക്കാം:—മുക്താത്മാവു് യഥേഷ്ടം ശരീരത്തിൽനിന്നു നിൎഗ്ഗമിക്കുമ്പോഴോ വിജരായെ തരണം ചെയ്യുമ്പോഴോ തന്റെ സുകൃതദുഷ്കൃതങ്ങളെ ത്യജിക്കാം; ഇപ്രകാരം രണ്ടു ശ്രുതികളും യോജിപ്പിക്കാം (ഉഭയഥാ വിരോധാത്.)

## സൂത്രം 29. ഗതേരർത്ഥവത്ത്വമുഭയഥാന്യഥാ ഹി വിരോധഃ.

(27-ാം സൂത്രത്തിന്റെ ഒരവാന്തരപ്രശ്നമാണിവിടെ പറയുന്നതു്.)

ഗതേഃ = ബ്രഹ്മജ്ഞാനം ലഭിച്ച ആത്മാവിന്റെ പ്രയാണത്തിന്, അർത്ഥവത്ത്വം = വചനത്തിന്റെ സാർത്ഥത അഥവാ വാക്യം വാസ്തവത്തിൽ അർത്ഥയുക്തമായിത്തീരുന്നു, ഉഭയഥാ = രണ്ടു സമ്മതങ്ങളാലും, അതായതു സുകൃതവും ദുഷ്കൃതവും രണ്ടിലും നിന്നുള്ള മോചനം സമ്മതിക്കുന്നതിനാൽ അല്ലെങ്കിൽ രണ്ടു സംഗതികളിലും, അന്യഥാ = മററുവിധത്തിൽ, ഹി = നിശ്ചയമായിട്ടും, വിരോധഃ = പരസ്പരവിരോധം.

വിവരണം:—ബ്രഹ്മജ്ഞാനം ലഭിച്ച ആത്മാവിന്റെ പ്രയാണത്തെപ്പററിയുള്ള കഥനം രണ്ടിലും—സുകൃതത്തിലും ദുഷ്കൃതത്തിലും—നിന്നുള്ള മോചനസമ്മതത്താൽ വാസ്തവത്തിൽ അർത്ഥയുക്തമാണ്; അല്ലെങ്കിൽ പരസ്പരവിരോധമുണ്ടാകുന്നു.

ശരീരത്തിൽനിന്നും പ്രയാണം ചെയ്യുമ്പോൾ, ആത്മാവിന്റെ ദുഷ്കൃതങ്ങളൊ പാപങ്ങളൊമാത്രം ബ്രഹ്മജ്ഞാനത്താൽ ത്യജിക്കപ്പെടുന്നെന്നും എന്നാൽ സുകൃതങ്ങളൊ പുണ്യങ്ങളൊ അവനെ അനുഗമിക്കുന്നെന്നും വാദിക്കപ്പെടുന്നെങ്കിൽ, അതിനു ശ്രുതിപ്രകാരം ബ്രഹ്മജ്ഞാനം സിദ്ധിച്ച ആത്മാവിന്റെ പരമഗതിയായ ദേവയാനമാർഗ്ഗത്തിൽക്കൂടി ഗമിച്ച് ബ്രഹ്മപദവിയെ പ്രാപിക്കുന്നതിന്, അവന്നു സുകൃതാനുഗമനംകൊണ്ടു പ്രയോജനമുണ്ടാകുന്നില്ല; എന്തുകൊണ്ടെന്നാൽ, ഈ രണ്ടാമത്തെ സംഗതിയിൽ സ്വർഗ്ഗത്തിൽ സുകൃതഫലമനുഭവിച്ചതിന്റെശേഷം തിരിച്ച് ഈ ലോകത്തിൽവന്നു വീണ്ടും ജന്മമെടുക്കേണ്ടതായിവരും. ബ്രഹ്മജ്ഞാനം സിദ്ധിച്ച ആത്മാവ് ഇഹലോകത്തിൽ പുനർജ്ജന്മമെടുക്കാനായി പരലോകത്തുനിന്നും ഒരിക്കലും തിരിച്ചു വരുന്നില്ലെന്നു ശ്രുതികൾ ഘോഷിക്കുന്നതുകൊണ്ട് ഈ

പുനരാഗമനം മോചനത്തെപ്പററിയുള്ള ശ്രുതിവചനങ്ങൾക്കു തീരെ വിരുദ്ധമാണു്.

ഈ സൂത്രം മറെറാരുവിധത്തിൽ ഇപ്രകാരം വ്യാഖ്യാനിക്കപ്പെടാം:—കൗഷീതകി ശ്രുതിയിലെ വിസ്തരഭാഗങ്ങൾ മററ ശ്രുതിയിലെ സാമാന്യവൃത്താന്തവിവരണത്തിൽ ഉപന്യസിക്കപ്പെട്ടന്നെങ്കിൽ, രണ്ടുശ്രുതികളിലും വിവരിക്കപ്പെട്ട പ്രകാരം മുക്താത്മാവിൻെറ ദേവയാനഗതിയെപ്പററിയുള്ള വിവരണങ്ങൾ പരസ്പരം യോജിപ്പായിരിക്കാം. രണ്ടു സംഗതികളും—മരണശേഷം സുകൃതദുഷ്കൃതങ്ങളെ ത്യജിക്കുന്നതും വിജരാനദീതരണംചെയ്യുന്നതും—വാസ്തവമെന്നു സമ്മതിക്കുന്നതിൽ വൈഷമ്യമില്ല. ആത്മാവു്, വിജരാനദീതരണം കൂടാതെ ശരീരം വിട്ടപ്പോൾ തന്നെ സുകൃതദുഷ്കൃതങ്ങളെ ത്യജിക്കുന്നെന്നു പറയപ്പെടുന്നപക്ഷം, അപ്പോൾ വിജരാനദീതരണത്തെപ്പററിയുള്ള കൗഷീതകിശ്രുതിയിലെ ഭാഗം നിരർത്ഥകമായിത്തീരുന്നു. ഈ വ്യാഖ്യാനം അസ്വീകാര്യമാണു്.

### സൂ. 30. ഉപപന്നസ്തല്ലക്ഷണാർത്ഥോപലബ്ധേർല്ലോകവത്.

(മുൻനിരൂപണം തുടരുന്നു)

**ഉപപന്നഃ** = യുക്തം, **തല്ലക്ഷണാർത്ഥോപലബ്ധേഃ** = ശരീരസംബന്ധത്തിൻെറ സ്വാഭാവികലക്ഷണമായ ഉപഭോഗം അറിയപ്പെട്ടിട്ടു്; (തത് = അതു—ശരീരസംബന്ധം, **ലക്ഷണ** = സ്വാഭാവികലക്ഷണം; **അർത്ഥ** = ധമ്മ—ഗുണ—പുണ്യം; ഉപലബ്ധേഃ = അറിയപ്പെട്ടിട്ടു്) **ലോകവത്** = ലോകത്തിൽ കാണപ്പെടുന്നതുപോലെ.

വിവരണം:—ബ്രഹ്മോപാസകൻെറ കമ്മങ്ങൾ മുഴുവനും മുമ്പെതന്നെ നശിച്ചുപോയെങ്കിലും, ശരീരം വിട്ട ശേഷം അവനു് ദേവയാനത്തിൽക്കൂടെ പ്രയാണം ചെയ്യേണ്ടതായിട്ടുണ്ടു്. ഇതു യുക്തംതന്നെ; എന്തെന്നാൽ അശരീരിയായാൽ തന്നെയും മുക്താത്മാവു് ഉപഭോഗസാമർത്ഥ്യസഹിതം സൂക്ഷ്മശരീരത്തെ പിന്നെയും വച്ചുകൊണ്ടിരിക്കുന്നു എന്നു ശ്രുതി സ്പഷ്ടമായി കഥിക്കുന്നു.

ബ്രഹ്മജ്ഞാനിയായവൻ ശരീരം വിട്ടുപോകുമ്പോൾ തൻെറ സുകൃതദുഷ്കൃതങ്ങളെയെല്ലാം ത്യജിക്കുന്നെങ്കിലും, സുഖമാസ്വദിച്ചുകൊണ്ടും, ക്രീഡിച്ചുകൊണ്ടും, വിനോദോല്ലാസങ്ങളാൽ മോദിച്ചുകൊണ്ടും യഥേഷ്ടം സഞ്ചരിക്കുന്നെന്നുള്ള ശ്രുതികഥനം ഹേതുവായിട്ട്, ദേവയാനത്തിൽക്കൂടെയുള്ള അവൻെറ യാത്രയ്ക്കു ന്യായമുണ്ട്. സ്ഥൂലശരീരമില്ലാതിരിക്കെ, അപ്രകാരമുള്ള കഥനങ്ങൾ സൂക്ഷ്മശരീരത്തിലെ സുഖാസ്വാദനത്തെ സൂചിപ്പിക്കുന്നു. രാജാവിൻെറ ഭൃത്യൻ തൻെറ സ്വാമിയുടെ സുഖാനുഭവങ്ങളിൽ പങ്കുകൊള്ളുന്നതുപോലെ ഇതു മുക്തനായ ജീവാത്മാവ് പരമാത്മാവിൻെറ ആനന്ദത്തിൽപങ്കുകൊള്ളുന്നു എന്നർത്ഥമാകുന്നു.

ഈ സൂക്ഷ്മശരീരവും കൂടെ പ്രസ്തുത നശിച്ചുപോകയും ദിവ്യജ്യോതിസ്സായ മറെറാന്നിനാൽ അതിനുപകരം നിവേശിതമാകയും ചെയ്യും; അപ്പോൾ ആത്മാവ്, തൻെറ സ്വാമിയായ ബ്രഹ്മത്തിൻെറ പദത്തെ അവസാനമായി പ്രാപിക്കയും ചെയ്യുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:— "പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ സ ഉത്തമഃ പുരുഷഃ സ തത്ര പര്യേതി ജക്ഷൻ, ക്രീഡൻ, രമമാണഃ" = അവൻ സർവ്വാതീതമായ തേജസ്സായിതീർന്നിട്ട് തൻെറസ്വന്തം സ്ഥാനത്തെ വീണ്ടും പ്രാപിക്കുന്നു. അപ്പോൾ ആ ഉത്തമനായ ആത്മാവു അവിടെ കളിച്ചുകൊണ്ടും ക്രീഡിച്ചു കൊണ്ടും രമിച്ചുകൊണ്ടും പര്യടനം ചെയ്യുന്നു. (ഛാന്ദോഗ്യം 8-12-3).

## സൂത്രം 31. അനിയമഃ സർവ്വാഷാമവിരോധഃ ശബ്ദാനുമാനാഭ്യാം.

(ബ്രഹ്മജ്ഞാനം ലഭിച്ച ആത്മാവിൻെറ യാത്ര തുടരുന്നു.)

അനിയമഃ = നിയന്ത്രണമില്ല, സർവ്വേഷാം = എല്ലാവരുടെ, അവിരോധഃ = വിരോധമില്ല, യോജിപ്പ്, ശബ്ദാനുമാനാഭ്യാം = ശ്രുതിയിലും സ്മൃതിയിലുംനിന്ന്.

വിവരണം:—അപ്രകാരമുള്ള യാത്ര സ്പഷ്ടമായി പറയപ്പെട്ടിരിക്കുന്ന ഉപകോശലവിദ്യ, പഞ്ചാഗ്നിവിദ്യ മുതലായ

മററു വിദ്യകളെ ഒഴിച്ചു് ഒരു പ്രത്യേകധ്യാനരീതിയെ വരിക്കുന്നവർക്കുമാത്രം, മുക്താത്മാവിന്റെ ദേവയാനയാത്ര നിയന്ത്രിക്കപ്പെട്ടിട്ടില്ല; എന്നാൽ ഈ അനുക്രമികയാനം എല്ലാവിധ ബ്രഹ്മധ്യാനപരായണന്മാർക്കും ഗമ്യമാണു്; എന്തെന്നാൽ ഈ അഭിപ്രായത്തിൽമാത്രമേ ശ്രുതിസ്മൃതിവാക്യങ്ങൾ യോജിപ്പായി തീരുകയൊള്ളൂ. സംബന്ധിച്ച ഈ ശ്രുതി നോക്കുക:— "യ ഏവമേതദ്വിദുര്യേ ചാമീ അരണ്യേ ശ്രദ്ധാം സത്യമുപാസതേ തേഽർച്ചിരഭിസംഭവന്തി"=ഇതിനെ ഇപ്രകാരം അറിയുന്നവരും അരണ്യത്തിൽ ശ്രദ്ധയേയും സത്യത്തേയും ഉപാസിക്കുന്നവരും അർച്ചിരാദിമാർഗ്ഗത്തെ—ദേവയാനത്തെ—പ്രാപിക്കുന്നു. (ബൃഹദാരണ്യകം 6–2–15). സ്മൃതിക്കു് ഇതു് നോക്കുക:—"ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ, ഏകയാ യാത്യനാവൃത്തിമന്യയാവർത്തതേ പുനഃ" = ഇവയാണു് ഇഹലോകത്തുനിന്നുമുള്ള യാത്രയ്ക്കു് അർച്ചിരാദിഗതിയെന്നും ധൂമാദിഗതിയെന്നുമുള്ള രണ്ടുശാശ്വതമായ മാർഗ്ഗങ്ങൾ; ഒന്നിൽക്കൂടെ തിരിച്ചുവരേണ്ടതില്ലാതെ പോകുന്നു, മററതിൽക്കൂടെ, അവൻ വീണ്ടും തിരിച്ചുവരികയും ചെയ്യുന്നു. (ഭഗവത്ഗീത 8–26).

### സൂത്രം 32. യാവദധികാരമവസ്ഥിതി-രാധികാരികാണാം.

(31–ാം സൂത്രത്തിന്റെ ഒരു സത്യാഭാസമായ ആക്ഷേപം നിഷേധിക്കുന്നു.)

യാവത് = എത്രകാലമൊ അതുവരെയും, അധികാരം= പ്രേഷണം അഥവാ സാധിക്കേണ്ട കാര്യം, അവസ്ഥിതിഃ = ഇഹലോകത്തിലെ ശരീരാവസ്ഥിതി, ആധികാരികാണാം= ജീവിതത്തിൽ ഒരു കാര്യം സാധിക്കേണ്ടവരുടെ.

വിവരണം:—ഒരു പ്രത്യേക കാര്യസിദ്ധ്യർത്ഥം ജനിക്കുന്നവർ ആ കാര്യം നിർവഹിക്കപ്പെടാതിരിക്കുന്നിടത്തോളം കാലം ഇഹലോകത്തിൽ ജീവിച്ചിരിക്കുന്നു.

സുകൃതദുഷ്കൃതകർമ്മഫലങ്ങളിൽനിന്നു് മോചിതമായശേഷം, ബ്രഹ്മജ്ഞാനികളുടെ ദേവയാനമാർഗ്ഗേണയുള്ള പ്രയാണനിയമം, ബ്രഹ്മത്തെ അറിഞ്ഞിരുന്നെങ്കിലും വീണ്ടും

ജനിച്ചതായി പുരാണങ്ങളിൽനിന്നറിയപ്പെടുന്ന വസിഷ്ഠനും അദ്ദേഹത്തെപ്പോലെയുള്ള മററുള്ളവക്കും പററുകയില്ലെന്നു് ആക്ഷേപിക്കപ്പെടാം. പ്രസ്തുതസൂത്രം ഈ ആക്ഷേപത്തിനൊരു മറുപടിയാണു്:—വേദപ്രകാശനം മുതലായ ഏതാദൃശനിശ്ചിതകാര്യനിർവഹണത്തിനായി ഈശ്വരനാൽ നിയോഗിക്കപ്പെട്ട വസിഷ്ഠനെപ്പോലെയുള്ളവരുടെ ഒന്നോ അധികമോ ജീവിതകാലത്തിലേയ്ക്കുള്ള ശരീരാവസ്ഥിതി, ആ കാര്യം നിർവ്വഹിക്കപ്പെടാതിരിക്കുന്നതുവരെ, തുടന്നു കൊണ്ടിരിക്കുന്നു.

സൂത്രം 33. അക്ഷരധിയാം ത്വവരോധഃ സാമാന്യതദ്ഭാവാഭ്യാമൌപസദവത്തദുക്തം.

(ഈ പാദത്തിലെ 11–ാം സൂത്രത്തിൽ അക്ഷരപുരുഷന്റെ സഹജധർമ്മങ്ങരം നിരൂപിക്കപ്പെട്ടതുപോലെ ഇപ്പോരം നിഷേധാത്മകങ്ങളായ ധമ്മങ്ങരം പരിശോധിക്കപ്പെടുന്നു.)

അക്ഷരധിയാം = അക്ഷരപുരുഷന്റെ നിഷേധാത്മകങ്ങളായ വിശേഷണങ്ങളുടെ ധ്യാനത്തിനു്, അവരോധഃ = ബ്രഹ്മത്തിന്റെ നിഷേധാത്മകങ്ങളായ വിശേഷണങ്ങളുടെ ധാരണം, സാമാന്യതദ്ഭാവാഭ്യാം = അക്ഷരപുരുഷന്റെ സ്വരൂപധർമ്മങ്ങളിൽ അവകളുടെ ഉരംപ്പെട്ടിരിക്കകൊണ്ടും അവയുടെ സാമ്യംകൊണ്ടും, ഔപസദവത് = ഉപസദകമ്മം സംബന്ധിച്ചുള്ള മന്ത്രംപോലെ, തത് = അതു്, ഉക്തം = ജൈമിനിഋഷിയാൽ പൂവ്വമീമാംസയിൽ പറയപ്പെട്ടതുപോലെ.

വിവരണം:—ബൃഹദാരണ്യകശ്രുതിയിൽ കഥിക്കപ്പെട്ട പ്രകാരം അക്ഷരപുരുഷന്റെ നിഷേധാത്മകങ്ങളായ വിശേഷണങ്ങളുടെ ഭാവന അക്ഷരപുരുഷന്റെ ധ്യാനങ്ങളിൽ എല്ലായിടത്തും, അതായതു് എല്ലാ അക്ഷരവിദ്യയിലും, ഗ്രഹിക്കപ്പെടണം; എന്തുകൊണ്ടെന്നാൽ ഒരേ അക്ഷരപുരുഷൻതന്നെ എല്ലാ അക്ഷരവിദ്യകളിലും അംഗീകരിക്കപ്പെട്ടതുകൊണ്ടും, കൂടാതെ ആ നിഷേധാത്മകങ്ങളായ വിശേഷണങ്ങളും അവന്റെ സ്വരൂപധർമ്മങ്ങളിൽ ഉരംപ്പെട്ട

തായിട്ടു് പൂർവ്വകല്പനചെയ്യപ്പെട്ടിട്ടതു്. ഇതു് ഉപാസനാഹവ സംബന്ധിച്ചു് ഗാനംചെയ്യപ്പെടുന്ന സാമവേദമന്ത്രങ്ങളെപ്പോലെയാണു്; ഈ മന്ത്രങ്ങൾ സാമവേദത്തിലുള്ളതാണെങ്കിലും അദ്ധ്വര്യുവിനാൽ യജുർവേദസ്വരമനുസരിച്ചു് ഗാനം ചെയ്യപ്പെടുന്നു. ഈ തത്വം ജൈമിനിഋഷിയാൽ പൂർവ്വമീമാംസയിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. നിഷേധാത്മകങ്ങളായ വിശേഷണങ്ങളെ സംബന്ധിച്ചു് ഇതു് നോക്കുക:— "ഏതദ്വൈ തദക്ഷരം ഗാർഗി ബ്രാഹ്മണാ അഭിവദന്തി അസ്ഥൂലമനണ്വഹ്രസ്വമദീർഘം" = അല്ലയോ ഗാർഗി, അസ്ഥൂലവും അനതിസൂക്ഷ്മവും അഹ്രസ്വവും അദീർഘവുമായ അവനെ "അക്ഷരൻ" എന്നു് ബ്രഹ്മജ്ഞാനികൾ അഭിധാനം ചെയ്യുന്നു. (ബൃഹദാരണ്യകം 3–8–8.) ഈ സൂത്രത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന അക്ഷരവിദ്യയിൽ, ബ്രഹ്മം അതിന്റെ കേവലസ്വഭാവത്തിൽ—സൃഷ്ടിയിൽനിന്നും പൃഥക്കായിട്ടു്—നിരൂപിക്കപ്പെട്ടിരിക്കുന്നു. (1–ാം അദ്ധ്യായം 4–ാം പാദം 26–ാം സൂത്രത്തിലെ ശങ്കരാചാര്യരുടെ അഭിപ്രായവ്യാഖ്യാനം നോക്കുക.)

## സൂത്രം. 34. ഇയദാമനനാത്.

(ഈ സൂത്രം, അക്ഷരപുരുഷന്റെ ധ്യാനത്തിൽ ബ്രഹ്മത്തിന്റെ സഹജധർമ്മങ്ങളിൽ ഏവ സ്വീകരിക്കപ്പെടേണമെന്നു് നിർണ്ണയിക്കുന്നു.)

ഇയത് = ഇത്രയും–ഇവമാത്രം, ആമനനാത് = ഗാഢമായ ധ്യാനംകൊണ്ടു്.

വിവരണം:— (മുൻസൂത്രത്തിൽ പറയപ്പെട്ട) നിഷേധാത്മകങ്ങളായ ധർമ്മങ്ങളും (ഈ പാദത്തിലെ 11–ാം സൂത്രത്തിൽ പറയപ്പെട്ടപ്രകാരമുള്ള) ചിത്, ആനന്ദം, സർവ്വവ്യാപകത്വം, സർവ്വജ്ഞത്വം മുതലായ സഹജധർമ്മങ്ങളും അക്ഷരവിദ്യയിൽ ഒരുമിച്ചു് സംഗ്രഹിക്കപ്പെടേണ്ടതാണു്; എന്തെന്നാൽ രണ്ടാമത്തേവകൂടാതെ ആദ്യത്തേവ നിരർത്ഥകമാകും; എന്നാൽ സർവ്വകർമ്മൻ, സർവ്വഗന്ധൻ സർവ്വരസൻ എന്നവയും പ്രത്യേകധ്യാനരീതിക്കു് നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന മററുധർമ്മങ്ങളും ഇവിടെ പ്രതിപാദിക്കപ്പെട്ടവയോടുകൂടി ചേർക്കപ്പെടേണ്ടതാണു്.

## സൂത്രം 35. അന്തരാ ഭൂതഗ്രാമവത് സ്വാത്മനോഽന്യഥാ ഭേദാനുപപത്തിരിതിചേന്നോപദേശാന്തരവത്.

(ബൃഹദാരണ്യകശ്രുതിയിൽ രണ്ടുഭാഗങ്ങളെടുത്തു് അവ ഒരേ വിദ്യയെ സംബന്ധിച്ചതാണെന്നു് കാണിക്കാനായിട്ടു് വിമർശനം ചെയ്യപ്പെടുന്നു.)

അന്തരാ = ആന്തരത്വം = ആന്തരതമസ്ഥിതി, ഭൂതഗ്രാമവത് = തൻെറ ശരീരത്തിൻേറയും മനസ്സിൻേറയും എല്ലാ ഘടകാവയവങ്ങളുടേയും സ്വാമിൻ, സ്വാത്മനഃ = ജീവാത്മാവിൻെറ, അന്യഥാ = അല്ലെങ്കിൽ, ഭേദാനുപപത്തിഃ = രണ്ടു മറുപടികളുടേയും പാഠഭേദത്തിനു് ന്യായമില്ല, ഇതിചേത് = എന്നാണെങ്കിൽ; ന=അല്ല, ഉപദേശാന്തരവത്=മറെറാരു വിദ്യ (ധ്യാനരീതി) അതായതു് ഛാന്ദോഗ്യത്തിലെ സത്യവിദ്യോപദേശത്തിലെപ്പോലെ.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു് സമാധാനവുമെന്ന രണ്ടുഭാഗങ്ങളുണ്ടു്. ആക്ഷേപം അന്തരാഭൂതഗ്രാമവത് സ്വാത്മനോഽന്യഥാഭേദാനുപപത്തിഇതിചേത് എന്നും സമാധാനം ന, ഉപദേശാന്തരവത് എന്നുമാണു്.)

വിവരണം:—സർവ്വത്തിൻേറയും ഉള്ളിൽ ആന്തരതമനായി നിവസിക്കുന്ന സത്വം തൻെറ ശരീരത്തിൻെറയും മനസ്സിൻെറയും സ്വാമിയായ ജീവാത്മാവിനെ സൂചിപ്പിക്കുന്നെന്നു് ആക്ഷേപിക്കപ്പെടാം; അല്ലെങ്കിൽ ഒരേ ചോദ്യത്തിനു് നല്കപ്പെട്ടിരിക്കുന്ന രണ്ടുത്തരങ്ങളിലെ പാഠഭേദത്തിനു് ന്യായം കാണപ്പെടുന്നില്ല. (ഒന്നിനു് ഉഷസ്തനും യാജ്ഞവൽക്യനും തമ്മിലെ സംവാദവും മറേറതിനു കഹോലയും യാജ്ഞവൽക്യനും തമ്മിലേതും നോക്കുക.) ആദ്യത്തെ മറുപടി മനശ്ശരീരഘടകാവയവങ്ങളുടെ സ്വാമിയും ശ്വാസോച്ഛ്വാസത്താൽ ശ്വസിക്കുന്നവനുമായ ജീവാത്മാവിനെ ഉദ്ദേശിക്കുന്നെന്നു് തോന്നുന്നു; എന്നാൽ രണ്ടാമത്തെ ഉത്തരം ക്ഷുൽപിപാസാദികൾക്കതീതനെന്നു പറയപ്പെടാവുന്ന ഏകനായ പരമാത്മാവിനെ സ്പഷ്ടമായി ഉദ്ദേശിക്കുന്നു. അതുകൊണ്ടു് രണ്ടു സംഗതികളിലും ധ്യാനത്തിനു് നിർദ്ദേശി

ക്കപ്പെട്ട വസ്തുക്കൾ വിഭിന്നങ്ങളാകയാൽ, അതായതു് ആദ്യത്തേതിൽ ജീവാത്മാവും രണ്ടാമത്തേതിൽ പരമാത്മാവുമാകയാൽ, അവ രണ്ടും വിഭിന്നവിദ്യകളാണെന്നു് ശങ്കിക്കപ്പെടാം. ഈ ആക്ഷേപത്തിനു് നമ്മുടെ മറുപടി അതു ഒരേഒരു വിദ്യതന്നെയെന്നാണു്; എന്തുകൊണ്ടെന്നാൽ രണ്ടു് സംഗതികളിലും പ്രശ്നോത്തരവിഷയം, തന്റെ രണ്ടു വിഭിന്നസ്വഭാവങ്ങളിൽ ധ്യാനത്തിനു് പുരസ്കരിക്കപ്പെട്ട സർവ്വാന്തര്യാമിയും പരമാത്മാവുമായ ബ്രഹ്മമാകുന്നു. "നിന്റെ ഈ ആത്മാവു് എല്ലാവരുടേയും അന്തരാത്മാവാകുന്നു" എന്നു യാജ്ഞവൽക്യഋഷി ആവർത്തിക്കുമ്പോൾ, ഇതു് അദ്ദേഹത്താൽ ദൃഢീകരിക്കപ്പെടുന്നു. ഛാന്ദോഗ്യത്തിൽ ഉദ്ദാലകഋഷി തന്റെ പുത്രനായ ശ്വേതകേതുവിനുപദേശിക്കുന്ന സത്യവിദ്യയിലും ഇതുതന്നെ സംഭവിക്കുന്നു; അവിടെ "ഇതു അത്യന്തസൂക്ഷ്മസത്വവും സർവ്വവും വ്യാപിച്ചു് സർവ്വാത്മാവും സത്യവുമായ അവൻ ആത്മാവുമാകുന്നു, അല്ലയോ ശ്വേതകേതു അതു് നീയാകുന്നു" എന്നു് ഓരോ ഉദാഹരണസമാപ്തിയിലും ഗുരു ആവർത്തിക്കുന്നു. അദ്ധ്യായത്തിൽ സർവ്വത്ര ഒരേ പരമാത്മാവു്, സുകരബോധത്തിനുവേണ്ടി പലവിധത്തിൽ ഉദാഹരിക്കപ്പെടുന്നു. അതുപോലെതന്നെ യാജ്ഞവൽക്യരുടെ വിവിധവിവരണങ്ങൾ ഒരേഒരു ഉപാസനവസ്തുവിനെ—ബ്രഹ്മത്തെ—ലക്ഷീകരിക്കണം.

ഉശസ്തനും യാജ്ഞവൽക്യനും തമ്മിലെ പ്രശ്നോത്തരങ്ങൾക്കു് ഇതു നോക്കുക:—

ചോദ്യം:—"യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ യ ആത്മാ സർവ്വാന്തരസ്തം മെ വ്യാചക്ഷ്വ" = സർവ്വാന്തരസ്ഥനായ ആത്മാവായി അന്തർജ്ഞാനത്തിനു പ്രത്യക്ഷം പ്രകാശിതനായ ആ ബ്രഹ്മത്തെ എനിക്കു പറഞ്ഞുതരിക.

ഉത്തരം—"ഏഷ ത ആത്മാ സർവ്വാന്തരഃ"...യഃ പ്രാണേന പ്രാണിതി സ ത ആത്മാ സർവ്വാന്തരഃ"=ശ്വാസോച്ഛ്വാസദ്വാരാ ശ്വസിക്കുന്ന അവൻ നിന്റെ ആന്തരതമമായ ആത്മാവും ഈ നിന്റെ ആത്മാവു് സർവ്വത്തിന്റെയും ആന്തരതമമായ ആത്മാവുമാകുന്നു. (ബൃഹദാരണ്യകം 3–4–1).

കഹോലനും യാജ്ഞവൽക്യനും തമ്മിലെ പ്രശ്നോത്തരങ്ങൾക്ക ഇതു നോക്കുക:—

ചോദ്യം.—"യദേവ സാക്ഷാദപരോക്ഷാദ് ബ്രഹ്മയ ആത്മാ സർവ്വാന്തരസ്തമ്മെ വ്യാചക്ഷ്വ? പരിഭാഷക്കുമൽനോക്കുക. ചോദ്യം ഉശസ്തനാൽ ചോദിക്കപ്പെട്ടതു തന്നെ.

ഉത്തരം:—"ഏഷ ത ആത്മാ സർവ്വാന്തരഃ...യോ ശനായാപിപാസേ ശോകം മോഹം ജരാ മൃത്യുമത്യേതി" = വിശപ്പ്, ദാഹം, ദുഃഖം, അജ്ഞാനം, ജരാ, മൃത്യു ഇവയെ അതിക്രമിച്ചു സ്ഥിതിചെയ്യുന്ന അവൻ നിന്റെ ആന്തരതമമായ ആത്മാവാകുന്നു. (ബൃഹദാരണ്യകം 3-5-1).

സത്യവിദ്യയെ (ശ്വേതകേതുവും അവന്റെ പിതാവായ ഉദ്ദാലകനും തമ്മിലെ ചോദ്യോത്തരം) സംബന്ധിച്ച് ഇതു നോക്കുക:—

ചോദ്യം:—"ഭൂയ ഏവ മാം ഭഗവാൻ വിജ്ഞാപയതു" = അല്ലയൊ ഭഗവൻ, ഇതു കൂടുതലായി എനിക്ക് ദയവു ചെയ്തു ഉദാഹരിച്ചു പറഞ്ഞുതരിക. (ഛാന്ദോഗ്യം 6-8-7)

ഉത്തരം:— "ഏഷൊ ണിമൈതദാത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതൊ" = ഇതു ഈ സൃഷ്ടിമുഴവനും വ്യാപിച്ച ആത്മാവും അത്യന്തസൂക്ഷ്മസത്വവുമാകുന്നു, അവൻ സത്യനും ആത്മാവുമാകുന്നു. അല്ലയോ ശ്വേതകേതു, അതു നീ ആകുന്നു. (ഛാന്ദോഗ്യം 6-9-4ff).

## സൂത്രം 36. വ്യതിഹാരോ വിശിംഷന്തി ഹീതരവത്.

(മുൻസൂത്രത്തിലെ ഭാഗങ്ങൾ കൂടുതലായി വിമർശിക്കപ്പെടുന്നു.)

വ്യതിഹാരഃ = വിനിമയഃ = പരസ്പരം വച്ചുമാററം, വിശിംഷന്തി = സ്പഷ്ടമായി വിവരിക്കുന്നു, ഹി = എന്തുകൊണ്ടെന്നാൽ, ഇതരവത് = മററ ഉപദേശംപോലെ അതായതു സത്യവിദ്യയിൽ കാണിക്കപ്പെട്ടതുപോലെ.

വിവരണം:—യാജ്ഞവൽക്യരുടെ രണ്ടു വിവരണങ്ങളിലെയും പ്രത്യേകലക്ഷണങ്ങൾ ഉശസ്തനം കഹോലനം തമ്മിൽ പരസ്പരം വച്ചുമാററപ്പെടേണ്ടതാണ്, എന്തുകൊണ്ടെന്നാൽ രണ്ടു വിവരണങ്ങളിലും (ഉത്തരങ്ങളിലും) ഒരേ പരമാത്മാവ് (അന്തരാത്മാവായിട്ട്), ഛാന്ദോഗ്യത്തിലെ സത്യവിദ്യയിലെന്നപോലെ, സുസ്പഷ്ടം വിവരിക്കപ്പെട്ടിട്ടുണ്ട്. രണ്ടു പ്രഷ്ടാക്കളും ആന്തരതമമായ ഒരേ പരമാത്മാവിനെപ്പററി ചോദിച്ചു. യാജ്ഞവൽക്യർ ഓരോ ജിജ്ഞാസുവിന്റെയും അവധാരണ സാമർത്ഥ്യമനുസരിച്ച് പ്രഥമദൃഷ്ട്യാ വിഭിന്നപദങ്ങളിൽ ഉത്തരം പറഞ്ഞു. എന്നാൽ ആ വിവരണങ്ങളുടെ വിഷയവസ്തു ആന്തരതമമെന്നു അദ്ദേഹം വിവരിക്കുന്ന പരമാത്മാവാകുന്നു. ഉശസ്തനുകൊടുത്ത ഉത്തരത്തിൽ ആന്തരതമമായ പരമാത്മാവ് എല്ലാ ജീവാത്മാക്കൾക്കും പ്രാണനെ ശ്വാസോച്ഛ്വാസം നൽകുന്നതായാ വർണ്ണിക്കപ്പെട്ടിരിക്കുന്നു, അദ്ദേഹം കഹോലനു നൽകിയ ഉത്തരത്തിൽ പരമാത്മാവു വിശപ്പ് ദാഹം മുതലായതിന്നതീതനാണെന്നു വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഈ രണ്ടു വിധത്തിലും വിശേഷിപ്പിക്കപ്പെട്ടിട്ട്, പരമാത്മാവ് ജീവാത്മാവിൽനിന്നും പൃഥക്കാണെന്നു സുസ്പഷ്ടം കാണിക്കപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് ധ്യാനത്തിൽ, ഉശസ്തന്, ബ്രഹ്മത്തിന്റെ പ്രത്യേകധർമ്മങ്ങളെ, അതായതു, എല്ലാ ജീവാത്മാക്കൾക്കും ജീവൻ നൽകുന്ന ആന്തരതമമാകുന്നതു കൂടാതെ, വിശപ്പു മുതലായതിന്ന് അതീതമായ അവസ്ഥിതിയേയും കൂടെ ധ്യാനിക്കേണ്ടതായിട്ടുണ്ട്; അതുപോലെ കഹോലനു രൂപത്തിന്റെ ആ രണ്ടു പ്രത്യേകധർമ്മങ്ങളേയും കൂടെ ധ്യാനിക്കേണ്ടതായിട്ടുണ്ട്. ഇതു ഛാന്ദോഗ്യത്തിലെ സത്യവിദ്യയെപ്പോലെ തന്നെയാണു; അവിടെ എല്ലാ ഉത്തരങ്ങളും പ്രഷ്ടാവിന്റെ സുകരബോധാർത്ഥം പ്രത്യക്ഷത്തിൽ വിഭിന്നപദവിശേഷണങ്ങളിലാണെങ്കിലും, ഒരേ ബ്രഹ്മത്തെത്തന്നെ വ്യാഖ്യാനിക്കുന്നു. ബ്രഹ്മം ഒന്നുതന്നെ സത്യമെന്നുള്ള സംഗതി ഉദ്ദാലകന്റെ ഓരോ ഉദാഹരണസമാപ്തിയിലും സുദൃഢം ആവർത്തിക്കപ്പെടുന്നു.

### സൂത്രം 37. സൈവ ഹി സത്യാദയഃ

(ഈ സൂത്രം സത്യവിദ്യയിൽ എങ്ങിനെ ഉത്തരങ്ങളുടെ നാനാത്വത്തിൽ ഏകത്വമുണ്ടെന്നു കാണിക്കുന്നു).

സാ = ആ ദേവത—ബ്രഹ്മം, ഏവ = നിശ്ചയമായിട്ടും, ഹി = എന്തുകൊണ്ടെന്നാൽ, സത്യാദയഃ "സത്യ"ധർമ്മവും അതുപോലെയുള്ളവയും.

വിവരണം:—സത്യവിദ്യയിൽ ഒന്നാമത്തെ ഉത്തരത്തിൽ വിവരിക്കപ്പെട്ട ദേവത, അതായത് ബ്രഹ്മം, പിന്നീടുള്ള എല്ലാ വിവരണങ്ങളിലും വർണ്ണിക്കപ്പെട്ടിരിക്കുന്നു, എന്തുകൊണ്ടെന്നാൽ ഒന്നാമത്തെ വിവരണത്തിലെ ധർമ്മങ്ങളായ "സത്യം" മുതലായതു പിന്നീടുള്ള വിവരണങ്ങളിലുംകൂടെ ആവർത്തിക്കപ്പെടുന്നു. അതുകൊണ്ട്, ആവർത്തിച്ചുള്ള ചോദ്യങ്ങളും അവയ്ക്കു യോഗ്യമായ മറുപടികളും ഒന്നായിരുന്നാലും ആ സംഭാഷണം മുഴുവനും ഒരു ഐക്യധ്വനിയുണ്ട്.

### സൂത്രം 38. കാമാദീതരത്ര തത്ര ചായതനാദിഭ്യഃ

(ഛാന്ദോഗ്യത്തിലെയും ബൃഹദാരണ്യകത്തിലെയും ദഹരവിദ്യ ഇപ്പോൾ പര്യാലോചിക്കപ്പെടുന്നു.)

കാമാദി = സത്യസങ്കല്പത്വാദി = കാര്യസാധകസങ്കല്പവും ഏതാദൃശ മററുധർമ്മങ്ങളും, ഇതരത്ര = മററതിൽ—ബൃഹദാരണ്യകശ്രുതിയിൽ, തത്ര = അവിടെ—ഛാന്ദോഗ്യശ്രുതിയിൽ, ച = കൂടെയും, ആയതനാദിഭ്യഃ = അധിഷ്ഠാനത്തിൽനിന്നും എന്നും മററും അതായതു "ഹൃദയാധിഷ്ഠാനം" എന്ന വചനത്താലും രണ്ടു ശ്രുതികളിലും പൊതുവെ ഉപയോഗിക്കപ്പെട്ടിരിക്കുന്ന മററുവിശേഷണങ്ങളാലും.

വിവരണം:—ദഹരവിദ്യ ഛാന്ദോഗ്യത്തിലും ബൃഹദാരണ്യകത്തിലും വിവരിക്കപ്പെട്ടിട്ടുണ്ട്. ഈ രണ്ടു വിവരണങ്ങളും ഒരേ വിദ്യയെപ്പററിയാണെന്നു, "ദഹരാകാശത്തിൽ പരമാത്മാവിൻെറ അധിഷ്ഠാനം" (ദഹരാകാശം—ബ്രഹ്മാനുഭൂതിക്കധ്യാതാവു തൻെറ മനസ്സു ഏകാഗ്രമാക്കി ഉറപ്പിക്കേണ്ടതായ ഹൃദയകാശം) എന്ന പൊതുവചനത്തിലുംകൂടാതെ ദഹരവിദ്യയുടെ വിവരണത്തിൽ രണ്ടു ശ്രുതിക-

ളിലും പൊതുവേ ഉപയോഗിക്കപ്പെട്ടിരിക്കുന്ന മററുവിശേഷ ണങ്ങളാലും, അറിയപ്പെടാവുന്നതാണ്. ഛാന്ദോഗ്യത്തിലെ ദഹരവിദ്യസംബന്ധിച്ചു പ്രത്യേകം നിർവചിക്കപ്പെട്ട സത്യ സങ്കല്പത്വം മുതലായ ബ്രഹ്മത്തിൻെറ ധർമ്മങ്ങളും അതേ സമയംതന്നെ ബൃഹദാരണ്യകത്തിലെ ദഹരവിദ്യസംബ ന്ധിച്ചു പ്രത്യേകം നിർവചിക്കപ്പെട്ട "സർവസ്യേശ്ശാനൻ"മുത ലായ ബ്രഹ്മത്തിൻെറ ധർമ്മങ്ങളും പരസ്പരം പൂരകങ്ങളാ ണെന്നു വിചാരിക്കപ്പെടേണ്ടതും ഓരോ ശ്രുതിയിലെ ദഹര വിദ്യയോടുംകൂടി ചേർക്കപ്പെടേണ്ടതുമാണ്. ദഹരവിദ്യയെ സംബന്ധിച്ച് ഛാന്ദോഗ്യം നോക്കുക:—"യദിദമസ്മിൻ ബ്രഹ്മപുരെ ദഹരം പുണ്ഡരീകം വേശ്മദഹരോഽസ്മിന്നന്ത രാകാശസ്തസ്മിൻ യദന്തസ്തദന്വേഷ്ടവ്യം തദ്വാവ വിജിജ്ഞാ സിതവ്യമിതി" "യാവാൻ അയമാകാശ സ്താവാനേഷോഽ ന്തർഹൃദയ ആകാശ ഉഭെ അസ്മിൻ ദ്യാവാപൃഥിവീ അന്തരേ വ സമാഹിതെ","ഏഷ ആത്മാപഹതപാപ്മാ വിജരൊ വിമൃത്യുർവിശോകോ വിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ".(സന്ദർഭത്തിനും പരിഭാഷക്കും 1-ാ മദ്ധ്യായം 3-ാംപാദം 14-ാംസൂത്രം നോക്കുക.) അതേ ദഹരവി ദ്യയ്ക്കു ബൃഹദാരണ്യകം നോക്കുക:—"സവാ ഏഷ മഹാൻ അജ ആത്മാ യൊഽയം വിജ്ഞാനമയഃ പ്രാണേഷു യ ഏഷോഽന്തർഹൃദയ ആകാശസ്തസ്മിംഛ്ശേതെ സർവ്വസ്യ വശീ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ" =അവൻ വിജ്ഞാന സ്വരൂപനും പ്രാണകേന്ദ്രങ്ങളിൽ സ്ഥിതിചെയ്തുകൊണ്ടു ഹൃദയാന്തർഭാഗത്തു ശയിക്കുന്നു; സർവനിയാമകനും സർവ ത്തിൻെറയും ഈശിതാവും സർവത്തിൻേറയും അധിപതി യുമാകുന്നു. (ബൃഹദാരണ്യകം 4-4-22).

## സൂത്രം 39. ആദരാദലോപഃ.

ഈ സൂത്രം മുൻസൂത്രത്തിൽ സൂചിതമായ പ്രത്യക്ഷ ലക്ഷണങ്ങൾ ഒരുവിധത്തിലും ഉപേക്ഷിക്കപ്പെടാൻ പാടില്ലെ ന്നു കാണിക്കുന്നു.)

ആദരാത് = ആദരത്തോടുകൂടെ പറയപ്പെട്ടിരിക്കകൊ ണ്ട്, അലോപഃ = ലോപിക്കപ്പെടാൻ പാടില്ല.

വിവരണം: — ദഹരവിദ്യാവിവരണക്രമത്തിൽ ദഹരബ്രഹ്മത്തിന്റെ പ്രഥമദൃഷ്ടിയിൽ വിശേഷണങ്ങളെല്ലാം നിഷേധിക്കപ്പെടുന്നതായി തോന്നുന്ന ചില വചനങ്ങളുണ്ട്. ഈ സൂത്രം, സത്യസങ്കല്പം, സർവ്വാധിപത്യം മുതലായ ധർമ്മങ്ങൾ നിഷേധിക്കപ്പെട്ടിട്ടില്ലെന്നു നിർവ്വചിക്കുന്നു, എന്തുകൊണ്ടെന്നാൽ ആ ധർമ്മങ്ങളെല്ലാം ദഹരം അതായതു ബ്രഹ്മം സംബന്ധിച്ചു് ശ്രുതി ആദരപൂർവ്വം പറഞ്ഞിട്ടുണ്ട്; "നേഹ നാനാസ്തി കിഞ്ചന" (ഇവിടെ അവനിൽനിന്നും പൃഥക്കായി ഒന്നുമില്ല) മുതലായ പ്രത്യക്ഷനിഷേധവചനങ്ങൾ ബ്രഹ്മത്തിൽനിന്നും സ്വാതന്ത്ര്യമായും പൃഥക്കായും ആസ്ഥിതമുള്ളതായി ഊഹിക്കപ്പെടാവുന്ന ഏതൊന്നിനേയും വാസ്തവത്തിൽ നിഷേധിക്കയുംചെയ്യുന്നു.

ഈ വചനങ്ങൾ ബ്രഹ്മത്തെപ്പററി നിർവ്വചിക്കുന്നതിന്ന് ശ്രുതി അത്യവളരെ ശ്രമംചെയ്തിട്ടുള്ളതായ "സത്യസങ്കല്പം" മുതലായ ബ്രഹ്മത്തിന്റെ വിശേഷണങ്ങളെ നിഷേധിക്കുന്നതായി ഒരിക്കലും അർത്ഥമാക്കപ്പെടാൻ പാടില്ല. (3–ാംമദ്ധ്യായം 2–ാംപാദം 22–ാം സൂത്രം തുലനംചെയ്ക).

## സൂത്രം 40. ഉപസ്ഥിതേƒതസ്തദ്വചനാത്.

(ദഹരബ്രഹ്മധ്യാനത്തിന്റെ ഫലം പറയപ്പെടുന്നു.)

ഉപസ്ഥിതെ = ധ്യാനത്താൽ ബ്രഹ്മപദത്തെ പ്രാപിക്കുമ്പോൾ, അതഃ = അതു ഹേതുവായിട്ടു്, തദ് വചനാത് = ശ്രുതിയിൽ അപ്രകാരമുള്ള കഥനങ്ങളുള്ളതുകൊണ്ടു്.

വിവരണം:—ദഹരവിദ്യയാൽ ബ്രഹ്മപദത്തെ പ്രാപിക്കുമ്പോൾ മുക്താത്മാവിന്നു് തന്നിമിത്തം ഏതു ലോകത്തിലേക്കും സ്വേച്ഛയാ പ്രയാണം ചെയ്യുന്നതിന്നുള്ള ശക്തി ലഭിക്കുന്നു; എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ ദൃഢീകരണകഥനങ്ങളുണ്ടു്. ശ്രുതിയിലെ സന്ദർഭത്തിന്നു് 3–ാംമദ്ധ്യായം 3–ാം പാദം 30–ാം സൂത്രത്തിലെ ഉദാഹരണവും പരിഭാഷയും നോക്കുക.

## സൂത്രം 41. തന്നിർദ്ധാരണാƒനിയമസ്തദ്ദൃഷ്ടേഃ പൃഥഗ്ഘ്യപ്രതിബന്ധഃ ഫലം.

(ഈ സൂത്രം ഒരു വൈദികകർമ്മം സംബന്ധിച്ചു് നിർദ്ദിഷ്ടമായ ധ്യാനം നിർബന്ധമല്ലെന്നു പറയുന്നു).

തത് = തേഷാം = അവയുടെ അതായതു് ഉദ്ഗീഥ ധ്യാനം മുതലായതിന്റെ, നിർദ്ധാരണ = നിർബന്ധാനുഷ്ഠാനം, അനിയമഃ = ക്ലിപ്തനിയമമില്ല, തദ് ദൃഷ്ടേഃ = ശ്രുതിയിൽ കാണപ്പെടുന്നതുകൊണ്ടു്, പൃഥക് = ഭിന്ന, ഹി = കൊണ്ടു—എന്തെന്നാൽ, അപ്രതിബന്ധഃ = തടസ്ഥമില്ലാഴിക, ഫലം = ഫലം.

വിവരണം:—വൈദികകർമ്മങ്ങളിൽ ഉദ്ഗീഥധ്യാനം മുതലായതിന്റെ നിർബന്ധാനുഷ്ഠാനത്തിനു ക്ലിപ്തനിയമമൊന്നുമില്ല; എന്തുകൊണ്ടെന്നാൽ അവിടെ 'ഓം'കാര ധ്യാനം കർത്താവിനു് ഐച്ഛികമാണു്; കൂടാതെ കർമ്മാചരണത്തിനു് ഒരുവിധത്തിലും പ്രതിബന്ധം നേരിടപ്പെടുന്നില്ലെങ്കിൽ,ഓരോ പക്ഷത്തിലും ഫലം അതീവ ഭിന്നവുമാണു്; എന്തെന്നാൽ ധ്യാനം കർമ്മനിരപേക്ഷകമായി അതിന്റെ സഹജഫലത്തെ ജനിപ്പിക്കുന്നതു നിശ്ചയമാണു്; എന്നാൽ കർമ്മം പ്രതിബന്ധത്തിനും വിഘ്നത്തിനും അധീനമാകാവുന്നതാണു്. ഏതു വിധമെങ്കിലും ധ്യാനവും കർമ്മവും ഒരുമിച്ചു ചെയ്യപ്പെടുന്നെങ്കിൽ, ഫലം ദ്വിഗുണീ ഭവിക്കുന്നതാണു്.

ശ്രുതി പറയുന്നു:— 'തേനോഭൗ കുരുതേ യശ്ചൈതദേവം വേദ, യശ്ച ന വേദ—യദേവ വിദ്യയാ കരോതി ശ്രദ്ധയോപനിഷദാ തദേവ വീര്യവത്തരം ഭവതി' = അറിവുള്ളവനും അറിവില്ലാത്തവനും രണ്ടുപേരും ഉദ്ഗീഥോപാസനയിൽ ഏർപ്പെടാം; (ധ്യാനഭാഗം ഒഴിച്ചു് ഉദ്ഗീഥോപാസന അനുഷ്ഠിക്കപ്പെടാമെന്നു് ഇതു കാണിക്കുന്നു.) ധ്യാനത്തോടും ശ്രദ്ധയോടും ജ്ഞാനത്തോടുംകൂടെ ചെയ്യപ്പെടുന്നതു അത്രയും കൂടുതൽ ഫലവത്താണു്. (ഛാന്ദോഗ്യം 1–1–10) ആ കർമ്മം ധ്യാനം കൂടാതെയും ചെയ്യപ്പെടാമെന്നും ധ്യാനസഹിതം നടത്തുന്നതു അതിനെ കൂടുതൽ ഫലവത്താക്കുകയാണെന്നും ഈ ശ്രുതി കാണിക്കുന്നു. അതുകൊണ്ടു് ചില വൈദികകർമ്മം

സംബന്ധിച്ചു ചെയ്യപ്പെടുന്ന ഉദ്ഗീഥധ്യാനവും മററുള്ളവയുമെല്ലാം(കർമ്മാംഗമായ ഉപാസന) അവശ്യകമല്ല; അവ കൂടുതൽ ഫലം ലഭിക്കുന്നതിന് ഇച്ഛിക്കുന്നവരാൽമാത്രം ചെയ്യപ്പെടേണ്ടതുമാണ്.

സൂത്രം 42. പ്രദാനവദേവ തദുക്തം.

(ഈ സൂത്രം, ധർമ്മങ്ങളിൽ മനസ്സുറപ്പിക്കുന്നതിനോടുകൂടെ ധർമ്മിയെ എല്ലായ്പ്പോഴും സ്മരിക്കപ്പെടേണ്ടതാണെന്നുള്ള തത്വം നിർവചിക്കുന്നു, അതായതു് പരമാത്മാവിൻെറ ധർമ്മങ്ങളെ ധ്യാനിക്കുമ്പോൾ ധർമ്മിയായ പരമാത്മാവിനെ തന്നെ വിസ്മരിച്ചുപോകരുതു്.)

പ്രദാനവത് = പ്രദാനാഹുതിയിലെന്നപോലെ അതായതു ഇന്ദ്രന അർപ്പിക്കുന്ന അപൂർവ് നൈവേദ്യംപോലെ, ഏവ = തന്നെ, തത് = അതു്-തത്വം, ഉക്തം = പറയപ്പെട്ടു, അതായതു ജൈമിനിയാൽ പൂർവമീമാംസയിൽ സ്ഥാപിക്കപ്പെട്ടു.

വിവരണം:—ദഹരവിദ്യയിൽ (ഛാന്ദോഗ്യം 8–1–6) സത്യസങ്കല്പം മുതലായ ധർമ്മങ്ങൾ പ്രത്യേകമായി ധ്യാനിക്കപ്പെടാൻ ഉപദേശിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ അപ്രകാരം ചെയ്യുമ്പോൾ, ഇന്ദ്രന അപൂർവ്നൈവേദ്യസംഗതിയിലെപ്പോലെ, ആ ധർമ്മങ്ങളോടുകൂടെത്തന്നെ ഓരോ സംഗതിയിലും ധർമ്മിയായ പരമാത്മാവിനെക്കൂടെ ധ്യാനിക്കപ്പെടേണ്ടതാണ്. ഇന്ദ്രൻ ഒരുവനാണെങ്കിലും ഇന്ദ്രൻെറ മൂന്നു ഭാവത്തിൽ മൂന്നു നൈവേദ്യങ്ങൾക്കു അർഹനാണ്; അതുപോലെ ഈ ധർമ്മങ്ങളിൽ ഓരോന്നിനാലും ഒരേ പരമാത്മാവു് വിവക്ഷിക്കപ്പെടുന്നെങ്കിലും ഓരോ വിശേഷണവും ബ്രഹ്മത്തെ വിഭിന്നഭാവത്തിൽ നിരൂപിക്കുന്നു; അതുകൊണ്ടു ധർമ്മങ്ങളെ പററി ധ്യാനിക്കുമ്പോൾ, അഭിധാനം ചെയ്യപ്പെട്ട ധർമ്മങ്ങളെത്രയുണ്ടോ അത്രയും പ്രാവശ്യം പരമാത്മാവുകൂടെ ധ്യാനിക്കപ്പെടേണ്ടതാണ്. ഈ തത്വം ജൈമിനിയാൽ പൂർവമീമാംസയിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. സംബന്ധിച്ച ഇതു നോക്കുക:—'അഥ യ ഇഹാത്മാനമനുവിദ്യ വ്രജന്ത്യേതാംശ്ച സത്യാൻ കാമാൻ....' = അതുകൊണ്ടു് പരമാത്മാവി

നെയും സത്യസങ്കല്പം പാപനിമ്മുക്തത ക്ഷുത്തൃഷ്ണാദിരാഹിത്യം മുതലായ അനേകധമ്മങ്ങളും അറിഞ്ഞിട്ടു് ഇഹലോകത്തിൽനിന്നും പ്രയാണംചെയ്യുന്നവർ. (ഛാന്ദോഗ്യം 8-1-6) ഇവിടെ ഒരു ധ്യാനക്രിയാപരിധിയിൽ ഉദ്ധരിക്കപ്പെട്ട മൂലത്തിൽ എത്ര ധമ്മങ്ങൾ (ഉപാധികൾ) ഉണ്ടോ അത്രയും പ്രാവശ്യവും അത്രയും വിധത്തിലും പരമാത്മാവിനെക്കൂടെ ധ്യാനിക്കേണ്ടതാണു്.

## സൂത്രം 43. ലിംഗഭൂയസ്ത്വാത് തദ്ധി ബലീയസ്തദപി.

വാജസനേയകോപനിഷത്തിൽ മനസ്സു് മുതലായവയാൽ ഉത്ഭൂതമാകുന്നപ്രകാരം പറയപ്പെടുന്ന അഗ്നികൾ കമ്മാംഗങ്ങളൊ അല്ലെങ്കിൽ ധ്യാനകാര്യാത്ഥം വെറും മനഃകല്പിതഅഗ്നികളാണോ (വിദ്യാംഗങ്ങളൊ) എന്നതിനെപ്പററി ഒരു നിരൂപണമാരംഭിക്കുന്നു.)

ലിംഗഭൂയസ്ത്വാത് = വിശേഷകലക്ഷണാധിക്യം ഹേതുവായിട്ടു്, തത് = അതു്-വിശേഷകലക്ഷണം, ഹി = എന്തുകൊണ്ടെന്നാൽ, ബലീയഃ = ബലവത്തരം, തദപി = അതുംകൂടെ (ജൈമിനിയാൽ പൂവ്മീമാംസയിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്).

വിവരണം:— വാജസനേയഉപനിഷത്തിൽ മനസ്സു്, വാക്കു്, പ്രാണൻ മുതലായവയാൽ ഉണ്ടാക്കപ്പെടുന്നതായി പറയുന്ന അഗ്നികൾ ധ്യാനത്തിനായി ഉദ്ദേശിക്കപ്പെട്ട ഭാവനാസൃഷ്ടമായ അഗ്നികളാണു്, അല്ലാതെ യജ്ഞം മുതലായ വൈദികകമ്മങ്ങൾക്കുള്ള വൈദികാഗ്നികളല്ല; എന്തെന്നാൽ വൈദികാഗ്നികളിൽനിന്നും വ്യതിരിക്തമാക്കുന്ന ലക്ഷണങ്ങൾ ധാരാളമുള്ളതുകൊണ്ടും ആ വിവിക്തലക്ഷണങ്ങൾ. ആ അഗ്നികൾ ധമ്മകമ്മങ്ങളുടെ യഥാർത്ഥാനുഷ്ഠാനത്തിനുള്ളതെന്നു സൂചിപ്പിക്കുന്നതായ സന്ദർഭത്തെക്കാൾ, ബലവത്തരമായ പ്രമാണങ്ങളാകകൊണ്ടുമാണു്. ആ വിവിക്തലക്ഷണങ്ങൾ സന്ദർഭത്തെക്കാൾ ബലവത്തരമായ തെളിവുകളാണെന്നു ജൈമിനിയാൽ പൂവ്മീമാംസയിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്.

ശ്രുതിയിലെ സന്ദർഭത്തിന്ന ഇതു നോക്കുക:—'മനശ്ചി തോവാക് ചിതഃ പ്രാണചിതശ്ചക്ഷുശ്ചിതഃ കർമ്മചിതോ/ ഗ്നിചിതഃ' = മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രാണൻ കൊണ്ടും ചക്ഷുസ്സുകൊണ്ടും കർമ്മംകൊണ്ടും സാധാരണ ഹോമാഗ്നികൾകൊണ്ടും ഉണ്ടാക്കപ്പെട്ട അഗ്നികൾ. (തൈത്തിരീയം, നാരായണം—11).

'യത് കിഞ്ചേമാനി ഭൂതാനി മനസാ സങ്കല്പയന്തി തേഷാമേവ സാ കൃതിഃ' = ഈ ഭൂതങ്ങൾ മനസ്സുകൊണ്ട എന്തു സങ്കല്പിക്കുന്നുവോ അതു ഈ അഗ്നികളുടെ പ്രവൃത്തിയാകുന്നു.

പൂർവ്വമീമാംസയ്ക്കു ഇതു നോക്കുക:—'ശ്രുതിലിംഗവാക്യ പ്രകരണസ്ഥാന സമാഖ്യാനാം സമവായെ പാരദൗർബല്യമർത്ഥവിപ്രകർഷാത്' = ശ്രുതിയിലെ സ്പഷ്ടമായ ഒരു കഥനം. വിവിക്തലക്ഷണങ്ങൾ, അർത്ഥപ്രകാശകമൂലപംക്തികൾ, അദ്ധ്യായവിഷയം, വ്യന്ത്യാസക്രമം, വ്യുൽപന്നാർത്ഥം ഇവ ഒരുമിച്ചുവരുന്ന സംഗതികളിൽ, ഉത്തരഗാമികൾ, പൂർവ്വഗാമികളെക്കാൾ യഥാക്രമം ദുർബലമാകുന്നു, എന്തുകൊണ്ടെന്നാൽ പൂർവ്വഗാമികൾ ഉത്തരഗാമികളെക്കാൾ മുൻകൂട്ടി അർത്ഥത്തെ പ്രകാശിപ്പിക്കുന്നു.

## സൂത്രം 44. പൂർവ്വവികല്പഃ പ്രകരണാത് സ്യാത് ക്രിയാമാനസവത്.

(മുൻസൂത്രത്തിനൊരാക്ഷേപം പുറപ്പെട്ടുവിയ്ക്കുന്നു.)

പൂർവ്വവികല്പഃ = മുമ്പെതന്നെ നിർദ്ദിഷ്ടമായതിൻെറ പക്ഷാന്തരരൂപം, പ്രകരണാത് = അദ്ധ്യായവിഷയത്തിൽ നിന്നും ഗ്രഹിക്കപ്പെടാവുന്നപ്രകാരം, സ്യാൽ = ഭവിക്കാം, ക്രിയ = വൈദികകർമ്മം, മാനസവത് = സോമയാഗത്തിലെ മാനസവ്യാപാരംപോലെ.

വിവരണം:—മുൻസൂത്രത്തിൽ സൂചിതമായ അഗ്നികൾ ശ്രുതിയിലെ ഒരു പൂർവ്വഭാഗത്തു മുമ്പെതന്നെ നിർദ്ദിഷ്ടമായതു സാധാരണയായി എല്ലാ ഹവനങ്ങളിലും സമ്പാദിക്കപ്പെടുന്നതുമായ അഗ്നിയുടെ ഒരു പക്ഷാന്തരരൂപമാണെന്നും ഇതു സാധാരണ ഹോമാഗ്നിയെപ്പററി പ്രതിപാദിക്കുന്ന അദ്ധ്യായപ്രകരണത്തിൽനിന്നും അറിയപ്പെടാമെന്നും, അതു

കൊണ്ടു് മുൻസൂത്രത്തിൽ സൂചിതമായ അഗ്നികൾ വൈദികകർമ്മങ്ങളുടെ യഥാർത്ഥ ആചരണത്തിനാണെന്നും, സോമയാഗത്തിലെ മാനസവ്യാപാരത്തിൻെറ സംഗതിയിലെന്നപോലെ പ്രത്യേകകാര്യാർത്ഥം അതായതു ധ്യാനത്തിനായിക്കൊണ്ടു ഉദ്ദേശിക്കപ്പെട്ടതല്ലെന്നും ആക്ഷേപരൂപേണ വാദിക്കപ്പെടാം.

[ഇവിടെ വിശേഷക ചിഹ്നങ്ങൾ (ലിംഗം) കർമ്മത്തിനാവശ്യമായ സാധാരണ അഗ്നിയുടെ സ്തുതി (അർത്ഥവാദ) രൂപേണ ഉപയോഗിക്കപ്പെടുന്നതാണെന്നും തന്നിമിത്തം അവ ഉപാസനയ്ക്കുദ്ദേശിക്കപ്പെട്ടതാണെങ്കിലുണ്ടാകുമായിരുന്നതായ സ്വതന്ത്രമായ സ്ഥിതി അവയ്ക്കില്ലെന്നും വാദിക്കപ്പെടുന്നു. അതുകൊണ്ടു വിശേഷകചിഹ്നങ്ങൾ, ഭൂമിപാത്രമായിട്ടും സമുദ്രം പാത്രപൂരണ (സോമരസ)മായിട്ടും വിചാരിക്കപ്പെടുന്ന സോമയാഗത്തിലെ മാനസികവ്യാപാരത്തിലെന്നപോലെ, അദ്ധ്യായത്തിലെ മുഖ്യപ്രകരണവിഷയത്തെക്കാൾ ദുർബലമാണു്; ഇവിടെ ക്രിയ, മാനസികമെങ്കിലും, യാഗത്തിൻെറ ഒരംശമായി ഗണിക്കപ്പെട്ടിരിക്കയും അതുകൊണ്ടു ധ്യാനത്തിൻെറ ഒരംശമാകാൻ ശക്യമല്ലാതിരിക്കയും ചെയ്യുന്നു. ഈ ആക്ഷേപം ഈ പാദത്തിലെ 46-50 സൂത്രങ്ങളാൽ പിന്നീടു നിഷേധിക്കപ്പെടുന്നു.]

### സൂത്രം 45. അതിദേശാച്ച.

(44-ാം സൂത്രാവലംബനമായി വേറൊരു വാദമുപന്യസിച്ചു കൊണ്ടു 43-ാം സൂത്രത്തിൻെറ ആക്ഷേപം തുടരുന്നു.)

അതിദേശാത് = സ്ഥലത്തിൻെറ അതിർത്തിക്കപ്പുറത്തു പോകുന്നതുകൊണ്ടു, അതായതു ഒന്നിൻെറ ധർമ്മങ്ങളെ മററൊന്നിനാരോപിക്കകൊണ്ടു, അഥവാ മററു സംഗതികൾക്കുകൂടെ പ്രയോഗം വിസ്തൃതമാക്കയാൽ, ച = കൂടെയും

വിവരണം:— 43-ാം സൂത്രത്തിൽ സൂചിതമായ അഗ്നികൾ കർമ്മത്തിൻെറ യഥാർത്ഥമായ ക്രിയയ്ക്കുദ്ദേശിക്കപ്പെട്ടതാകുന്നു; കൂടാതെ സാധാരണ അഗ്നിയുടെ ഗുണങ്ങൾ അവയ്ക്കു ആരോപിക്കപ്പെട്ടിരിക്കുന്നു. [ആക്ഷേപരൂപേണ ഇതും അടുത്ത സൂത്രങ്ങളിൽ നിഷേധിക്കപ്പെടാനായി പറയപ്പെ

ട്ടിരിക്കുന്നു.] ആരോപണത്തിനുസംബന്ധിച്ച് ഇതു നോക്കുക:—'തേഷാമേകൈക ഏവ പൂർവ്വസ്യ താവാന്യാവാനസൗ പൂർവ്വഃ' = ഈ അഗ്നികളിൽ ഓരോന്നും മുൻപറയപ്പെട്ടതിനോളം അതായതു സാധാരണ ഹോമാഗ്നിയോളംതന്നെ പ്രാധാന്യമുള്ളതാണു്.

ഈ കഥനം മനഃകൽപിതങ്ങളായ അഗ്നികൾ സാധാരണയുള്ള ഹവനാഗ്നിയുടെ അംശവും ധ്യാനകാര്യങ്ങൾക്കു സ്വാതന്ത്ര്യസത്തയില്ലാത്തവയാണെന്നു് പ്രദർശിപ്പിക്കുന്നു.

## സൂത്രം 46. വിദ്യൈവ തു നിർദ്ധാരണാത്, ദർശനാച്ച.

(44-ാം 45-ാം സൂത്രങ്ങളിലുത്ഥിതമായ ആക്ഷേപങ്ങൾ ഇപ്പോൾ നിഷേധിക്കപ്പെടുന്നു.)

വിദ്യാ=ധ്യാനക്രമം, ഏവ=മാത്രം, തു=വാസ്തവത്തിൽ, നിർദ്ധാരണാത്=അവ നേരിട്ടുനിർണയിക്കപ്പെട്ടിരിക്കകൊണ്ടു്, ദർശനാത് ച=ശ്രുതിയിൽ സ്പഷ്ടമായി പറയപ്പെട്ടിരിക്കകൊണ്ടുകൂടെ.

വിവരണം:— 43-ാം സൂത്രത്തിൽ സൂചിതമായ അഗ്നികൾ ധ്യാനത്തിനായിക്കൊണ്ടുമാത്രമാണു്, അല്ലാതെ വൈദികക്രിയാത്ഥമല്ല, എന്തുകൊണ്ടെന്നാൽ അവ അപ്രകാരമെന്നു നേരിട്ടുനിർണ്ണയിക്കപ്പെട്ടിരിക്കുന്നു, കൂടാതെ അവ അപ്രകാരമെന്നു ശ്രുതിയിൽ സ്പഷ്ടമായി കഥിക്കപ്പെട്ടുമിരിക്കുന്നു. നിർണ്ണയത്തെ സംബന്ധിച്ചു ഇതു നോക്കുക:— തേ ഹൈതേ വിദ്യാചിത ഏവ'=അവ—ചിന്തിക്കപ്പെട്ട അഗ്നികൾ—പ്രത്യേക ഒരുതരം ധ്യാനത്തിൽ നിശ്ചയമായും ആധാനംചെയ്യപ്പെട്ടേണ്ടതാണു്. ശ്രുതിയിലെ സ്പഷ്ടകഥനത്തിനു ഇതു നോക്കുക:—'യേഷാമംഗിനൊ വിദ്യാമയക്രതോരസ്തു മനസാഽധീയന്ത മനസാ ചീയന്ത മനസൈഷു ഗ്രഹാ അഗൃഹ്യന്ത മനസാ സ്തുവന്ത മനസാ ശംസത് യത് കിംച യജ്ഞേ കർമ്മ ക്രിയതേ'=ഈ ധ്യാനാഗ്നികളെ ഈശ്വരോപാസനരൂപത്തിന്റെ സാരാംശങ്ങളായി വിചാരിച്ചവർ അവയെ മനസാ ചിന്തിക്കയും, മനസാ കണ്ഡംകൂട്ടുകയും, മനസാ അവയ്ക്കുനൈവേദ്യങ്ങൾ നിവേദിക്കയും, മനസാ

അവയെ പൂജിക്കയും, മനസാ സ്തുതിക്കയും, ഒരു ഹവനത്തിൽ സാധാരണചെയ്യപ്പെടുന്നതുപോലെയെല്ലാം മനസാ ചെയ്കയും ചെയ്യു.

സൂത്രം 47. ശ്രുത്യാദിബലീയസ്ത്വാച്ച ന ബാധഃ.

(44-ം 45-ം സൂത്രങ്ങളിലുത്ഥിതമായ ആക്ഷേപം കൂടുതലായി നിഷേധിക്കപ്പെടുന്നു.)

ശ്രുത്യാദി=ശ്രുതി മുതലായതു അതായതു ശ്രുതിയും പൂർവ്വമീമാംസയിൽ അദ്ധ്യായപ്രകരണത്തെക്കാൾ ബലവത്തരങ്ങളെന്നു കാണിക്കപ്പെട്ട നിദർശലക്ഷണങ്ങളുംമൂലപംക്തിയും, ബലീയസ്ത്വാത്=ബലവത്തരമായ ഗൗരവം ഹേതുവായിട്ടു്, ച=കൂടെയും, ന = അല്ല, ബാധഃ = ബാധകം.

വിവരണം:— കൂടാതെ ശ്രുതിയും നിദർശലക്ഷണങ്ങളും മൂലപംക്തിയും ജൈമിനിയാൽ പ്രതിജ്ഞചെയ്യപ്പെട്ട പ്രകാരം അദ്ധ്യായപ്രകരണത്തെക്കാൾ ബലവത്തരങ്ങളായ പ്രമാണങ്ങളാകകൊണ്ടു്, ഈ അഗ്നികൾ വൈദിക ക്രിയായുടെ അംശമാകുന്നതിനെക്കാൾ ഒരു സ്വതന്ത്രധ്യാനരൂപമാകുന്നതിന്നു ബാധകമില്ല. ശ്രുതിക്കു ഇതു നോക്കുക:— 'തേ ഹൈതേ വിദ്യാചിത ഏവ' (പരിഭാഷക 46-ാം സൂത്രം നോക്കുക) നിദർശലക്ഷണങ്ങൾക്കു ഇതു നോക്കുക:— 'ഏവംവിദെ സർവ്വദാ സർവ്വാണി ഭൂതാനി ചിന്വന്തി'= സർവ്വഭൂതങ്ങളും ഈ രൂപത്തിൽ ധ്യാനിക്കുന്നവനുവേണ്ടി എല്ലായ്പോഴും അഗ്നിയെ സജ്ജീകരിക്കുന്നു. അർത്ഥപ്രകാശകമൂലത്തിന്നു ഇതു നോക്കുക:— 'വിദ്യയാ ഹൈവൈതെ ഏവംവിദശ്ചിതാ ഭവന്തി' = ഈ അഗ്നികൾ ധ്യാതാവിനാൽ ഈ രൂപത്തിലുള്ള ധ്യാനബലത്താൽ മനസാ ഭാവനചെയ്യപ്പെടുന്നു.

സൂത്രം 48. അനുബന്ധാദിഭ്യഃ പ്രജ്ഞാന്തര-
പൃഥക്ത്വവത് ദൃഷ്ടശ്ച തദുക്തം.

(44-ം 45-ം സൂത്രങ്ങളുടെ നിഷേധവാദം തുടരുന്നു.)

അനുബന്ധാദിഭ്യഃ = അനുബന്ധം മുതലായതിൽ നിന്നു് അതായതു സാഹചര്യ ക്രിയയാലും മുൻ സൂത്രത്തിൽ ഉപന്യസിക്കപ്പെട്ട കാരണങ്ങളാലും, പ്രജ്ഞാന്തരപൃഥക്

ത്വവത് = മററു ധ്യാനരീതികളുടെ വ്യത്യാസം പോലെ, ദൃഷ്ടഃ ച കാണപ്പെട്ടുകയും ചെയ്യുന്നു, തത് = അതു, ഉക്തം = പറയപ്പെട്ടു അതായതു പൂൎവ്വമീമാംസയിൽ വിവരിക്കപ്പെട്ടിരിക്കുന്നു.

വിവരണം:— പ്രധാനകൎമ്മത്തിൻെറ സാഹചര്യക്രിയകളുടെ ഗൗരവത്താലും കൂടാതെ മുൻ സൂത്രത്തിൽ ഉപന്യസിക്കപ്പെട്ട കാരണങ്ങളാലും 43–ാം സൂത്രത്തിൽ സൂചിതമായ അഗ്നികൾ യജ്ഞത്തിൻെറ ക്രിയകളുടേതല്ലെന്നും എന്നാൽ ഒരു പ്രത്യേകവും സ്വതന്ത്രവുമായ ധ്യാനരീതി (അഗ്നിവിദ്യ)യുടേതാണെന്നും സ്പഷ്ടമാകുന്നു; ഏതുപോലെയെന്നാൽ ശ്രുതിയിൽ വിവരിക്കപ്പെട്ട കൎമ്മാംഗഭാഗത്തിൽനിന്നും സ്വതന്ത്രമായ ശാണ്ഡില്യവിദ്യ, ഉദ്ഗീഥവിദ്യ, പുരുഷവിദ്യ മുതലായ മററു ധ്യാനരീതികൾ ശ്രുതിയിൽ കാണപ്പെടുന്നതുപോലെയാണ്. ഈ അഗ്നികൾ സാധാരണയുള്ള ഹവനാഗ്നികളിൽനിന്നും തീരെ വ്യത്യസ്ഥപ്പെട്ടവയാണെന്നിപ്രകാരം കാണിക്കപ്പെട്ടിരിക്കകൊണ്ടു, ഇവ ധ്യാനിക്കപ്പെടേണ്ടവയാണെന്ന്, അപ്രകാരമൊരു നിർദ്ദേശം ശബ്ദതഃ ഇല്ലെങ്കിലും അതിലേയ്ക്കുള്ള ഒരു നിർദ്ദേശം, അനുമാനിക്കപ്പെടുന്നു. ഏതാദൃശമായ ഒരനുമാനം അനുജ്ഞേയമാണെന്നു ജൈമിനിയാൽ പൂൎവ്വമീമാംസയിൽ ഒരു സൂത്രദ്വാരാ തെളിയിക്കപ്പെട്ടിട്ടുണ്ട്; സൂത്രാർത്ഥം ഇപ്രകാരമാണ്:— നിർദ്ദേശികഭാവത്തിലുള്ള ഒരു വാക്യം, അതു പുതുതായി എന്തെങ്കിലും അതായതു അനുവാദമല്ലാതെ മററു വല്ലതും, അതായതു ഒരു ഉദാഹരണം കഥിക്കുന്നെങ്കിൽ, വിധിഭാവത്തിൽ അർത്ഥമാക്കപ്പെടണം. (പൂൎവ്വമീമാംസ 3–5–21 നോക്കുക) ശ്രുതിസംബന്ധിച്ചതിനു 46–ാം സൂത്രത്തിലെ ഒടുവിലത്തെ ഉദ്ധാരണം നോക്കുക.

### സൂത്രം 49. ന സാമാന്യാദപ്യുപലബ്ധേർമൃത്യുവത് ന ഹി ലോകാപത്തിഃ.

(44–ം 45–ം സൂത്രങ്ങളുടെ പ്രതിഷേധവാദം തുടരുന്നു.)

ന = ഇല്ല, സാമാന്യാത് = സാധാരണത്വംകൊണ്ടു് അതായതു ഹവനാഗ്നിയോടുള്ള സാദൃശ്യം ഹേതുവായിട്ടു്,

അപി = ഉം, ഉപലബ്ധേഃ = അവ ധ്യാനത്തിനു സുസ്പഷ്ടയുക്തമായി കാണപ്പെടുകകൊണ്ടു്, മൃത്യുവത് = മൃത്യുവിനെപ്പോലെ — മൃത്യുവിൻെറ സംഗതിയോടു സാദൃശ്യമുള്ള, ന = ഇല്ല, ഹി = എന്തുകൊണ്ടെന്നാൽ, ലോകാപത്തിഃ = ലോകമായിട്ടുള്ള രൂപാന്തരപരിണാമം.

വിവരണം:— ഹവനാഗ്നിയോടു അവയ്ക്കു സാദൃശ്യമുണ്ടായിരുന്നാൽതന്നെയും ആ കാരണത്താൽ കൂടിയും അവ വൈദികക്രിയയ്ക്കുള്ളതാണെന്നു പറയപ്പെടാൻ പാടില്ല; എന്തെന്നാൽ അവ ധ്യാനാംഗമാണെന്നു സ്പഷ്ടമായി കാണപ്പെടുന്നു. ശതപഥബ്രാഹ്മണത്തിലും തൈത്തിരീയസംഹിതയിലും താഴെ ഉദ്ധരിക്കപ്പെട്ടിട്ടുള്ള ഓരോ വാക്യത്തിലെ മരണകാര്യത്തോടു സാമ്യമുള്ളതാകുന്നു ഈ സംഗതി; ആദ്യത്തേതിൽ ആദിത്യനിലെ പുരുഷനും പിന്നത്തേതിൽ അഗ്നിയും മൃത്യുവായി പ്രദർശിക്കപ്പെട്ടിരിക്കുന്നു; ഈ വിഷയത്തിൽ അവ പരസ്പരം യോജിക്കുന്നു; എന്നാൽ സംഗതി നോക്കിയാൽ പുരുഷൻ അഗ്നിയെന്നപോലെയല്ല. പിന്നയും, "ഈ ലോകം അഗ്നിയാണു്" എന്നു പറയപ്പെടുമ്പോൾ അഗ്നി യഥാർത്ഥത്തിൽ (പര)ലോകം (സ്വർഗ്ഗം) ആയി രൂപാന്തരപ്പെടുന്നില്ല. അതുപോലെ തന്നെ, 43–ാം സൂത്രത്തിൽ സൂചിതമായ അഗ്നികൾക്കു സാധാരണ ഹവനാഗ്നിയോടു സാമ്യമുണ്ടെന്നു പറയപ്പെട്ടിട്ടുണ്ടെങ്കിലും, അവ മറേറതിൻെറ കൃത്യം ചെയ്യേണ്ട. ശതപഥബ്രാഹ്മണത്തിലെ സംബന്ധിച്ചഭാഗത്തിനു് ഇതു നോക്കുക:— 'സ ഏഷ ഏവ മൃത്യുർ്യ ഏതസ്മിൻ മണ്ഡലേ പുരുഷഃ' — ആ മണ്ഡലത്തിലെ പുരുഷൻ മൃത്യുതന്നെ. (ശതപഥബ്രാഹ്മണം 10–5–2–3). തൈത്തിരീയ സംഹിതയിലെ സംബന്ധിച്ച ഭാഗത്തിനു് ഇതു നോക്കുക:—'അഗ്നിർവൈ മൃത്യുഃ' = അഗ്നിമൃത്യുതന്നെ (തൈത്തിരീയ സംഹിത 5–1–10–3). കൂടാതെ "ലോകം അഗ്നിയാണു്" എന്നു കാണിക്കുന്ന ശ്രുതിക്കു ഇതു നോക്കുക:— 'അസൗ വാവ ലോകോ ഗൗതമാഗ്നിസ്തസ്യാദിത്യ ഏവ സമിധ്"=(പര) ലോകം അഗ്നിതന്നെ, അഹൊ ഗൗതമ, ആദിത്യൻ അതിൻെറ വിറകാണു്. (ഛാന്ദോഗ്യം 5–4–1).

സൂത്രം 50. പരേണ ച, ശബ്ദസ്യ താദ്വിധ്യം, ഭൂയസ്ത്വാത്വനുബന്ധഃ.

(45-ം 46-ം സൂത്രനിഷേധവാദം സമാപിപ്പിക്കുന്നു.)

പരേണ ച = പിന്നീടുള്ള വചനംകൊണ്ടും, ശബ്ദസ്യ = ശ്രുതിയുടെ, താദ്വിധ്യം = ആ സ്വഭാവം അതായതു അഗ്നികം ധ്യാനാൎത്ഥമുള്ളതാണെന്നതു, ഭൂയസ്ത്വാത് = അധികതകൊണ്ടു, തു = എന്നാൽ, അനുബന്ധഃ = സാധാരണ ഹവനാഗ്നിയോടുകൂടെയുള്ള കഥനം.

വിവരണം:— പിന്നീടുള്ള വചനംകൊണ്ടും ശ്രുതിയുടെ താല്പര്യാർത്ഥം അതേ സ്വഭാവം, അതായതു 43-ാം സൂത്രത്തിൽ സൂചിതമായ അഗ്നികം ധ്യാനോദ്ദേശ്യകമാണെന്നതു, തെളിയിക്കപ്പെട്ടിരിക്കുന്നു; എന്നാൽ സാധാരണയുള്ള ഹവനാഗ്നിയോടുകൂടെ അവയെപ്പററിയുള്ള കഥനം അതിനെ സംബന്ധിച്ചുള്ള സാമാന്യ സംഗതികളുടെ ആധിക്യം ഹേതുവായിട്ടാണു്.

അഗ്നിവിദ്യയെപ്പററിയുള്ള അദ്ധ്യായത്തിൽ 'ലോകം അഗ്നിയായിട്ടു കണ്ഡംകൂട്ടപ്പെട്ടതുതന്നെ' എന്നു് പിന്നീടുള്ള വചനത്താൽ ആ മൂലഭാഗത്തിൻെറ ഉദ്ദേശം വെറും ഒരു ധ്യാനരീതിയുടെ ശാസനമാണെന്നും ഒരു വൈദിക ക്രിയയുടേതല്ലെന്നും അറിയപ്പെടുന്നു. പിന്നീടുള്ള വചനം ഇതാണു്:— "അയം വാവ ലോക ഏഷോഽഗ്നിചിതഃ" = ഈ ലോകം ആ അഗ്നികണ്ഡം തന്നെ.

സൂത്രം 51. ഏക ആത്മനഃ ശരീരെ ഭാവാത്.

(ആത്മാവു ധ്യാനിക്കപ്പെടേണ്ടതു് ബന്ധനാവസ്ഥയിലായ സ്ഥിതിയിലോ അല്ലെങ്കിൽ മുക്താവസ്ഥയാലായിരിക്കേണ്ട സ്ഥിതിയിലോ എന്നതിനെപ്പററി ഒരു പര്യാലോചന ആരംഭിക്കുന്നു.)

ഏകെ = ചിലർ പറയുന്നു, ആത്മനഃ = ആത്മാവിൻെറ, ശരീരെ = ശരീരത്തിൽ, ഭാവാത് = അവസ്ഥിതി ഹേതുവായിട്ടു്.

വിവരണം:— ആത്മാവിനെ ഉപാധിയുക്തവും മൂൎത്തിമത്തുമായ സ്ഥിതിയിൽ ധ്യാനിക്കണമെന്നു ചിലർ

പറയുന്നു, എന്തുകൊണ്ടെന്നാൽ ആത്മാവു ശരീരത്തിൽ ആ അവസ്ഥയിൽ സ്ഥിതിചെയ്യുന്നു.

(ഈ വാദം ഇവിടെ ആക്ഷേപരൂപേണ പുറപ്പെട്ടുവിച്ചിരിക്കുന്നു; അടുത്ത സൂത്രത്തിൽ ഇതിനെ നിഷേധിക്കുന്നുമുണ്ടു്.)

സൂത്രം 52. വ്യതിരേകസ്തദ്ഭാവാഭാവിത്വാന്നത്തൂപലബ്ധിവത്.

(മുൻസൂത്രകഥനം നിഷേധിക്കപ്പെടുന്നു.)

വ്യാതിരേകഃ=മുൻസൂത്രത്തിൽ പറയപ്പെട്ടതിനു വിപരീതമായിട്ടു്, തദ്ഭാവാഭാവിത്വാത് = ആ സ്ഥിതി പ്രാപിക്ക ഹേതുവായിട്ടു്, അതായതു ഉദ്ദേശം മുക്താവസ്ഥ പ്രാപിക്കാനായതുകൊണ്ടു്, നതു = എന്നാൽ വാസ്തവം 51-ാം-സൂത്രത്തിൽ കഥിക്കപ്പെട്ടതല്ല, അതായതു മേൽ പറഞ്ഞ അഭിപ്രായം സാധുവല്ല, ഉപലബ്ധിവത് = ബ്രഹ്മാനുഭൂതിപോലെതന്നെ അതായതു ധ്യാനം സാധിക്കേണ്ടതിനെപ്പററിയായിരിക്കണം.

വിവരണം:—ആത്മാവു അതിന്റെ നൈസർഗ്ഗികാവസ്ഥയിൽ അതായതു അതിന്റെ യഥാർത്ഥസ്വാതന്ത്ര്യാവസ്ഥയിൽ സ്ഥിതിചെയ്യുന്നതായി ധ്യാനിക്കപ്പെടേണ്ടതാണു്; ഈ അഭിപ്രായം മുൻസൂത്രത്തിൽ പറയപ്പെട്ടതിനു വിപരീതമാണു്; എന്നാൽ ആത്മാവു തന്റെ ആധുനിക കാരാഗൃഹത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു ധ്യാനം അതിന്റെ ഉപാധിസ്ഥിതസ്വഭാവത്തിലായിരിക്കരുതു്; എന്തുകൊണ്ടെന്നാൽ, ഒരുവൻ എന്തായിത്തീരണമെന്നു് അത്യന്തം ഗാഢമായി വിചാരിക്കുന്നുവൊ അവൻ തത്വതഃ അതായിത്തീരുന്നു. (ധ്യാതാവിന്റെ ഉദ്ദേശം മുക്തനാവാനെന്നതിനു സംശയമില്ലല്ലൊ; എന്തെന്നാൽ ബ്രഹ്മസാക്ഷാൽകാരത്തിന്റെ സ്വഭാവം ധ്യാനത്തിന്റെ സ്വഭാവത്തെ ആശ്രയിച്ചിരിക്കുന്നു.

സൂത്രം 53. അംഗാവബദ്ധാസ്തു ന ശാഖാസു ഹി പ്രതിവേദം

(ധ്യാനസമയത്തു് ഒരുവൻ തന്നെത്തന്നെ മുക്തനും പരിശുദ്ധനുമായി വിചാരിക്കണമെന്നു നിർണ്ണയിച്ചതിന്റെ

ശേഷം, വേദങ്ങളുടെ വിവിധശാഖയിൽ നിർദ്ദിഷ്ടമായ വൈദികകർമ്മങ്ങൾ സംബന്ധിച്ച ധ്യാനക്രമങ്ങൾ സർവ്വശം പരസ്പരം പരിവർത്തിക്കപ്പെടേണ്ടതാണെന്നു സ്ഥാപിക്കാൻ ബാദരായണാചാര്യർ ആരംഭിക്കുന്നു.)

അംഗാവബദ്ധാഃ = ഹവനക്രിയകളുടെ അംശങ്ങളെ സംബന്ധിച്ച (ധ്യാനങ്ങൾ); തു=എന്നാൽ, ന=നിബന്ധിക്കപ്പെട്ടതായിരിക്കേണ്ടതല്ല; ശാഖാസു=വേദങ്ങളുടെ അതാതുശാഖകളിൽ, ഹി=എന്തുകൊണ്ടെന്നാൽ, പ്രതിവേദം= വേദങ്ങളുടെ എല്ലാ ശാഖകളിലും പരസ്പരം പരിവർത്തനം ചെയ്യപ്പെടേണ്ടതു്.

വിവരണം:—വേദങ്ങളുടെ വിഭിന്നശാഖകളിൽ നിർദ്ദിഷ്ടമായ ഹവനക്രിയകൾ സംബന്ധിച്ച ധ്യാനങ്ങൾ അവയുടെ അതാതു ശാഖകൾക്കുമാത്രം ഉപയോഗിക്കേണ്ടതല്ല, പ്രത്യുത അവ എല്ലാ ശാഖകളിലും പരസ്പരം പരിവർത്തിക്കപ്പെടേണ്ടതാണു്.

ഉദാഹരണമായി സാമവേദത്തിലെ ഉദ്ഗീഥം സംബന്ധിച്ച 'ഓം' കാരധ്യാനവും മററു് അപ്രകാരമുള്ള ധ്യാനങ്ങളും അവ ഉപദേശിക്കപ്പെടുന്ന വേദശാഖകൾക്കുമാത്രം നിബന്ധിക്കപ്പെട്ടവയായിരിക്കേണ്ടതല്ല; പ്രത്യുത ഉദ്ഗീഥയും മററു അപ്രകാരമുള്ള ധ്യാനങ്ങളും വേദങ്ങളുടെ എല്ലാ ശാഖകൾക്കും തുല്യമായി നിർദ്ദിഷ്ടമായതുകൊണ്ടു, അവ എല്ലാ ശാഖകളിലും പരസ്പരം പരിവർത്തനം ചെയ്യപ്പെടേണ്ടതാണു്. ഉദാഹരണമായി ഓങ്കാരധ്യാനരീതിയുടെ വിസ്തരങ്ങൾ ചില ശാഖകളിൽ പൂർത്തിയായി കഥിക്കപ്പെട്ടിട്ടുണ്ടു്, മററു ചിലവയിൽ അംശമാത്രം; അതുകൊണ്ടു് ഒരു ശാഖയിലെ ന്യൂനതകൾ മററു ശാഖകളിൽനിന്നും എടുത്തു പരിഹരിക്കപ്പെടേണ്ടതാണു്.

## സൂത്രം 54. മന്ത്രാദിവദ്വാഽവിരോധഃ.

(53-ാം സൂത്രത്തിലാരംഭിച്ച നിരൂപണം തുടരുന്നു.)

മന്ത്രാദിവത് = മന്ത്രാദികളെപ്പോലെ, വാ=അല്ലെങ്കിൽ, അവിരോധഃ=വിരോധമില്ല.

വിവരണം:—വേദങ്ങളിലെ ഒരു ശാഖയിൽ പറയപ്പെട്ട ധ്യാനരീതി മററെല്ലാ ശാഖകളിലേയ്ക്കും സ്ഥാനാന്തരം നയിക്കപ്പെടുന്നതിന്ന വിരോധമില്ല; എന്തെന്നാൽ ഒരു ശാഖയിൽ നിശ്ചിതകർമ്മങ്ങൾക്ക നിർദ്ദേശിക്കപ്പെട്ട മന്ത്രങ്ങളും അപ്രകാരമുള്ളവയും മററെല്ലാ ശാഖകളിലേയ്ക്കും അതേ കർമ്മത്തിന്ന നിർബാധം പ്രയോഗിക്കാം.

ഉദാഹരണമായി വേദങ്ങളുടെ ഒരു ശാഖയിൽ അരി പൊടിക്കാൻ കല്ലെടുക്കുന്നതിന്ന നിർദ്ദിഷ്ടമായ മന്ത്രം (കുടരുരസി=നീ പേഷണയന്ത്രമാകുന്നു.) എല്ലായിടത്തും ആ കർമ്മത്തിൽ സ്വീകാരയോഗ്യമാണ്; അതുപോലെ തന്നെ വേദങ്ങളുടെ ഒരു ശാഖയിൽ നിർദ്ദേശിക്കപ്പെട്ട ധ്യാനങ്ങൾ അനൗചിത്യശങ്കകൂടാതെ മററു ശാഖകളിലേയ്ക്കും ഉപയോഗിക്കാം.

## സൂത്രം 55. ഭൂമ്നഃ ക്രതുവജ്ജ്യായസ്ത്വം തഥാഹി ദർശയതി.

(ഇവിടെ വൈശ്വാനരവിദ്യ പ്രതിപാദിക്കപ്പെടുന്നു.)

ഭൂമ്നഃ = വൈശ്വാനരവിദ്യയിൽ പരമാത്മാവിൻെറ സമ്പൂർണ്ണവിശ്വരൂപത്തിലുള്ള പരമാത്മധ്യാനം, ക്രതുവത് = യജ്ഞത്തിലെന്നപോലെ, അതായതു ഒരു ഹവനക്രിയയുടെ ഭാഗങ്ങളുടെ സമൂഹംപോലെ, ജ്യായസ്ത്വം പ്രാധാന്യം, തഥാ = അപ്രകാരം, ഹി = എന്തെന്നാൽ, ദർശയതി = ശ്രുതി കാണിക്കുന്നു.

വിവരണം:—വൈശ്വാനരരൂപത്തിൽ(അതായതുവൈശ്വാനരവിദ്യയിൽ) പരമാത്മാവിൻെറ പൂർണ്ണധ്യാനത്തിന് പ്രാധാന്യം നൾകപ്പെടണം, അല്ലാതെ അതിൽ വിസ്തരിക്കപ്പെട്ട ഏതെങ്കിലും പ്രത്യേകഭാഗത്തിനായിരിക്കരുത്; എതുപോലെയെന്നാൽ ഹവനക്രിയയുടെ അംശങ്ങളുടെ സമൂഹത്തിന്ന പ്രാധാന്യം നല്കുന്നതല്ലാതെ, ശേഷമുള്ളവയെ വർജ്ജിച്ചു ഏതെങ്കിലും ഒരു പ്രത്യേകാംശത്തിന്ന നല്കാത്തതുപോലെയാണ്; ഉദാഹരണമായി, പൗർണ്ണമാസയാഗത്തിൻേറയും താദൃശങ്ങളുടേയും അംശങ്ങൾ പല അദ്ധ്യായങ്ങ

ളിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ട്; എന്നാൽ പൂർണ്ണക്രിയയ്ക്കു എല്ലാം കൂടെ സംഗ്രഹിക്കപ്പെടുന്നു. അതുപോലെതന്നെ ഛാന്ദോഗ്യശ്രുതി വൈശ്വാനരരൂപത്തെ അതിന്റെ അവയവങ്ങളോ ഇന്ദ്രിയങ്ങളോ വിടാതെ സമ്പൂർണ്ണരൂപത്തിൽ ധ്യാനിക്കുന്നതിനു നിർദ്ദേശിക്കുന്നു. അവിടെ, വൈശ്വാനരന്റെ അതായതു വിശ്വാത്മരൂപമായ ബ്രഹ്മത്തിന്റെ എല്ലാ അവയവങ്ങളും—ദീപം, സൂര്യൻ, വായു, ആകാശം, ലോകം, പൃഥിവീ മുതലായവയാൽ പ്രദർശിപ്പിക്കപ്പെട്ടപ്രകാരം — ഒരുമിച്ചുചേർത്തു ഒന്നായി ഗ്രഹിക്കപ്പെടുകയും അപ്രകാരം ധ്യാനിക്കപ്പെടുകയും ചെയ്യണമെന്ന് അശ്വപതി രാജാവു് ഉദ്ദാലകനേയും മററു ചില ഋഷികളേയും അനുശാസിക്കുന്നു. മുഴുവനുപകരം ഏതെങ്കിലും ഒരു ഭാഗം ഉപയോഗിക്കുന്നതു ധ്യാതാവിന്റെ ശ്രേയസ്സിനു കുറെ ഹാനികരമാണെന്നു് ഈ സൂത്രം വിചാരിക്കുന്നു. (ഛാന്ദോഗ്യം 5-ാമദ്ധ്യായം 11-18 ഖണ്ഡങ്ങൾ നോക്കുക)

വൈശ്വാനരന്റെ ശരീരാവയവങ്ങൾക്ക സംബന്ധിച്ചു ഇതു നോക്കുക:—'തസ്യ ഹ വാ ഏതസ്യാത്മനോ വൈശ്വാനരസ്യ മൂർദ്ധൈവ സുതേജാശ്ചക്ഷുർവിശ്വരൂപഃ പ്രാണഃ പൃഥഗ്വർത്മാത്മാ സന്ദേഹോ ബഹുലോ വസ്തിരേവ രയിഃ പൃഥിവ്യേവ പാദാവുര ഏവ വേദിർലോമാനി ബർഹി ഹൃദയം ഗാർഹപത്യോ മനോ/ന്വാഹാര്യപചന ആസ്യമാഹവനീയഃ = ഭാസുരമായ സ്വർഗ്ഗം ഈ വൈശ്വാനര ആത്മാവിന്റെ ശിരസ്സാകുന്നു; എല്ലാ വസ്തുക്കൾക്കും വർണ്ണത്തെ കൊടുക്കുന്ന സൂര്യൻ അവന്റെ ചക്ഷുസ്സാകുന്നു; എല്ലാ ദിക്കുകളിലും വീശുന്ന വായു അവന്റെ പ്രാണനാകുന്നു; വ്യാപകമായ ആകാശം അവന്റെ ശരീരത്തിന്റെ കബന്ധമാകുന്നു; വിസ്തീർണ്ണമായ ജലരാശി അവന്റെ വസ്തിയാകുന്നു; പൃഥിവീ അവന്റെ പാദമാകുന്നു; യാഗവേദി അവന്റെ ഉരസ്സാകുന്നു; കുശ അവന്റെ ശരീരരോമങ്ങളാണു്; ഗാർഹപത്യാഗ്നി അവന്റെ ഹൃദയമാണു്; ജഠരാഗ്നി അവന്റെ മനസ്സാകുന്നു. ആഹവനീയാഗ്നി അവന്റെ വായാകുന്നു. (ഛാന്ദോഗ്യം 5-18-2)

വൈശ്വാനരന്റെ പൂർണ്ണരൂപമായി ഒരംശത്തെ ധ്യാനിക്കുന്നതിലുള്ള ദോഷത്തിനു ഇതു നോക്കുക:—'ഔപമന്യവ കം ത്വമാത്മാനമുപാസ്സ ഇതി ദിവമേവ ഭഗവോ രാജന്നിതി. 'മൂർദ്ധാ ത്വേഷ ആത്മന ഇതി ഹോവാച മൂർദ്ധാ തെ വ്യപതിഷ്യദ് യന്മാം നാഗമിഷ്യ ഇതി 'അശ്വപതി = രാജാവു ചോദിച്ചു:—'അല്ലയൊ ഔപമന്യവ വൈശ്വാനര ആത്മാവായി നീ ആരെ ഉപാസിക്കുന്നു'. 'ഹെ ഭഗവൻ സ്വർഗ്ഗത്തെ ആത്മാവായി ഞാൻ ഉപാസിക്കുന്നു'. എന്നു അവൻ ഉത്തരം പറഞ്ഞു. രാജാവു പറഞ്ഞു:—ഈ സ്വർഗ്ഗം ആത്മാവിന്റെ മൂർദ്ധാവു മാത്രമാണ്; നീ എന്റെ അടുക്കൽ വന്ന് വൈശ്വാനരന്റെ പൂർണ്ണമായ അർത്ഥം എന്നിൽനിന്നും ഗ്രഹിച്ചില്ലെങ്കിൽ നിന്റെ മൂർദ്ധാവു താഴത്തുവീഴമായിരുന്നു. (ഛാന്ദോഗ്യം 5, 12, 1-2.)

### സൂത്രം 56. നാനാ ശബ്ദാദിഭേദാത്.

(ധ്യേയവസ്തു എല്ലായിടത്തും ഒന്നുതന്നെയാണെങ്കിലും ധ്യാനരീതികളും സമ്പ്രദായങ്ങളും അനേകവിധമാണെന്നു ഈ സൂത്രം പറയുന്നു.)

നാനാ = പലവിധ, ശബ്ദാദിഭേദാത് = നാമം മുതലായതിന്റെ വ്യത്യാസം ഹേതുവായിട്ട്.

വിവരണം:—ശാണ്ഡില്യവിദ്യ, സത്യവിദ്യ. ദഹരവിദ്യ, വൈശ്വാനരവിദ്യ മുതലായ ധ്യാനരീതികൾ, നാമത്തിന്റേയും സമ്പ്രദായങ്ങളുടേയും വ്യത്യാസം ഹേതുവായിട്ട് വിഭിന്നമാണ്; എന്തെന്നാൽ അവയിൽ ഓരോന്നും ഒരെ ഈശ്വരന്റെ ഉപാസനയെ ഓരോ പ്രത്യേക രൂപത്തിൽ ഉപദേശിക്കയും ധ്യാനങ്ങൾ വിവിധതരത്തിലുള്ള ധ്യാതാക്കൾക്കു അനുരൂപമായിരിക്കാൻവേണ്ടി പല നാമങ്ങളിലും രൂപങ്ങളിലും നിർദ്ദേശിക്കയും ചെയ്തിരിക്കുന്നു.

### സൂത്രം 57. വികല്പോഽവിശിഷ്ടഫലത്വാത്.

(മോക്ഷപ്രാപ്തിക്ക് അംഗീകരിക്കാൻ ഏതു വിദ്യകൾ പ്രശംസിക്കപ്പെട്ടുന്നെന്ന് ഈ സൂത്രം നിശ്ചയിക്കുന്നു; ഏററവും പ്രധാനപ്പെട്ട വിദ്യകളുടെ മാത്രം പേരുകൾ പറകയാ

ണെങ്കിൽ ഇവയാണ്:— ശാണ്ഡില്യവിദ്യ, ഭൂമവിദ്യ, സത് വിദ്യ, ദഹരവിദ്യ, ഉപകോശലവിദ്യ, വൈശ്വാനരവിദ്യ, ഉദ്ഗീഥവിദ്യ, ആനന്ദമയവിദ്യ, അക്ഷരവിദ്യ മുതലായവ.)

വികല്പഃ — അഭിരുചി, അവിശിഷ്ടഫലത്വാത് — എല്ലാ വിദ്യകളുടേയും ഫലം ഒന്നാകകൊണ്ടു്.

വിവരണം:— എല്ലാ വിദ്യകളുടേയും ഫലം ഒന്നുതന്നെ, അതായതു, ആത്മാനുഭൂതി ആകയാൽ, ഒരുവൻ അവൻെറ അഭിരുചിയനുസരിച്ചു് ഏതെങ്കിലും വിദ്യയെ അനുഷ്ഠിക്കാം. മററു വിധത്തിൽ പറയുന്നതായാൽ ഉപാസകനു് അഭിമതംപോലെ ഏതെങ്കിലും ഒരു വിദ്യയെ വരിക്കാമെന്നും പരമഗതി ഒന്നുതന്നെയെന്നുമാണു്.

സൂത്രം 58. കാമ്യാസ്തു യഥാകാമം സമുച്ചീയേരന്ന വാ പൂർവ്വഹേത്വഭാവാത്.

(ഉദ്ദേശം ബ്രഹ്മസാക്ഷാൽകാരമല്ലാത്തിടത്തു ഒന്നിലധികം വിദ്യകൾ അനുഷ്ഠിക്കപ്പെടാമെന്നു മുൻസൂത്രത്തിനൊരൊഴികഴിവു കാണിക്കുന്നു.)

കാമ്യാഃ = കാമ്യവിഷയത്തിനായി അനുവർത്തിക്കപ്പെട്ടുന്ന ധ്യാനങ്ങൾ, തു = എന്നാൽ, യഥാകാമം = ആഗ്രഹംപോലെ, സമുച്ചീയേരൻ = ഒരുമിച്ചു ചേർക്കപ്പെടാം, ന = അല്ല, വാ = എങ്കിൽ, പൂർവ്വഹേത്വഭാവാത് = മുൻസൂത്രത്തിൽ പറയപ്പെട്ട കാരണത്തിൻെറ അഭാവത്താൽ.

വിവരണം:—ബ്രഹ്മപ്രാപ്തിഒഴിച്ചു് മററുവല്ല പ്രത്യേക ആഗ്രഹസാദ്ധ്യത്തിനായിട്ടനുഷ്ഠിക്കപ്പെടുന്ന ധ്യാനങ്ങൾ ഒരുവൻെറ ഇഷ്ടംപോലെ ഒരുമിച്ചു് ചേർക്കപ്പെടുകയോ ചേർക്കാതിരിക്കയോ ചെയ്യാം, അതായതു അവൻെറ ഇഷ്ടംപോലെ ഒന്നിൻെറശേഷം ഒന്നായി എത്ര വേണമെങ്കിലുമാചരിക്കപ്പെടാം; എന്തെന്നാൽ ഈ ധ്യാനങ്ങളിൽ ഏററവും ഉൽകൃഷ്ടമായ ഉദ്ദേശം (പരമപുരുഷാത്ഥം)—മുൻസൂത്രത്തിൽ പറയപ്പെട്ട മോക്ഷേച്ഛ—ഇല്ല; വല്ല ലൌകികകാംക്ഷകളാൽ പ്രചോദിതമായ ഈ ധ്യാനങ്ങളുടെ ഫലങ്ങൾ അനേകവിധവും ഇഹലോകത്തിലോ പരലോകത്തിലോ സാധിക്കപ്പെടുകയും ചെയ്യും; എന്നാൽ 57-ാം സൂത്ര

ത്തിൽ പ്രത്യേകം നിർദ്ദിഷ്ടമായ ധ്യാനങ്ങളുടെ ഏക ഉദ്ദേശം ബ്രഹ്മാനുഭൂതിയാണു്.

സൂത്രം 59. അംഗേഷു യഥാശ്രയഭാവഃ.

(യജ്ഞകർമ്മങ്ങളുടെ ഭാഗങ്ങളായ വിദ്യകൾ ആ കർമ്മരഹിതമായി അനുഷ്ഠിക്കപ്പെടാൻ പാടില്ലെന്നൊരാക്ഷേപം ഇപ്പോൾ ഉപന്യസിക്കപ്പെടുന്നു.)

അംഗേഷു=യജ്ഞകർമ്മങ്ങളുടെ ഘടകങ്ങളായ ധ്യാനങ്ങൾ, യഥാശ്രയഭാവഃ=അവ ഏതിന്റേതാണോ അതിന്റെ സ്വഭാവമായിത്തീരുകയാൽ.

വിവരണം:—യജ്ഞകർമ്മങ്ങളോടനുബന്ധിക്കപ്പെട്ട വിദ്യകൾ ആ കർമ്മങ്ങളെപ്പോലെതന്നെയുള്ള സ്വഭാവത്തോടുകൂടിയവയാകുന്നു, അതായതു അവയുംകൂടെ ആ യജ്ഞകർമ്മങ്ങളുടെ അവ്യതിരിക്തഭാഗങ്ങളാകുന്നു; എങ്ങിനെയെന്നാൽ ഉദ്ഗീഥവിധി യജ്ഞത്തിന്റെ ഒരു ആനുഷംഗികഭാഗമാകകൊണ്ടു്, ആ ഉദ്ഗീഥ സംബന്ധിച്ചു് നിർദ്ദേശിക്കപ്പെട്ട ധ്യാനവുംകൂടെ ആ യജ്ഞത്തിന്റെ ഒരു അംശമാവുകയും അതിനു് തനിച്ചു് സ്വതന്ത്രഅവസ്ഥിതിയില്ലാതാവുകയും ചെയ്യുന്നു.

[ഈ ആക്ഷേപം അടുത്ത മൂന്നു സൂത്രങ്ങളാൽ ദൃഢീകരിക്കപ്പെടുകയും പിന്നീടു് 63-ം 64-ംസൂത്രങ്ങളാൽ നിഷേധിക്കപ്പെടുകയുംചെയ്യുന്നു.]

സൂത്രം 60. ശിഷ്ടേശ്ച.

(59-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപാവലംബമായി ഒരു വാദം ഉപന്യസിക്കുന്നു.)

ശിഷ്ടേഃ ച =ശ്രുതിശാസനത്തിൽനിന്നും.

വിവരണം:—ശ്രുതിശാസനത്തിൽനിന്നും,— ഉദാഹരണമായി ഉദ്ഗീഥയെ (സാമവേദത്തിൽ നിർദ്ദിഷ്ടമായ ഉച്ചസ്വരത്തിൽ ഗാനംചെയ്യപ്പെടേണ്ടതായ സ്തോത്രം) ഒരുവൻ ധ്യാനിക്കേണ്ടതാണു് എന്നതു്,—ഉദ്ഗീഥസ്തോത്രത്തെ അവലംബിച്ച വിദ്യ (ധ്യാനം) ആ യജ്ഞത്തിന്റെ ഒരംശമായിട്ടുംകൂടെ അംഗീകരിക്കപ്പെടേണ്ടതാണു്; എന്തെന്നാൽ ആ ഉദ്ഗീഥ്ഗാനം, അതിൽ നിർദ്ദേശിക്കപ്പെട്ട വിദ്യ

(ധ്യാനം) കൂടാതെ, സാധിക്കപ്പെടുകയില്ല. ശ്രുതിശാസനത്തിന്ന് ഇതു നോക്കുക:—"ഉദ്ഗീഥമുപാസീത്"=ഒരുവൻ ഉദ്ഗീഥത്തെ ധ്യാനിക്കേണ്ടതാണ്. (ഛാന്ദോഗ്യം 1–1–1.)

## സൂത്രം 61. സമാഹാരാത്.

(59-ാം സൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു.)

സമാഹാരാത്=ദോഷത്തിൽനിന്ന് പ്രത്യുദ്ധാരണം ഹേതുവായിട്ട് അഥവാ പരിശുദ്ധിയാൽ.

വിവരണം:—ഉദ്ഗീഥോച്ചാരണത്തിൽ ഹോതാവിനാൽ വല്ല സ്ഖലിതവും ഉണ്ടാക്കപ്പെടുന്നതായാൽ, അപ്പോൾ അപ്രകാരം ദൂഷിക്കപ്പെട്ട ആ (സാമവേദത്തിലെ) ഉദ്ഗീഥ ഋഗ്വേദത്തിലെ പ്രണവ (ഓംകാര) ധ്യാനംകൊണ്ട് പരിഹരിക്കപ്പെടുന്നു; തന്നിമിത്തം ഉദ്ഗീഥവും പ്രണവവും രണ്ടും ഒരേ ഒരു വസ്തുവായിട്ട് ധ്യാനിക്കപ്പെടണമെന്നത്ഥമാകയും ചെയ്യുന്നു.

ഉദ്ഗീഥത്തിലെ ധ്യാനാംശം യജ്ഞത്തിൻെറ ഒരു നിർബന്ധസഹചാരിയാണെന്ന് മേൽപറഞ്ഞ ശാസനം സൂചിപ്പിക്കുന്നു; അല്ലെങ്കിൽ, തെററായി ഉച്ചരിക്കപ്പെട്ടാൽ അതു ശരിപ്പെടുത്തപ്പെടുന്നതിന്ന് എന്തിനാണു സ്പഷ്ടമായി ശാസിക്കപ്പെട്ടിരിക്കുന്നതു്?

ശ്രുതിയിലെ സന്ദർഭത്തിന്ന ഇതു നോക്കുക:—"അഥ ഖലു യ ഉദ്ഗീഥഃ സ പ്രണവോ യഃ പ്രണവഃ സ ഉദ്ഗീഥ ഇതി ഹോതൃഷദനാദ്ധൈവാപി ദുരുദ്ഗീഥമനുസമാഹരതീത്യനുസമാഹരതീതി"=ഉദ്ഗീഥമാകുന്നു് പ്രണവംതന്നെ, പ്രണവമാകുന്നു് ഉദ്ഗീഥംതന്നെ; ഉദ്ഗീഥത്തിൻെറയും പ്രണവത്തിൻെറയും ഏകത്വത്തെപ്പററിയുള്ള ഈ ധ്യാനം ഹോതാവിനാൽതന്നെയും ഉദ്ഗീഥോച്ചാരണത്തിൽ എന്തു തെററുചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും ദൂഷിതമായ ഉദ്ഗീഥത്തെ ശുദ്ധമാക്കുന്നു. (ഛാന്ദോഗ്യം 1–5–5.)

## സൂത്രം 62. ഗുണസാധാരണ്യ ശ്രുതേശ്ച.

(59–ാം സൂത്രാലംബനമായി വേറൊരു വാദം ഉപന്യസിക്കുന്നു.)

ഗുണസാധാരണ്യ = ഗുണത്തിന്റെ സാധാരണത്വം അതായതു് പ്രണവം മൂന്നുവേദങ്ങളുടേയും പൊതുവസ്തുവെന്നതു്, ശ്രുതേഃ ച = ശ്രുതിയിലും കാണപ്പെടുന്നതുകൊണ്ടു്.

വിവരണം:—പ്രണവം (ഓങ്കാരം) മൂന്നു വേദങ്ങളുടേയും പൊതുവസ്തുവാകുന്നു എന്നു് ശ്രുതിയിൽ കാണപ്പെടുന്നു; അതുകൊണ്ടു് അതു് വേദത്തിൽ നിർദ്ദേശിക്കപ്പെട്ട ഹവനകർമ്മങ്ങളുടെ അവിഭേദ്യമായ സഹവർത്തിയാകുന്നു; അതുകൊണ്ടു് ഓങ്കാരത്തെ ആശ്രയിച്ചിരിക്കുന്ന വിദ്യകളും കൂടെ ഹവനകർമ്മങ്ങളുടെ സഹവർത്തിയാകുന്നു. ശ്രുതിക്കു് ഇതു നോക്കുക: — "തേനേയം ത്രയീവിദ്യാവർത്തതേ" = അതിനാൽ (പ്രണവത്താൽ) ഈ ത്രൈവിദ്യ വർത്തിക്കുന്നു. (ഛാന്ദോഗ്യം 1-1-9.)

**സൂത്രം 63. ന വാ തത്സഹഭാവാശ്രുതേഃ.**

(59-62 സൂത്രങ്ങളിൽ ഉത്ഥിതമായ പാദത്തെഖണ്ഡിക്കുന്നു.)

ന വാ = എന്നാൽ ഇല്ല, അതായതു്, എന്നാൽ വിദ്യകൾ വൈധികഭാഗങ്ങളോടു അപരിത്യാജ്യമായി സംബന്ധപ്പെട്ടതെന്നംഗീകരിക്കപ്പെട്ടതിനെപ്പററി ക്ലിപ്തനിയമമില്ല, തത് സഹ = അതോടു, അതായതു, വൈധികഭാഗങ്ങളോടുകൂടെ, ഭാവഃ = സംബന്ധം, അശ്രുതേഃ = എന്തെന്നാൽ ശ്രുതിയിൽ അപ്രകാരമൊരു ശാസനമില്ല.

വിവരണം:—എന്നാൽ വിദ്യകൾ, അവ അനുശാസിക്കപ്പെട്ട വൈധികമ്മഭാഗങ്ങളോടു അപരിത്യാജ്യമായി സംബന്ധപ്പെട്ടതെന്നംഗീകരിക്കപ്പെട്ടതിനെപ്പററി ക്ലിപ്തനിയമമില്ല; എന്തുകൊണ്ടെന്നാൽ അപ്രകാരമുള്ള അപരിത്യാജ്യസംബന്ധത്തെ തെളിയിക്കാൻ ശ്രുതിയിൽ ശാസനമൊന്നുമില്ല.

മുൻ നാലു സൂത്രങ്ങളിൽ ഉത്ഥിതമായ ആക്ഷേപത്തിന്റെ നിഷേധാത്ഥം, പ്രണവത്തെയോ അല്ലെങ്കിൽ ഹവനകമ്മത്തിന്റെ ഏതെങ്കിലും ഭാഗത്തെയോ ആശ്രയിച്ച വിദ്യയജ്ഞത്തിന്റെ അവശ്യകസഹവർത്തിയാണെന്നു് ബന്ധിക്ക

ന്ന നിയമമില്ലെന്നു സൂത്രകാരൻ പറയുന്നു; കർമ്മങ്ങളോടുകൂടെ വിദ്യയും അനുഷ്ഠിക്കപ്പെടുന്നെങ്കിൽ കൂടുതൽ നന്മ (ഫലം) ജനിക്കുന്നു എന്ന ഈ വ്യത്യാസം ഒഴികെ, അതു കർത്താവിൻെറ ഇഷ്ടംപോലെ ത്യജിക്കപ്പെടുകയോ ഗ്രഹിക്കപ്പെടുകയോ ചെയ്യാം; പ്രണവത്തിൻെറയോ ഉദ്ഗീഥമന്ത്രത്തിൻെറയോ ഉച്ചാരണം മുതലായ ഈ ഭാഗങ്ങൾ തനിയേ ഹവന ക്രിയകൾക്ക് അത്യാവശ്യമെന്നു് ശ്രുതിയാൽ ശാസിക്കപ്പെട്ടിട്ടുണ്ടെങ്കിലും, ക്രിയയുടെ വിദ്യാ (ധ്യാന)ഭാഗം ക്രിയയുടെ അവശ്യഅനുബന്ധമാണെന്നു് ശ്രുതി നിർബന്ധിക്കുന്നില്ല. ധ്യാനക്രിയ മനസ്സിൻേറതാണു്; അതു ബാഹ്യമായ ഹവനങ്ങളുടെ നിർവഹണത്തിനു് സർവഥാ അവശ്യകരണീയമല്ല; അതുകൊണ്ടു ധ്യാനം, ബാഗ്യയജ്ഞകർമ്മം സംബന്ധിച്ചു നിർദ്ദേശിക്കപ്പെട്ടിരുന്നാലും മററു വൈധികഭാഗങ്ങളെ ആ ഹവനത്തിൽ ഒരു അലംഘനീയ കാര്യമെന്നു പറയപ്പെടാൻ പാടില്ല; അതായതു് പ്രത്യേക കാമ്യകാര്യസാദ്ധ്യത്തെ ഉദ്ദേശിച്ചു് ഒരു യജ്ഞം, അതോടുകൂടെ നിർദിഷ്ടമായ ധ്യാന (വിദ്യാ) രഹിതമായി, വെറും മന്ത്രോച്ചാരണത്താലും, ഉദ്ഗീഥഗാനത്താലും, ഹോമാഗ്നിയിൽ ആജ്യാഹുതിയാലും ഏതാദൃശബാഹ്യകർമ്മങ്ങളാലും, ചെയ്യപ്പെടാം; എന്നാൽ വിദ്യ അല്ലെങ്കിൽ ബ്രഹ്മധ്യാനം ഇഛാപരസാക്ഷാൽക്കാരഫലപ്രദമാകുന്നു. ഈ കാരണത്താൽ, ഛാന്ദോഗ്യവും ബൃഹദാരണ്യകവും ശ്രുതികൾ, പഞ്ചാഗ്നിവിദ്യയെ (അഞ്ചഗ്നികളാലുള്ള ധ്യാനരൂപത്തെ) വർണ്ണിക്കുന്നതിൽ, വിദ്യാഭാഗം അതായതു് ധ്യാനഭാഗം മാത്രം അനുഷ്ഠിക്കുന്നവർ ദേവയാനമാർഗ്ഗത്തിൽകൂടെ പ്രയാണംചെയ്യുന്നെന്നും എന്നാൽ വിദ്യയെ ത്യജിച്ചു് നിത്യയജ്ഞമായ അഗ്നിഹോത്രം മാത്രം അനുഷ്ഠിക്കുന്നവർ പിതൃയാനമാർഗ്ഗത്തിൽകൂടെ പ്രയാണംചെയ്യുന്നെന്നും, ഉപദേശിക്കുന്നു.

### സൂത്രം 64. ദർശനാച്ച.

(ഈ സൂത്രം 63-ാം സൂത്രാലംബനമായി ഉപന്യസിക്കപ്പെടുന്നു.)

ദർശനാത് ച = ശ്രുതിയിൽനിന്നുംകൂടെ

വിവരണം:—ശ്രുതിയിൽനിന്നും കൂടെ ഇതു് അനുമാനിക്കപ്പെടാം. ഛാന്ദോഗ്യശ്രുതിയിൽ, ഒരു ഹവനകർമ്മത്തിലെ (ഋത്വിക്കിനു്) ഈ (ധ്യാനക്രമത്തിന്റെ) ജ്ഞാനമുണ്ടെങ്കിൽ അവൻ യജ്ഞത്തേയും യജമാനനേയും എല്ലാ ഹോതാക്കളെയും അഭിരക്ഷിക്കുന്നു എന്നു പറയപ്പെട്ടിരിക്കുന്നു. "ഈ ജ്ഞാനമുണ്ടെങ്കിൽ" എന്ന വിശേഷണവചനത്തിൽനിന്നും അപ്രകാരമുള്ള ജ്ഞാനം ഹോതാവിനുണ്ടായിരിക്കണമെന്നതു് യജ്ഞകർമ്മത്തിന്റെ പൂർത്തിയായ അനുഷ്ഠാനത്തിനു്, അപരിത്യാജ്യമല്ലെന്നും എന്നാൽ അതു് യജ്ഞകർമ്മത്തെ കൂടുതൽ ഫലപ്രദമാക്കുന്നതേ ഉള്ളൂ എന്നും സ്പഷ്ടമാകുന്നു (ഈ പാദത്തിലെ 41-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു നോക്കുക). അതുകൊണ്ടു് ഒരു യജ്ഞഭാഗത്തെ ആശ്രയിച്ചിരിക്കുന്ന വിദ്യ ആ യജ്ഞത്തിന്റെ അപരിഹാര്യമായ ഘടകാവയവമല്ല.

ഛാന്ദോഗ്യശ്രുതിയിലെ സന്ദർഭത്തിനു ഇതു നോക്കുക:—"മാനവോ ബ്രഹ്മൈവൈക ഋത്വിക്കുരൂനശ്വാഭിരക്ഷത്യേവംവിദ് ഹ വൈ ബ്രഹ്മാ യജ്ഞം യജമാനം സർവ്വാംശ്ച ഋത്വിജോഽഭിരക്ഷതി"= അവഹിതചിത്തനായ ഋത്വിക്കാണു് ഉത്തമനായവൻ; അശ്വം അശ്വാരൂഢനെ രക്ഷിക്കുന്നതുപോലെ ജ്ഞാനമുള്ള ഋത്വിക് യജ്ഞത്തേയും യജമാനനേയും എല്ലാ ഋത്വിക്കുകളേയും അഭിരക്ഷിക്കുന്നു. (ഛാന്ദോഗ്യം 4-17-10).

---

## അദ്ധ്യായം 3. പാദം 4.

സൂത്രസാരം— ഈ പാദത്തിൽ ബാദരായണാചാര്യർ താഴെ വിവരിക്കപ്പെടുന്നവ സ്ഥാപിക്കുന്നു:—

(1) മോക്ഷപ്രാപ്തി ബ്രഹ്മവിദ്യയുടെ സാക്ഷാൽ ഫലമാണു്; (2) കർമ്മങ്ങളും യജ്ഞങ്ങളും ചിത്തശുദ്ധീകരണത്താൽ ജ്ഞാനത്തിനു് പരോക്ഷകരമായ സാഹായ്യംമാത്രമാണു്, (3) കർമ്മം നേരിട്ടു് മോക്ഷപദത്തിലേക്കു് നയിക്കുന്നില്ല, (4) ബ്രഹ്മാന്വേഷകൻ കർമ്മത്തെ തീരെ ത്യജിച്ചു്

ബ്രഹ്മധ്യാനപ്രഭാവേനമാത്രം മോക്ഷം പ്രാപിക്കാം, (5) ആ സ്ഥിതിയിലും അവൻ ശാസ്ത്രവിഹിതകൃത്യങ്ങളെ ഉപേക്ഷിക്കരുതു്.

1-16 സൂത്രങ്ങൾ, ഉണ്ടാകാവുന്ന ആക്ഷേപങ്ങളെ നിഷേധിച്ചു്, ജീവാത്മാവിന്റെ പരമപുരുഷാർത്ഥം, അതായതു് നിത്യാനന്ദലാഭം, ബ്രഹ്മത്തിന്റെ അപരോക്ഷാനുഭൂതിയാൽ പ്രാപിക്കപ്പെടുന്നെന്നും ജ്ഞാനം കർമ്മത്തിൽനിന്നും വ്യതിരിക്തവും കർമ്മത്തെക്കാൾ ഉൽകൃഷ്ടവുമാണെന്നും പ്രദർശിപ്പിക്കുന്നു.

17-20 സൂത്രങ്ങൾ, മോക്ഷം ആജീവനാന്തമുള്ള വൈധികകർമ്മാനുഷ്ഠാനത്താൽമാത്രം പ്രാപ്യമാണെന്നും സംസാരത്യാഗം വേദങ്ങളാൽ വിരോധിക്കപ്പെട്ടിരിക്കുന്നെന്നുമുള്ള ജൈമിനിയുടെ വാദത്തെ ഖണ്ഡിക്കുന്നു. അതിനുംപുറമെ മോക്ഷം ഗൃഹസ്ഥാശ്രമികൾക്കെന്നപോലെ സന്യാസികൾക്കും ലഭ്യമാണെന്നും നിഷേധവാക്യത്തെ ജൈമിനി അന്യഥാപഠിച്ചു തെററിദ്ധരിച്ചതാണെന്നുമുള്ള ഗ്രന്ഥകാരന്റെ സ്വന്ത അഭിപ്രായത്തെ ഈ സൂത്രങ്ങൾ സ്ഥാപിക്കയും ചെയ്യുന്നു.

21-ം 22-ം സൂത്രങ്ങൾ, ഉദ്ഗീഥധ്യാനവും ഏതാദൃശ അന്യകർമ്മാംഗവിദ്യകളും അതായതു് ഹവനക്രിയകൾ സംബന്ധിച്ചു് ശ്രുതിയിലെ നിർദ്ദിഷ്ടമായ വിദ്യകൾ, അവ അനുബന്ധിക്കപ്പെടുന്ന ഹവനത്തെ സ്തുതിക്കാനുദ്ദേശിക്കപ്പെട്ടവയല്ലെന്നും, പ്രത്യുത അവസംബന്ധിച്ചുള്ള ഹവനകർമ്മങ്ങളെ കൂടാതെതന്നെ അവ സർവ്വഥാ അവശ്യം അനുഷ്ഠിക്കപ്പെടാൻ സ്പഷ്ടമായി അനുശാസിക്കപ്പെട്ട വിദ്യകളാണെന്നും, കാണിക്കുന്നു.

23-ം 24-ം സൂത്രങ്ങൾ, ഉപനിഷത്തുകളിലെ ആഖ്യാനങ്ങൾ പാരിപ്ലവംപോലെ അതായതു് അശ്വമേധയാഗത്തിലെ വിശ്രാമവേളകളിൽ ഉപാഖ്യാനത്തിനു് നിർദ്ദിഷ്ടമായ കഥകൾപോലെ ഗണിക്കപ്പെടേണ്ടവയല്ലെന്നും അവ, പ്രത്യുത അവയാൽ ഉദാഹരിക്കപ്പെടുന്ന ധ്യാനങ്ങളിൽ ഒരു

താൽപര്യത്തെ ഉണ്ടാക്കാൻ മാത്രം ഉദ്ദേശിക്കപ്പെട്ടവയാണെന്നും പറയുന്നു.

25–ം 26–ം സൂത്രങ്ങൾ, ബ്രഹ്മധ്യാനപരായണന്മാരും ബ്രഹ്മജ്ഞാനം ലഭിച്ചവരുമായവർ ശാസ്ത്രോക്തകർമ്മങ്ങളെ ആശ്രയിക്കേണ്ട ആവശ്യമില്ലെന്നും, കർമ്മങ്ങൾ ചനിത്ര പണിയാണെന്നും ജ്ഞാനസമ്പാദനത്തിനു ക്ഷേത്രം സംസ്കരിക്കയാണെന്നും എന്നാൽ ജ്ഞാനം ഉണ്ടായശേഷം കർമ്മം നിർബന്ധമല്ലെന്നും കാണിക്കുന്നു.

27–ാം സൂത്രം ബ്രഹ്മജിജ്ഞാസുക്കൾക്കു് അവരുടെ ആഗ്രഹങ്ങളേയും വികാരങ്ങളേയും പ്രവൃത്തികളേയും സമ്പൂർണ്ണം നിയന്ത്രിക്കണമെന്നു് ശാസിക്കുന്നു.

28–31 സൂത്രങ്ങൾ, ഛാന്ദോഗ്യശ്രുതിയിൽ പ്രാണധ്യാതാക്കൾക്കുള്ള സർവവിധാഹാരാനുമതി ഒരു സാമാന്യാനുമതിയല്ലെന്നും അതു് ജീവാപായം ശങ്കിക്കപ്പെടുന്ന സംഗതികളിലേക്കുമാത്രമുദ്ദേശിച്ചതാണെന്നും; എന്തെന്നാൽ ഒരു പരിശുദ്ധആഹാരം ഒരു പരിശുദ്ധഹൃദയത്തെ ജനിപ്പിക്കുന്നെന്നും ഈ അഭിപ്രായത്തിനു് ശ്രുതിസ്മൃതികളുടെ സമ്മതമുണ്ടെന്നും കാണിക്കുന്നു.

32–35 സൂത്രങ്ങൾ. മോക്ഷകാംക്ഷികളല്ലാത്തവർ നിത്യകർമ്മങ്ങളെ അനുഷ്ഠിക്കുന്നതിനു് ശാസിക്കപ്പെടുന്നു. മോക്ഷേച്ഛുക്കളും യജ്ഞകർമ്മങ്ങൾ ചെയ്യണം, എന്തെന്നാൽ അവ ഹൃദയശുദ്ധിക്കും ബ്രഹ്മജ്ഞാനോദയത്തിനും സഹായമാകുന്നു. ഒരേതരം കർമ്മംതന്നെ മോക്ഷേച്ഛുക്കൾക്കും സ്വർഗ്ഗകാമികൾക്കും വിധിക്കപ്പെട്ടിരിക്കുന്നു; അതുകൊണ്ടു് ബ്രഹ്മവിദ്യാനിരതനായ ഗൃഹസ്ഥനുംകൂടെ അവന്റെ വിശ്വാസത്തെ ദൃഢതരമാക്കാനായിട്ടു് ധർമ്മകർമ്മങ്ങൾ ചെയ്യണമെന്നൊരു നിർണ്ണയം ആനയിക്കുന്നു; എന്നാൽ പാപത്തിനു് വശ്യപ്പെടാതെ ആയിത്തീർന്നിരിക്കുന്ന സന്ന്യാസിയുടെ കാര്യത്തിൽ താദൃശകർമ്മങ്ങൾ ആവശ്യമല്ല.

36–39 സൂത്രങ്ങൾ. ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി എന്ന നിർദ്ദിഷ്ടമായ നാലാശ്രമങ്ങളിലുൾപ്പെടാത്ത ആളുകളുംകൂടെ ബ്രഹ്മജ്ഞാനത്തിനർഹരാ

ണ്; ഇതു് ശ്രുതിയാലും ഐതിഹ്യത്താലും സമൎത്ഥിക്കപ്പെടുന്നു. പൂൎവ്വജന്മാൎജ്ജിതപുണ്യകൎമ്മഫലമായി ജ്ഞാനമുദിക്കാം; വീണ്ടും വിവാഹം ചെയ്യാത്ത വിഭാൎയ്യന്മാരും കുടുംബസംരക്ഷണത്തിന് കഴിവില്ലാത്ത ദരിദ്രരും വിവാഹിതജീവിതത്തിന് മററുവിധത്തിലയോഗ്യരായവരും ബ്രഹ്മവിദ്യയിൽനിന്നും വിരോധിക്കപ്പെട്ടിട്ടില്ല; ഏതായാലും നാലാശ്രമവ്യാവൎത്തികളുമായിരിക്കുന്നതു് അതിന്റെ പരിധിക്കു പുറമേയായിരിക്കുതിനേക്കാൾ നന്നാണു്.

40–43 സൂത്രങ്ങൾ, ആജീവാനന്തം ബ്രഹ്മചാരിയായി ഗുരുകുലത്തിൽ നിവസിക്കാനോ അല്ലെങ്കിൽ വാനപ്രസ്ഥനോ അല്ലെങ്കിൽ സന്ന്യാസിയോ ആയിരിക്കാനോ പ്രതിജ്ഞചെയ്യുവർ അതിൽനിന്നും അധഃപതിക്കരുതു് എന്നു പറയുന്നു. അപ്രകാരമുള്ള ച്യുതികൾക്ക് പ്രായശ്ചിത്തപരിഹാരം ശക്യമല്ല; തന്നിമിത്തം അങ്ങിനെയുള്ള പതിതന്മാൎക്കു ബ്രഹ്മവിദ്യയ്ക്കൎഹതയില്ല. നൈഷ്ഠികബ്രഹ്മചാരിയായിരിക്കാൻ വ്രതമെടുത്തിട്ടുള്ള ഒരുവൻ അതിനു് ഭംഗം വരുത്തരുതു്; അപ്രകാരമുള്ള ഒരു ഭംശത്തിനു് പ്രായശ്ചിത്തം വിധിക്കപ്പെട്ടിട്ടില്ല. ഈ സ്ഖലനം ഒരു ലഘുവായ പാപമാണെന്നും ഗൗരവമായ ഒന്നല്ലെന്നും ചിലൎക്ക് അഭിപ്രായമുണ്ടു്; എന്നാൽ അതു ലഘുവോ ഗൗരവമോ ആയാലും അപ്രകാരമുള്ളവർ ബ്രഹ്മവിദ്യയിൽ നിന്നും ബഹിഷ്കരിക്കപ്പെടുകയും നിഷേധിക്കപ്പെടുകയും ചെയ്യണം; എന്തെന്നാൽ ശ്രുതിയും ആചാരവും ആവിധമുള്ള പതനത്തെ ഭത്സിക്കുന്നു; ഉപകുൎവ്വാണബ്രഹ്മചാരികൾ, അതായതു് ഒരു നിയതകാലത്തേയ്ക്കുമാത്രം ബ്രഹ്മചൎയ്യവ്രതമെടുത്തവർ, ഒരു പ്രത്യേകകൎമ്മം ചെയ്യുശേഷംമാത്രമേ വിവാഹം ചെയ്യാൻ അനുവദിക്കപ്പെട്ടിട്ടുള്ളു.

44–45 (എ) സൂത്രങ്ങൾ, ആത്രേയഋഷിയുടേയും ഔഡുലോമിഋഷിയുടേയും അഭിപ്രായങ്ങളെ തുലനംചെയ്തും ശ്രുതിയെ അധികരിച്ചും ഒരു യജ്ഞത്തിന്റെ ഗൗണഭാഗങ്ങളെ സംബന്ധിച്ച ധ്യാനം ഹോതാവിനാൽ അനുഷ്ഠിക്കപ്പെടേണ്ടതാണെന്നും, എന്നാൽ ആ ഹോതാവിന്റെ പ്രയത്നത്തെ

മൂല്യം കൊടുത്തു് വാങ്ങുന്ന യജമാനന് ആ ഫലം ലഭിക്കുന്നെന്നും പറയുന്നു.

46–48 സൂത്രങ്ങൾ, ബ്രഹ്മവിദ്യാസമ്പാദനത്തിനു സഹായമായ യോഗ്യതകൾ എല്ലാ ആശ്രമികൾക്കും ഒന്നുപോലെ അവശ്യമാകുന്നു എന്നു പറയുന്നു.

49-ാം സൂത്രം, ബ്രഹ്മവിദ്യ അഭ്യസിക്കുന്നവന് ഒരു ബാലന്റെ ശുദ്ധതയുണ്ടായിരിക്കയും അവന്റെ വിദ്വത്തെ പ്രകടിപ്പിക്കാതിരിക്കയും ചെയ്യണമെന്നുപദേശിക്കുന്നു.

50–51-ാം സൂത്രങ്ങൾ, വല്ല പ്രതിക്രിയാഹേതുവാൽ പ്രതിബന്ധമൊന്നുമില്ലെങ്കിൽ ബ്രഹ്മജ്ഞാനോദയം ഈ ജന്മത്തിൽതന്നെ സംഭവിക്കുന്നെന്നു പറയുന്നു. ജ്ഞാനഫലം മോചനരൂപത്തിൽ എപ്പോൾ ആവിർഭവിക്കുമെന്ന് സമയക്ലിപ്തത അതായതു് ഈ ജന്മത്തിലോ അടുത്തതിലോ എന്ന് ഇല്ല; എന്തെന്നാൽ പ്രാരബ്ധകർമ്മക്ഷയത്താൽ ബന്ധനനിഗഡം സ്രംസിക്കുന്ന ഉടനെ മോചനം ലഭിക്കുന്നെന്നു് ശ്രുതി നിർണ്ണയിച്ചിട്ടുണ്ടു്.

## സൂത്രം 1. പുരുഷാർത്ഥോ/തഃ ശബ്ദാദിതി ബാദരായണഃ.

(ബ്രഹ്മവിദ്യയുടെ ഫലം പറയുന്നു.)

പുരുഷാർത്ഥഃ = മനുഷ്യജീവിതത്തിന്റെ ഉദ്ദേശം—ഇവിടെ പരമോദ്ദേശം അതായതു് മുക്തി, അതഃ = ഇതിൽ അതായതു് ബ്രഹ്മവിദ്യയിൽനിന്നു്, ശബ്ദാത് = ശ്രുതിയിൽ നിന്നു്, ഇതി = എന്നു്, ബാദരായണഃ = ബാദരായണഋഷി.

വിവരണം:—മനുഷ്യജീവിതത്തിന്റെ പരമോദ്ദേശം, മുക്തി, ബ്രഹ്മവിദ്യയിൽ (ബ്രഹ്മധ്യാനത്തിൽ) നിന്നും ലഭിക്കുന്നു; എന്തെന്നാൽ ശ്രുതി അപ്രകാരം പറയുന്നു; ഇതാണു് ബാദരായണ ഋഷിയുടെ അഭിപ്രായം. സംബന്ധിച്ച ഇതു് നോക്കുക:—'ബ്രഹ്മവിദാപ്നോതി പരം'= ബ്രഹ്മത്തെ അറിയുന്നവൻ ഏററവും ഉൽകൃഷ്ടമായതിനെ പ്രാപിക്കുന്നു. (തൈത്തിരിയം2–1–2).

## സൂത്രം 2. ശേഷത്വാത് പുരുഷാർത്ഥവാദോ യഥാഽന്യേഷ്വിതി ജൈമിനിഃ.

(1-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിക്കുന്നു.)

ശേഷത്വാത്=ആനുഷംഗികമായ അവശ്യകവസ്തു മാത്രമായതുകൊണ്ടു്, പുരുഷാർത്ഥ = പുരുഷാർത്ഥലാഭവചനം = ബ്രഹ്മവിദ്യയാൽ ജീവിതത്തിൻെറ പരമോദ്ദേശപ്രാപ്തികഥനം, അർത്ഥവാദഃ = പ്രേരണം; യഥാ = പോലെ, അന്യേഷു = മററു യജ്ഞദ്രവ്യങ്ങളുടെ കാര്യത്തിൽ, ഇതി = എന്നു്, ജൈമിനിഃ = ജൈമിനിമഹർഷി.

വിവരണം: — ബ്രഹ്മജ്ഞാനത്തിൻെറ ഫലം പരമശ്രേയസ്സാണു് എന്ന കഥനം, അപ്രകാരമുള്ള ജ്ഞാനം തനിയെ ഏതെങ്കിലും യഥാർത്ഥഫലത്തെ നൽകുന്നെന്നർത്ഥമാകുന്നില്ല; എന്നാൽ ആ കഥനം യജ്ഞകർമ്മാചരണത്തിനുള്ള ഒരു പ്രേരണമാത്രമാകുന്നു. ആത്മജ്ഞാനംകൊണ്ടു്, തൻെറ യജ്ഞങ്ങളുടെ ഫലമനുഭവിപ്പാൻ തന്നെ ശക്യമാക്കുന്നതിനുവേണ്ടി കർമ്മകർത്താവിൽ അവൻെറ പരലോകാസ്തിത്വത്തിൻെറ വിശ്വാസത്തെ ജനിപ്പിക്കുന്നിടത്തോളംമാത്രമെ പ്രയോജനമുള്ളു എന്നു് ജൈമിനി പറയുന്നു. ഇപ്രകാരം ജൈമിനിയുടെ അഭിപ്രായത്തിൽ ആത്മജ്ഞാനത്തിനു്, അതു അനുബന്ധിക്കപ്പെട്ടിരിക്കുന്ന യജ്ഞത്തെക്കൂടാതെ യാതൊരു ഫലത്തെയും ജനിപ്പിക്കാൻ കഴിയുന്നതല്ലെന്നാണു്. അതു് തനിയെ എന്തെങ്കിലും ഫലത്തെ നൽകുന്നെന്നു് പറയുന്നതു് യജമാനനെ പരിശുദ്ധിയിലേയ്ക്കു് പ്രചോദിപ്പിക്കാൻമാത്രമാണു്. ഒരു യജ്ഞത്തിനു് ഭൗതികദ്രവ്യങ്ങൾ ആവശ്യകമായതുപോലെ യജമാനൻെറ പരിശുദ്ധതയും അവശ്യകമായ ഒരു ആനുഷംഗികാംശമാകുന്നു; എന്തെന്നാൽ ഈ പരിശുദ്ധതകൂടാതെ, ശരീരത്തെ അതിജീവിക്കുന്നതായും മരണശേഷം ഒരു ദിവ്യലോകത്തിൽ യജ്ഞഫലത്തെ അനുഭവിക്കുന്നതായും അവനു് വിശ്വാസം വരികയില്ല.

[2-ാം സൂത്രത്തിൽ കഥിക്കപ്പെട്ടതും 3–7 സൂത്രങ്ങളിൽ വിശദീകരിക്കപ്പെട്ടതുമായ ജൈമിനിയുടെ അഭിപ്രായം പിന്നീടു് നിഷേധിക്കപ്പെടുന്നു.]

### സൂത്രം 3. ആചാരദർശനാത്.

(2-ാം സൂത്രത്തിലുന്നയിതമായ ആക്ഷേപം ദൃഢീകരിക്കപ്പെടുന്നു.)

ആചാര = ആചരണം, ദർശനാത്=ശ്രുതിയിൽ കാണപ്പെടുന്നതുകൊണ്ടു്.

വിവരണം:—ജനകനെപ്പോലെയുള്ളവർ ആത്മജ്ഞാനപ്രാപ്തിക്കശേഷവും യജ്ഞങ്ങൾ തുടരുന്നതായി ശ്രുതിയിൽനിന്നും നാം ഗ്രഹിക്കുന്നു. അതുകൊണ്ടു് ആത്മജ്ഞാനം പ്രധാനകാര്യമായ യജ്ഞത്തിനു് പരിശിഷ്ടംമാത്രമാകുന്നു. സംബന്ധിച്ച ശ്രുതിക്ക ഇതു നോക്കുക:—"ജനകോ ഹ വൈ വൈദേഹോ ബഹുദക്ഷിണേന യജ്ഞേനേജേ" = വിദേഹരാജാവായ ജനകൻ ഒരു യജ്ഞംനടത്തി, അതിൽ അദ്ദേഹം ഋത്വിക്കുകൾക്കു് വളരെ ദക്ഷിണകൊടുത്തു. (ബൃഹദാരണ്യകം 3-1-1.)

### സൂത്രം 4. തച്ഛ്രുതേഃ.

(2-ാം സൂത്രോന്നയിതമായ ആക്ഷേപം കൂടുതൽ ദൃഢീകരിക്കപ്പെടുന്നു.)

തത് = അതു് അതായതു് ജ്ഞാനം യജ്ഞത്തിനു സാഹായ്യകാരിയും പരിശിഷ്ടവുമാണെന്നതു്, ശ്രുതേഃ = ശ്രുതിയിൽനിന്നു്.

വിവരണം:—ജ്ഞാനം യജ്ഞത്തിനു് സാഹായ്യകാരിയും പരിശിഷ്ടവുമാണെന്നതു് ശ്രുതിയിൽനിന്നും നേരിട്ടറിയപ്പെടാവുന്നതുമാണു്. സംബന്ധിച്ച ഈ ശ്രുതിനോക്കുക:—"യദേവ വിദ്യയാ കരോതി ശ്രദ്ധയോപനിഷദാ തദേവ വീര്യവത്തരം ഭവതി" = ഒരുവൻ ധ്യാനത്തോടും വിശ്വാസത്തോടും ജ്ഞാനത്തോടും ചെയ്യുന്ന ഏതു യജ്ഞവും അത്രയും കൂടുതൽ ഫലവത്തായിത്തീരുന്നു. (ഛാന്ദോഗ്യം 1-1-10.)

### സൂത്രം 5. സമന്വാരംഭണാത്.

(2-ാം സൂത്രത്തിലാരംഭിച്ച ആക്ഷേപം തുടരുന്നു.)

സമന്വാരംഭണാത് = ഒരുമിച്ചനുഗമിക്കുന്നതുകൊണ്ടു് അതായതു് അവയുടെ ഫലാനുഭവത്തിനായി യജമാനനെ ഒരുമിച്ചനുഗമിക്കുന്നതുകൊണ്ടു്.

വിവരണം:—മരണശേഷം അപഗതനായ ആത്മാവിൻെറ ജ്ഞാനവും കർമ്മവും രണ്ടും ഒരുമിച്ചുചേൎന്ന് അവയുടെ ഫലങ്ങളെ പ്രദാനം ചെയ്യാനായിട്ട് അവനെ അനുഗമിക്കുന്നതുകൊണ്ട്, ജ്ഞാനം കർമ്മത്തിൽ (യജ്ഞയാഗാദികർമ്മങ്ങളിൽ) നിന്നും സ്വതന്ത്രമല്ലെന്നു് നിൎണ്ണയിക്കപ്പെട്ടിരിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"തം വിദ്യാകർമ്മണീ സമന്വാരഭേതേ" = ജ്ഞാനവും കർമ്മവും രണ്ടും മരണത്തിങ്കൽ അവയുടെ ഫലത്തെ പ്രദാനം ചെയ്യാനായിട്ട് അവനെ ഒരുമിച്ചനുഗമിക്കുന്നു. (ബൃഹദാരണ്യകം 4-4-2).

### സൂത്രം 6. തദ്വതോ വിധാനാത്.

(2-ാം സൂത്രത്തിലാരംഭിച്ച ആക്ഷേപം തുടരുന്നു.)

തദ്വതഃ = ആത്മജ്ഞാനംലഭിച്ച ഒരുവന്; തത്= അതു് അതായതു് ആത്മജ്ഞാനം; തദ്വാൻ = ആത്മജ്ഞാനം സമ്പാദിച്ച ഒരുവൻ, വിധാനാത് = ശ്രുതിയിൽ കർമ്മശാസനം ഹേതുവായിട്ട്.

വിവരണം:—ആത്മജ്ഞാനം മുമ്പേതന്നെ സമ്പാദിച്ച ഒരുവനെതന്നെയും യജ്ഞാചരണകൃത്യനിർവ്വഹണത്തിനു് ശ്രുതി ശാസിക്കുന്നു; അതുകൊണ്ടു് ജ്ഞാനം കർമ്മത്തിനു പരിശിഷ്ടമായി വിചാരിക്കപ്പെടണം.

വേദാദ്ധ്യയനം കഴിഞ്ഞ ഗുരുകുലത്തിൽനിന്നു തിരിച്ചു വരുന്ന ഒരുവൻ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു് ധാർമ്മികവും ലൗകികവുമായ കൃത്യങ്ങളെ അനുഷ്ഠിക്കണം. ഇതു് വൈദികവിധികളുടെ പ്രത്യക്ഷഉദ്ദേശം കർമ്മമാണെന്നും ജ്ഞാനം കർമ്മത്തിനു് സഹായം മാത്രമാണെന്നും പ്രദർശിപ്പിക്കുന്നു.

സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"ആചാര്യകുലാദ്വേദമധീത്യ യഥാവിധാനം ഗുരോഃ കർമ്മാതിശേഷണാഭിസമാവൃത്യ കുടുംബേ ശുചൗ ദേശേ സ്വാദ്ധ്യായമധീയാനഃ"= വേദാദ്ധ്യയനം കഴിച്ചു് ഗുരുവിനുവേണ്ട ശുശ്രൂഷകളെല്ലാം ചെയ്തശേഷം പുണ്യദേശത്തുവന്നു കുടുംബത്തിൽ ഇരുന്നു് വേദാദ്ധ്യയനം തുടരണം. (ഛാന്ദോഗ്യം 8-15-1.)

### സൂത്രം 7. നിയമാച്ച.

(2-ാംസൂത്രത്തിലാരംഭിച്ച വാദം ഇവിടെ അവസാനിപ്പിക്കുന്നു.)

നിയമാത് ച = നിർബന്ധശാസനം ഹേതുവായിട്ടും കൂടെ.

വിവരണം:—ഗൃഹസ്ഥാശ്രമകർമ്മങ്ങൾ ഗൃഹസ്ഥന്റെ അഭിരുചിപോലെ ചെയ്യാൻ വിട്ടുകൊടുക്കാതെ അവ അനുഷ്ഠിക്കണമെന്നുള്ള ശ്രുതിയിലെ നിർബന്ധശാസനത്തിൽ നിന്നുകൂടെയും കർമ്മമാണ് ജീവിതത്തിന്റെ മുഖ്യോദ്ദേശമെന്നും ജ്ഞാനം അതിനു പരിശിഷ്ടമാണെന്നും അറിയപ്പെടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'കുർവന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ'= ഒരുവൻ ഇവിടെ നൂറു വർഷം ജീവിച്ചിരുന്നു (ധാർമ്മികവും ലൗകികവുമായ എല്ലാ) കർമ്മങ്ങളേയും ചെയ്യട്ടെ. (ഈശോപനിഷത് 2).

### സൂത്രം 8. അധികോപദേശാത്തു ബാദരായണസ്യൈവം തദ്ദർശനാത്.

(2—7 സൂത്രങ്ങളിലുന്നയിതമായ ആക്ഷേപങ്ങൾ ഓരോന്നായി ഇപ്പോൾ ഖണ്ഡിക്കപ്പെടുന്നു. ഈ സൂത്രം 2-ാംസൂത്രത്തെ ഖണ്ഡിക്കുന്നു.)

അധിക = ഒരു പരമാത്മാവ്, ഉപദേശാത് = ശ്രുതികഥനം ഹേതുവായിട്ട്, തു = എന്നാൽ, ബാദരായണസ്യ = ബാദരായണന്റെ, ഏവം = അപ്രകാരമാണഭിപ്രായം, തദ്ദർശനാത് = എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ അപ്രകാരം ഒരു സത്വത്തെപ്പററി ഉപദേശമുണ്ട്.

വിവരണം:—പ്രസ്തുത നിരൂപണത്തിന്റെ പ്രതിപാദകവിഷയം ആത്മജ്ഞാനമാണല്ലോ; ആ ആത്മാവ് സാമുദായികവും ധാർമ്മികവുമായ കർത്തവ്യങ്ങൾ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ജീവാത്മാവിൽനിന്നു വ്യതിരിക്തനും ജീവാത്മാവിനേക്കാൾ വിശിഷ്ടനുമായ ഒന്നാണെന്നു ശ്രുതിയിൽനിന്നും അറിയപ്പെടുന്നു. അതിനാൽ മരണശേഷവും ജീവാത്മാവ് [illegible]ിചെയ്യുന്നു എന്ന വിശ്വാസത്തെ ഉറപ്പിക്കാനുദ്ദേശിക്കപ്പെട്ടതല്ല; പ്രത്യുത ഇവിടെ 'ആത്മാവ്' എന്ന പദം

യാതൊരുവൻെറ അനുഭൂതി പരമശ്രേയസ്സാണോ ആ പരമാത്മാവിനെ നിർദ്ദേശിക്കുന്നു. ഇതാണ് ബാദരായണരുടെ മതം. ശ്രുതിയിലെ സന്ദർഭത്തിന് ഇതു നോക്കുക:—"ഏഷ സർവ്വേശ്വരഃ". "അന്തഃ പ്രവിഷ്ടഃ ശാസ്താ ജനാനാം", "സർവ്വസ്യേശാനഃ","തംത്വൗപനിഷദംപുരുഷംപൃച്ഛാമി","സർവ്വേ വേദാ യത്പദമാമനന്തി" =അവൻ സർവ്വത്തിൻേറയും പരമാധിപതിയാകുന്നു; എല്ലാ ഹൃദയങ്ങളിലും പ്രവേശിച്ച്, എല്ലാ വ്യക്തികളുടേയും നിയന്താവാകുന്നു; സർവ്വത്തിൻേറയും പ്രഭുവാകുന്നു;എല്ലാ ഉപനിഷത്തുകളിലും സൂചിപ്പിക്കപ്പെട്ടവനും എല്ലാ വേദങ്ങളാലും ലക്ഷീകരിക്കപ്പെട്ടവനുമായ ആ പുരുഷനെ എനിക്കറിയണം.

## സൂത്രം 9. തുല്യന്തു ദർശനം.

(ആക്ഷേപഖണ്ഡനം തുടരുന്നു. ഈ സൂത്രം പ്രത്യേകമായി 3-ാംസൂത്രത്തെ ഖണ്ഡിക്കുന്നു.)

തുല്യം = തുല്യബലമുള്ള, തു = എന്നാൽ, ദർശനം = ശ്രുതിവചനം.

വിവരണം:—ജനകനെപ്പോലെയുള്ള ആത്മജ്ഞാനികൾ യജ്ഞങ്ങൾ നടത്തിയതായി ഉദാഹരണങ്ങൾ വാസ്തവത്തിൽ ശ്രുതിയിൽ കാണപ്പെടുന്നുണ്ട്, എന്നാൽ ആത്മജ്ഞാനികൾക്ക് യജ്ഞാദികർമ്മങ്ങൾകൊണ്ടു പ്രയോജനമില്ലെന്നു തുല്യബലമുള്ള ശ്രുതികൾ പറയുന്നു. അതുകൊണ്ടു ജനകൻെറയും മററും ഉദാഹരണത്തെ പ്രമാണമാക്കി ജ്ഞാനം യജ്ഞകർമ്മങ്ങളേക്കാൾ അപ്രധാനമാണെന്നു കഥിക്കാൻ പാടില്ല. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'കിമർത്ഥാ വയമദ്ധ്യേഷ്യാമഹേ കിമർത്ഥാ വയം യക്ഷ്യാമഹേ യേഷാം നോ/യം ലോകഃ' = (ബ്രഹ്മ)ലോകത്തെ അന്വേഷിക്കുന്ന നാം എന്തിനായിട്ട് അദ്ധ്യയനം ചെയ്യണം, എന്തിനായിട്ട യജ്ഞങ്ങൾ ചെയ്യണം?

## സൂത്രം 10. അസാർവ്വത്രികീ.

(ആക്ഷേപഖണ്ഡനം തുടരുന്നു. ഈ സൂത്രം പ്രത്യേകമായി 4-ാംസൂത്രത്തെ ഖണ്ഡിക്കുന്നു.)

അസാർവ്വത്രികീ = സാർവ്വത്രികമല്ലാത്ത.

വിവരണം:—ധ്യാനത്തിന്റെയും യജ്ഞത്തിന്റെയും സംയോഗം യജ്ഞകർമ്മത്തെ കൂടുതൽ ബലവത്താക്കുന്നു എന്നതിലേയ്ക്കുള്ള 4-ാംസൂത്രത്തിൽ സൂചിതമായ ശ്രുതികഥനം എല്ലായിടത്തും പ്രയോജ്യമല്ല.

മേൽ പറയപ്പെട്ട ശ്രുതികഥനം ധ്യാനങ്ങൾക്കു പൊതുവേ സംബന്ധിക്കുന്നില്ല; എന്നാൽ അതു സംബന്ധപ്പെട്ട സംഭാഷണത്തിലെ വിഷയവസ്തുവായ ഉദ്ഗീഥവിദ്യയ്ക്കു മാത്രമേ പററുന്നൊള്ളൂ.

## സൂത്രം 11. വിഭാഗഃ ശതവത്.

(ഈ സൂത്രം പ്രത്യേകമായി 5-ാംസൂത്രത്തെ ഖണ്ഡിക്കുന്നു.)

വിഭാഗഃ=വിഭജനം, ശതവത്=നൂറെന്നപോലെ.

വിവരണം:—ജ്ഞാനകർമ്മങ്ങൾ ഒരുമിച്ചു അപഗതനായ ആത്മാവിനെ അനുയാനം ചെയ്യുന്നെന്നു 5-ാംസൂത്രത്തിൽ സൂചിതമായ ശ്രുതികഥനത്തിൽനിന്നും അവ ഒരു സംയുക്തഫലത്തെ ഉൽപ്പാദിപ്പിക്കുന്നെന്നു വരുന്നില്ല; എന്നാൽ ആ കഥനം, അവ അതാതിന്റെ ഫലങ്ങൾ പ്രത്യേകം പ്രത്യേകം ജനിപ്പിക്കുന്നെന്നാണു കൂടുതലായി പ്രദർശിപ്പിക്കുന്നതു്; വിഭജനം എങ്ങനെയെന്നാൽ നൂറു രൂപയൊന്നായിട്ടെടുത്തു രണ്ടുപേൎക്കു്, അവരവരുടെ പങ്കനുസരിച്ചു വിഭാഗിച്ചു വിഭാഗിച്ചുകൊടുക്കപ്പെടുന്നതുപോലെയാണു്.

## സൂത്രം. 12. അദ്ധ്യയനമാത്രവതഃ.

(ഈ സൂത്രം 6-ാം സൂത്രത്തെ പ്രത്യേകമായി ഖണ്ഡിക്കുന്നു.)

അദ്ധ്യയനമാത്രവതഃ = വേദം പഠിക്കമാത്രം ചെയ്ത ഒരുവന്റെ.

വിവരണം:—6-ാം സൂത്രത്തിൽ സൂചിതമായ ശ്രുത്യുദ്ധാരണം ഗുരുവിന്റെ അടുക്കൽ വേദംപഠിക്കമാത്രം ചെയ്ത ഒരുവനെ പററിയാണു പറയുന്നതു് അല്ലാതെ അദ്ധ്യയനങ്ങളും അഭ്യാസങ്ങളും കൊണ്ടു ആത്മജ്ഞാനം സമ്പാദിച്ചു ഒരുവനെപ്പററിയല്ല.

അതുകൊണ്ടു് ഗൃഹസ്ഥാശ്രമകർത്തവ്യാനുഷ്ഠാനത്തിനുള്ള ഈ ശാസനം ധ്യാനജ്ഞാനങ്ങളാൽ ബ്രഹ്മത്തെ അന്വേഷിക്കുന്നവരെ ബന്ധിക്കുന്നതല്ല. ഗ്രന്ഥപാണ്ഡിത്യം സമ്പാദിച്ചവരെല്ലാം പരമാത്മസത്യാന്വേഷികൾ (വിവിദിഷു) അല്ല.

## സൂത്രം 13. നാവിശേഷാത്.

(ഈ സൂത്രം പ്രത്യേകമായി 7-ാം സൂത്രത്തെ ഖണ്ഡിക്കുന്നു.)

ന = നിർബന്ധം ബന്ധിക്കുന്നില്ല, അവിശേഷാത് = പ്രത്യേകകഥനമില്ലാത്തതുകൊണ്ടു്.

വിവരണം:—7-ാം സൂത്രത്തിൽ സൂചിതമായ നിർബന്ധഗൃഹസ്ഥാശ്രമകർത്തവ്യങ്ങൾ സാധാരണജനങ്ങൾക്ക നിർബന്ധിക്കപ്പെട്ടിട്ടുള്ളതാണു്; ബ്രഹ്മാന്വേഷികളെ അവയിൽനിന്നും ഒഴിവാക്കിയിരിക്കുന്നു; എന്തെന്നാൽ ഇവരെപ്പററി ആ ശാസനത്തിൽ പ്രത്യേകകഥനമൊന്നുമില്ല. അതു് ആ അന്വേഷികളെക്കൂടെ ഉൾപ്പെടുത്തുന്നതിനുദ്ദേശിച്ചിരുന്നു എങ്കിൽ, ആ ശ്രുതിവചനം വ്യക്തമായും പ്രത്യേകമായും അപ്രകാരം പറയുമായിരുന്നു.

## സൂത്രം 14. സ്തുതയേ f നുമതിർവ്വാ.

(ഇതുംകൂടെ 7-ാം സൂത്രത്തെ ഖണ്ഡിക്കുന്നു.)

സ്തുതയെ = സ്തുതിക്കായിക്കൊണ്ടു്, അനുമതിഃ=അനുവാദം അഥവാ ശാസനം, വാ= അല്ലെങ്കിൽ കുറെക്കൂടെ നന്നു്.

വിവരണം:—അല്ലെങ്കിൽ കുറെക്കൂടെ നല്ലതു്, ആ ശാസനം ജ്ഞാനാന്വേഷണത്തെ(വിവിദിഷെ)സ്തുതിക്കാനുദ്ദേശിച്ചതാണു്; മററു വിധത്തിൽ പറയുന്നതായാൽ അതിന്റെ മഹത്വത്തെ വർദ്ധിപ്പിക്കുന്ന ഒരു അനുജ്ഞാവിധിയാണു്.

7-ാം സൂത്രത്തിൽ സൂചിതവും 13-ാം സൂത്രത്തിൽ നിരൂപിക്കപ്പെട്ടതുമായ ശ്രുതിശാസനം മറെറാരുവിധത്തിൽ കൂടെ ആലോചിക്കാവുന്നതാണു്. അതായതു്, കർമ്മാനുഷ്ഠാനശാസനം ജ്ഞാനത്തെ പ്രശംസിക്കാനുദ്ദേശിക്കുന്നു; മററു വിധത്തിൽ പറകയാണെങ്കിൽ, ആ ശ്രുതിവാക്യം ബ്രഹ്മാ

ന്തജ്ഞാനമുള്ള ഒരുവൻ എല്ലാ കർമ്മങ്ങളും ചെയ്കയും എങ്കിലും ആ കർമ്മങ്ങളാൽ ലിപ്തനാകാതിരിക്കയും ചെയ്യാമെന്നുള്ള കഥനദ്വാരാ ജ്ഞാനത്തിന്റെ മഹത്വത്തെ പ്രദർശിപ്പിക്കുന്നു; ഇതു് ആ ശ്രുതിവാക്യത്തിലെ ഉത്തരഭാഗത്തിൽനിന്നും അറിയപ്പെടാവുന്നതാണു്. ആ ഉത്തരഭാഗത്തിനു് ഇതു് നോക്കുക:—'ന കർമ്മ ലിപ്യതെ നരെ' = കർമ്മം മനുഷ്യനെ ലേപനം ചെയ്യുന്നില്ല. (ഈശോപനിഷതു് 2).

സൂത്രം 15. കാമകാരേണ ചൈകെ.

(ഖണ്ഡനവാദം തുടരുന്നു.)

കാമകാരേണ = സ്വന്തം ഇഷ്ടംപോലെ; ച = കൂടാതെയും, ഏകെ = ചില (ശ്രുതികൾ ശാസിക്കുന്നു).

വിവരണം:—കൂടാതെ ആത്മജ്ഞാനത്തെ അന്വേഷിക്കുന്നവൻ യഥേഷ്ടം സംസാരലോകത്തെ ത്യജിക്കാമെന്നു് ചില ശ്രുതികൾ ശാസിക്കയും ചെയ്യുന്നു. അതിനാൽ ഗൃഹസ്ഥാശ്രമികളാലനുഷ്ഠിക്കപ്പെടാൻ നിയോഗിക്കപ്പെട്ടിരിക്കുന്ന യാഗാദികർമ്മങ്ങൾ ജ്ഞാനാന്വേഷകനെ ബന്ധിക്കുന്നവയല്ലെന്നു് അനുമാനിക്കപ്പെടുന്നു. സന്ദർഭത്തിനു് ഈ ശ്രുതി നോക്കുക:—"കിം പ്രജയാ കരിഷ്യാമോ യേഷാം നോഽയമാത്മാഽയം ലോകഃ" = സന്താനത്തെകൊണ്ടു നാം എന്തു ചെയ്യും? നമുക്കു് ഈ ആത്മാവുതന്നെ ഈ ലോകമെല്ലാം. (ബൃഹദാരണ്യകം 4-4-22). പ്രിയപ്പെട്ട ഈശ്വരനുവേണ്ടി ഗാർഹസ്ത്യവും സാമുദായികവുമായ ബന്ധവിമുഖന്മാർക്കു് ഗൃഹസ്ഥാശ്രമധർമ്മകൃത്യങ്ങൾ സ്പഷ്ടമായി വ്യത്ഥമാണു്.

സൂത്രം 16. ഉപമർദ്ദഞ്ച

(മുൻവാദം തുടരുന്നു.)

ഉപമർദ്ദം = പൂർണ്ണവിനാശം അഥവാ കർമ്മക്ഷയം, ച = കൂടെയും.

വിവരണം:—വിദ്യ കർമ്മത്തിന്റെ ഭാഗമാകുന്നില്ലെന്നുമാത്രമല്ല, എല്ലാ കർമ്മങ്ങളെയും—അവശ്യകർത്തവ്യങ്ങളെയെല്ലാം—ക്ഷയിപ്പിക്കയും ചെയ്യുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—'ഭിദ്യതെ ഹൃദയഗ്രന്ഥിശ്ഛിദ്യന്തെ സർവ്വസംശ

യാഃ, ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ" = ശ്രേഷ്ഠവും അവരവുമായ ബ്രഹ്മഭാവങ്ങളെ സാക്ഷാൽകരിച്ചാൽ ഹൃദയത്തിലെ അഹങ്കാരകെട്ടുഭേദിക്കപ്പെടുന്നു. എല്ലാ സംശയങ്ങളും ഛേദിക്കപ്പെടുന്നു, അവന്റെ കർമ്മങ്ങളും ക്ഷയിക്കുന്നു. (മുണ്ഡകോപനിഷത് 2-2-9).

സൂത്രം 17. ഊർദ്ധ്വരേതസ്സു ച ശബ്ദേ ഹി.

(മുൻവാദം തുടരുന്നു.)

ഊർദ്ധ്വരേതസ്സ് = വീര്യമെല്ലാം മേൽപോട്ടു ഗമിക്കുന്ന ജീവിതാവസ്ഥയിൽ അതായതു് ലോകത്തെ ത്യജിക്കയോ വാനപ്രസ്ഥനായിത്തീരുകയോ ചെയ്യുവരുടെ സ്ഥിതി, ച = കൂടാതെയും, ശബ്ദേ = ശ്രുതിയിൽ, ഹി = എന്തെന്നാൽ

വിവരണം:—കൂടാതെയും, വീര്യങ്ങൾക്കെല്ലാം ഊർദ്ധ്വഗതിയുള്ളപ്പോൾ, അതായതു് ഒരുവൻ ലോകത്തെ ത്യജിച്ചു് വനജീവിതത്തെ നയിക്കുന്ന ജീവിതദശകളിൽ അതായതു വാനപ്രസ്ഥസന്യാസാശ്രമങ്ങളിൽ, കർമ്മത്തെത്യജിച്ചു്, ജ്ഞാനാന്വേഷണം ചെയ്യാൻ ശാസിക്കപ്പെടുന്നു; എന്തെന്നാൽ അപ്രകാരമുള്ള ആശ്രമങ്ങളെപ്പററി ശ്രുതിയിൽ കഥനമുണ്ടു്.

ഉന്നതസ്ഥിതിയിൽ കർമ്മസഹായം കൂടാതെ ജ്ഞാനം അന്വേഷിക്കപ്പെടണമെന്നു ഇതു കാണിക്കുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'ത്രയോ ധർമ്മസ്കന്ധാഃ... സർവ്വ ഏതേ പുണ്യലോകാ ഭവന്തി, ബ്രഹ്മസംസ്ഥോഽമൃതത്വമേതി = ധർമ്മാചരണത്തിൽ മൂന്നു ഭാഗങ്ങളുണ്ടു്...ആ മൂന്നുതരം ആചരണങ്ങളും പുണ്യലോകങ്ങളിലേക്കു് അതായതു് സ്വർഗ്ഗത്തിലേക്കും ദേവന്മാരുടെ ലോകങ്ങളിലേക്കും നയിക്കുന്നു; എന്നാൽ ബ്രഹ്മത്തിൽ സംസ്ഥിതിചെയ്യുന്നവൻ അമൃതത്വം അതായതു് മോക്ഷം പ്രാപിക്കുന്നു. (ഛാന്ദോഗ്യം 2-23-1).

'തത് യ ഇത്ഥം വിദുഃര്യ ചേമേഽരണ്യേ ശ്രദ്ധാം തപ ഇത്യുപാസതേഽർച്ചിഷമഭിസംഭവന്തി' = പഞ്ചാഗ്നിമൂലം ധ്യാനരഹസ്യത്തെ അറിയുന്നവരും കൂടാതെ വനത്തിലി

രുന്നു് ശ്രദ്ധയോടും തപശ്ചര്യയോടും ധ്യാനിക്കുന്നവരും അർച്ചിരാദിമാർഗ്ഗത്തെ പ്രാപിക്കുന്നു.(ഛാന്ദോഗ്യം5-10-1)

## സൂത്രം 18. പരാമർശം ജൈമിനിര- ചോദനാച്ചാപ വദതി ഹി.

(17-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിക്കുന്നു. പരാമർശ:=അവാന്തരസൂചനം, ജൈമിനിഃ=ജൈമിനി ഋഷി,അചോദനാത് = ശ്രുതിയിൽ സ്പഷ്ടനിയോഗമില്ലാത്തതു കൊണ്ടു്, ച = കൂടെയും, അപവദതി = ദുഷിക്കുന്നു, ഹി= സ്പഷ്ടമായി—നിശ്ചയമായി.

വിവരണം:—സന്ന്യാസാശ്രമത്തെപ്പററി ശ്രുതിയിലു ള്ള ഭാഗങ്ങൾ ലോകത്തിൽ ചിലപ്പോൾ സംഭവിക്കുന്നതി നെപ്പററിയുള്ള അവാന്തര സൂചനയാണെന്നും അല്ലാതെ വിധിരൂപമല്ലെന്നും ജൈമിനി ഋഷി വാദിക്കുന്നു; എന്തു കൊണ്ടെന്നാൽ ശ്രുതിയിൽ അതിലേയ്ക്കു് സ്പഷ്ടമായ നിയോ ഗമില്ല; ശ്രുതി പ്രത്യുത സന്ന്യാസജീവിതത്തെ സ്പഷ്ടമായി അപവദിക്കുന്നു.

സന്ന്യാസജീവിതത്തിൻെറ വിശിഷ്ടതയെ തെളിയി ക്കാൻ ആനയിക്കപ്പെടാവുന്ന വാക്യങ്ങൾ ഉദ്ദിഷ്ടസാദ്ധ്യ ത്തെ സമർത്ഥിക്കുന്നില്ലെന്നാണു ജൈമിനിയുടെ വാദം; അവ മനുഷ്യർ ചിലപ്പോൾ സംസാരജീവിതത്തെ ത്യജിച്ചു് സന്ന്യാസാശ്രമത്തെ അവലംബിക്കുന്നു എന്ന സംഗതി കഥി ക്കമാത്രം ചെയ്യുന്നു; എന്നാൽ അവ ഒരു വിധിയേയും നിർദ്ദേശിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ അവയിൽ ആ ജ്ഞാരൂപമായ പദങ്ങളൊന്നുമില്ല; നേരെമറിച്ചു് സന്ന്യാ സജീവിതത്തെ പ്രത്യക്ഷരം അപവദിക്കുന്നതായ ശാസ്ത്രവാ ക്യങ്ങളുണ്ടു്. സംബന്ധിച്ച ഈ ശ്രുതിനോക്കുക:—'വീര ഹാ വാ ഏഷ ദേവാനാം യോഽഗ്നിമുദ്വാസയതെ' = ദേവ പാലകന്മാരുടെ ശത്രു ഹവനാഗ്നിയെ ത്യജിക്കുന്നവനാണു്, അതായതു് ഗൃഹസ്ഥാശ്രമത്തെ ത്യജിക്കുന്നവനാണു്. സൂച ന ദേവന്മാരെ നിത്യവും ഹോമാഗ്നിതർപ്പണങ്ങളെക്കൊണ്ടു പൂജിപ്പിച്ചു തൃപ്തിപ്പെടുത്തുന്നു എന്ന വിശ്വാസത്തെ സംബ ന്ധിച്ചതാണു്.

## സൂത്രം 19. അനുഷ്ഠേയം ബാദരായണഃ സാമ്യശ്രുതേഃ

(18-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപം നിഷേധിക്കപ്പെടുന്നു.)

അനുഷ്ഠേയം = അഭ്യസിക്ക അഥവാ ആചരിക്കപ്പെടേണ്ടതു, ബാദരായണഃ = ബാദരായണ ഋഷി, സാമ്യശ്രുതേഃ = ശ്രുതിയിൽ സമാനകഥനങ്ങൾ ഹേതുവായിട്ടു്.

വിവരണം:—രണ്ടാശ്രമങ്ങൾക്കും അതായതു് ഗൃഹസ്ഥന്റെയും സന്യാസിയുടേയും ആശ്രമങ്ങൾക്കു് അനുകൂലമായി സമാനകഥനങ്ങൾ ശ്രുതിയിലുള്ളതു ഹേതുവായിട്ടു് സന്യാസാശ്രമം അനുഷ്ഠിക്കപ്പെടേണ്ടതാണെന്നു ബാദരായണാചാര്യർ അഭിപ്രായപ്പെടുന്നു. അതായതു് സന്യാസത്തിനെതിരായി പുറപ്പെടുവിക്കപ്പെട്ട വാദംതന്നെ ഗൃഹസ്ഥാശ്രമത്തിനെതിരായി അതുപോലെതന്നെ പുറപ്പെടുവിക്കപ്പെടാം എന്തെന്നാൽ രണ്ടാമത്തേതിലേയ്ക്കും പ്രസ്തുത ശ്രുതിയിൽ പ്രത്യക്ഷമായ വിധിയില്ല. അതുകൊണ്ടു് സന്യാസം ഗൃഹസ്ഥാശ്രമത്തെപ്പോലെതന്നെ അനുഷ്ഠേയമാണു്.

## സൂത്രം. 20. വിധിർവ്വാ ധാരണവത്.

(18-ാം സൂത്രത്തിലുത്ഥിതമായ ആക്ഷേപത്തെ ഖണ്ഡിക്കാൻ 19-ാം സൂത്രത്തിലാരംഭിച്ച വാദം തുടരുന്നു.)

വിധിഃ = ശാസനം, വാ =അല്ലെങ്കിൽ കുറേക്കൂടെ യുക്തം, ധാരണവത്=സമിധം അതായതു് മേലെരി പിടിക്കുന്നതുപോലെ.

വിവരണം:—അല്ലെങ്കിൽ 19-ാം സൂത്രത്തിൽ സൂചിതമായ ശ്രുതികഥനം സന്യാസാശ്രമത്തെപ്പററി വെറും ഒരു അവാന്തരസൂചനമായിട്ടോ അഥവാ ഒരു വസ്തുതാകഥനമായിട്ടോ ഗണിക്കപ്പെടേണ്ടതല്ല; ഒരു ശാസനവിധിയായിട്ടു ഗ്രഹിക്കപ്പെടേണ്ടതു കുറേക്കൂടെ യുക്തമാണു്. ഈ സംഗതി മഹാപിതൃയജ്ഞത്തിൽ ദേവതാതർപ്പണത്തിൽ നിഷിക്തദ്രവ്യപൂരിതമായ സ്രുവത്തിനുമുകളിൽ സമിധം അഥവാ മേലെരി പിടിക്കുന്നതുപോലെയാകുന്നു; ഈ സംഗതിയിൽ പ്രത്യക്ഷശാസനരൂപത്തെ കാണിക്കുന്ന പദമില്ലെങ്കിലും,

ഈ കഥനം— സമിധധാരണം—ശാസനമാണെന്നു ജൈമിനിഋഷി തൻെറ പൂർവ്വമീമാംസയിൽ നിശ്ചയിച്ചിരിക്കുന്നു. [ഇവിടെ ധാരയതി(ധരിക്കുന്നു—പിടിക്കുന്നു) എന്നതു ധാരയേത്(ധരിക്കണം-പിടിക്കണം)എന്നത്ഥമാക്കേണ്ടതാണ്.]

മഹാപിതൃയജ്ഞത്തിനു ഇതു നോക്കുക:— 'അധസ്താത് സമിധം ധാരയന്നനുദ്രവേദുപരി ദേവേഭ്യോ ധാരയതി' = ദേവന്മാർക്കു സ്രുവത്തിനുമുകളിൽ സമിധം പിടിക്കുന്നതുപോലെ, പിതൃക്കൾക്കു സ്രുവത്തിനുതാഴെ സമിധം പിടിച്ചുകൊണ്ടു് ഒരുവൻ ഓടട്ടെ.

ജൈമിനിയുടെ സൂത്രത്തിനു ഇതു നോക്കുക:—'വിധിസ്തു ധാരണെ/പൂർവ്വത്വാത്'=അതു മുമ്പെ ഒരിടത്തും അനുശാസിക്കപ്പെട്ടിട്ടില്ലാത്തതിനാൽ അതു പിടിക്കുന്ന സംഗതിയിൽ ഒരു ശാസനമാണ്.

[ശ്രുതിയിൽ സന്യാസാശ്രമത്തെ നേരിട്ടു അനുശാസിക്കുന്ന ഭാഗങ്ങളുംകൂടെ ഉണ്ടെന്നിവിടെ നിർവഹിക്കപ്പെടേണ്ടിയിരിക്കുന്നു.]

സംബന്ധിച്ചു ഇതു നോക്കുക:—'ബ്രഹ്മചര്യം സമാപ്യ ഗൃഹീ ഭവേത്, ഗൃഹീഭൂത്വാ വനീഭവേത്, വനീഭൂത്വാ പ്രവ്രജേദ്, യദിവേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേദ് ഗൃഹാദ്വാ വനാദ്വാ' = ബ്രഹ്മചര്യാശ്രമം (വേദാദ്ധ്യയനം) പൂർത്തിയാക്കിയാൽ പിന്നെ ഗൃഹസ്ഥനാകണം, ഗൃഹസ്ഥനായശേഷം വാനപ്രസ്ഥനാകണം, വാനപ്രസ്ഥനായ ശേഷം ഒരു പരിവ്രാജകൻ (സന്യാസി) ആയി പര്യടനംചെയ്യണം, അല്ലെങ്കിൽ നേരിട്ടു് ബ്രഹ്മചര്യാശ്രമത്തിൽ നിന്നോ ഗൃഹസ്ഥാശ്രമത്തിൽ നിന്നോ വാനപ്രസ്ഥാശ്രമത്തിൽനിന്നോ പരിവ്രാജകനായി പര്യടനംചെയ്യാം. (ജാബാലോപനിഷത് 4).

### സൂത്രം 21. സ്തുതിമാത്രമുപാദാനാദിതി ചേന്നാപൂർവ്വത്വാത്.

(ഈ സൂത്രം, വിദ്യകളുടെ ഭാഗങ്ങളായ ചില വാക്യങ്ങൾ വെറും സ്തുതികളല്ലെന്നും അവതന്നെ ധ്യാനത്തെ ആജ്ഞാപിക്കുന്നു എന്നും പറയുന്നു).

സ്തുതിമാത്രം=വെറും പ്രശംസ, ഉപാദാനാത് = സാധനങ്ങളാകകൊണ്ടു്, അതായതു് അവ യജ്ഞകർമ്മങ്ങൾക്കുപരിശിഷ്ടങ്ങളാകകൊണ്ടു്, ഇതിചേത്=എന്നാണെങ്കിൽ, ന = അതങ്ങിനെയല്ല, അപൂർവ്വത്വാത് = അവയുടെ നവീനത്വം ഹേതുവായിട്ടു് അതായതു് അവയ്ക്കുമുമ്പു ശാസനങ്ങൾ കാണപ്പെടാത്തതുകൊണ്ടു്.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമെന്ന രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം സ്തുതിമാത്ര മുപാദാനാദിതി ചേത് എന്നും സമാധാനം ന, അപൂർവ്വത്വാത് എന്നുമാണു്.)

വിവരണം:—യജ്ഞകർമ്മങ്ങൾ സംബന്ധിച്ച വിദ്യകളെ നിർദ്ദേശിക്കുന്ന വാക്യങ്ങൾ ആ കർമ്മങ്ങളുടെ സാരഭൂതമായ സാധനസാമഗ്രികളെപ്പററി വിവരിക്കുന്ന കാരണത്താൽ ആ കർമ്മങ്ങളെ സ്തുതിക്കുന്നതിനുമാത്രമുദ്ദേശിക്കപ്പെട്ടതാണെന്നുവാദിക്കപ്പെടുന്നപക്ഷം, അപ്പോൾ നമ്മുടെ മറുപടി അപ്രകാരമുള്ള ഒരു വാദം യുക്തിയുക്തമല്ലെന്നാണു; എന്തെന്നാൽ ഈവാക്യങ്ങൾ ശ്രുതിയിൽ മുമ്പു മറെറാരിടത്തും പ്രതിപാദിക്കപ്പെടാത്തസവ്ഥാനവീനമായതിനെപററിയാണു് പ്രതിപാദിക്കുന്നതു്, അതുകൊണ്ടു അവ അനുവാദ, സ്തുതിവാദവാക്യങ്ങളെക്കാൾ വിധിരൂപേണ ഗണിക്കപ്പെടണം. ഉദാഹരണമായി, ഉദ്ഗീഥമെന്നറിയപ്പെടുന്ന യജ്ഞകർമ്മം സംബന്ധിച്ചുള്ള ഉദ്ഗീഥധ്യാനത്തെ പ്രതിപാദിക്കുന്ന വാക്യം മുമ്പുപന്യസിക്കപ്പെടാത്ത ഒരു പുതിയ സംഗതിയെപ്പററി പ്രതിപാദിക്കുന്നു. കൂടാതെ ഈ ഭാഗത്തിനുമുമ്പു ഈ ധ്യാനത്തിന ഒരു വിധിയുമുണ്ടായിട്ടില്ല അതിനാൽ ആ വാക്യം ആ വിധിയുടെ വെറും ഒരനുവാദമെന്നു വിചാരിക്കപ്പെടാൻ പാടില്ല, പ്രത്യുത അതുതന്നെ ഉദ്ഗീഥധ്യാനവിധി നിർദ്ദേശകമാണു്. സൂചിപ്പിക്കപ്പെട്ട ഭാഗത്തിനു ഇതു നോക്കുക:—'സ ഏഷ, രസാനാം രസതമഃ പരമഃ പരാർദ്ധ്യോഽഷ്ടമോ യദ് ഉദ്ഗീഥഃ' = ഉദ്ഗീഥം അല്ലെങ്കിൽ ഓങ്കാരം എന്നതു് (മുമ്പെ പരിഗണിക്കപ്പെട്ട) സാരഭൂതങ്ങളിൽവച്ചുത്തമമാണു്— (പൃഥിവീ, ജലം, ധാന്യം,

നരൻ, വാക്, ഋക് അഥവാ വൃത്തോക്തികൾ, സാമഗാനങ്ങൾ ഇവയും) അവയുടെ പ്രധാന്യാധിക്യക്രമത്തെ അനുസരിച്ച് എട്ടാമത്തേതും ഒടുവിലത്തേതുമായ ഉദ്ഗീഥം (അല്ലെങ്കിൽ 'ഓങ്കാരം') (ഛാന്ദോഗ്യം 1-1-3). ഉദ്ഗീഥവിദ്യയിലെ ഈ 'ഓങ്കാരം' പരമാത്മദൃഷ്ട്യാ ധ്യാനിക്കപ്പെടേണ്ടതാണ്.

## സൂത്രം 22. ഭാവശബ്ദാച്ച.

(21-ാം സൂത്രത്തിലാരംഭിച്ച വാദം അവസാനിപ്പിക്കുന്നു.)

ഭാവശബ്ദാത് ച = കൂടാതെ ശ്രുതിയിൽ വിധികളുള്ള പദങ്ങളിൽനിന്നു വിധികളുടേതനുസരിച്ചും.

വിവരണം:—കൂടാതെയും, ശ്രുതിയിലെ വിധിനിദേശിതമായ പദങ്ങളിൽനിന്നും ഉദ്ഗീഥധ്യാനത്തിന് പ്രത്യക്ഷവിധിയുണ്ടെന്നറിയപ്പെടുന്നു.

അതിനാൽ മുൻസൂത്രത്തിലുദ്ധരിക്കപ്പെട്ടതിലെ "രസാനാം രസതമഃ പരമഃ" എന്ന വചനം ഒരു വെറും സ്തുതിവചനമല്ലെന്നും പ്രത്യുത അതു് ഉദ്ഗീഥധ്യാനവിധിയുടെ അംശമാണെന്നും നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. സൂചിതമായ പ്രത്യക്ഷവിധികൾ ഇതു് നോക്കുക:— "ഉദ്ഗീഥമുപാസീത"= ഉദ്ഗീഥം ധ്യാനിക്കപ്പെടണം. (ഛാന്ദോഗ്യം 1-1-1).

## സൂത്രം 23. പാരിപ്ലവാർഥാ ഇതി ചേന്ന വിശേഷിതത്വാത്.

(ഉപനിഷത്തുകളിലെ കഥകളുടെ ഉദ്ദേശത്തെ ഈ സൂത്രത്തിലും അടുത്തതിലും പറയപ്പെടുന്നു.)

പാരിപ്ലവാർഥാഃ = അശ്വമേധയാഗാനുഷ്ഠാനത്തിനിടയ്ക്ക് ചില ദിവസങ്ങളിൽ, യജമാനനേയും ബന്ധുക്കളേയും ഹോതാവു് ചൊല്ലിക്കേൾപ്പിക്കുന്നതിനുദ്ദേശിക്കപ്പെട്ട കഥകൾ, ഇതി ചേത് = എന്നാണെങ്കിൽ; ന = അല്ല, അതായതു് അവ ആ ഉദ്ദേശത്തിനായിട്ടല്ല, വിശേഷിതത്വാത് = വിശേഷണം ഹേതുവായിട്ടു്, അതായതു് അതിലേയ്ക്കു് ഉക്തലക്ഷണകഥകൾ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതുകൊണ്ടും മററുള്ളവ പാടില്ലാത്തതിനാലും.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിന് സമാധാനവും എന്ന രണ്ടു് ഭാഗങ്ങളുണ്ടു്. ആക്ഷേപം 'പാരിപ്ലവാർത്ഥാ ഇതി ചേത്' എന്നും, സമാധാനം 'ന, വിശേഷിതത്വാത്' എന്നുമാണു്.)

വിവരണം:—ഉപനിഷത്തിലെ ആഖ്യാനങ്ങൾ, അശ്വമേധയാഗം കഴിക്കുന്ന രാജാവിനും അദ്ദേഹത്തിന്റെ ബന്ധുക്കൾക്കും യാഗാനുഷ്ഠാനത്തിനിടയ്ക്കു് കാലേ കാലേ ഹോതാവിനാൽ ചൊല്ലിക്കേൾപ്പിക്കപ്പെടുന്നതിനുദ്ദേശിക്കപ്പെട്ടവയാണെന്നു് പറയപ്പെടാം; ഇതിനു് അവ ആ കാര്യത്തിനല്ലെന്നാണു സമാധാനം; എന്തെന്നാൽ(ഉപനിഷത്തുകളിൽ ആഖ്യാനം ചെയ്യപ്പെടാത്ത) വൈവസ്വതമനുവിന്റെയും മററുള്ളവരുടെയും കഥകളെപ്പോലെയുള്ള മററു ചില നിർദ്ദിഷ്ടകഥകൾ ആ കാര്യത്തിനു് ശ്രുതിയിൽ പ്രത്യേകമെടുത്തു പറയപ്പെട്ടിട്ടുണ്ടു്. സംബന്ധിച്ച ഇതു നോക്കുക:—"പാരിപ്ലവമാചക്ഷീത......മനുർവൈവസ്വതോ രാജാ"=ഹോതാവു് രാജാവിനും ബന്ധുക്കൾക്കും നിർദ്ദിഷ്ടമായ കഥകൾ ആഖ്യാനം ചെയ്യണം. അപ്രകാരമുള്ള ഒരു കഥ ഇങ്ങനെ തുടങ്ങുന്നു:—വിവസ്വാന്റെ പുത്രനായ രാജാവായ മനു......

## സൂത്രം 24. തഥാ ചൈകവാക്യതോപബന്ധാത്.

(23-ാം സൂത്രത്തിലാരംഭിച്ച വിമർശനം ഇവിടെ അവസാനിപ്പിക്കുന്നു.)

തഥാ = സംഗതി അപ്രകാരമിരിക്കെ അതായതു് അശ്വമേധയാഗത്തിൽ മനുരാജാവിന്റേയും മററും കഥകൾ ആഖ്യാനോദ്ദേശത്തിനായി നിർദ്ദിഷ്ടമായിരിക്കെ, ച=കൂടെയും, ഏകവാക്യതാ— ഉപബന്ധാത്=സമസ്തഉപദേശത്തിന്റെ അംശമായി സംബന്ധിക്കപ്പെട്ടിരിക്കകൊണ്ടു്.

വിവരണം:—(23-ാംസൂത്രത്തിൽ പറയപ്പെട്ടപ്രകാരം) മനുരാജാവിന്റേയും മററും കഥകൾ അശ്വമേധയാഗത്തിനിടയ്ക്കു് ആഖ്യാനോദ്ദേശത്തിനായി നിർദ്ദിഷ്ടമായിരിക്കെ, രാജർഷി ജനകൻ, യാജ്ഞവല്ക്യമഹർഷിയും അദ്ദേഹത്തിന്റെ

പത്നി മൈത്രേയിയും,ജാനശ്രുതി മുതലായവരുടേയും പോലെ ഉപനിഷത്തുകളിൽ വർണ്ണിക്കപ്പെട്ട കഥകൾ ഉപനിഷത്തുകളിലെ ഉപദേശങ്ങളോടു് അവയുടെ അംശങ്ങളായി അനുബന്ധിക്കപ്പെടേണ്ടവയാണു്. തന്നിമിത്തം ആ കഥകൾ യാഗപുണ്യാധിക്യത്തിനുള്ള കഥനങ്ങളായി ഗണിക്കപ്പെടാനുദ്ദേശിക്കപ്പെട്ടിട്ടില്ല; പ്രത്യുത ബ്രഹ്മവിദ്യയുടെ സാരഭൂതമായ ഭാഗങ്ങളായി വിചാരിക്കപ്പെടേണ്ടവയാണു്. ഇതുകൂടാതെ വിൽ പറഞ്ഞ കഥകൾ വിഷയത്തെ സുലഭമായി ബുദ്ധിപൂർവ്വം മനസ്സിലാക്കുന്നതിനു് ഉപന്യസിക്കപ്പെട്ടിട്ടുള്ളവയാണു്. ഉദാഹരണമായി, യജ്ഞവല്ക്യന്റെയും മൈത്രേയിയുടേയും കഥയിൽ, യജ്ഞവല്ക്യൻ മൈത്രേയിയോടു പറയുന്നു:—"ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ" = (പരിഭാഷയും സന്ദർഭവും 1-ാമദ്ധ്യായം 4-ാം പാദം 19-ാം സൂത്രത്തിൽ കൊടുക്കപ്പെട്ടിട്ടുണ്ടു്).

## സൂത്രം 25. അതഏവ ചാഗ്നീന്ധ-
## നാദ്യനപേക്ഷാ.

(ഈ സൂത്രം ബ്രഹ്മജിജ്ഞാസു യജ്ഞകർമ്മങ്ങൾ ഉപേക്ഷിക്കാമെന്നു പറയുന്നു.)

അതഏവ=അതുകൊണ്ടുതന്നെ അതായതു് വാദവിവാദത്തിൽനിന്നും അനുമാനിക്കപ്പെടുന്നതുകൊണ്ടു്, ച = കൂടെയും, അഗ്നീന്ധനാദി=അഗ്നി, വിറകു് മുതലായവ, അനപേക്ഷാ=ആശ്രയിക്കേണ്ടതില്ല.

വിവരണം:—ഇതേവരെ ചെയ്യപ്പെട്ട വാദപ്രതിവാദത്തിൽനിന്നും ബ്രഹ്മതല്പരൻ മോക്ഷാർത്ഥം അഗ്നി, വിറകു മുതലായതിനെ, അതായതു് യജ്ഞകർമ്മങ്ങളെ ആശ്രയിക്കേണ്ടതില്ല; ഇവ അവനു് നിരർത്ഥകമാണു്.

ബ്രഹ്മധ്യാനപരായണൻ അമൃതത്വത്തെയാണു് പ്രാപിക്കുന്നതു് അല്ലാതെ ഏതെങ്കിലും യജ്ഞകർമ്മോത്ഭൂതമായ ഫലത്തെയല്ലെന്നു് ശ്രുതിയിൽ കഥിക്കപ്പെട്ടിരിക്കകൊണ്ടു് അവനു്, അഗ്നി വിറകു് മുതലായതുകൊണ്ടു് സർവ്വി

ഹിക്കപ്പെടേണ്ട യജ്ഞകർമ്മങ്ങളെ ആശ്രയിക്കേണ്ട ആവശ്യമില്ല.

സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"ബ്രഹ്മസംസ്ഥോ ഽമൃതത്വമേതി"=ബ്രഹ്മതല്പരൻ അമൃതത്വത്തെ പ്രാപിക്കുന്നു. (ഛാന്ദോഗ്യം 2-23-1).

## സൂത്രം 26. സർവ്വാപേക്ഷാ ച യജ്ഞാദി-ശ്രുതേരശ്വവത്.

(ഈ സൂത്രം യജ്ഞകർമ്മങ്ങളും താദൃശങ്ങളും ജ്ഞാനോല്പത്തിക്കാവശ്യമാണെന്നു പറയുന്നു.)

സർവ്വാപേക്ഷാ ച= വേദനിർദ്ദിഷ്ടമായ സർവ്വ കർമ്മങ്ങളുടേയും ആവശ്യംകൂടെ, യജ്ഞാദിശ്രുതേഃ = യജ്ഞം മുതലായതിനെപ്പററിയുള്ള വേദോക്തികളിൽനിന്നും, അശ്വവത്= അശ്വംപോലെ.

വിവരണം:—യജ്ഞങ്ങളേയും താദൃശങ്ങളേയും പററിയുള്ള വേദോക്തികളിൽനിന്നും അറിയപ്പെടുന്ന പ്രകാരം ആത്മജ്ഞാനോത്പത്തിക്കു വേദനിർദ്ദിഷ്ടമായ സർവ്വകർമ്മങ്ങളുടേയും ആവശ്യമുണ്ട്; എന്നാൽ ഒരിക്കൽ ജ്ഞാനംലഭിച്ചാൽ പിന്നെ അതിൻെറ ഫലം അതായതു മോക്ഷം പ്രാപിക്കുന്നതിനു ബാഹ്യക്രിയകളുടെ സഹായമാവശ്യമില്ല സാരമെന്തെന്നാൽ നിർദ്ദിഷ്ടസ്ഥാനം എത്തുന്നതുവരെ ആവശ്യമുള്ള അശ്വത്തിനോടു സദൃശമാണു്; എന്നാൽ യാത്ര നിർവ്വഹിച്ചുകഴിഞ്ഞാൽ അതു് ത്യജിക്കപ്പെടാം. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാ ഽനാശകേന" = ബ്രാഹ്മണർ വേദപാഠം കൊണ്ടും, യജ്ഞങ്ങൾകൊണ്ടും, ദാനങ്ങൾകൊണ്ടും തപസ്സുകൊണ്ടും ത്യാഗംകൊണ്ടും അവനെ അറിവാനിച്ഛിക്കുന്നു. (ബൃഹദാരണ്യകം 4-4-22).

**സൂത്രം 27. ശമദമാദ്യുപേതഃ സ്യാത്തഥാപി തു തദ്വിധേസ്തദംഗതയാ തേഷാമവശ്യാനുഷ്ഠേയത്വാത്.**

(ഒരു ബ്രഹ്മജിജ്ഞാസു മനോവികാരങ്ങളേയും ഇന്ദ്രിയാർത്ഥങ്ങളേയും പ്രവൃത്തികളേയും ഏതാദൃശങ്ങളേയും നിയന്ത്രിക്കണം.)

ശമദമാദ്യുപേതഃ = ആന്തരബാഹ്യേന്ദ്രിയങ്ങളുടേയും താദൃശങ്ങളുടേയും നിയന്ത്രണസമ്പന്നൻ, സ്യാൽ = ആകണം, തഥാപി = എങ്കിലും, തു = എന്നാൽ, തദ്വിധേസ്തദംഗതയാ = അതിന്റെ അനുഷ്ഠാനം ആത്മജ്ഞാനസമ്പാദനത്തിന്റെ അംഗമായി നിർദ്ദേശിക്കപ്പെട്ടിരിക്കകൊണ്ട്; തദ്വിധേഃ = അതിനെപ്പററിയുള്ള വിധിയുടെ തദംഗതയാ= അതിന്റെ അംഗമാകകൊണ്ട്, തേഷാമവശ്യാനുഷ്ഠേയത്വാത് = അവ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടവയായതുകൊണ്ട്.

വിവരണം:—യജ്ഞകർമ്മങ്ങളുടേയും മററു കർമ്മങ്ങളുടേയും ആചരണം ആത്മജ്ഞാനത്തിന് ഉതകുന്നിടത്തോളംമാത്രം ആവശ്യകമെന്ന് വിചാരിക്കപ്പെടുന്നെങ്കിലും, ബ്രഹ്മജിജ്ഞാസുവിന്റെ വിജയത്തിന് അപരിത്യാജ്യമായ ആത്മസംയമം, വികാരങ്ങളുടേയും ആഗ്രഹങ്ങളുടേയും സമ്പൂർണ്ണനിയന്ത്രണം മുതലായവയുടെ പരിശീലനങ്ങളാൽ അവൻ ആത്മജ്ഞാനാധികാരിയാകണം; എന്തുകൊണ്ടെന്നാൽ അവ (ആ സദാചാരങ്ങൾ) ആത്മജ്ഞാനസമ്പാദനത്തിന്റെ അവശ്യസഹവർത്തികളായി നിർദ്ദേശിക്കപ്പെട്ടിരിക്കെ, നിശ്ചയമായി അഭ്യസിക്കപ്പെടേണ്ടതാണ്. സംബന്ധിച്ച ഈ ശ്രുതി നോക്കുക:— "തസ്മാദേവം വിച്ഛാന്തോ ദാന്ത ഉപരതസ്തിതിക്ഷുഃ സമാഹിതോ ഭൂത്വാ/ത്മന്യേവാത്മാനം പശ്യതി" = അതുകൊണ്ട് ഒരു ബ്രഹ്മജിജ്ഞാസു ആന്തരബാഹ്യേന്ദ്രിയങ്ങളെ ജയിച്ചിട്ട് തന്നെത്താൻ തന്നിൽ പ്രത്യാഹരിച്ച്, ക്ഷമാശീലനും ഏകാഗ്രചിത്തനുമായിട്ട് തന്റെ ആത്മാവിൽതന്നെ ആത്മാവിനെ കാണുന്നു. (ബൃഹദാരണ്യകം 4-4-23).

## സൂത്രം 28. സർവ്വാന്നാനുമതിശ്ച പ്രാണാത്യയേ തദ്ദർശനാത്.

(ഇതും പിന്നീടുള്ള മൂന്നു സൂത്രങ്ങളും ഏതുതരം ആഹാരം ഭുജിക്കപ്പെടേണ്ടതാണെന്നു കാണിക്കുന്നു.)

സർവ്വാന്നാനുമതിഃ = സർവ്വഅന്ന–അനുമതി = എല്ലാ ആഹാരവും കഴിക്കുന്നതിനുള്ള സമ്മതം, ച = മാത്രം, പ്രാണാത്യയെ = പ്രാണാപായം സംഭവിച്ചേക്കുമെന്നുള്ള ഘട്ടത്തിൽ, തദ്ദർശനാത് = ശ്രുതി അപ്രകാരം കാണിച്ചിരിക്കുന്നതുകൊണ്ട്.

വിവരണം:—എല്ലാവിധ ആഹാരങ്ങളും ഭുജിക്കാനുള്ള അനുമതി പ്രാണാപായം സംഭവിക്കുമെന്നു വരുന്ന ഘട്ടത്തിൽമാത്രം ഉപയോഗിക്കപ്പെടേണ്ടതാണ്; എന്തുകൊണ്ടെന്നാൽ ശ്രുതി അപ്രകാരമാണ് കാണിച്ചിരിക്കുന്നതു്.

പ്രാണനെ ധ്യാനിക്കുന്നവന്ന് അഭക്ഷ്യമായിട്ടൊന്നുമില്ല, അതായതു് അവന് ഏതു ആഹാരവും കഴിക്കാമെന്നു ഛാന്ദോഗ്യശ്രുതി പറയുന്നു; എന്നാൽ അതു സർവ്വകാലത്തേയ്ക്കും നിർദ്ദിഷ്ടമായ ഒരു വിധിയല്ല; അതു ക്ഷുത്തുകൊണ്ടു മരിക്കുമെന്നുള്ള സന്ദർഭത്തിൽമാത്രം ഉപയോഗ്യമായ അനുമതിയായിട്ട് ഗ്രഹിക്കപ്പെടേണ്ടതാണ്. അതേ ശ്രുതിയിൽ 1-ാം മദ്ധ്യായം 10-ാംഖണ്ഡം ഉഷസ്തിയെന്ന പേരായ ഋഷിയുടെ കഥയിൽ പറയപ്പെട്ടപ്രകാരം; അവൻ ക്ഷുത്പീഡിതനായിട്ട് ഒരു ഹസ്തിപാലകൻ ഭാജനത്തിൽ ശേഷിച്ചിട്ട ഉഴുന്നു തിന്നു് തന്നെത്താൻ രക്ഷിച്ചു, എന്നാൽ ഹസ്തിപാലകനാൽ നൽകപ്പെട്ട പാനീയം ഒരു വിധത്തിലും സ്വീകരിച്ചില്ല. ഋഷി തൻെറ ആചരണത്തെ, 'ഞാൻ ആ ഉഴുന്നു ഭക്ഷിച്ചില്ലായിരുന്നെങ്കിൽ ഞാൻ ജീവിച്ചിരിക്കയില്ലായിരുന്നു, എന്നാൽ ജലം ഇപ്പോൾകൂടാതെ കഴിക്കാം' എന്നുപറഞ്ഞു സാധൂകരിച്ചു. സംബന്ധിച്ച ശ്രുതി നോക്കുക:–'ന ഹ വാ ഏവംവിദി കിഞ്ചനാനന്നം ഭവതി'= ഈ പ്രാണനെ ധ്യാനിക്കുന്നവന്നു് വിരോധിക്കപ്പെട്ടയാതൊരു ആഹാരവുമില്ല. (ഛാന്ദോഗ്യം 5-2-1).

## സൂത്രം 29. അബാധാച്ച

(28-ാം സൂത്രത്തിലാരംഭിച്ച വിഷയം തുടരുന്നു.)

അബാധാത് = ശ്രുതിയിലൊരിടത്തും വിപരീത കഥനമില്ലാത്തതുകൊണ്ടു്, ച = കൂടാതെ.

വിവരണം:—കൂടാതെ, ശുചിയായ ആഹാരത്തിന്റെ പരിശുദ്ധീകരണഫലത്തിനു വിപരീതകഥനം ശ്രുതിയിലൊരിടത്തുമില്ലാത്തതുകൊണ്ടു് സാധാരണയായി ശുചിയായ ആഹാരം കഴിക്കണം.

ശുചിയായ ആഹാരം നമ്മുടെ സ്വഭാവത്തെ ശുദ്ധമാക്കുന്നു എന്നു ഛാന്ദോഗ്യശ്രുതിയിലെ വാക്യത്തിനു വിരുദ്ധമായ വാക്യം ശ്രുതിയിലെങ്ങുംതന്നെയില്ല. ഛാന്ദോഗ്യത്തിലെ വാക്യത്തിനു ഇതു നോക്കുക:—'ആഹാരശുദ്ധൗ സത്വശുദ്ധിഃ' = ശുചിയായ ആഹാരം പാവനമായ ഹൃദയത്തെ ജനിപ്പിക്കുന്നു. (ഛാന്ദോഗ്യം 7-26-2).

## സൂത്രം 30. അപി ച സ്മര്യതേ.

(മുൻവിഷയം തുടരുന്നു.)

അപി ച = കൂടാതെയും, സ്മര്യതേ = സ്മൃതിയാൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

വിവരണം:— കൂടാതെ, ആഹാരവിഷയത്തിൽ സ്മൃതിയും അപ്രകാരം നിർദ്ദേശിച്ചിട്ടുണ്ടു്.

സ്മൃതിക്കു ഇതു നോക്കുക:—'ജീവിതാത്യയമാപന്നോ യോഽന്നമത്തി യതസ്തതഃ, ലിപ്യതേ ന സ പാപേന പത്മപത്രമിവാംഭസാ'= ജീവിതാപായം നേരിടുമ്പോൾ എവിടെ നിന്നെങ്കിലുംകിട്ടുന്ന ആഹാരം ഭക്ഷിക്കുന്നവൻ, താമരയില ജലത്താൽ നനയ്ക്കപ്പെടാത്തതുപോലെ, പാപത്താൽ സ്പർശിക്കപ്പെടുന്നില്ല. പട്ടിണിയുടെ കാര്യമൊഴിച്ചു് എല്ലാഅവസരങ്ങളിലും സാധാരണയായി ശുചിയായ ആഹാരം കഴിക്കണമെന്നു് ഇതിൽനിന്നും അനുമാനിക്കപ്പെടുന്നു.

## സൂത്രം 31. ശബ്ദശ്ചാതോഽകാമകാരേ.

(ഈ വിഷയം ഇവിടെ അവസാനിപ്പിക്കുന്നു.)

ശബ്ദഃ = ഒരു ശ്രുതിവചനം, ച = കൂടേയും, അതഃ = അതിനാൽ—വീണ്ടും, അകാമകാരേ = അനർഹമായ അനുമതി നിരോധിക്കാൻ; കാമകാര—അനർഹമായ അനിയന്ത്രണം.

വിവരണം:—കൂടാതെയും, ആഹാരപാനീയവിഷയങ്ങളിൽ അനർഹമായ സ്വാതന്ത്ര്യമെടുക്കുന്നതിനെ വിരോധിക്കുന്ന ശ്രുതിവചനങ്ങളും കൂടെയുണ്ട്.

'ഈ പ്രാണനേധ്യാനിക്കുന്നവനു വിരോധിക്കപ്പെട്ട ആഹാരമില്ല' എന്നു് 28-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട വാക്യം പ്രാണനെ സ്തുതിക്കുന്ന വെറും ഒരു അർത്ഥവാദമാണു്, അല്ലാതെ ശമദമാദിവിധികളെപ്പോലെയുള്ള ഒരു വിധിയല്ല. ഒരു അനുമതിവാക്യത്തെ വിധിയായി അന്യഥാ ഗ്രഹിക്കപ്പെടരുതു്. സൂചിതമായ വേദവാക്യത്തിനു ഇതു നോക്കുക:—'തസ്മാദ് ബ്രാഹ്മണഃ സുരാം ന പിബേത്'= അതുകൊണ്ടു ഒരു ബ്രാഹ്മണൻ മദ്യംസേവിക്കരുതു്. (കംസംഹിത).

## സൂത്രം 32. വിഹിതത്വാച്ചാശ്രമകർമ്മാപി.

(ഇതും അടുത്തമൂന്നു സൂത്രങ്ങളും, യജ്ഞങ്ങളുംമററു നിർദ്ദിഷ്ടകർമ്മങ്ങളും ചെയ്യാനർഹന്മാരാരാണെന്നു കാണിക്കുന്നു).

വിഹിതത്വാത് = അവചെയ്യപ്പെടാൻ വേദത്താൽ വിധിക്കപ്പെട്ടിരിക്കകൊണ്ടു്, ച = കൂടാതേയും, ആശ്രമകർമ്മ = ഓരോ ആശ്രമത്തിലേക്കും നിർദ്ദിഷ്ടമായ കർത്തവ്യകർമ്മങ്ങൾ, അപി = കൂടെ.

വിവരണം:—കൂടാതേയും, ഓരോ ആശ്രമത്തിലേക്കും നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന നിത്യകർമ്മങ്ങൾ തൻെറ അനുഷ്ഠാനത്തിൻെറ ആസന്നഉദ്ദേശം മോക്ഷമല്ലാത്തവനാൽ ഉപേക്ഷിക്കപ്പെടരുതു്. [ഈ പാദത്തിലെ 26-ാം സൂത്രവുമായി തുലനചെയ്യൂ].

അവനോടു ശ്രുതിപറയുന്നു:—'യാവജ്ജീവമഗ്നിഹോത്രം ജുഹോതി' = അവൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം അഗ്നിഹോത്രാദികർമ്മമനുഷ്ഠിക്കണം. (തൈത്തീരിയ അനുവാകം 50).

### സൂത്രം. 33. സഹകാരിത്വേന ച.

(32-ാം സൂത്രത്തിലാരംഭിച്ച വിഷയം തുടരുന്നു.)

സഹകാരിത്വേന ച – സഹായഭൂതമായിട്ടും.

വിവരണം: — മോക്ഷേച്ഛുക്കളും ജ്ഞാനത്തിനു സഹായഭൂതമായിട്ടുംകൂടെ ധമ്മകമ്മങ്ങൾ ചെയ്യണം. [ഈ പാദത്തിലേ 26-ാംസൂത്രം നോക്കുക.] സംബന്ധിച്ച ശ്രുതിക്കു ഇതു നോക്കുക:—'തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാ' (പരിഭാഷക്കും സന്ദർഭത്തിനും ഈ പാദത്തിലെ 26-ാം സൂത്രംനോക്കുക).

### സൂത്രം 34. സർവ്വഥാപി ത ഏവോഭയലിംഗാത്.

(മുൻവിഷയം തുടരുന്നു.)

സർവ്വഥാ = എല്ലാവിധത്തിലും — രണ്ടുസംഗതികളിലും, അപി = കൂടെയും, തേ = അവ—യജ്ഞകമ്മങ്ങൾ, ഏവ = നിശ്ചയമായിട്ടു്, ഉഭയലിംഗാത് = രണ്ടു സ്ഥിതികളിലും അവ ആവശ്യമാകകൊണ്ടു്.

വിവരണം:—ഗൃഹസ്ഥാശ്രമിക്കാവശ്യകമായ കർത്തവ്യങ്ങളായിട്ടോ അല്ലെങ്കിൽ ജ്ഞാനത്തിനുപകാരകമായ നിത്യാനുഷ്ഠാനങ്ങളായിട്ടോ നിരീക്ഷിക്കപ്പെട്ടാലും എല്ലാ വിധത്തിലും, ആചരിക്കപ്പെടേണ്ടതായി നിർദ്ദിഷ്ടമായ യജ്ഞകമ്മങ്ങൾ വ്യത്യസ്ഥങ്ങളല്ലാ ഒന്നുതന്നേയെന്നു് അംഗീകരിക്കപ്പെട്ടിരിക്കുന്നു; എന്തെന്നാൽ അവ രണ്ടാശ്രമങ്ങൾക്കും അപരിത്യാജ്യമായ അവശ്യകങ്ങളാകുന്നു. അതാഇതു് ഗൃഹസ്ഥാശ്രമിയുടെ നിത്യകമ്മങ്ങളായിട്ടും സന്യാസിയുടെ ധ്യാനത്തിനുപകാരകമായ സാഹായ്യമായിട്ടും.

### സൂത്രം 35. അനഭിഭവം ച ദർശയതി.

(മുൻവിഷയം ഇവിടെ അവസാനിപ്പിക്കുന്നു)

അനഭിഭവം ച = അജയ്യതയും കൂടെ, ദർശയതി = ശ്രുതി കാണിക്കുന്നു.

വിവരണം:—ജ്ഞാനം ഈ ധമ്മകമ്മാനുഷ്ഠാനങ്ങളാൽ അജയ്യമായിത്തീരുന്നെന്നു ശ്രുതി കാണിക്കയും കൂടെ ചെയ്യുന്നു.

ശ്രുതിനിർദ്ദിഷ്ടമായ ധമ്മകമ്മാചരണത്താൽ ജ്ഞാനത്തെ അധഃകരിച്ചേക്കാവുന്ന പാപങ്ങൾ നിഗ്രഹിക്കപ്പെടുന്നു. ഇപ്രകാരം, ധമ്മകമ്മാനുഷ്ഠാനത്താൽ ജ്ഞാനം എല്ലാ പാപങ്ങളിൽനിന്നും മോചിതമായിട്ട്, നിമ്മലതരവും ഭാസുരതരവുമായിത്തീരുന്നു. സാരമെന്തെന്നാൽ ഗൃഹസ്ഥാശ്രമികൾക്ക ജ്ഞാനമുണ്ടായിരുന്നാലും ജ്ഞാനത്തെ ദൃഢീകരിക്കാൻ വേണ്ടിയിട്ടമാത്രമെങ്കിലും അവർ ധമ്മകമ്മങ്ങളെ ചെയ്തുകൊണ്ടിരിക്കണം; പാപങ്ങളാൽ മുമ്പേതന്നെ അജയ്യമായിത്തീൎന്ന സന്ന്യാസികൾക്ക് ഏതാദൃശകമ്മങ്ങൾ നിർബന്ധിതമല്ല. സംബന്ധിച്ച ഈ ശ്രുതി നോക്കുക.—"ധമ്മേണ പാപമാചനുദതി" = ധാമ്മികമ്മങ്ങളാൽ ഒരുവൻ തന്റെ പാപങ്ങളെ പരിമാൎജ്ജനം ചെയ്യുന്നു. (തൈത്തിരീയനാരായണം അനുവാകം 5).

### സൂത്രം 36 അന്തരാ ചാപി തു തദ്ദൃഷ്ടേഃ.

(ഇതും പുറകേ വരുന്ന മൂന്നു സൂത്രങ്ങളും ഏതുതരം ആളുകളാണ് ബ്രഹ്മവിദ്യയ്ക്കർഹന്മാരെന്നും നിർദ്ദിഷ്ടമായ നാലാശ്രമവാസികളല്ലാത്തവരും എന്നാൽ ഏതെങ്കിലും രണ്ടു ക്രമാഗതാശ്രമാന്തരാളസ്ഥിതിവത്തിനികളായവരും അതിൽനിന്നു നിഷേധിക്കപ്പെട്ടിട്ടില്ലയോ എന്നും കാണിക്കുന്നു)

അന്തരാ ച = ഇടയ്ക്കു നില്ക്കുന്നവരും, അപി തു = കൂടേയും, തദ്ദൃഷ്ടേഃ=ശ്രുതിയിൽ കാണപ്പെട്ടിരിക്കകൊണ്ട്.

വിവരണം:—ഏതെങ്കിലും രണ്ടു ക്രമാഗത ആശ്രമങ്ങളുടെ ഇടയ്ക്കു നില്ക്കുന്നവരുംകൂടെ ജ്ഞാനം സമ്പാദിക്കാം; എന്തെന്നാൽ ഏതാദൃശദൃഷ്ടാന്തങ്ങൾ ശ്രുതിയിൽ കാണപ്പെടുന്നുണ്ട്. നിർദ്ദിഷ്ടമായ നാലാശ്രമങ്ങളിലുൾപ്പെടാതെ ഏതെങ്കിലും രണ്ടു ക്രമാഗത ആശ്രമാന്തരാളസ്ഥിതിവത്തിനികളായവർ അനാശ്രമികളുംകൂടെ, മുമ്പേതന്നെ ബ്രഹ്മവിദ്യാനുഗൃഹീതരെന്നു ഛാന്ദോഗ്യശ്രുതിയിൽ (അദ്ധ്യായം 4–1) പറയപ്പെട്ടിരിക്കുന്ന രൈക്കന്റേയും കൂടാതെ വാചക്നവിയുടേയും മററും സംഗതികളാൽ കാണപ്പെടുന്ന പ്രകാരം, ബ്രഹ്മവിദ്യാർഹന്മാരാകുന്നു.

## സൂത്രം 37 അപിച സ്മൎയ്യതെ.

(മുൻവിഷയം തുടരുന്നു.)

അപിച = കൂടാതെയും, സ്മൎയ്യതെ = സ്മൃതിയിൽ പറയപ്പെടുന്നു.

വിവരണം:—കൂടാതെയും, നിർദ്ദിഷ്ടമായ നാലാശ്രമങ്ങളിൽ ഏതെങ്കിലും ഒന്നിൽ ഉൾപ്പെടാത്തവരും ബ്രഹ്മവിദ്യ സമ്പാദിച്ചതായി സ്മൃതിയിലുംകൂടെ കഥിക്കപ്പെട്ടിട്ടുണ്ടു്. വിഭിന്ന ആശ്രമങ്ങൾക്കാവശ്യകമായ കൎത്തവ്യങ്ങളെയൊക്കെ വിഗണിച്ചു സംവൎത്തനും മററും എങ്ങിനെ നഗ്നന്മാരായി സഞ്ചരിച്ചു് പിന്നീടു മഹായോഗികളായിത്തീൎന്നു എന്നുള്ളതു് മഹാഭാരതത്തിൽ പറഞ്ഞുകാണുന്നു. മഹാനായ ഭീഷ്മരുംകൂടെ പ്രസ്തുത സംഗതിക്കുദാഹരണമാണു്. സ്മൃതിയിലെ പ്രത്യക്ഷപ്രമാണത്തിനിതു നോക്കുക:— "ജപ്യേനൈവ തു സംസിദ്ധ്യേദ് ബ്രാഹ്മണോ നാത്ര സംശയഃ, കുൎയ്യാദന്യന്ന വാ കുൎയ്യാൻമൈത്രോ ബ്രാഹ്മണ ഉച്യതെ"= നിരന്തരജപം കൊണ്ടുമാത്രം ബ്രാഹ്മണൻ സംസിദ്ധിയെ പ്രാപിക്കുന്നു എന്നതിൽ സംശയമില്ല; മററു നിർദ്ദിഷ്ടകൃത്യങ്ങൾ അവൻ ചെയ്താലുമില്ലെങ്കിലും സൎവ്വത്ര മിത്രഭാവനയോടുകൂടിയവൻ വാസ്തവത്തിൽ ബ്രാഹ്മണൻ തന്നെ. (മനുസംഹിത 2–87).

## സൂത്രം 38 വിശേഷാനുഗ്രഹശ്ച.

(മുൻവിഷയം തുടരുന്നു.)

വിശേഷാനുഗ്രഹഃ ച = പ്രത്യേക ഗുണവും അതായതു മുജ്ജന്മകൃതമായ സാധാരണ പുണ്യത്തിന്റെ പ്രഭാവവും.

വിവരണം:—മുജ്ജന്മത്തിൽ മഹത്തായ ആദ്ധ്യാത്മികാഭിവൃദ്ധി വരുത്തിയതിനാൽ വിശിഷ്ടഗുണസമ്പന്നരായി ജനിച്ചവൎക്കു ശീഘ്രസിദ്ധിക്കു് എല്ലാ സൗകൎയ്യങ്ങളുമുണ്ടു്.

ചിലർ, മോക്ഷസിദ്ധ്യൎത്ഥം നൈസൎഗ്ഗികവാസനാരൂപമായ വിശിഷ്ടഗുണസമ്പന്നരായി ജനിക്കുന്നു എന്നു കാണുന്നു; ഇതു സംഭവിക്കുന്നതു് അവരുടെ മുജ്ജന്മത്തിലെ പുണ്യപ്രഭാവം നിമിത്തമാണു്; അവർ വിഭിന്ന ആശ്രമങ്ങൾക്കു നിർദ്ദിഷ്ടമായ കൃത്യങ്ങൾ ആചരിക്കേണ്ട. സംബന്ധിച്ച സ്മൃതി

നോക്കുക:—"പ്രയത്നാദ് യതമാനസ്തു യോഗീ സംശുദ്ധകിൽബിഷഃ, അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം"= പ്രയത്നപൂർവ്വകമായുത്സാഹിച്ചുകൊണ്ടിരിക്കുന്നയോഗി പാപമോചനം വന്നു് പരിശുദ്ധനായിട്ടു് അനേകജന്മങ്ങളെക്കൊണ്ടു പരിപൂർണ്ണനായിട്ടു് പിന്നെ പരമഗതിയെ പ്രാപിക്കുന്നു. (ഭഗവൽഗീത 6-45).

## സൂത്രം 39 അതസ്ത്വിതരജ്ജ്യായോ ലിംഗാത്.

(മുൻവിഷയം സമാപിക്കുന്നു.)

അതഃ = ഇതിൽനിന്നു—ഇതു കൂടാതെ, അതായതു മേൽ പറയപ്പെട്ട അന്തരാളസ്ഥിതികൂടാതെ, ഇതരത് = മററതു് അതായതു് നിർദ്ദിഷ്ടമായ ഒരാശ്രമാവസ്ഥ, ജ്യായഃ= കുറെക്കൂടെ നല്ലതു, ലിംഗാത് = അപ്രകാരമുള്ള വൈദികസൂചനഹേതുവായിട്ടു്.

വിവരണം:—നിർദ്ദിഷ്ടമായ നാലാശ്രമങ്ങളിൽ ഏതെങ്കിലും ഒന്നിനെ വരിച്ചു് അതിൽ പ്രവേശിക്കുന്നതു് അനാശ്രമിത്വത്തെക്കാൾ കുറെക്കൂടെ നന്നാണെന്നതു് അപ്രകാരമുള്ള ശാസ്ത്രസൂചനയിൽനിന്നും ഗ്രഹിക്കപ്പെടാവുന്നതാണു്. ശാസ്ത്രത്തിലെ സന്ദർഭത്തിനു ഈ സ്മൃതി നോക്കുക:— "അനാശ്രമീ ന തിഷ്ഠേത ദിനമേകമപി ദ്വിജഃ"=ദ്വിജൻ ഒരുദിവസമെങ്കിലും നിർദ്ദിഷ്ട നാലാശ്രമങ്ങൾക്കു പുറത്തിരിക്കരുതു്.

കുറിപ്പു—വീണ്ടും വിവാഹം ചെയ്യാത്ത വിഭാര്യന്മാരും, വിവാഹം ചെയ്വാൻ നിർവ്വാഹമില്ലാത്ത ദരിദ്രരും, ദാമ്പത്യത്തിൽ പ്രവേശിക്കാതിരിക്കാൻ സംഗതികളെക്കൊണ്ടു നിർബന്ധിതരും എന്നാൽ സംസാരത്യാഗം ചെയ്തിട്ടില്ലാത്തവരുമായവർ 36–39 സൂത്രങ്ങളുടെ പരിധിയിൽപ്പെടുന്നു. അവർ സാമുദായികസ്ഥിതിയിൽ നാലാശ്രമങ്ങളിലെ കൃത്യങ്ങളെ യഥാക്രമം നിർവ്വഹിക്കുന്ന മററുള്ളവരെക്കാൾ വളരെ താഴ്ന്നവരായി ഗണിക്കപ്പെടുന്നു.

സൂത്രം 40. തദ്ഭൂതസ്യ തു നാതദ്ഭാവോ ജൈമിനേരപി നിയമാത്തദ്രൂപാഭാവേഭ്യഃ

(ഇതും അടുത്ത മൂന്നു സൂത്രങ്ങളും, നൈഷ്ഠിക ബ്രഹ്മചര്യത്തിൽ നിന്നോ വാനപ്രസ്ഥത്തിൽനിന്നോ അല്ലെങ്കിൽ സന്ന്യാസത്തിൽനിന്നോ പതിച്ചവർ ബ്രഹ്മവിദ്യാഭ്യാസാർഹരാണോ എന്നു പര്യാലോചിക്കുന്നു.)

തദ്ഭൂതസ്യ = അതായിത്തീർന്നവന്റെ, തു = വീണ്ടും, ന = ഇല്ല—ഒരിക്കലുമില്ല, അതദ്ഭാവഃ = ആ സ്ഥിതിയിൽ നിന്നുള്ള പതനം, ജൈമിനേഃ = ജൈമിനിയെ അനുസരിച്ച്, അപി = പോലും, നിയമാത് = കർമ്മമായ നിയമം ഹേതുവായിട്ട്, തദ്രൂപാഭാവേഭ്യഃ = അതനുവദിക്കുന്നതായ കഥനമില്ലാത്തതുകൊണ്ടും അതു ആചാരം മുതലായതിനു വിരുദ്ധമായതുകൊണ്ടും.

വിവരണം:—പുനശ്ച, ഒരിക്കൽ സന്ന്യാസവ്രതമോ അല്ലെങ്കിൽ വാനപ്രസ്ഥവ്രതമോ അല്ലെങ്കിൽ നൈഷ്ഠിക ബ്രഹ്മചര്യവ്രതമോ എടുത്തവരുടെ സംഗതികളിൽ, ആ ജീവിതത്തിൽനിന്നുള്ള പതനത്തിൽ സ്വേച്ഛാപൂർവകമായ കൃത്യത്യാഗം അന്തർഭവിക്കുന്നതുകൊണ്ട്, ശാസ്ത്രങ്ങൾ അതിനെ അനുവദിക്കയില്ല; എന്തെന്നാൽ അപ്രകാരമുള്ള ച്യുതികളെ അനുവദിക്കുന്ന വചനമില്ലാ; എന്തെന്നാൽ അതു ആചാരത്തിനു വിപരീതമാണ്, അപ്രകാരമുള്ള ച്യുതികൾക്കു യുക്തിസിദ്ധമായ വിമോചന ഹേതുവുമില്ല. ജൈമിനിയുടേയും അഭിപ്രായം ഇതുതന്നെ. അതുകൊണ്ടു അപ്രകാരമുള്ള ഒരുവൻ ഒരിക്കൽ തന്റെ ആശ്രമത്തിൽനിന്നും പതിച്ചാൽ, അവനു ബ്രഹ്മവിദ്യയ്ക്കർഹതിയിരിക്കയില്ല (അടുത്ത 43-ാം സൂത്രം നോക്കുക).

സംബന്ധിച്ച ഇതുനോക്കുക:— "ബ്രഹ്മചാര്യാചാര്യകുലവാസീ...അത്യന്തമാത്മാനമാചാര്യകുലേ/വസാദയൻ"= ഗുരുകുലത്തിൽവച്ചു ആജീവനാന്തം ബ്രഹ്മചര്യാവ്രതമെടുക്കുന്നവൻ (നൈഷ്ഠികബ്രഹ്മചാരി) ജീവിതാവസാനദിവസം വരെ അവിടെ വസിക്കണം. (ഛാന്ദോഗ്യം 2–23–1).

കൂടാതെ:— "അരണ്യമിയാന്ന തതഃ പുനരേയാത്" = വാനപ്രസ്ഥനായാൽ പിന്നെ ഗൃഹസ്ഥാശ്രമത്തിലേക്ക തിരിച്ചുവരരുത്. "സന്ന്യസ്യാഗ്നിം ന പുനരാവൎത്തയേത്" = സന്ന്യസിച്ചാൽ പിന്നെ ഗാൎഹപത്യാഗ്നിയെ ജ്വലിപ്പിക്കരുത്.

## സൂത്രം 41. ന ചാധികാരികമപി പതനാനുമാനാത്തദയോഗാത്.

(മുൻവിമർശനം തുടരുന്നു.)

ന = ഇല്ല, ച = ഉം, ആധികാരികം = പൂൎവ്വമീമാംസയിൽ അധികാരങ്ങളേയും പ്രായശ്ചിത്തങ്ങളേയും പററി പ്രതിപാദിക്കുന്ന അദ്ധ്യായം, അപി = കൂടെയും, പതനാനുമാനാത് = ശ്രുതി അതിനെ ഒരു പതനമായി ഗണിക്കുന്നതുകൊണ്ട്, തദയോഗാത് = തത്, അയോഗാത് = അതർഹിക്കുന്നില്ലാത്തതുകൊണ്ടു അതായതു പ്രായശ്ചിത്തമർഹിക്കുന്നില്ലാത്തതുകൊണ്ട്.

വിവരണം:—പൂൎവ്വമീമാംസയിൽ അധികാരങ്ങളെപ്പററി പ്രതിപാദിക്കുന്ന അദ്ധ്യായത്തിൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന പ്രായശ്ചിത്തങ്ങൾ നൈഷ്ഠികബ്രഹ്മചാരികൾക്കുള്ളതല്ല. അവ ഉപകുൎവ്വാണന്മാൎക്ക് (അദ്ധ്യയനം കഴിഞ്ഞു ഗൃഹത്തിലേയ്ക്കു തിരിച്ചുവരുന്ന വിദ്യാൎത്ഥികൾക്ക) മാത്രം ഉദ്ദേശിക്കപ്പെട്ടവയാണ്; എന്തുകൊണ്ടെന്നാൽ മുൻപറയപ്പെട്ടവരുടെ പതനം പ്രായശ്ചിത്തമർഹിക്കുന്നില്ലെന്നു സ്മൃതി പറയുന്നു.

വിശിഷ്ടാധികാരങ്ങളെ സംബന്ധിച്ച പൂൎവ്വമീമാംസയിലെ അദ്ധ്യായത്തിൽ നൈഷ്ഠികബ്രഹ്മചൎയ്യവ്രതം എടുത്തശേഷം ആ കൎത്തവ്യത്തിൽനിന്നും ഭ്രംശിക്കുന്നവനു് പ്രായശ്ചിത്തം വിധിക്കപ്പെട്ടിട്ടില്ല; സ്മൃതിശാസനങ്ങളിൽനിന്നും അപ്രകാരമുള്ള ഭ്രംശം അതിഗൗരവമായ ഒന്നാണെന്നനുമാനിക്കപ്പെടുന്നു; എന്തെന്നാൽ അപ്രകാരമുള്ള പതനത്തിനു പ്രായശ്ചിത്തം വിധിച്ചിട്ടില്ല.

ഗാൎഹ്യപത്യാഗ്നിയെ കണ്ഠം കൂട്ടി ഒരു പത്നിയെ സ്വീകരിക്കുന്ന നൈൎഋതയജ്ഞരൂപത്തിലുള്ള തപശ്ചൎയ്യ

പൂർവ്വമീമാംസയിൽ അനുശാസിക്കപ്പെട്ടിരിക്കുന്നതു് നിർദ്ദിഷ്ടമായ കാലാവധിതീരുന്ന സമയത്തു ബ്രഹ്മചര്യം സമാപിക്കേണ്ടവർക്കു (ഉപകുർവ്വാണബ്രഹ്മചാരികൾക്കു) മാത്രമാണു്; അവർ ആജീവനാന്തം ആ വ്രതമെടുത്തിട്ടില്ല, പ്രത്യുത ഒരു ക്ലിപ്തകാലാവധിക്കു മാത്രമേ ഉള്ളൂ. സംബന്ധിച്ച സ്മൃതിക്കു് ഇതു നോക്കുക:—"ആരൂഢോ നൈഷ്ഠികം ധർമ്മം യസ്തു പ്രച്യവതേ ദ്വിജഃ, പ്രായശ്ചിത്തം ന പശ്യാമി യേന ശുദ്ധ്യേത് സ ആത്മഹാ" നൈഷ്ഠികധർമ്മത്തിൽ പ്രവേശിച്ച ഒരു ദ്വിജൻ അതിൽനിന്നും പതിക്കുന്നതായാൽ ആ ആത്മഹന്താവിനെ ശുദ്ധമാക്കുന്ന പ്രായശ്ചിത്തം ഞാൻ കാണുന്നില്ല. (ആഗ്നേയം 16–5–23.)

### സൂത്രം 42. ഉപപൂർവ്വമപിത്വേകേ ഭാവമശനവത്തദുക്തം.

(മുൻ വിമർശനം തുടരുന്നു.)

ഉപപൂർവ്വം = ഉപപൂർവ്വപാതകം–ഉപപാതകം = ലഘുവായ പാപം, അപി തു = ഏതായാലും, ഏകേ=ചിലർ പറയുന്നു, ഭാവം = പ്രായശ്ചിത്തശക്യത, അശനവത് = നിഷേധിക്കപ്പെട്ട ആഹാരം ഭക്ഷിക്കുന്നതുപോലെ, തദുക്തം = അതു പൂർവ്വമീമാംസയിൽ വിവരിക്കപ്പെട്ടിട്ടുണ്ടു്.

വിവരണം:—ഒരു നൈഷ്ഠികനെടുത്ത വ്രതത്തിൽനിന്നുള്ള ഭ്രംശം ഒരു ഉപപാതകമാണെന്നും അതുകൊണ്ടു് നിഷിദ്ധാഹാരമായ മാംസം മദ്യം മുതലായവയെപ്പോലെ പ്രായശ്ചിത്തവിധേയമാണെന്നും ചിലർ പറയുന്നു. ഉപപാതകം പ്രായശ്ചിത്തനിവൃത്തികരമായ ഒരു പാപമാണെന്നു് ജൈമിനിയുടെ പൂർവ്വമീമാംസയിൽ (അദ്ധ്യായം 1–3–8) വിവരിച്ചിട്ടുണ്ടു്.

### സൂത്രം 43. ബഹിസ്തൂഭയഥാപി സ്മൃതേരാചാരാച്ച.

(മുൻ വിമർശനം ഇവിടെ അവസാനിപ്പിക്കുന്നു.)

ബഹിഃ =പുറത്തു് അതായതു് വ്രതഭംഗം വരുത്തുന്നവർ ബഹിഷ്കരിക്കപ്പെടണം, തു = എന്നാൽ, ഉഭയഥാ = രണ്ടുവിധത്തിലായാലും അതായതു് ഗൗരവമോ ലഘുവോ ആയ

പാപമായാലും, അപി = കൂടെയും-പോലും, സ്മൃതേഃ=സ്മൃതിഹേതുവായിട്ട്, ആചാരാത് ച = സദാചാരം ഹേതുവായിട്ടും.

വിവരണം:—എന്നാൽ, സ്മൃതിയും ആചാരവും നിർദ്ദേശിക്കുന്നതുപോലെ, അതൊരു ഉപപാതകമായാലും, ആ വ്രതഭംഗം വരുത്തുന്നവർ ബ്രഹ്മവിദ്യയിൽനിന്നും ബഹിഷ്കരിക്കപ്പെടുകയോ നിഷേധിക്കപ്പെടുകയോ ചെയ്യപ്പെടേണ്ടതാണ്. സംബന്ധിച്ച സ്മൃതിക്ക് ഈ പാദത്തിലെ 41-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു് നോക്കുക.

## സൂത്രം 44. സ്വാമിനഃ ഫലശ്രുതേ-രിത്യാത്രേയഃ.

[ഈ സൂത്രവും 45-ം 45 (എ) സൂത്രങ്ങളും, ധ്യാനവും യജ്ഞവും ഒരുമിച്ച് ചേർക്കപ്പെട്ട കർമ്മങ്ങളിൽ (കർമ്മാംഗാശ്രിതഉപാസനയിൽ) ഉപാസനാഭാഗം യജമാനനൊ ഋത്വിക്കൊ ആരാണ് അനുഷ്ഠിക്കേണ്ടതെന്ന് കാണിക്കുന്നു.]

സ്വാമിനഃ = യജമാനന്റെ, ഫലശ്രുതേഃ = അവന്ന് അനുകൂലമായ ഫലത്തെപ്പററി ശ്രുതിയിൽ കഥനമുള്ളതുകൊണ്ട്, ഇതി = ഇപ്രകാരം, ആത്രേയഃ = ആത്രേയഋഷി.

വിവരണം:—ധ്യാനവും യജ്ഞവും ഒരുമിച്ച് ചേർക്കപ്പെട്ടിട്ടുള്ള ഉദ്ഗീഥവിദ്യ, അഗ്നിവിദ്യ മുതലായ ഏതാദൃശ കർമ്മാംഗഉപാസനകളിൽ ആ കർമ്മം സംബന്ധിച്ചുള്ള ധ്യാനഭാഗം യജമാനൻതന്നെ ചെയ്യണമെന്നും ഋത്വിക്ക് ധ്യാനത്തിൽ പങ്കെടുക്കരുതെന്നും ആത്രേയഋഷി അഭിപ്രായപ്പെടുന്നു; എന്തെന്നാൽ ക്രിയയുടെ ഫലം യജമാനനുള്ളതു അവന്റെ കർമ്മം ധ്യാനസഹിതം ചെയ്യപ്പെട്ടന്നെങ്കിൽ കൂടുതൽ ഫലപ്രദമായിത്തീരുന്നതുമാകുന്നു. സംബന്ധിച്ച ശ്രുതിക്ക് ഈ പാദത്തിലെ 4-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ടതു് നോക്കുക.

## സൂത്രം 45. ആർത്വിജ്യമിത്യൗഡുലോമി-സ്തസ്മൈ ഹി പരിക്രീയതേ.

(മുൻ വിഷയം തുടരുന്നു.)

ആർത്വിജ്യ = ഋത്വിക്കിന്റെ കൃത്യം. ഇതി=എന്നു്, ഔഡുലോമി = ഔഡുലോമിഋഷി, തസ്മൈ = ആ യത്നത്തിനു്, ഹി = കൊണ്ടു്, പരിക്രീയതെ = ഉപാസനാനുഷ്ഠാനത്തിനുള്ള അവന്റെ പ്രയത്നം ദക്ഷിണകൊടുത്തു് വിലയ്ക്കു് വാങ്ങപ്പെടുന്നു.

വിവരണം:—നേരേമറിച്ചു്, ധ്യാനകൃത്യവുംകൂടെ ഋത്വിക്കിൽ സംക്രമിക്കുന്നെന്നും പ്രയത്നത്തിനുള്ള പ്രതിഫലം ദക്ഷിണയാണെന്നും ഔഡുലോമിഋഷി അഭിപ്രായപ്പെടുന്നു.

സമസ്തകർമ്മാനുഷ്ഠാനത്തിനായിട്ടു്, അതായതു് യജ്ഞത്തെ ധ്യാനത്തോടും അതു സംബന്ധിച്ച മററു ഭാഗങ്ങളോടുംകൂടെ ചെയ്യുന്നതിനുവേണ്ടി ഋത്വിക്കിന്റെ ശ്രമം ദക്ഷിണകൊടുത്തു് യജമാനനാൽ ക്രയം ചെയ്യുന്നു; അതുകൊണ്ടു് ഋത്വിക്കിനാൽ ചെയ്യപ്പെട്ട സമസ്തക്രിയയുടേയും അതായതു് ധ്യാനത്തിന്റെയും മററും ഫലം യജമാനനു് ലഭിക്കയും ചെയ്യുന്നു.

## സൂത്രം 45. (൨൭) ശ്രുതേശ്ച.

(മുൻവിഷയം ഇവിടെ അവസാനിപ്പിക്കുന്നു.)

ശ്രുതേഃ ച = ശ്രുതി അപ്രകാരം കഥിക്കുന്നതുകൊണ്ടു്.

വിവരണം:—ഋത്വിക്കിനാൽ അനുഷ്ഠിക്കപ്പെടുന്ന ഉപാസനയുടെ ഫലം യജമാനനു് ലഭിക്കുന്നു; എന്തെന്നാൽ ശ്രുതിയും അപ്രകാരം പറയുന്നു.

ഒരു യജ്ഞകർമ്മത്തിന്റെ ഗൗണഭാഗങ്ങളെ സംബന്ധിച്ച ധ്യാനം (ഉപാസന) ഋത്വിക്കിന്റെ കൃത്യമാണെന്നു് ഇതു് സ്ഥാപിക്കുന്നു. സംബന്ധിച്ച ശ്രുതിക്കു് ഇതു് നോക്കുക:—"യാം വൈ കാഞ്ചന യജ്ഞെ ഋത്വിജ ആശിഷമാശാസത ഇതി യജമാനായൈവ താമാശാസതെ" = യജ്ഞത്തിങ്കൽ ഏതെങ്കിലും ആശിസ്സുകൾ ഋത്വിക്കുകൾ പ്രാർത്ഥിക്കുന്നുവോ അവർ യജമാനന്റെ ഹിതാർത്ഥം പ്രാർത്ഥിക്കുന്നു. (ശതപഥബ്രാഹ്മണം അദ്ധ്യായം 1–3–1–26).

## സൂത്രം 46. സഹകാര്യന്തരവിധിഃ പക്ഷേണ തൃതീയം തദ്വതോ, വിധ്യാദിവത്.

(ഈ സൂത്രം ബൃഹദാരണ്യകശ്രുതിയിലെ ഒരു വാക്യത്തെ പരിശോധിക്കയും ബ്രഹ്മസാക്ഷാൽകാരത്തിന് നിരന്തര ധ്യാനം ശ്രുതിയാൽ ശാസിക്കപ്പെട്ടിരിക്കുന്നതായിട്ടുംകൂടെ വിചാരിക്കപ്പെടണമെന്ന് നിർണ്ണയിക്കയും ചെയ്യുന്നു. ഇതും അടുത്ത രണ്ടു സൂത്രങ്ങളും വേദം നാലാശ്രമങ്ങളെയും വിധിക്കുന്നെന്നും കാണിക്കുന്നു.)

സഹകാര്യന്തരവിധിഃ= ഒരു പ്രത്യേക സാഹായ്യവിധി അതായതു് ഒരു സാഹായ്യകർമ്മാചരണത്തിനുള്ള വിധി, പക്ഷേണ = മുൻപുള്ള രണ്ടിനേയും സംബന്ധിച്ച്, തൃതീയം = മൂന്നാമത്തേതു്, തദ്വതഃ = ധ്യാനാവസ്ഥിതിയിലേയ്ക്കു പ്രവേശിച്ചവന്റെ, വിധ്യാദിവത് = യജ്ഞങ്ങളെ അനുഷ്ഠിക്കുന്നതിനും ആത്മസംയമനവും ബാലസഹജമായ ശുദ്ധതയും അഭ്യസിക്കുന്നതിനും പാണ്ഡിത്യം സമ്പാദിക്കുന്നതിനുമുള്ള വിധിപോലെ.

വിവരണം:—താഴെ ഉദ്ധരിക്കപ്പെട്ടഭാഗത്തിലെ 'മുനി' എന്ന പദം ക്രമത്തിൽ മൂന്നാമതായി നില്ക്കുന്നു, മുമ്പിലത്തെവ രണ്ടും പാണ്ഡിത്യവും ബാല്യവുമാണ്. "മുനി" എന്നാൽ നിരന്തരബ്രഹ്മധ്യാനം ചെയ്യുന്നവൻ എന്നത്ഥമാണ്. അതുകൊണ്ടു് പാണ്ഡിത്യവും ബാല്യവും മുമ്പേതന്നെ ഉള്ളവനു് നിരന്തരധ്യാനമാണ് മൂന്നാമത്തെ സാഹായ്യകർമ്മാചരണം; അതുകൊണ്ടുതന്നെ, യജ്ഞങ്ങളേയും ഇന്ദ്രിയനിഗ്രഹത്തേയും മററും കുറിച്ചുള്ള വിധിപോലെ, നിരന്തരധ്യാനവും അനുഷ്ഠിക്കപ്പെടുന്നതിനു് ശാസിക്കപ്പെട്ടിരിക്കുന്നു. (ഈ പാദത്തിലെ 26-ം 27-ം സൂത്രങ്ങൾ നോക്കുക.)

ഈ സൂത്രം ബൃഹദാരണ്യകശ്രുതിയിലെ ഒരു വാക്യത്തെ സൂചിപ്പിക്കുന്നു; അവിടെ കഹോല എന്നൊരുവന്റെ ചോദ്യത്തിനു് മറുപടിയായി യാജ്ഞവൽക്യൻ ബ്രഹ്മാനുഭൂത്യത്ഥം ഒന്നാമതായി പാണ്ഡിത്യത്തേയും പിന്നെ ബാലസഹജമായ ശുദ്ധതയും മൂന്നാമതായി മുൻ രണ്ടവസ്ഥകളോടു് സഹകരിക്കുന്നതായ നിരന്തരമനനവും അനുശാസിക്കുന്നു.

ഈ മൂന്നാമത്തെ സ്ഥിതിക്കു് പ്രചോദകമോ ആജ്ഞാപകമോ ആയ ക്രിയയില്ലെങ്കിലും, മററു സംഗതികളിലെ പോലെ ഒരു വിധി ഇവിടെയും അനുമാനിക്കപ്പെടേണ്ടതാണു്. സംബന്ധിച്ച ഭാഗത്തിനു് ഇതു് നോക്കുക:—"തസ്മാദ് ബ്രാഹ്മണഃ പാണ്ഡിത്യം നിർവ്വിദ്യ ബാല്യേന തിഷ്ഠാസേദ് ബാല്യഞ്ച പാണ്ഡിത്യഞ്ച നിർവ്വിദ്യാഥ മുനിർമൗനഞ്ച മൗനഞ്ച നിർവ്വിദ്യാഥ ബ്രാഹ്മണഃ" = അതുകൊണ്ടു് ഒരു ബ്രാഹ്മണൻ പാണ്ഡിത്യം സാധിച്ചശേഷം ബാല്യത്തിൽ സ്ഥിതിചെയ്യട്ടെ; ബാല്യസ്ഥിതിയും പാണ്ഡിത്യവും പ്രാപിച്ചശേഷം ഒരു മുനിയായിരിക്കാം; മൗനവും അമൗനവും കഴിഞ്ഞാൽ അതായതു് മേൽപറഞ്ഞ മൂന്നു സ്ഥിതികളും കടന്നു അവൻ ഒരു ബ്രാഹ്മണൻ അതായതു് ബ്രഹ്മത്തെ അറിഞ്ഞവൻ, ആയിത്തീരുന്നു. (ബൃഹദാരണ്യകം 3–5–1).

### സൂത്രം 47. കൃത്സ്നഭാവാത്തു ഗൃഹിണോപസംഹാരഃ.

(ഈ സൂത്രം, ഗൃഹസ്ഥാശ്രമിക്കു് എന്തുകൊണ്ടു് ബ്രഹ്മലോകത്തെ പുനരാവൎത്തനമില്ലാതെ പ്രാപിക്കാൻ കഴിയുമെന്നു് ഛാന്ദോഗ്യശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നതിനുള്ള കാരണം പറയുന്നു.)

കൃത്സ്നഭാവാത്=എല്ലാ ആശ്രമങ്ങളിലും ബ്രഹ്മവിദ്യ പ്രാപിക്കാമെന്നുള്ളതിനാൽ, തു = വാസ്തവത്തിൽ, ഗൃഹിണോപസംഹാരഃ = ഗൃഹസ്ഥാശ്രമിയുടെ സംഗതിയോടുകൂടിയുള്ള സമാപനം.

വിവരണം:—ഛാന്ദോഗ്യശ്രുതി ഗൃഹസ്ഥാശ്രമിയുടെ സംഗതി മാത്രകഥനത്തോടുകൂടെ സമാപിപ്പിക്കുന്നു. എല്ലാ ആശ്രമാവസ്ഥിതികളിലും ബ്രഹ്മവിദ്യ പ്രാപിക്കാമെന്നുള്ളതിനാൽ ഛാന്ദോഗ്യത്തിൽ പറയപ്പെട്ടിരിക്കുന്ന പ്രകാരം ഗൃഹസ്ഥാശ്രമിയുടെ കാൎയ്യം ഒരു ഉപലക്ഷണം മാത്രമാണു്:—ബ്രഹ്മവിദ്യ എല്ലാ ആശ്രമങ്ങളിലും പ്രാപണീയമാണു്. അതുകൊണ്ടു് മറെറതെങ്കിലും ആശ്രമത്തിലുള്ളവരെപോലെ ഗൃഹസ്ഥാശ്രമിയും അതിനധികാരിയാകുന്നു. ഛാന്ദോഗ്യത്തിൽ ഗൃഹസ്ഥാശ്രമിയെ മാത്രം കഥിച്ചിരിക്കുന്നതു

വെറും ഉദാഹരണദൃഷ്ട്യാ ഗ്രഹിക്കപ്പെടേണ്ടതാണ്. സംബന്ധിച്ച ശ്രുതിക്ക് ഇതു നോക്കുക:—"സ ഖല്വേവം വർത്തയൻ യാവദായുഷം ബ്രഹ്മലോകമഭിസമ്പദ്യതേ ന ച പുനരാവർത്തതേ"=അവൻ (ഗൃഹസ്ഥാശ്രമി) ഇപ്രകാരം ജീവിതം മുഴുവനും നയിച്ചിട്ട്,(ആത്മാവിൽ സർവേന്ദ്രിയങ്ങളേയും ഉപസംഹരിച്ചും പരോപദ്രവത്തിൽനിന്നും നിവൃത്തിച്ചും ഇരുന്നിട്ട്). ബ്രഹ്മലോകത്തെ പ്രാപിക്കുന്നു, ഇഹലോകത്തിലേയ്ക്കു് തിരിച്ചു വരേണ്ടതായിട്ടുമില്ല. (ഛാന്ദോഗ്യം 8–15–1.)

### സൂത്രം 48. മൗനവദിതരേഷാമപ്യുപദേശാത്.

(വേദം എല്ലാ ആശ്രമകർത്തവ്യാനുഷ്ഠാനങ്ങളും അനുശാസിക്കുന്നു എന്നു് ഈ സൂത്രം പറയുന്നു.)

മൗനവത് = നിരന്തരധ്യാനംപോലെ, ഇതരേഷാം = മററാശ്രമങ്ങളുടെ, അപി = കൂടെയും, ഉപദേശാത് = ശ്രുതിയിൽ അപ്രകാരമുള്ള വിധി ഹേതുവായിട്ട്.

വിവരണം:—നിരന്തരധ്യാനംപോലെ (മുൻ 46–ാം സൂത്രം നോക്കുക)ബ്രഹ്മവിദ്യാഗമനത്തിനു് സാഹായ്യകമായി വിഭിന്ന ആശ്രമങ്ങളിലെ കർത്തവ്യാനുഷ്ഠാനത്തെപ്പററിയും കൂടെ വിധികളുണ്ടു്, എന്തെന്നാൽ അവ ശ്രുതിയാൽ അനുശാസിക്കപ്പെട്ടിട്ടുണ്ടു്. സംബന്ധിച്ച ശ്രുതിക്കു് ഇതു നോക്കുക:—"ത്രയോ ധർമ്മസ്കന്ധാ യജ്ഞോഽധ്യയനം ദാനമിതി"=ധർമ്മകർമ്മങ്ങൾക്കു് മൂന്നു വിഭാഗങ്ങളുണ്ടു്—യജ്ഞം, അധ്യയനം, ദാനം എന്നിവയാണു്.(ഛാന്ദോഗ്യം2–23–1.)

### സൂത്രം 49. അനാവിഷ്കുർവ്വന്നന്വയാത്.

(ഈ സൂത്രം മുൻ 46–ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ബൃഹദാരണ്യകശ്രുതിവാക്യത്തിലെ "ബാല്യേന" എന്ന വാക്കിനാൽ ഒരു കുട്ടിയുടെ ദുശ്ശീലം (ധൃഷ്ടത) അർത്ഥമാക്കപ്പെട്ടിട്ടില്ലെന്നു് പറയുന്നു.)

അനാവിഷ്കുർവ്വൻ = തന്നെത്താൻ പ്രകടിപ്പിക്കാതിരിക്കുക, അന്വയാത് = സന്ദർഭംകൊണ്ടു്.

വിവരണം:—46–ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട ബൃഹദാരണ്യകശ്രുതിയിലെ "ബാല്യം" എന്ന വചനത്താൽ, പ

ണ്ഡിതൻ തന്റെ പാണ്ഡിത്യദർപ്പത്തെ പ്രകടിപ്പിക്കരുതു്, എന്നാൽ ഒരു ബാലനെപ്പോലെ പെരുമാറണമെന്നർത്ഥമാകുന്നു; എന്തെന്നാൽ ഈ അർത്ഥം മാത്രമേ സന്ദർഭത്തിനു് യോജിക്കുന്നൊള്ളൂ.

ഈ സൂത്രം 46–ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട വാക്യത്തിലെ "ബാല്യേന" (ബാലസദൃശസ്ഥിതി)എന്ന പദത്തിന്റെ അർത്ഥത്തെ വ്യാഖ്യാനിക്കുന്നു. "ബാലസദൃശസ്ഥിതി" എന്ന വചനത്താൽ, പണ്ഡിതൻ ദർപ്പഭാവത്തെ പ്രകടിപ്പിക്കരുതെന്നും എന്നാൽ പ്രകൃത്യാ അഹങ്കാരമോ വൃഥാഭിമാനമോ ഇല്ലാത്തതും അന്യസമക്ഷം തന്നെത്താൻ പ്രകടനംചെയ്യുന്നതിനു് ശ്രമിക്കാത്തതുമായ ഒരു നിഷ്കപടബാലനെപ്പോലെ പെരുമാറണമെന്നും പറയാനാണു് ഉദ്ദേശിക്കുന്നതു്. ഇവിടെ ആ വാക്കുകൊണ്ടു് ഒരു ബാലന്റെ ദുശ്ശീലത്തെ അർത്ഥമാക്കുന്നില്ല പ്രത്യുത അവന്റെ ശുദ്ധതയേയും വിനയത്തേയുമാണു്; എന്തുകൊണ്ടെന്നാൽ ആ വാക്യം, പ്രധാന സംഗതിയായ ബ്രഹ്മാനുഭൂതിക്കു് സഹകരിക്കണമെന്ന കാരണത്താൽ അദ്ധ്യായം മുഴുവനോടും അനുകൂലിക്കണം.

സൂത്രം 50. ഐഹികമപ്രസ്തുതേ
പ്രതിബന്ധേ തദ്ദർശനാത്.

(ഈ സൂത്രം ബ്രഹ്മാനുഭൂതിയായ ബ്രഹ്മവിദ്യയുടെ ഫലം ഈ ജന്മത്തിൽ ശക്യമാണോ അതോ മരണംവരെ പ്രതീക്ഷിച്ചിരിക്കണമോ എന്നുപറയുന്നു.

ഐഹികം = ഈ ജന്മത്തിൽ സംഭവിക്കുന്ന, അപ്രസ്തുതേ പ്രതിബന്ധേ = പ്രതിബന്ധാഭാവത്തിൽ അതായതു ഫലോൽപ്പാദകസന്നദ്ധമായ മററുവല്ല വിപരീതകർമ്മത്തിന്റെ തടസ്സമില്ലെങ്കിൽ, തദ്ദർശനാത് = ശ്രുതിയിൽകാണപ്പെടുന്നതുകൊണ്ടു്.

വിവരണം:—വല്ല പ്രതിബന്ധകരമായ ഹേതുവിന്റെ തടസ്സമൊന്നുമില്ലെങ്കിൽ, ഈ ജന്മത്തിൽ തന്നെ ബ്രഹ്മവിദ്യാപ്രാപ്തിക്കും തൽഫലമായ ബ്രഹ്മാനുഭൂതിക്കും പ്രതിബന്ധമില്ല; അല്ലെങ്കിൽ അതു് പ്രതിബന്ധനാശത്താൽ അടുത്തജന്മത്തിൽ പ്രാപിക്കും. ഈ ജന്മത്തിൽ തന്നെ ബ്രഹ്മാനു

ഭ്രതിലഭിക്കമെന്നു കഠോപനിഷത്തിലെ നചികേതസ്സിന്റെ ദൃഷ്ടാന്തംകൊണ്ടു മനസ്സിലാക്കാവുന്നതാണു്. സംബന്ധിച്ച ശ്രുതിക ഇതുനോക്കുക:—'മൃത്യുപ്രോക്താം നചികേതോ/ഥ ലബ്ധ്വാ, വിദ്യാമേതാം യോഗവിധിഞ്ച കൃത്സ്നം, ബ്രഹ്മപ്രാപ്തോ വിരജോ/ഭൂദ് വിമൃത്യു രന്യോ/പ്യേവം യോ വിദധ്യാത്മമേവ' = ഇപ്രകാരം മൃത്യുപ്രോക്തമായ ഈ ബ്രഹ്മവിദ്യയേയും സമഗ്രമായ യോഗ (ധ്യാന)ക്രമങ്ങളേയും ലഭിച്ചിട്ടു് ഈ ജന്മത്തിൽതന്നെ ബ്രഹ്മത്തെ പ്രാപിച്ചു് പരിശുദ്ധനം അമൃതനമായി ഭവിച്ചു; ഈ അധ്യാത്മമാർഗ്ഗത്തെ അനുകരിക്കുന്നവനം അതുപോലെതന്നെ ബ്രഹ്മത്തെ പ്രാപിക്കയും പരിശുദ്ധനായി അമൃതനമായിത്തീരുകയും ചെയ്യാം (കഠോപനിഷത് 2-3-18).

## സൂത്രം 51. മുക്തിഫലാനിയമസ്തദവസ്ഥാവധൃതേസ്തദവസ്ഥാവധൃതേഃ.

(മുൻസൂത്രം, ബ്രഹ്മവിദ്യയും ബ്രഹ്മജ്ഞാനവും എപ്പോഠം സംഭവിക്കുന്നെന്നു കാണിച്ചിട്ടു്, ഈ സൂത്രം ബ്രഹ്മവിദ്യയുടെ ഫലമായ മുക്തി എപ്പോഠം പ്രാപിക്കുന്നെന്നു കഥിക്കുന്നു).

മുക്തിഫലാനിയമഃ = മോക്ഷരൂപമായ ബ്രഹ്മവിദ്യാലക്ഷ്യപ്രാപ്തിക്ക ക്ലിപ്തകാലാവധിയില്ല, തദവസ്ഥാ = ആ സ്ഥിതി— മോക്ഷപദം, അപധൃതേഃ=എന്തെന്നാൽ ശ്രുതി അപ്രകാരം നിണ്ണയിച്ചിട്ടുണ്ടു്.

[അവസാനവചനാവത്തനം അധ്യായപരിസമാപ്തിയെ സൂചിപ്പിക്കുന്നു.]

വിവരണം:—പ്രതിബന്ധങ്ങഠ ദൂരീകരിക്കപ്പെട്ടശേഷംമാത്രമേ മോക്ഷപദം പ്രാപിക്കപ്പെടുന്നൊള്ളൂ എന്നു ശ്രുതി നിണ്ണയിച്ചിരിക്കകൊണ്ടു്, മുക്തിരൂപമായ ബ്രഹ്മവിദ്യാലക്ഷ്യപ്രാപ്തിക്ക ക്ലിപ്തകാലാവധിയില്ല.

ബ്രഹ്മവിദ്യയുടേയും ബ്രഹ്മജ്ഞാനത്തിന്റേയും പ്രാപ്തി ഈ ജന്മത്തിലോ അല്ലെങ്കിൽ പിന്നീടോ സംഭവിക്കാമെന്നു മുൻസൂത്രം കാണിച്ചിട്ടുണ്ടു്; ഒരുവൻ ബ്രഹ്മജ്ഞാനം സമ്പാദിച്ചിട്ടു്, അവൻ എല്ലാ ബന്ധനങ്ങളിൽനിന്നും വിമുക്തനാകുന്നതുവരെ ഫലത്തിനു പ്രതീക്ഷിച്ചിരിക്കേണ്ടിവരുമെന്നു

ശ്രുതി കഥിച്ചിട്ടുള്ളതുകൊണ്ടു്, മുക്തിരൂപമായ തൽഫലം ഈ ജന്മത്തിൽ തന്നെ ലഭിക്കണമെന്നു നിയമമില്ല. സംബന്ധിച്ച ഈ ശ്രുതിനോക്കുക:—'തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേഥ സമ്പത്സ്യേ' =അവൻ (പ്രതിബന്ധങ്ങളിൽനിന്നും)വിമോചിക്കപ്പെടാത്തകാലംവരെ പ്രതീക്ഷിക്കേണ്ടതാണു. അതിനുശേഷം അവൻ ബ്രഹ്മത്തെ പ്രാപിക്കുന്നു. (ഛാന്ദോഗ്യം 6-14-2).

---

## അദ്ധ്യായം 4.

### പാദം 1.

സൂത്രസാരം—സൂത്രകാരൻ ഇതുപര്യന്തം താഴെപറയുന്ന വിഷയങ്ങൾ പ്രതിപാദിച്ചിട്ടുണ്ടു്:—പരമാത്മാവിന്റെയും ജഗത്തിന്റെയും ജീവാത്മാവിന്റെയും സ്വഭാവം, പരമാത്മാവിനോടു് ജീവാത്മാവിനും ജഗത്തിനുമുള്ള സംബന്ധം, മോക്ഷപ്രാപ്തിക്കുള്ള പരമാത്മധ്യാനം, ധ്യാനസമയത്തു് ചിത്തൈകാഗ്ര്യതയിൽ ചിന്തിക്കപ്പെടേണ്ട ആത്മഭാവം.

ഈ അദ്ധ്യായം ജീവാത്മാവിന്റെ മോചനവിഷയത്തെപ്പററി ഒരു നിരൂപണം ഉപന്യസിക്കുന്നു.

ഒന്നാംപാദം ഈ വിഷയങ്ങളെ നിരൂപിക്കുന്നു:- (1) നിരന്തരധ്യാനത്തിന്റെ ആവശ്യകത (2) പരമാത്മാവിനെ ധ്യാതാവിന്റെ ആത്മാവായിട്ടുള്ള ഭാവന (3) പ്രതീകകൾ ഏതുദൃഷ്ട്യാ ധ്യാനിക്കേണ്ടതാണെന്നു് (4) ബ്രഹ്മാനുഭൂതിക്കുശേഷം ധ്യാതാവു് ഇഹത്തിൽ എങ്ങിനെ വർത്തിക്കണമെന്നു്.

1-12സൂത്രങ്ങൾ, ശ്രുതിസ്മൃതിപ്രമാണോപന്യാസങ്ങളാൽ, ബ്രഹ്മധ്യാനം നിരന്തരം അഭ്യസിക്കപ്പെടണമെന്നും ധ്യാതാവു് ഈശ്വരനെ തന്റെ ആത്മാവായി സങ്കല്പിക്കയും ഉൽഘോഷിക്കയും ചെയ്യുണമെന്നും, എന്നാൽ മനസ്സ്, ആകാശം, സൂര്യൻ മുതലായ ഏതാദൃശപ്രതീകങ്ങളെ തന്റെ ആത്മാവായി സങ്കല്പിക്കരുതെന്നും, ബ്രഹ്മത്തെ

ഇന്ദ്രിയഗോചരമായ ഭൗതികവസ്തുദൃഷ്ട്യാ വിചാരിക്കുന്നതു നിഷ്പ്രയോജനമാണെന്നും, എന്തെന്നാൽ അതു അനന്തനായ ഈശ്വരനെ ഒരിന്ദ്രിയഗോചരവസ്തുസ്ഥിതിയിലേയ്ക്കു അതിന്റെ ഉപാധികൾ സഹിതം അധഃകരിക്കയാണെന്നും, ബ്രഹ്മം, പ്രതീകയായി വിചാരിക്കപ്പെടാവുന്ന ഏതു വസ്തുവിനെക്കാളും അത്യുൽകൃഷ്ടമായതിനാൽ പ്രതീകത്തെ ബ്രഹ്മപദത്തിലേയ്ക്കു് ധ്യാനത്തിൽ ഉന്നയിക്കണമെന്നും, എന്നാൽ ബ്രഹ്മത്തെ പ്രതീകസ്ഥിതിയിലേയ്ക്കു് ഒരിക്കലും താഴ്ത്തരുതെന്നും, തന്റെ സ്വന്തആത്മാവിനെ ബ്രഹ്മദൃഷ്ട്യാ ധ്യാനിക്കുന്നതു പരമോൽകൃഷ്ടവും പരമനൈസർഗ്ഗികവുമായ ധ്യാനരീതിയാണെന്നും അതായതു തന്റെ സ്വന്തആത്മാവു് ഏതെങ്കിലും ഒരു പ്രതീകത്തെക്കാൾ വിശിഷ്ടതരമെന്നു ഗണിക്കപ്പെടണമെന്നും അതുകൊണ്ടു് ധ്യാതാവു് തന്നെത്തന്നെ ബ്രഹ്മമാണെന്നു വിചാരിച്ചു ആ ബ്രഹ്മപദവിയിലേക്കു തന്നെത്തന്നെ ഉയർത്തണമെന്നും, എന്നാൽ ബ്രഹ്മത്തെ തന്റെ ജീവാത്മാവിന്റെ സ്ഥിതിയിലേക്കു താഴ്ത്തരുതെന്നും; അപ്രകാരം തന്റെ ആത്മാവിനെ കുറിച്ചുള്ള സങ്കുചിതഭാവനയെ ബ്രഹ്മത്തെപ്പററിയുള്ള വിപുലഭാവത്തിൽ വിസ്തൃതമാക്കണമെന്നും, ധ്യാനം ഏതെങ്കിലും ഒരു ആസനസ്ഥനായി അഭ്യസിക്കണമെന്നും, കിടന്നിട്ടാണെങ്കിൽ പ്രായേണ മയങ്ങിപ്പോകാനിടയുണ്ടെന്നും നില്ക്കുകയോ നടക്കുകയോ ചെയ്യുന്ന സ്ഥിതിയിലായാൽ മനശ്ചാഞ്ചല്യം സംഭാവ്യമാണെന്നും, ചിത്തൈകാഗ്ര്യതയും പ്രശാന്തതയും ധ്യാനത്തിന്റെ പ്രധാന ഉദ്ദേശമാകയാൽ, സമയവും സ്ഥലവും ആ ഉദ്ദേശത്തിനു യോജിച്ചതായിരിക്കണമെന്നും; ധ്യാനപരിശീലനം ധ്യാതാവിന്റെ ലോകനിര്യാണംവരെ പാലിക്കണമെന്നും, നിർദ്ദേശിക്കുന്നു.

13–15, 17 ഈ സൂത്രങ്ങൾ, ഒരുവൻ ബ്രഹ്മജ്ഞാനം പ്രാപിച്ചാൽ പിന്നെ അവന്റെ സഞ്ചിതകർമ്മങ്ങൾ അതായതു ഇനിയും ഫലപ്രവർത്തകമാകാത്ത പൂർവ്വപുണ്യപാപങ്ങൾ നശിച്ചുപോകുന്നു എന്നും, പിന്നീടുള്ള അവന്റെ ധർമ്മാധർമ്മക്രിയകളുടെ ഫലങ്ങൾ (ആഗാമികർമ്മങ്ങൾ വല്ലതു

മുണ്ടെങ്കിൽ (അവനെ ലേപനം ചെയ്യുന്നില്ല, എന്നാൽ അവ ന്റെ മരണത്തിങ്കൽ അവ അവന്റെ സുഹൃത്തുക്കളും ദേ ഷികളും യഥാക്രമം അനുഭവിക്കുന്നു എന്നും പ്രദർശിപ്പിക്കു ന്നു. പ്രത്യുത ഫലപ്രവർത്തനത്തിനാരംഭിച്ച പൂർവ്വകർമ്മങ്ങൾ (പ്രാരബ്ധകർമ്മങ്ങൾ) ജ്ഞാനംലഭിക്കുന്നഉടനെ ഭസ്മീകരി ക്കപ്പെടുന്നില്ല; പ്രസ്തുതദേഹം അവന്റെ പ്രാരബ്ധത്തിന്റെ ഫലമാണു്, അതു ഈ പ്രാരബ്ധം നിശ്ശേഷം ക്ഷയിച്ചു തീരു ന്നതുവരെ ഇരിക്കതന്നെ ചെയ്യുന്നു; അവന്റെ പ്രാണശക്തി ഇനിയും ക്ഷയിച്ചിട്ടില്ലാത്തതിനാൽ ജീവന്മുക്തൻ ജീവി ക്കയും ചേഷ്ടിക്കയും ചെയ്യുന്നു, എന്നാൽ ശരീരം ലോക ത്തിന്റെ നന്മതിന്മകളാൽ ഒട്ടുംതന്നെ ബാധിതനാകുന്നി ല്ല; അവസാനത്തിൽ അവന്റെ സംസാരചക്രം നിന്നുപോ കയും ചെയ്യുന്നു, എന്തെന്നാൽ അവന്റെ സഞ്ചിതകർമ്മം ബ്രഹ്മജ്ഞാനത്താൽ മുമ്പേതന്നെ ഭസ്മീകരിക്കപ്പെട്ടിട്ടുണ്ട ല്ലോ. കാര്യപ്രവർത്തകമായ പൂർവ്വകർമ്മ(പ്രാരബ്ധകർമ്മ)ത്താൽ ആരംഭിക്കപ്പെട്ട ഈ സംസാരചക്രം. അതിന്റെ സംഭവനീ യശക്തിനിയമത്താൽ അതു അവസാനിക്കുന്നതുവരെ പരി വർത്തനം ചെയ്തുകൊണ്ടിരിക്കുന്നു; ഫലപ്രവൃത്തകമാകാത്ത ഭാഗം (സഞ്ചിതം) ബ്രഹ്മജ്ഞാനത്താൽ ഭസ്മീകരിക്കപ്പെ ട്ടിട്ടു്, അതിനു ഒരു പുതിയ പ്രസ്ഥാനാരംഭം നൾകാനും ഒരു പുതിയ സംസാരചക്രപ്രാരംഭത്തിനും മററുശക്തിയൊന്നും ശേഷിക്കുന്നില്ല; അത്യാകാംക്ഷിതമായ സംസാരമോചനം സ്വാഭാവികഫലമായിട്ടു ഉടനെ അനുഗമിക്കയും ചെയ്യുന്നു.

16, 18, 19 സൂത്രങ്ങൾ, ബ്രഹ്മജ്ഞാനേച്ഛുക്കൾ, അവരുടെ ആശ്രമവിഹിതമായ യജ്ഞദാനതപസ്സുകൾ ജ്ഞാനോൽപത്തിക്കും ദൃഢീകരണത്തിനും അവിരോധമ ല്ലെന്നുതന്നെയല്ല സാഹായ്യകവുമാകകൊണ്ടു്, അവയെ ത്യജിക്കരുതെന്നും; ധർമ്മ്യകർമ്മങ്ങൾ ധ്യാനസഹിതം അനു ഷ്ഠിക്കപ്പെടുന്നതു ധ്യാനരഹിതം ചെയ്യപ്പെടുന്നതിനേക്കാൾ കൂടുതൽ ഫലപ്രദമാണെന്നും, എന്തെന്നാൽ അതു് ആത്മ ജ്ഞാനപ്രഭാവത്താൽ സിദ്ധിക്കുന്നതാണെന്നും; അതുകൊണ്ടു് ജ്ഞാനേച്ഛുക്കൾ ആത്മജ്ഞാനദൃഢീകരണാർത്ഥം ധർമ്മ്യക-

ൎമ്മങ്ങളനുഷ്ഠിക്കണമെന്നും; ഇവർ ബ്രഹ്മജ്ഞാനസമ്പന്നരാകകൊണ്ടു മരണാനന്തരം ബ്രഹ്മത്തോടു ഐക്യത്തെ പ്രാപിക്കുന്നു എന്നും കാണിക്കുന്നു.

### സൂത്രം 1. ആവൃത്തിരസകൃദുപദേശാത്.

(ഈ സൂത്രം നിരന്തരധ്യാനാഭ്യാസമാവശ്യമാണെന്നു കഥിക്കുന്നു.)

ആവൃത്തിഃ = ആവൎത്തനം—ബ്രഹ്മധ്യാനാഭ്യാസം, അസകൃത്=പിന്നെയും പിന്നെയും—നിത്യം, ഉപദേശാത് = ഉപദേശം ഹേതുവായിട്ടു്.

വിവരണം:—ശ്രുതി അപ്രകാരം ഉപദേശിച്ചിട്ടുള്ളതുകൊണ്ടു് ബ്രഹ്മധ്യാനത്തിന്റെ നിത്യപരിശീലനം ആവശ്യമാണു്. ശ്രുത്യുപദേശത്തിനിതുനോക്കുക:—'ആത്മാ വാ അരേദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ'= സത്യമായിട്ടും ആത്മാവു് ദൎശിക്കപ്പെടേണ്ടതും അതായതു അന്തൎജ്ഞാനത്താൽ പ്രത്യക്ഷീകരിക്കപ്പെടേണ്ടതും, കേൾക്കപ്പെടേണ്ടതും മനനംചെയ്യപ്പെടേണ്ടതും ഏകാഗ്രതയാ നിരന്തരം ധ്യാനിക്കപ്പെടേണ്ടതുമാണു്. (ബൃഹദാരണ്യകം 2-4-5).

### സൂത്രം 2. ലിംഗാച്ച

(അതേവിഷയം തുടരുന്നു).

ലിംഗാത് ച = സ്മൃതിയിലുംകൂടെ.

വിവരണം:—സ്മൃതിയുംകൂടെ നിരന്തരബ്രഹ്മധ്യാനം അനുശാസിക്കുന്നു. സ്മൃതിക്കു് ഇതുനോക്കുക:—'അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം, അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ,=ഇനി എന്നിൽ മനസ്സുറപ്പിച്ചുനിൎത്തുവാൻ കഴിവില്ലെങ്കിൽ ഹേ ധനഞ്ജയ, നിരന്തരമായ പ്രയത്നംകൊണ്ടു എന്നെ (ആത്മാവിനെ) പ്രാപിക്കാനാഗ്രഹിക്കുക. ഭഗവൽഗീത 12-9.)

### സൂത്രം 3. ആത്മേതി തൂപഗച്ഛന്തി ഗ്രാഹയന്തി ച.

(ഈ സൂത്രം ധ്യാനക്രമത്തെക്കുറിക്കുന്നു).

**ആത്മാ**= ആത്മാവു്, **ഇതി**=ഇതുകൊണ്ടു്, **തു**=വാസ്തവത്തിൽ. ഉപഗച്ഛന്തി=പ്രാപിക്ക—പ്രത്യക്ഷീകരിക്ക, ഗ്രാഹയന്തി ച=ഗ്രഹിപ്പിക്കയും അഥവാ ഉപദേശിക്കയും കൂടെ ചെയ്യുന്നു.

വിവരണം:—ശ്രുത്യാചാര്യന്മാർ ബ്രഹ്മത്തെ അവരുടെ സ്വന്തആത്മാവായിട്ടു് സമീപിക്കുന്നതായി കാണപ്പെടുകയും അപ്രകാരംതന്നെ ചെയ്യാൻ മററുള്ളവരോടുപദേശിക്കയും ചെയ്യുന്നു. അതിനാൽ ഒരു മോക്ഷേച്ഛു ഈശ്വരനെ സ്വാത്മരൂപത്തിൽ ധ്യാനിക്കണം; മററുവിധത്തിൽ പറയുന്നതായാൽ തന്നെത്തന്നെ പരമാത്മാവായി വിചാരിക്കണം. മനുഷ്യൻ പ്രകൃത്യാതന്നേ ബ്രഹ്മത്തിൽനിന്നും വ്യതിരിക്തനാണെന്നു വിചാരിക്കുന്നു; അതാണു് അവൻെറ ബന്ധനത്തിൻെറ കാരണം. ഉപാസകൻ തത്വതഃ ഉപാസ്യൻ (ബ്രഹ്മം) എന്ന സങ്കല്പം, താൻ ബ്രഹ്മംതന്നെയെന്ന നിരന്തരധ്യാനത്താൽ. സ്പഷ്ടമായിത്തീരുന്നു; ഇതു അവസാനത്തിൽ ധ്യാതാവിനു—ഉപാസകനു—മോചനത്തെ ആനയിക്കുന്നു സംബന്ധിച്ചു ഇതു നോക്കുക:—'അഹം ബ്രഹ്മാസ്മി'=ഞാൻ ബ്രഹ്മമാകുന്നു. (ബൃഹദാരണ്യകം 1-4-10.) കൂടാതെ ഇതു നോക്കുക:—'ഏഷ ത ആത്മാ സർവ്വാന്തരഃ'=ഇതു സർവ്വത്തിൻെറയും അന്തർഭാഗത്തിൽ—ഓരോ വ്യക്തിചേതനത്തിൻെറയും പശ്ചാത്തലത്തിൽ—സ്ഥിതിചെയ്യുന്ന നിൻെറ ആത്മാവാകുന്നു (ബൃഹദാരണ്യകം 3-4-1.)

[ഈ അഹംഗ്രഹഉപാസന,—ഒരുവൻെറ സ്വന്തആത്മാവിനെ ബ്രഹ്മദൃഷ്ട്യാധ്യാനിക്കുന്നതു, — ബ്രഹ്മസാക്ഷാൽകാരത്തിനുള്ള പരമോൽകൃഷ്ടവും നേരേയുള്ളതുമായ മാർഗ്ഗമായിട്ടു ഉപദേശിക്കപ്പെട്ടിരിക്കുന്നു.]

സൂത്രം 4. ന പ്രതീകേ ന ഹി സഃ.

(ഇതും അടുത്ത രണ്ടുസൂത്രങ്ങളും പ്രതീകത്തിൻെറ അല്ലെങ്കിൽ ഉപാസനചിഹ്നത്തിൻെറ പ്രയോജനത്തെ പരിശോധിക്കുന്നു.)

ന=ഇല്ല, പ്രതീകേ=ആകാശം, സൂര്യൻ, മനസ്സുമുതലായവപോലെയുള്ള പ്രതീകകളിൽ, ന=ഇല്ല, ഹി=കൊണ്ടു, സഃ = അവൻ—ആത്മാവു്.

വിവരണം:— ആകാശം, മനസ്സ്, സൂര്യൻ മുതലായവ പോലെയുള്ള പ്രതീകകളെ തന്റെ സ്വന്തആത്മാവായിട്ട് ഒരുവനും വിചാരിക്കരുത്, എന്തെന്നാൽ അവയേതൊന്നും വാസ്തവത്തിൽ ആത്മാവല്ല.

ആകാശം, സൂര്യൻ മുതലായതുപോലെയുള്ള പ്രതീകകളിൽ ബ്രഹ്മദൃഷ്ട്യനുസന്ധാനം (ധ്യാനം) ശ്രുതിയിൽ അനുശാസിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ധ്യാതാവിന് ബ്രഹ്മത്തെ സാക്ഷാത്താക്കി ധ്യാനത്തിൽ ചെയ്യേണ്ടപോലെ അവയെ തന്റെ സ്വന്തആത്മാവായി ഭാവനചെയ്യരുത്. (മുൻസൂത്രം നോക്കുക); ആ പ്രതീകകൾ ചേതനമായ തന്റെ ആത്മാവിനെ അപേക്ഷിച്ച് വെറും ജഡങ്ങളാണ്.

സൂത്രം 5. ബ്രഹ്മദൃഷ്ടിരുൽകർഷാത്.

(അതേ നിരൂപണം തുടരുന്നു).

ബ്രഹ്മദൃഷ്ടിഃ = ബ്രഹ്മമാണെന്നുള്ള ദർശനം അഥവാ ഭാവന, ഉൽകർഷാത് = സർവ്വോൽകൃഷ്ടത ഹേതുവായിട്ട്.

വിവരണം:—പ്രതീകത്തെ ബ്രഹ്മമായിട്ട് ദർശിക്കുന്നത് യുക്തംതന്നെ, എന്നാൽ വിപരീതക്രമം അതായതു ബ്രഹ്മത്തെ പ്രതീകമാക്കി ഉപാസിക്കുന്നതു ശരിയല്ല; എന്തുകൊണ്ടെന്നാൽ ബ്രഹ്മം സകലപ്രതീകകളേയും അപേക്ഷിച്ച് സർവ്വോൽകൃഷ്ടമാണ്.

ഒരു പരിച്ഛിന്നവസ്തുദൃഷ്ട്യാ ബ്രഹ്മത്തെ വിചാരിക്കുന്നതു നിഷ്പ്രയോജനമാണ്; എന്തെന്നാൽ അതു അനന്തനായ ഈശ്വരനെ പരിച്ഛേദ്യവസ്തുവായി താഴ്ത്തുകയാണ്. ബ്രഹ്മം സർവ്വോൽകൃഷ്ടപ്രതീകമായി വിചാരിക്കപ്പെടാവുന്ന ഏതൊരു വസ്തുവിനെക്കാളും സർവ്വോൽകൃഷ്ടമായതുകൊണ്ട്, പ്രതീകത്തെ ബ്രഹ്മമെന്നു ഭാവനചെയ്യണം. എന്നാൽ ബ്രഹ്മത്തെ ഒരിക്കലും പ്രതീകമെന്നു ഭാവനചെയ്യരുത്.

സൂത്രം 6. ആദിത്യാദിമതയശ്ചാംഗെ ഉപപത്തേഃ.

(മുൻസൂത്രത്തെ സ്ഥിരപ്പെടുത്താൻവേണ്ടി ഒരു പ്രത്യേക ഉദാഹരണം അവതരിക്കപ്പെടുന്നു.)

ആദിത്യാദിമതയഃ=സൂര്യാദിരൂപത്തിലുള്ള ഭാവനകൾ, ച=കൂടെയും, അംഗെ=യജ്ഞകർമ്മത്തിന്റെ ഗൌണാം

ങ്ങമായിട്ടു്, ഉപപദത്തേഃ സൂര്യൻ മുതലായതുപോലെയുള്ള വയുടെ ഉൽകൃഷ്ടതഹേതുവായിട്ടു്.

വിവരണം:— ഉദ്ഗീഥയജ്ഞത്തിൽ ഉദ്ഗീഥസ്തോത്ര മെന്നറിയപ്പെടുന്ന ഭാഗത്തു് ആദിത്യദൃഷ്ട്യാ ഉദ്ഗീഥത്തെ ദർശിക്കുന്നതു്, ഉദ്ഗീഥത്തെക്കാൾ ആദിത്യൻ ഉൽകൃഷ്ടമാണെന്നുള്ള കാരണത്താൽ യുക്തംതന്നെ. മററു വിധത്തിൽ, പറയുകയാണെങ്കിൽ, ഉദ്ഗീഥത്തെ ഭാവനയിൽ ആദിത്യനായി ഭാവനചെയ്യണം; അല്ലാതെ ആദിത്യനെ ഉദ്ഗീഥമായി വിചാരിക്കരുതു്. ഈ വിധത്തിൽ ധ്യാതാവു് തന്നെ ത്തന്നെ ബ്രഹ്മമായിട്ടു് വിചാരിച്ചു് ബ്രഹ്മസമം തന്നെ ത്തന്നെ ഉയർത്തണം, അല്ലാതെ ബ്രഹ്മത്തെ ജീവാത്മാവിനു സമം താഴ്ത്തികൊണ്ടുവരരുതു്, സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'യ ഏവാസൗ തപതി തമുദ്ഗീഥമുപാസീത' =ദൂരത്തിൽ പ്രകാശിക്കുന്ന അവൻ, അതായതു ആദിത്യൻ എന്ന ഭാവത്തിൽ ഉദ്ഗീഥത്തെ ധ്യാനിക്കണം. (ഛാന്ദോഗ്യം 1–3–1).

## സൂത്രം 7. ആസീനഃ സംഭവാത്.

(ധ്യാനനിഷ്ഠനായിരിക്കുമ്പോഴുള്ള ധ്യാതാവിന്റെ ആസനത്തെപ്പററി ഒരു വിമർശനം ഉപന്യസിക്കപ്പെടുന്നു.)

ആസീനഃ= ഇരുന്നുകൊണ്ടു, സംഭവാത് = സൗകര്യഹേതുവായിട്ടു്.

വിവരണം:—ധ്യാനം ഇരുന്നുകൊണ്ടു് പരിശീലിക്കപ്പെടേണ്ടതാണു്, എന്തെന്നാൽ ആ വിധത്തിൽ മാത്രമേ യഥാർത്ഥ ധ്യാനം സുകരമാകയൊള്ളൂ.

കിടക്കുന്ന സ്ഥിതിയിൽ, അലസതയ്ക്കും മയക്കത്തിനും പ്രായേണ ഇടയുണ്ടു്; നില്ക്കുകയോ നടക്കുകയൊ ചെയ്യുന്ന സമയത്തിൽ ദേഹധാരണത്തിൽ വ്യാപൃതമായിരിക്കുന്ന മനസ്സിനു ഏകാഗ്രത അസംഭാവ്യമാണു്; എന്നാൽ ഇരിക്കുന്നതായാൽ ഇങ്ങനെയുള്ള ദോഷങ്ങളില്ല. ഇരിക്കുന്ന സ്ഥിതി ധ്യാനത്തിന്റെ അത്യാവശ്യമായ മനശ്ശാന്തിക്കുപകരിക്കുന്നു.

## സൂത്രം 8. ധ്യാനാച്ച.

(7-ാം സൂത്രസംബന്ധമായി ഒരു വാദം ഉപന്യസിക്കുന്നു.)

ധ്യാനാത് ച=അതു ഏകാഗ്രതാസ്വാഭാവമാകകൊണ്ടു്-

വിവരണം:— ഉപാസന പ്രധാനമായിട്ടും ഏകാഗ്രതാസ്വാഭാവമാകകൊണ്ടും ഏകാഗ്രതക്കുപകരിക്കുന്നതായ ഇരിക്കുന്ന സ്ഥിതിയിൽ അനുഷ്ഠിക്കപ്പെടണം.

ഏകാഗ്രത ഒരു പ്രത്യേക വസ്തുവിലേയ്ക്കുള്ള നിർവിച്ഛേദവും നിരന്തരവുമായ ചിത്ത പ്രവാഹമാകകൊണ്ടു് ഇരുന്നുകൊണ്ടുതന്നെ ധ്യാനിക്കേണ്ടതാണു്.

സൂത്രം 9. അചലത്വം ചാപേക്ഷ്യ.

(7-ാം സൂത്രാലംബന വാദം തുടരുന്നു.)

അചലത്വം ച സ്ഥിരതയും, അപേക്ഷ്യ=ലക്ഷീകരിക്കുന്ന അഥവാ ഉദ്ദേശിക്കുന്ന.

വിവരണം:—ശ്രുതിയിൽ 'ധ്യാനം' എന്നപദം സ്ഥിരതയെ ഉദ്ദേശിക്കുന്നു എന്ന അർത്ഥത്തിൽ ഉപയോഗിക്കപ്പെടുന്നു. അതുകൊണ്ടു് ഏകാഗ്രത ഇരുന്നുകൊണ്ടുതന്നെ ശീലിക്കേണ്ടതാണു്, എന്തെന്നാൽ അതു് സ്ഥൈര്യത്തെ നിശ്ചിതമാക്കുന്നു.

സാധാരണ കാഴ്ചയ്ക്കുള്ള ഭൂമിയുടെ അചലത സംബന്ധിച്ചു്, ഭൂമി ധ്യാനിക്കുന്നതായിട്ടു ശ്രുതി പറയുന്നു. അപ്രകാരമുള്ള മനസ്സിന്റെ സ്ഥിരഭാവം ഇരുന്നുകൊണ്ടു് ധ്യാനിച്ചാൽമാത്രമെ, സിദ്ധിക്കയൊള്ളു എന്നു ഇതു സൂചിപ്പിക്കുന്നു. ഇതിനെ സംബന്ധിച്ച ശ്രുതി നോക്കുക:—'ധ്യായതീവ പൃഥിവീ' = ഭൂമി ധ്യാനനിമഗ്നയായിരിക്കുന്നു എന്നുപോലെ. (ഛാന്ദോഗ്യം 7-6-1).

സൂത്രം 10. സ്മരന്തി ച.

(7-ാം സൂത്രാലംബനവാദം അവസാനിപ്പിക്കുന്നു.)

സ്മരന്തി ച = സ്മൃതിവാക്യങ്ങളും കൂടെ പറയുന്നു.

വിവരണം:—ധ്യാനം ഇരിക്കുന്നസ്ഥിതിയിൽ അഭ്യസിക്കപ്പെടേണ്ടതാണെന്നു സ്മൃതിവാക്യങ്ങളുംകൂടെ പറയുന്നു. സംബന്ധിച്ച സ്മൃതിക്കു ഇതു നോക്കുക:—ശുചൗ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ'=ശുചിയായ സ്ഥലത്തു തന്റെ ആസനത്തെ സ്ഥിരമാക്കി ഉറപ്പിച്ചു്. (ഭഗവത് ഗീത 6-11).

**സൂത്രം 11. യത്രൈകാഗ്രതാ തത്രാവിശേഷാത്.**

(ഈ സൂത്രം ധ്യാനത്തിനുള്ള ദേശകാലങ്ങളെ പ്രതിപാദിക്കുന്നു.)

യത്ര = എപ്പോഴെങ്കിലും എവിടെയെങ്കിലും, ഏകാഗ്രതാ = ചിത്തൈകാഗ്ര്യത, തത്ര = അപ്പോൾ അവിടെ, അവിശേഷാത് = പ്രത്യേക നിർദ്ദേശാഭാവത്താൽ അതായതു ശ്രുതിയിൽ പ്രത്യേക നിർദ്ദേശമില്ലാത്തതുകൊണ്ടു്.

വിവരണം:—എപ്പോഴെങ്കിലും എവിടെ വച്ചെങ്കിലും ചിത്തൈകാഗ്രത ശക്യമാകുന്നെങ്കിൽ അപ്പോഴവിടെവെച്ചു തന്നെ ധ്യാനം പരിശീലിക്കപ്പെടണം; എന്തെന്നാൽ ധ്യാനത്തിനുള്ള ദേശകാലങ്ങളെപ്പററി ശ്രുതിയിൽ പ്രത്യേക നിർദ്ദേശമൊന്നുമില്ല.

ധ്യാനത്തിനുള്ള സ്ഥലകാലങ്ങൾ ധ്യാനത്തിനനുകൂലമാകുന്നപ്രകാരംമാത്രം സ്വീകരിക്കപ്പെടണം.

**സൂത്രം 12. ആപ്രയാണാത്തത്രാപി ഹി ദൃഷ്ടം.**

(ഈ സൂത്രം ഉപാസന ആമരണാന്തം അനുഷ്ഠിക്കപ്പെടണമെന്നു പറയുന്നു.)

ആപ്രയാണാത് = ആമരണാന്തം, തത്ര = അപ്പോൾ, അപി = കൂടെയും, ഹി എന്തുകൊണ്ടെന്നാൽ, ദൃഷ്ടം=ശ്രുതിയിൽ കാണപ്പെടുന്നു.

വിവരണം:—ഉപാസന ആമരണാന്തം അനുഷ്ഠിക്കപ്പെടണം; എന്തെന്നാൽ ആമരണാന്തം അപ്രകാരം അനുഷ്ഠിക്കുന്ന ഉപാസകൻ മരണാനന്തരം ബ്രഹ്മലോകത്തെ പ്രാപിക്കുന്നെന്നു ശ്രുതിയിൽ കാണപ്പെടുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—'സ ഖല്വേവം വർത്തയൻ യാവദായുഷം ബ്രഹ്മലോകമഭിസമ്പദ്യതേ ന ച പുനരാവർത്തതേ'=(പരിഭാഷക്കും സന്ദർഭത്തിനും 3-ാമദ്ധ്യായം 4–ാംപാദം 47–ാം സൂത്രം നോക്കുക.)

**സൂത്രം 13. തദധിഗമ ഉത്തരപൂർവ്വാഘയോരശ്ലേഷവിനാശൗ തദ്വ്യപദേശാത്.**

(ധ്യാനത്തിൻെറ ഫലം അതായതു ബ്രഹ്മജ്ഞാനം ഇപ്പോൾ പ്രതിപാദിക്കപ്പെടുന്നു.)

തദധിഗമേ = അതു പ്രാപിച്ചാൽ അതായതു ബ്രഹ്മജ്ഞാനപ്രാപ്തിയിങ്കൽ, ഉത്തരപൂർവ്വാഘയോഃ = മുമ്പും പിൻപുമുള്ള പാപങ്ങളുടെ, അശ്ലേഷവിനാശൗ=നിസ്സംഗവും നാശവും; ഉത്തരപൂർവ്വാഘയൊരശ്ലേഷവിനാശൗ=ഒരുവന്റെ മുൻപാപങ്ങൾ നശിക്കയും പിന്നീടുള്ള പാപങ്ങൾ അവനെ ബന്ധിക്കാതെയുമിരിക്കുന്നു; തദ്വ്യപദേശാത് = എന്തെന്നാൽ ശ്രുതി അപ്രകാരം പറഞ്ഞിട്ടുണ്ട്.

വിവരണം:—ബ്രഹ്മജ്ഞാനപ്രാപ്തിയിങ്കൽ ഒരുവന്റെ മുൻപുള്ള പാപങ്ങൾ നശിക്കയും അവന്റെ പിന്നീടുള്ള പാപങ്ങൾ അവനെ ബന്ധിക്കാതിരിക്കയും ചെയ്യുന്നു; എന്തെന്നാൽ ബ്രഹ്മജ്ഞാനം പ്രാപിച്ച ഒരുവനെപ്പററി ശ്രുതി അപ്രകാരം പറഞ്ഞിട്ടുണ്ട്; പിന്നീടുള്ള പാപങ്ങൾ ബന്ധിക്കയില്ലെന്നുള്ളതിലേയ്ക്കു ഈ ശ്രുതി നോക്കുക:— 'യഥാ പുഷ്കരപലാശ ആപോ ന ശ്ലിഷ്യന്ത ഏവമേവംവിദി പാപം കർമ്മ ന ശ്ലിഷ്യതേ'=ജലം താമരയിലയിൽ പററിപിടിച്ചിരിക്കാത്തതുപോലെ പാപകർമ്മം ഇതറിഞ്ഞവനെ പററിപിടിക്കുന്നില്ല. (ഛാന്ദോഗ്യം 4–14–3.) മുൻപാപങ്ങളുടെ നാശത്തെ സംബന്ധിച്ചു ഇതു നോക്കുക:— 'യഥേഷീകാതൂലമഗ്നൗ പ്രോതം പ്രദൂയേതൈവം ഹാസ്യ സർവ്വേ പാപ്മാനഃ പ്രദൂയന്തേ'=തീയിലിടപ്പെട്ട ഇഷീകത്തിന്റെ പഞ്ഞി ദഹിച്ചു പോകുന്നതുപോലെ അവന്റെ പാപങ്ങളെല്ലാം ഭസ്മീകരിക്കപ്പെടുന്നു. (ഛാന്ദോഗ്യം 5–24–3.)

**സൂത്രം 14. ഇതരസ്യാപ്യേവമസംശ്ലേഷഃ, പാതേ തു.**

(ബ്രഹ്മജ്ഞാനഫലപ്രതിപാദനം തുടരുന്നു.)

ഇതരസ്യ=പാപമല്ലാത്ത മറേറതിന്റെ അതായതു പുണ്യത്തിന്റെ, അപി=കൂടെ, ഏവം=ഇപ്രകാരം–അതുപോലെതന്നെ, അസംശ്ലേഷഃ=ഒട്ടിപ്പിടിക്കലില്ല അഥവാ ബന്ധിക്കാഴിക, പാതെ = മരണത്തിങ്കൽ, തു=വാസ്തവത്തിൽ.

വിവരണം:—പാപമെന്നപോലെതന്നെ, ബ്രഹ്മജ്ഞാനംപ്രാപിച്ചവന്റെ പുണ്യവും അവനെ ഒട്ടിപ്പിടിക്കുന്നില്ല; ആയവൻ മരിക്കുമ്പോൾ അവനു മോക്ഷം സഹജലഭ്യമാണു്.

പാപത്തെപ്പോലെ പുണ്യവും കൂടെ ഒരു ബന്ധനഹേതുവാണു്. മോക്ഷമാർഗ്ഗത്തെ തടയുകയും ചെയ്യുന്നു; ബ്രഹ്മജ്ഞാനം സിദ്ധിച്ച ഒരുവൻെറ സഞ്ചിതപുണ്യപാപങ്ങൾ ഭസ്മീകരിക്കപ്പെടുന്നു; ഇപ്രകാരം അവൻെറ പുണ്യപാപങ്ങൾ സമ്പൂർണ്ണം അപ്രവർത്തകമായി തീൎന്നിട്ടു്, മരണാനന്തരം അവൻ മുക്തനായി ഭവിക്കുന്നു. (ബ്രഹ്മത്തെ അറിയുന്നവർ അവരുടെ പുണ്യപാപങ്ങളെ ത്യജിക്കുന്നതു സംബന്ധിച്ചു് 1—ാമദ്ധ്യായം 3—ാം പാദം 2—ാം സൂത്രത്തിൽ ഒടുവിലുദ്ധരിക്കപ്പെട്ട ശ്രുതി നോക്കുക.)

### സൂത്രം 15 അനാരബ്ധകാര്യേ ഏവ തു പൂർവ്വേ തദവധേഃ.

(ബ്രഹ്മജ്ഞാനഫലപ്രതിപാദനം തുടരുന്നു.)

അനാരബ്ധകാര്യഃ=ഫലപ്രവർത്തനമാരംഭിക്കാത്ത കർമ്മങ്ങളുടെ സംഗതിയിൽ, ഏവ = മാത്രം, തു=എന്നാൽ, പൂർവ്വേ =13-ം 14-ം സൂത്രങ്ങളിൽ മുമ്പെ പറയപ്പെട്ട പൂർവ്വാർജ്ജിതമായ പുണ്യപാപങ്ങൾ, തദവധേഃ=അതുവരെ അഥവാ മരണംവരെ അതായതു ശ്രുതിപ്രകാരം മോചനത്തിനു മരണംവരെ കാത്തിരിക്കണമെന്നു പറയുന്നതുകൊണ്ടു്.

വിവരണം:—എന്നാൽ ബ്രഹ്മജ്ഞാനഫലമായ പുണ്യപാപനാശം ഇനിയും ഫലപ്രവർത്തനമാരംഭിക്കാത്ത കർമ്മസഞ്ചയത്തെ (സഞ്ചിതകർമ്മത്തെ) സംബന്ധിച്ചിടത്തോളം മാത്രമേ സംഭവിക്കുന്നൊള്ളു; ഫലപ്രവർത്തനമാരംഭിച്ച കർമ്മങ്ങളെ (പ്രാരബ്ധത്തെ) സംബന്ധിച്ചിടത്തോളം നാശം സംഭവിക്കുന്നില്ല; അവ ബ്രഹ്മജ്ഞാനിയുടെ മരണത്തിങ്കൽ ക്ഷയിച്ചുതീരുന്നതുവരെ പ്രവർത്തിച്ചുകൊണ്ടുതന്നെയിരിക്കണം.

ബ്രഹ്മജ്ഞാനസമ്പാദനത്തിനുമുമ്പു് ഫലപ്രവർത്തനമാരംഭിക്കാത്ത പുണ്യപാപങ്ങൾ മാത്രമേ കഴിഞ്ഞ 13—ം 14—ം സൂത്രങ്ങളിൽ കഥിക്കപ്പെട്ട പ്രകാരം നശിക്കുന്നൊള്ളു. എന്നാൽ ഈ ജന്മത്തിൽതന്നെ ഫലപ്രവർത്തനമാരംഭിച്ച കർമ്മങ്ങൾ (പ്രാരബ്ധകർമ്മങ്ങൾ) ബ്രഹ്മജ്ഞാനാഗമനത്തോടുകൂടെ ഉടൻ നശിക്കുന്നില്ല, സുഖദുഃഖാനുഭവത്താൽ ക്ഷയിച്ചുതീരുന്നതുവരെ അവ നിലനില്ക്കുന്നു; പ്രാരബ്ധകർമ്മഫലങ്ങ

ളെല്ലാം അനുഭവത്താൽ ക്ഷയിച്ചുതീരുമ്പോൾ, ഇഹജീവിതം തുടങ്ങുന്നതിനു പ്രേരകശക്തി ശേഷിച്ചിട്ടില്ലാത്തതുകൊണ്ടു മരണം സംഭവിക്കുന്നു. ഒരുവന്റെ പ്രസ്തുതജന്മം ഉൽഭൂതമായതു് പ്രാരബ്ധത്താൽ (പ്രവൃത്തകമായ പൂർവകർമ്മഫലത്താൽ) മാത്രമാണു്; ഈ ജീവിതകാലത്തിൽതന്നെ അവനു ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നപക്ഷവും പ്രാരബ്ധം ക്ഷയിക്കുന്നതുവരെ മരണം സംഭവിക്കയില്ല. 13-ം 14-ം സൂത്രങ്ങൾ (അത്ഥമാ) ഉദ്ദേശിക്കുന്നതു് അവന്റെ സഞ്ചിതകർമ്മങ്ങൾ (ചിരകാലസഞ്ചിതവും ഈ ജന്മത്തിൽ ഫലപ്രവത്തകമാകാതെ ശേഷിക്കുന്നതുമായ പുണ്യപാപങ്ങൾ) മാത്രമേ ബ്രഹ്മജ്ഞാനത്താൽ ഭസ്മീകരിക്കപ്പെടുന്നോള്ളു എന്നാണു്. സംബന്ധിച്ച ശ്രുതി നോക്കുക:—"തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേƒഥ സമ്പത്സ്യേ" (പരിഭാഷക്കു് 1-ാമദ്ധ്യായം 1-ാം പാദം 7-ാം സൂത്രം നോക്കുക.)

## സൂത്രം 16. അഗ്നിഹോത്രാദി തു തത്കാര്യായൈവ തദ്ദർശനാത്.

(ഈ സൂത്രം ഓരോ വിഭിന്ന ആശ്രമങ്ങൾക്കു വിഹിതമായ നിത്യകർമ്മങ്ങൾ ഉപേക്ഷിക്കപ്പെടേണ്ടതല്ലെന്നു പറയുന്നു.)

അഗ്നിഹോത്രാദി = ശാശ്വതമായി സൂക്ഷിക്കപ്പെടുന്ന അഗ്നിയിൽ ദിനംപ്രതി അനുഷ്ഠിക്കപ്പെടുന്ന ഹോമവും മററു ഏതാദൃശധർമ്മ്യകർമ്മങ്ങളും അതായതു് നിത്യയജ്ഞങ്ങളും ദാനങ്ങളും തപസ്സുകളും മററും, തു = എന്നാൽ, തത്കാര്യായ = ആ കാര്യത്തിലേക്കു അതായതു് ജ്ഞാനത്തിന്റെ ഉൽപത്തിക്കും സിദ്ധിക്കും, ഏവ = നിശ്ചയമായിട്ടു്, തദ്ദർശനാത് = ശ്രുതി അപ്രകാരം പറയുന്നതുകൊണ്ടു്.

വിവരണം:—ജ്ഞാനസമ്പാദനോദ്ദേശത്തെ ഗണിച്ചു്, ഒരുവൻ കർത്തവ്യകർമ്മങ്ങളായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന യജ്ഞദാനതപസ്സു് മുതലായ നിത്യകർമ്മങ്ങളെ ത്യജിക്കരുതു്; എന്തെന്നാൽ ഈ കർമ്മങ്ങൾ ജ്ഞാനത്തിന്റെ ഉല്പത്തിക്കും സിദ്ധിക്കും വിരുദ്ധമല്ലെന്നുതന്നെയല്ല സാഹാ

യ്യുകവുമാവുകയും ശ്രുതിയുംകൂടെ അപ്രകാരം പറകയും ചെയ്യുന്നു.

ലൗകികേച്ഛുകളുടെയും ഇഹത്തിലോ പരലോകത്തിലോ സുഖം ലഭിക്കുന്നതിനുവേണ്ടി അനുഷ്ഠിക്കുന്ന കർമ്മങ്ങളെ ഒരു മുമുക്ഷു ത്യജിക്കണമെന്നു് അനുശാസിക്കപ്പെട്ടിരിക്കുന്നു; എന്നാൽ ചിത്തശുദ്ധിയും ജ്ഞാനസമ്പാദനവും ലഭിക്കുന്നതിനു് സഹായിക്കുന്നതിനാൽ തദുദ്ദേശത്തോടുകൂടി വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണു്. സംബന്ധിച്ച ശ്രുതി നോക്കുക:—"തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാƒനാശകേന" (പരിഭാഷക്കു് 3-ാമദ്ധ്യായം 4-ാം പാദം 26-ാം സൂത്രം നോക്കുക.)

## സൂത്രം 17. അതോƒന്യാപി ഹ്യേ-
## കേഷാമുഭയോഃ.

(ജ്ഞാനിയനുഷ്ഠിക്കുന്ന നിത്യകർമ്മങ്ങളല്ലാത്ത കർമ്മങ്ങളെപ്പററി ഒരു ചോദ്യമുദിക്കാം. പ്രസ്തുത സൂത്രം ഈ ചോദ്യത്തിനൊരുത്തരം നല്കുന്നു.)

അതഃ = ഇവയിൽനിന്നു് അതായതു് മുൻ സൂത്രത്തിൽ പറയപ്പെട്ട നിത്യകർമ്മങ്ങളല്ലാത്ത, അന്യാ = മററു കർമ്മങ്ങൾ, അപി = കൂടെ, ഹി = എന്തുകൊണ്ടെന്നാൽ, ഏകേഷാം = ചിലതിന്റെ അഭിപ്രായം അതായതു് ശ്രുതിയുടെ ചില ശാഖകൾ പറയുന്നു, ഉഭയോഃ = പുണ്യപാപങ്ങളുടെ ദായപ്രാപ്തി.

വിവരണം:—മുൻസൂത്രത്തിൽ പറയപ്പെട്ട നിത്യകർമ്മങ്ങളെ കൂടാതെ, ഒരുവൻ മുക്തിപ്രാപിച്ചാലും, അവനെ മരണം വരെ അനുബന്ധിച്ചു നില്ക്കുന്ന ഒരുതരം കർമ്മഫലങ്ങളുണ്ടു്, ശ്രുതിയുടെ ചില ശാഖകൾ കഥിക്കുന്ന പ്രകാരം ശരീരപതനത്തിങ്കൽ, അവന്റെ ലൗകികസ്വത്തുക്കളെ അവന്റെ പുത്രന്മാരും ബന്ധുക്കളും അനന്തരാവകാശമായി പ്രാപിക്കുന്നതുപോലെ, അവന്റെ പുണ്യപാപങ്ങളെ അവന്റെ സുഹൃത്തുക്കളും ദ്വേഷികളും യഥാക്രമം പ്രാപിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—"തസ്യ പുത്രാ ദായമുപയന്തി സുഹൃദഃ സാധു

കൃത്യാം ദപിഷന്ത; പാപകൃത്യാം". (പരിഭാഷക്ക് 2-ാമദ്ധ്യായം 3-ാംപാദം 26-ാം സൂത്രം നോക്കുക.)

**സൂത്രം 18. യദേവ വിദ്യയേതി ഹി.**

(ബ്രഹ്മജ്ഞാനാനന്തരവും നിത്യകർമ്മാനുഷ്ഠാനം തുടൎന്നുകൊണ്ടുപോകണമെന്ന് ഈ സൂത്രത്തിൽ ദൃഢീകരിക്കപ്പെടുന്നു.)

യദേവ = എന്തായാലും, വിദ്യയാ = ധ്യാനസഹായത്തോടെ, ഇതി = ഇതു് - എന്നു്, ഹി = എന്തെന്നാൽ.

വിവരണം:—ധ്യാനസഹായത്തോടെ ചെയ്യപ്പെടുന്നതു് എന്തായാലും അതു് അത്രയും കൂടുതൽ ഫലവത്തായിത്തീരുന്നു; എന്തെന്നാൽ ശ്രുതി അപ്രകാരം പറയുന്നു.

സാധാരണ ആളുകൾ മാത്രമല്ല ബ്രഹ്മജിജ്ഞാസുവും ആശ്രമവിഹിതകർമ്മങ്ങൾ ചെയ്യണം; എന്തെന്നാൽ ഈ സൂത്രത്തിൽ സൂചിതമായ ശ്രുതി ധ്യാനസമേതം ചെയ്യപ്പെടുന്ന യജ്ഞം കൂടുതൽ ഫലവത്തായിതീരുന്നെന്നു് പറയുന്നു; ധ്യാനസഹായം കൂടാതെയുള്ള യജ്ഞങ്ങൾ സർവ്വഥാ നിഷ്പ്രയോജനമെന്നല്ലാ ശ്രുതിയുടെ വിവക്ഷ. വിദ്യാ (ധ്യാന) സഹിതമുള്ള യജ്ഞങ്ങൾ വിദ്യാരഹിതമായ യജ്ഞങ്ങളെക്കാൾ, ആത്മജ്ഞാനംകൊണ്ടു് കൂടുതൽ ഫലപ്രവൎത്തകമായതിനാൽ, കൂടുതൽ ഫലവത്താകുന്നു എന്നുമാത്രം അൎത്ഥമാകുന്നതേയുള്ളൂ. ജ്ഞാനമുള്ള ഗൃഹസ്ഥാശ്രമികൾ ആത്മജ്ഞാനദൃഢീകരണത്തിനായി യജ്ഞങ്ങളും മററു നിത്യകർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കണമെന്നു് ഈ ഭാഗം സൂചിപ്പിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—"യദേവ വിദ്യയാ കരോതി ശ്രദ്ധയോപനിഷദാ തദേവ വീൎയ്യവത്തരം ഭവതി" (പരിഭാഷക്ക് 3-ാമദ്ധ്യായം 4-ാം പാദം 4-ാം സൂത്രം നോക്കുക.)

**സൂത്രം 19. ഭോഗേന ത്വിതരേ ക്ഷപയിത്വാഥ സമ്പദ്യതേ.**

(ജീവന്മുക്തന്റെ ഇപ്പോഴത്തെ ജന്മത്തിനു് ഹേതുവായ പ്രാരബ്ധകർമ്മം എങ്ങിനെ ആയിതീരും എന്ന ചോദ്യത്തിനു ഈ സൂത്രം സമാധാനം പറയുന്നു.)

ഭോഗേന = സുഖദുഃഖാനുഭവംകൊണ്ടു്, തു = എന്നാൽ, ഇതരേ = മററു രണ്ടുതരം കർമ്മങ്ങൾ—നന്മതിന്മകൾ, ക്ഷപയിത്വാ = ക്ഷയിച്ചു് നിശ്ശേഷം തീൎന്നിട്ടു്, അഥ = അനന്തരം, സമ്പദ്യതേ = ബ്രഹ്മത്തോടു് സായൂജ്യം പ്രാപിക്കുന്നു.

വിവരണം:—ബ്രഹ്മജ്ഞാനം പ്രാപിച്ചവൻ മുമ്പേതന്നെ ക്രിയാപ്രവൎത്തകമായ പുണ്യപാപങ്ങളുടെ ഫലങ്ങൾ (പ്രാരബ്ധം) അനുഭവിച്ചു് നിശ്ശേഷം ക്ഷയിപ്പിച്ചതിൻ ശേഷം, ബ്രഹ്മസായൂജ്യം പ്രാപിക്കുന്നു.

അതുകൊണ്ടു്, ജീവന്മുക്തന്റെ സഞ്ചിതകൎമ്മം ബ്രഹ്മജ്ഞാനത്താൽ ഭസ്മീകരിക്കപ്പെട്ടുന്നെങ്കിലും, അവനുപോലും പ്രാരബ്ധകൎമ്മപ്രവൎത്തനത്തിൽനിന്നു് മോചനമില്ല. സംബന്ധിച്ച ഇതു് നോക്കുക:—"തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേഥ സമ്പത്സ്യേ." (പരിഭാഷക്കു് 1–ാം അദ്ധ്യായം 1–ാം പാദം 7–ാംസൂത്രം നോക്കുക.)

---

## അദ്ധ്യായം 4. പാദം 2.

സൂത്രസാരം:—ഈ പാദം ദേഹത്യാഗസമയം ജ്ഞാനികളുടേയും അപ്രാപ്തജ്ഞാനാത്മാക്കളുടേയും പ്രയാണ സമ്പ്രദായത്തെ നിരൂപിക്കുന്നു.

1–6 സൂത്രങ്ങൾ, ദേഹവിയോഗസമയത്തു വാക്കു്, കണ്ണു് മുതലായ ഇന്ദ്രിയങ്ങൾ മനസ്സിൽ താനെതന്നെ ലയിക്കുന്നെന്നും, എന്തെന്നാൽ ഈ ഇന്ദ്രിയങ്ങൾ അവയുടെ വ്യാപാരത്തിൽനിന്നു വിരമിക്കയും എന്നാൽ അപ്പോഴും മനസ്സു കൎമ്മോദ്യുക്തമായിത്തീൎന്നിരിക്കുന്നതു കാണപ്പെടുകയും ചെയ്യുന്നു എന്നും, മനസ്സു് ബാഹ്യേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളെ തന്നിൽതന്നെ നിമഗ്നമാക്കിയിട്ടു് പ്രാണനിൽ ലയിക്കുന്നെന്നും (എന്തുകൊണ്ടെന്നാൽ പ്രാണന്റെ മുഖ്യ വ്യാപാരമായ ശ്വാസവൃത്തി മരണസമയത്തു നടന്നുകൊണ്ടിരിക്കുമ്പോഴും മനോവ്യാപാരങ്ങൾ നിന്നുപോകുന്നതായി കാണപ്പെടുന്നു) പ്രാണൻ മനസ്സിനെ തന്നിൽ ലയിപ്പിച്ചിട്ടു് ജീവാത്മാവിൽ ലയിക്കുന്നെന്നും, ആത്മാവു് പ്രാണനെ

മനസ്സുൾപ്പെട്ട സകല ഇന്ദ്രിയങ്ങളോടുകൂടെ ഊഷ്മാവിനാലും മററു് അത്യന്ത സൂക്ഷ്മഭൂതങ്ങളാൽ പരിവേഷ്ടിക്കപ്പെട്ടന്നെന്നും, ശ്രുതി പ്രമാണോദ്ധാരണത്താൽ കാണിക്കുന്നു. ഈ ആറു് സൂത്രങ്ങളും ജ്ഞാനികളുടേയും ജ്ഞാനം സിദ്ധിക്കാത്തവരുടേയും ജീവാത്മാക്കൾക്കു് പൊതുവെയുള്ള പ്രയാണരീതിയെ വർണ്ണിക്കുന്നു.

7–11 സൂത്രങ്ങൾ, ജ്ഞാനിയുടെ അസാധാരണമായ നിർഗമനക്രമത്തെ കഥിക്കയും; അവൻെറ ജീവിതകാലത്തു പ്രാണൻ നിർഗതമാകുന്നതിനു വളരെ മുമ്പെ തന്നെ അവൻ അമൃതത്വം അതായതു ബന്ധവിമോചനം അനുഭവിക്കുമെന്നും, അവൻെറ സൂക്ഷ്മശരീരം സ്ഥൂലശരീരത്തെ അതിജീവിക്കുന്നെന്നും അവസാനമായി സ്ഥൂലശരീരത്തിൽ ഉപലഭിക്കപ്പെടുന്ന ഊഷ്മാവു് അതിൻെറ സ്വന്തമല്ലെന്നും സൂക്ഷ്മശരീരത്താൽ നല്കപ്പെട്ടതാണെന്നും. പറയുന്നു.

12, 13 സൂത്രങ്ങൾ, ഇന്ദ്രിയങ്ങൾ കായാധീനനായ ആത്മാവിനെ അതിൻെറ പ്രയാണസമയം, അനുഗമിക്കുന്നെന്നു് ശ്രുതിസ്മൃതി സഹായത്താൽ കാണിക്കുന്നു. ശങ്കരാചാര്യർ ഇവിടെ സദ്യോമുക്താത്മാക്കളുടേയും ക്രമമുക്താത്മാക്കളുടേയും പ്രയാണരീതിയിൽ ഒരു വ്യത്യാസം കല്പിക്കുന്നു. സദ്യോമുക്തൻെറ ആത്മാവു് നാഡ്യാപടികളിൽ ബ്രഹ്മലോകത്തേക്കു പോകാതെ ഉടൻതന്നെ പരമാത്മാവിൽ ലയിക്കുകയും ക്രമമുക്തൻെറ ആത്മാവു് ഈ മനസ്സോടും ബാഹ്യേന്ദ്രിയങ്ങളോടുംകൂടെ ബ്രഹ്മലോകത്തേക്കു പടിപടിയായി ക്രമേണ നയിക്കപ്പെടുന്നു.

14, 15 സൂത്രങ്ങൾ സൂക്ഷ്മശരീരത്തിൻെറ ഘടകാവയവരചിതങ്ങളായ സൂക്ഷ്മഭൂതങ്ങൾ, അവയുടെ വ്യതിരിക്താസ്ഥിത്വചിഹ്നം ഏക സജാതീയ സാമഗ്ര്യത്തിൽ നഷ്ടമാകത്തക്കവണ്ണം, അവയുടെ വ്യക്തിത്വത്തെ ബ്രഹ്മത്തിൽ ത്യജിക്കുന്നു എന്നു കഥിക്കുന്നു.

16, 17 സൂത്രങ്ങൾ, ധ്യാനത്താൽ ദൃഢീകരിക്കപ്പെട്ട ബ്രഹ്മജ്ഞാനബലത്താൽ, ഹൃദയത്തിൽനിന്നും മൂൎദ്ധാവിലേക്കു നയിക്കുന്ന നാഡി അന്തൎവാസിയായ പുരുഷന്റെ അനുഗ്രഹത്താൽ ദീപ്തമാകുന്നെന്നും ഈ നാഡിദ്വാരാ ആത്മാവു മൂൎദ്ധാവിൽനിന്നു് നിൎഗമിക്കയും പിന്നീടു ആദിത്യകിരണത്തെ അനുഗമിച്ചു് പരമപുരുഷനിൽ അതിന്റെ അന്തിമശാന്തിപദം പ്രാപിക്കയും ചെയ്യുന്നെന്നും പറയുന്നു. 16-ാം സൂത്രത്തിൽ ഹൃദയസ്ഥിതനായ പരമപുരുഷനായി തന്റെ ആത്മാവിനെ ധ്യാനിക്കണമെന്നു ഒരു സൂചനയുമുണ്ടു്.

18–20 സൂത്രങ്ങൾ, രാത്രിയിലോ കൃഷ്ണപക്ഷത്തിലോ ദക്ഷിണായനാൎദ്ധവൎഷത്തിലോ മരിച്ചുപോകുന്ന ബ്രഹ്മജ്ഞാനികൾക്കു ബ്രഹ്മപ്രാപ്തിക്കു യാതൊരു തടസ്സവുമില്ലെന്നു കാണിക്കുന്നു. പകൽ സമയത്തു ശുക്ലപക്ഷത്തിൽ ഉത്തരായണം ആറു മാസകാലത്തിൽ മരണം സംഭവിക്കുന്നതായാൽ ഇഹലോകത്തിലേക്കു തിരിച്ചു വരികയില്ലെന്നും രാത്രികാലത്തു കൃഷ്ണപക്ഷത്തിൽ ദക്ഷിണായനത്തിൽ മരണം സംഭവിക്കുന്നതായാൽ ഈ ലോകത്തിലേക്കു തിരിച്ചു വരേണ്ടി വരുന്നതാണെന്നുമുള്ള സാധാരണ വിശ്വാസത്തെ സൂചിപ്പിക്കുന്നതായി ഭഗവൽഗീതയിൽ ഒരു ഭാഗമുണ്ടു്. പ്രയാണകാലത്തെ സംബന്ധിച്ചിടത്തോളം ബ്രഹ്മപ്രാപ്തിക്കു എന്തെങ്കിലും ദൃഢബദ്ധനിയമമുണ്ടെന്നു ഇതുകൊണ്ടൎത്ഥമാകുന്നില്ല; എന്നാൽ അനാസക്തോപാസകന്മാരും, ആസക്തോപാസകന്മാരും ഇഹത്തിലിരിക്കുമ്പോൾ അതനുസരിച്ചു അവരുടെ നടപടികളെ രൂപീകരിക്കണമെന്നാണു് ഇതിന്റെ സാരം. ബ്രഹ്മജ്ഞാനി രാത്രിയിലോ കൃഷ്ണപക്ഷത്തിലോ ദക്ഷിണായനത്തിലോ തന്നെ നിൎഗമിക്കുന്നതായാലും മുക്താത്മാവിനു ആദിത്യകിരണത്തെ ഗ്രഹിക്കുന്നതിനു വാസ്തവത്തിൽ പ്രതിബന്ധമില്ല. സൂൎയ്യൻ രാത്രിയിലും കിരണനിൎമ്മോചനം ചെയ്യുന്നെന്നും ബ്രഹ്മജ്ഞാനിക്കു രാത്രിയും പകലായിത്തീരുന്നെന്നും,—അയാൾക്കു എപ്പോഴും പകലാണെന്നും—ശ്രുതിയിൽ സ്പഷ്ടമായ വചനങ്ങളുണ്ടു്.

### സൂത്രം 1. വാങ്മനസി ദർശനാത് ശബ്ദാച്ച.

(ഈ സൂത്രം മരണത്തിങ്കൽ വാക്കു് മനസ്സിൽ ലയിക്കുന്നെന്നു പറയുന്നു.)

വാക്= വാക്കു്, മനസി= മനസ്സിൽ, ദർശനാത്= അതു സാധാരണയായി കാണപ്പെട്ടിരിക്കകൊണ്ടു്, ശബ്ദാത് ച= ശ്രുതിവചനം ഹേതുവായിട്ടും.

വിവരണം:—ആത്മാവു ശരീരത്തിൽനിന്നും പ്രയാണം ചെയ്യുന്ന സമയം വാക്കു് മനസ്സിൽ ലയിക്കുന്നു; അതു അപ്രകാരം കാണപ്പെടുകയും ചെയ്യുന്നു; ശ്രുതിയും ആ കഥനത്തെ സ്ഥിരീകരിക്കുന്നു.

ഒരുവൻ മരണോന്മുഖനായിരിക്കുമ്പോൾ വാഗ്വ്യാപാരം നിന്നുപോകയും എന്നാൽ മനസ്സു് പ്രവൎത്തിക്കുന്നതായും കാണപ്പെടുന്നുണ്ടു്; ഇതു് വാക്കിന്നുപകരം ചേഷ്ടിക്കുന്ന കണ്ണുകളുടെ ചലനങ്ങൾകൊണ്ടും മററു് അംഗവിക്ഷേപങ്ങൾകൊണ്ടും അറിയപ്പെടാവുന്നതാണു്; വാക്കുമുഖാന്തിരം അവൻ അവന്റെ വികാരങ്ങളേയും ആഗ്രഹങ്ങളേയും അറിയിക്കാൻ ശ്രമിക്കുന്നു; അതുകൊണ്ടു് ഈ പതനത്തിൽ വാക്കു് മനസ്സിൽ ലയിച്ചതായി പറയപ്പെടാം; ശ്രുതിവചനവും ഈ നിർണ്ണയത്തെ അനുകൂലിക്കുന്നു. സംബന്ധിച്ച ശ്രുതിനോക്കുക:—'അസ്യ സോമ്യ പുരുഷസ്യ പ്രയതോ വാങ്മനസി സമ്പദ്യതേ മനഃ പ്രാണേ പ്രാണസ്തേജസി തേജഃ പരസ്യാം ദേവതായാം॥'= അല്ലയോ വത്സ ആസന്നമരണമായവന്റെ വാക്കു മനസ്സിൽ ലയിക്കുന്നു, മനസ്സു് പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സു് പരമദേവതയിലും ലയിക്കുന്നു. (ഛാന്ദോഗ്യം 6–8–6).

### സൂത്രം 2. അത ഏവ ച സൎവ്വാണ്യനു.

(ഈ സൂത്രം മരണത്തിങ്കൽ എല്ലാ ഇന്ദ്രിയങ്ങളും മനസ്സിൽ ലയിക്കുന്നു എന്നു പറയുന്നു.)

അത ഏവ=അതിനാൽ—അതേ കാരണത്താൽ, ച = കൂടെ, സൎവ്വാണി=എല്ലാ ഇന്ദ്രിയങ്ങളും, അനു = അനുഗച്ഛന്തി=അനുഗമിക്കുന്നു.

**വിവരണം:—1-ാം സൂത്രത്തിൽ** പറയപ്പെട്ടപ്രകാരമുള്ള **ആ കാരണങ്ങളാൽ തന്നെ** (സാധാരണ അനുഭവവും ശ്രുതിവചനവും) **മററെല്ലാം ഇന്ദ്രിയങ്ങളും ആ സമയത്തു വാക്കിനെ** അനുഗമിച്ചു് മനസ്സിൽ **ലയിക്കുന്നു.**

വാക്കെന്നപോലെ കണ്ണും മററിന്ദ്രിയങ്ങളും അവയുടെ വ്യാപാരങ്ങളിൽനിന്നു വിരമിക്കുന്നു, എന്നാൽ മനസ്സിന്റെ ചേഷ്ട തുടരുന്നു; ശ്രുതിവചനവും അതേ നിർണ്ണയത്തിലേക്കു നയിക്കുന്നു. സംബന്ധിച്ച ശ്രുതിനോക്കുക:—'തസ്മാദുപശാന്തതേജാഃ പുനർഭവമിന്ദ്രിയൈർമനസി സമ്പദ്യമാനൈഃ'= അതുകൊണ്ടു് തേജസ്സ് ഉപശാന്തമാകുമ്പോൾ എല്ലാ ഇന്ദ്രിയങ്ങളും മനസ്സിൽ ലയിച്ചിട്ടു്, മരണശേഷം സൂക്ഷ്മശരീരത്തോടുകൂടെ ഒരു പുതിയ ജന്മം എടുക്കുന്നു. (പ്രശ്നോപനിഷത്ത് 3–9).

## സൂത്രം 3 തന്മനഃ പ്രാണ ഉത്തരാത്.

(ഈ സൂത്രം മനസ്സ് സർവ്വേന്ദ്രിയങ്ങളോടുകൂടെ പ്രാണനിൽ ലയിക്കുന്നെന്നു പറയുന്നു.)

തന്മനഃ=മററെല്ലാം ഇന്ദ്രിയങ്ങളേയും തന്നിൽ ലയിപ്പിച്ച ആ പ്രാണൻ, പ്രാണേ=ജീവശക്തിയായ പ്രാണനിൽ, ഉത്തരാത്=1–ാം സൂത്രത്തിൽ ഉദ്ധരിക്കപ്പെട്ട ശ്രുതിയിലെ പിന്നീടുള്ള വാക്യത്താൽ അറിയപ്പെടുന്നപ്രകാരം.

**വിവരണം:—1-ാം** സൂത്രത്തിലുദ്ധരിക്കപ്പെട്ട ശ്രുതിയിലെ പിന്നീടുള്ള വാക്യത്താൽ അറിയപ്പെടുന്നപ്രകാരം, ബാഹ്യേന്ദ്രിയങ്ങളെ തന്നിൽതന്നെ നിമഗ്നമാക്കിയ മനസ്സ് പ്രാണനിൽ, (അതിന്റെ മുഖ്യവ്യാപാരം ശ്വാസോച്ഛ്വാസമാണല്ലോ) ലയിക്കുന്നു.

ആസന്നമൃത്യുവായവരുടെ കാര്യത്തിൽ, പ്രാണവ്യാപാരമായ ശ്വാസോച്ഛ്വാസം തുടന്നുകൊണ്ടിരിക്കുമ്പോഴും മനോവ്യാപാരങ്ങൾ വിരമിക്കുന്നതും കാണപ്പെടുന്നുണ്ടു്.

പിന്നീടുള്ള വാക്യത്തിനു ഇതു നോക്കുക:—"മനഃ പ്രാണേ പ്രാണഃസ്തേജസി തേജഃ പരസ്യാം ദേവതായാം." (പരിഭാഷയ്ക്കും സർന്ദഭത്തിനും ഈ പാദത്തിലെ 1–ാം സൂത്രം നോക്കുക.)

സൂത്രം 4. സോഽധ്യക്ഷേ തദുപഗമാദിഭ്യഃ.

(ഈ സൂത്രം പ്രാണൻ മനസ്സോടുകൂടെ ഇന്ദ്രിയങ്ങളുടെ അധിപതിയായുള്ള ജീവാത്മാവിനെ പ്രാപിക്കുന്നെന്നു കാണിക്കുന്നു.)

സഃ = അവൻ—പ്രാണൻ, അധ്യക്ഷേ = അദ്ധ്യക്ഷനിൽ അതായതു ശരീരത്തിന്റെയും ഇന്ദ്രിയങ്ങളുടേയും നിയന്താവായ ജീവാത്മാവിൽ, തദുപഗമാദിഭ്യഃ= അവന്റെ സമീപം പ്രാപിക്കുന്നതായുള്ള കഥനത്താലും ഏതാദൃശ മററുകാരണങ്ങളാലും; എന്തെന്നാൽ മരണസമയം പ്രാണശക്തിയുടെ വിവിധരൂപങ്ങളെല്ലാം ആത്മാവിനെ സമീപിക്കുന്നതായിട്ടുള്ള ശ്രുതികഥനത്താൽ ഇതു അറിയപ്പെടാവുന്നതാണ്.

വിവരണം:— പ്രാണൻ മനസ്സിനെ ലയിപ്പിച്ചശേഷം ശരീരനിയന്താവായ ജീവാത്മാവിനോടു ചേരുന്നു; ഇതു മരണസമയം പ്രാണന്റെ വിവിധരൂപങ്ങളെല്ലാം ആത്മാവിനെ സമീപിക്കുന്നെന്നു പറയുന്ന ശ്രുതികഥനത്താൽ അറിയപ്പെടാവുന്നതാണ്.

പ്രാണൻ തേജസ്സിൽ ലയിക്കുന്നെന്നു (മേൽ 1-ാംസൂത്രത്തിലുദ്ധരിക്കപ്പെട്ട) ശ്രുതിയിലെ മറെറാരു വാക്യത്തിൽനിന്നും അറിയപ്പെടുന്നു. അതുകൊണ്ടു ആത്മാവിനോടു ചേരുന്ന പ്രാണൻ തേജോരൂപത്തെ ധരിക്കുന്നു. ആത്മാവു ശരീരത്തെ വിട്ടുപോകുന്നസമയം പ്രാണൻ അതിന്റെ വിവിധരൂപങ്ങളിൽ ആത്മാവിനെ സമീപിക്കുന്നെന്ന ശ്രുതികഥനത്തിനു ഇതു നോക്കുക:—'ഏവമേവേമമാത്മാനമന്തകാലേ സർവ്വേപ്രാണാ അഭിസമായന്തിയത്രൈതദൂർദ്ധ്വോച്ഛ്വാസീ ഭവതി' = ഇപ്രകാരം അവൻ മരിക്കാറായിട്ടു ഉൾശ്വാസം വലിക്കുമ്പോൾ അവസാന സമയത്തു പ്രാണൻ അതിന്റെ വിവിധരൂപങ്ങളിൽ ആത്മാവിനെപ്രാപിക്കുന്നു. (ബൃഹദാരണ്യകം 4-3-38).

സൂത്രം 5. ഭൂതേഷു തച്ഛ്രുതേഃ.

(ഈ സൂത്രം മുമ്പിലത്തേതിനെ വിശദീകരിക്കുന്നു.)

ഭൂതേഷു = ഭൂതങ്ങളിൽ, തച്ഛ്രുതേഃ = തത് ശ്രുതേ= ശ്രുതിയിൽനിന്നും അറിയപ്പെടാവുന്നതുകൊണ്ടു.

വിവരണം:— ആത്മാവിനോടു ചേരുന്ന പ്രാണൻ തേജസ്സിൽ മാത്രമല്ല ലയിക്കുന്നതു്, എന്നാൽ അതേ സമയം തന്നെ മററു ഭൂതങ്ങളിലും കൂടെയാണു്; ഇതു ശ്രുതിയിൽ നിന്നും അറിയപ്പെടുന്നു. [അതു തേജസ്സിൽമാത്രം ലയിക്കുന്നതായിട്ടേ പറയപ്പെട്ടിട്ടുള്ളൂ. എന്തെന്നാൽ തേജസ്സാണു് അവിടെ പ്രധാന ഘടകാവയവം] ഈ ശ്രുതി നോക്കുക:— 'പൃഥിവീമയ ആപോമയോ വായുമയ ആകാശമയസ്തേജോമയഃ' = (ആത്മാവു്) പൃഥിവിയുടേയും ജലത്തിന്റേയും വായുവിന്റേയും ആകാശത്തിന്റേയും തേജസ്സിന്റേയും സാരഭാഗത്തോടുകൂടി ചേരുന്നു. (ബൃഹദാരണ്യകം 4–4–5.)

## സൂത്രം 6. നൈകസ്മിൻ ദർശയതോ ഹി.

(5–ാം സൂത്രാലംബനമായി കാരണങ്ങൾ ഉപന്യസിക്കുന്നു.)

ന = ഇല്ല, ഏകസ്മിൻ = ഒന്നിൽ, ദർശയതഃ = ശ്രുതിയും സ്മൃതിയും രണ്ടും കാണിക്കുന്നു, ഹി = എന്തെന്നാൽ.

വിവരണം:—ആത്മസന്നിഹിതനായ പ്രാണൻ ഒരു ഭൂതത്തിൽ അതായതു തേജസ്സിൽ മാത്രമല്ലാ ലയിക്കുന്നതു്, എന്തെന്നാൽ ഭൂതങ്ങൾ സംയോജിക്കാതെ ഓരോ ഭൂതത്തിന്റേയും തനിച്ചുള്ള വ്യാപാരം അശക്യമാണെന്നു ശ്രുതിയും സ്മൃതിയും കാണിച്ചിട്ടുണ്ടു്. ഈ ശ്രുതി നോക്കുക:— 'താസാം ത്രിവൃതമേകൈകാം കരവാണി" (2–ാം അദ്ധ്യായം 4–ാം പാദം 19–ാം സൂത്രത്തിൽ മുഴുവൻ ഉദ്ധരിച്ചു പരിഭാഷപ്പെടുത്തിയിട്ടുണ്ടു്.) ഈ സ്മൃതി നോക്കുക—"നാനാവീര്യാഃ പൃഥഗ് ഭൂതാസ്തതസ്തേ സംഹതിം വിനാ. നാശക്നുവൻ പ്രജാഃ സ്രഷ്ടുമസമാഗമ്യ കൃത്സ്നശഃ" = ഇവ, അതായതു് ഈ വിഭിന്നഭൂതങ്ങൾ,അവരുടെ വിവിധശക്തികളോടുകൂടി അവ ഓരോന്നായും കൂട്ടമായും പരസ്പരം തമ്മിൽ ലയിക്കുന്നതുവരെ, പരസ്പരസഹകരണം കൂടാതെ ജീവപ്രാണികളെ സൃഷ്ടിക്കുന്നതിനു സമർത്ഥരായില്ല. (വിഷ്ണുപുരാണം 1–2–52.)

## സൂത്രം 7. സമാനാ ചാസൃത്യുപക്രമാദ-
## മൃതത്വഞ്ചാനുപോഷ്യ.

(ആദ്യത്തെ ആറു സൂത്രങ്ങളിൽ എല്ലാ വ്യക്തികളുടേയും സാധാരണയുള്ള പ്രയാണമാർഗ്ഗത്തെ വിവരിച്ചശേഷം, ബ്രഹ്മജ്ഞാനാനുഗ്രഹീതനായവന്റെ പിന്നീട്ടുള്ള യാത്രയുടെ വിശേഷലക്ഷണത്തെ സൂത്രകാരൻ ഇപ്പോൾ വിവരിക്കുന്നു.)

സമാനാ = മാർഗ്ഗം പൊതുവാണ് — മററുള്ളവരുടേതുതന്നെയാണ്, ച = കൂടെ, അസൃത്യുപക്രമാത് = നാഡികളെ പ്രവേശിക്കുന്നതുവരെ; സൃതിഃ = പ്രവേശം, ഉപക്രമഃ = ആരംഭം; അമൃതത്വം = ബന്ധവിമോചനം, ച = വാസ്തവത്തിൽ, അനുപോഷ്യ = ദഹിക്കാതെ അതായതു ശരീരേന്ദ്രിയങ്ങളോടുള്ള സംബന്ധം വേർപെടുത്താതെ.

വിവരണം:— ആത്മസാക്ഷാൽകാരം ലഭിച്ചവന്റെ പ്രയാണരീതി, പ്രത്യേകനാഡിമുഖാന്തിരം ഒരു വിഭിന്നഗതി സ്വീകരിക്കുന്നതുവരെ, മുൻ ആറു സൂത്രങ്ങളിൽ വിവരിക്കപ്പെട്ട പ്രകാരം സാധാരണ ജനങ്ങളുടേതുപോലെ തന്നെയാണ്; അവന് വാസ്തവത്തിൽ ജീവിച്ചിരിക്കുമ്പോൾ തന്നെ അവനു ശരീരത്തോടും ഇന്ദ്രിയങ്ങളോടുമുള്ള സംബന്ധം വിടാതെ, അവന്റെ കഴിഞ്ഞ കാലത്തെ പാപങ്ങളെല്ലാം നശിക്കയും ഭാവി പാപങ്ങൾ അവനെ ബന്ധിക്കാതിരിക്കയും ചെയ്യുന്നു എന്ന അർത്ഥത്തിൽ മുക്തി ലഭിച്ചിട്ടുമുണ്ട്.

ഹൃദയത്തിൽനിന്നും മൂർദ്ധാവിലേക്കു നയിക്കുന്ന പ്രത്യേക നാഡിദ്വാരായുള്ള ജ്ഞാനിയുടെ പ്രയാണം ശ്രുതി വിവരിച്ചിട്ടുണ്ട്; ഈ നാഡിയിൽ പ്രവേശിക്കുന്നതുവരെ മുൻ സൂത്രങ്ങളിൽ വിവരിക്കപ്പെട്ട പ്രകാരം ജ്ഞാനിക്കും അജ്ഞാനിക്കും എല്ലാവക്കും പ്രയാണരീതിഒന്നുതന്നെയാണ്.

പ്രത്യേക നാഡിദ്വാരായുള്ള നിർഗ്ഗമത്തിനു ഈ ശ്രുതി നോക്കുക:— "ശതം ചൈകാ ഹൃദയസ്യ നാഡ്യസ്താസാം മൂർദ്ധാനമഭിനിഃ സൃതൈകാ, തയോർദ്ധമായന്നമൃതത്വ

മേതി വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്തി" = ഹൃദയാന്തർഭാഗത്തു നൂററിഒന്നു നാഡികളുള്ളതിൽ ഒന്നു മാത്രം ഹൃദയത്തിൽനിന്നും മൂർദ്ധാവിലേക്കു നയിക്കുന്നു; അതിൽ കൂടെ മേൽപ്പോട്ടു ഗമിച്ചിട്ടു് പ്രയാണംചെയ്യുന്ന ആത്മാവു് അമൃതത്വത്തെ–മുക്തിയെ—പ്രാപിക്കുന്നു; മററെല്ലാ നാഡികളും (സാധാരണ ജനങ്ങളുടെ) നിര്യാണത്തിനുള്ളതാണു്. (നിരന്തര ജനനമരണബന്ധനാനുഭവത്തിനുള്ളതാണു്). (ഛാന്ദോഗ്യം 8–6–6). ജീവന്മുക്തിക്കുള്ളശ്രുതി നോക്കുക:– "യദാ സർവ്വേ പ്രമുച്യന്തെ, കാമാ യെഽസ്യ ഹൃദി ശ്രിതഃ, അഥ മർത്ത്യോഽമൃതൊ ഭവത്യത്ര ബ്രഹ്മ സമശ്നുതെ"= ഹൃദിസ്ഥിതമായ സർവ്വകാമങ്ങളും പ്രക്ഷാളനം ചെയ്യപ്പെടുമ്പോൾ മർത്ത്യൻ അമൃതത്വത്തെ പ്രാപിക്കയും ഇവിടെ ഈ ജീവിതത്തിൽ തന്നെ ബ്രഹ്മാനുഭൂതി ലഭിക്കയും ചെയ്യുന്നു. (ബൃഹദാരണ്യകം 4–4–7).

## സൂത്രം 8. തദാപീതേഃ സംസാരവ്യപദേശാത്.

(ഈ സൂത്രം മുൻ സൂത്രത്തിലെ 'അമൃതത്വം' എന്ന പദത്തിൻെറ വിശേഷ അർത്ഥത്തെ വിവരിക്കുന്നു.)

തത് = അത—അമൃതത്വം അഥവാ മുൻ സൂത്രത്തിൽ പറയപ്പെട്ട മുക്തി, ആപീതേഃ = ആ- അപീതേഃ = ബ്രഹ്മപദം പ്രാപിക്കുന്നതുവരെ, അപീതിഃ = പ്രാപ്തി, സംസാരവ്യപദേശാത് = എന്തെന്നാൽ ശ്രുതി അവൻെറ ലോകസംബന്ധത്തെപ്പററി പറയുന്നു.

വിവരണം:—"അമൃതത്വം" മുൻ സൂത്രത്തിൽ പറയപ്പെട്ട പ്രകാരം ശരീരബന്ധങ്ങൾ വിടാതെതന്നെ പ്രാപിക്കുന്നതായി ധരിക്കപ്പെടണം; എന്തെന്നാൽ ജ്ഞാനി മോചിപ്പിക്കപ്പെട്ട ബ്രഹ്മപദം പ്രാപിക്കുന്നതുവരെ ശരീരത്തിൽ സ്ഥിതിചെയ്യണമെന്നു ശ്രുതി പറയുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:— "തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേഽഥ സമ്പത്സ്യേ" (പരിഭാഷയുടെ 1-ാമദ്ധ്യായം 1-ാംപാദം 7-ാംസൂത്രം നോക്കുക.)

സൂത്രം 9. സൂക്ഷ്മം പ്രമാണതശ്ച തഥോപലബ്ധേഃ.

(ഈ സൂത്രം ജ്ഞാനിയുടെ സ്ഥൂലശരീരവിയോഗശേഷം സൂക്ഷ്മശരീരം പിന്നെയും സ്ഥിതിചെയ്യുന്നെന്നു പറയുന്നു.)

സൂക്ഷ്മം=സൂക്ഷ്മശരീരം, പ്രമാണതഃ=പ്രമാണത്താൽ, ച= കൂടെ, തഥോപലബ്ധേഃ = അപ്രകാരം അറിയപ്പെടുന്നതു കൊണ്ടു്.

വിവരണം:—ജ്ഞാനിയുടെ സ്ഥൂലശരീരവിയോഗശേഷം, ശ്രുതിപ്രമാണത്താൽ അറിയപ്പെടുന്ന പ്രകാരം,പിന്നെയും ഒരു സൂക്ഷ്മശരീരം സ്ഥിതി ചെയ്യുന്നു എന്നു ശ്രുതി പറയുന്നു. അക്കിരണത്തിൻെറ ഉത്തരായണമാർഗത്തൂടെ ആരോഹണം ചെയ്യുന്ന ജീവാത്മാവും സോമദേവനും തമ്മിലുള്ള ഒരു സംവാദം ശ്രുതി വിവരിക്കുന്നു; ദേവൻെറതുപോലെ ജീവാത്മാവിനും ഒരു സൂക്ഷ്മശരീരമില്ലെങ്കിൽ അപ്രാകാരമൊരു സംഭാഷണം ശക്യമല്ല. സൂചിതമായ സംഭാഷണത്തിനു ഇതു നോക്കുക:— "തം പ്രതിബ്രൂയാത്, സത്യം ബ്രൂയാത്" = ജ്ഞാനി അവനോടു—സോമദേവനോടു—ഉത്തരം പറകയും സത്യം പറകയും ചെയ്യുന്നു. (കൗഷീതകി. 1–2).

സൂത്രം 10. നോപമർദ്ദേനാതഃ.

(ഈ സൂത്രം അമൃതത്വം ഈ ജന്മത്തിൽതന്നെ പ്രാപിക്കപ്പെടാമെന്നുള്ള കഥനത്താൽ 7-ാം സൂത്രത്തെ ദൃഢീകരിക്കുന്നു.)

ന = അല്ല, ഉപമർദ്ദേന=ശരീരസംബന്ധനാശത്താൽ അതഃ = അതുകൊണ്ടു്.

വിവരണം:—അതുകൊണ്ടു് ശ്രുതി വാസ്തവത്തിൽ അമൃതത്വത്തെപ്പററി പറയുന്നുണ്ടു്, എന്നാൽ അതു ശരീരസംബന്ധനാശത്താലല്ല.

സൂക്ഷ്മശരീരം ജ്ഞാനിയെ അനുഗമിക്കുന്നെന്നു ശ്രുതി പറയുന്നതുകൊണ്ടു് 7-ാം സൂത്രത്തിൽ പറയപ്പെട്ട അമൃതത്വം ശരീരസംബന്ധനാശം കൂടാതെതന്നെ പ്രാപിക്കുന്നെന്നു തെളിയിച്ചിരിക്കുന്നു.

സംബന്ധിച്ച ശ്രുതിനോക്കുക:—'അഥ മർത്ത്യോ/മൃതോ ഭവത്യത്ര' (മുഴുവൻവാക്യത്തിനും പരിഭാഷയ്ക്കും ഈ പാദത്തിലെ 7-ാം സൂത്രം നോക്കുക.)

ഇതും മുൻസൂത്രങ്ങളും 'ജീവന്മുക്തി' (അതായതു് ആത്മാവു് തന്റെ ശരീരപഞ്ജരത്തിൽനിന്നും നിർഗ്ഗമിച്ചിട്ടില്ലെങ്കിലും ശരീരകാര്യങ്ങളാലും മനോഗ്രന്ഥികളാലും ബാധിക്കപ്പെടാത്ത മുക്താവസ്ഥ.) വാദത്തെ സ്ഥിരപ്പെടുത്തുന്നു.

ശങ്കരാചാര്യർ ഈ സൂത്രത്തെ സ്ഥൂലദേഹത്തെ നശിപ്പിക്കുന്ന ദഹനംമുതലായതിനാൽ സൂക്ഷ്മദേഹം നശിപ്പിക്കപ്പെടുന്നില്ലെന്നുള്ള വിധത്തിൽ വ്യാഖ്യാനിക്കുന്നു.

സൂത്രം 11. അസ്യൈവ ചോപപത്തേരൂഷ്മാ

(സ്ഥൂലശരീരത്തിലനുഭവപ്പെട്ടുകാണുന്ന ചൂടു് അതിന്റെ സ്വന്തമല്ലെന്നും സൂക്ഷ്മശരീരത്തിന്റേതാണെന്നും പറയുന്നു.)

അസ്യ = സൂക്ഷ്മശരീരത്തിന്റെ, ഏവ = തന്നെ, ച = കൂടെ, ഉപപത്തേഃ=യഥാർത്ഥനിരീക്ഷണമാകുന്നതെളിവാൽ, ഊഷ്മാ = ഊഷ്മാവു്.

വിവരണം:—മനുഷ്യശരീരത്തിന്റെ യഥാക്രമമുള്ള ഊഷ്മപരിമാണം സൂക്ഷ്മശരീരത്തിന്റെ സഹജമായ ചൂടുതന്നെയാണു്; ഇതു ത്വക്കിന്റെ ഉഷ്മപരിമാണത്താലറിയപ്പെടുകയും അതിനാൽ യഥാർത്ഥനിരീക്ഷണത്താൽ തെളിവു സജ്ജീകരിക്കപ്പെടുകയും ചെയ്യുന്നു.

സൂക്ഷ്മശരീരം അതിന്റെ ചൂടു സ്ഥൂലശരീരത്തിൽ സംക്രമിപ്പിക്കയും അതു ജീവനോടുകൂടിയിരിക്കുന്നകാലംവരെ അതിനെ തപ്തമാക്കിവച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. സൂക്ഷ്മശരീരം സ്ഥൂലശരീരത്തെ വിടുമ്പോൾ പിന്നെ ഈ രണ്ടാമത്തേതിൽ ഊഷ്മാവു് ഒരിക്കലും അനുഭവപ്പെടുന്നില്ല; ഈ നിരീക്ഷണത്തിൽനിന്നും ഈ ചൂടു വാസ്തവത്തിൽ സൂക്ഷ്മശരീരത്തിന്റേതാണെന്നും സ്ഥൂലശരീരത്തിന്റേതല്ലെന്നും അനുമാനിക്കപ്പെടുന്നു. ഈ ശ്രുതി നോക്കുക:—'ഊഷ്മ ഏവ ജീവിഷ്യഞ്ഛരീതോ മരിഷ്യൻ' = ജീവ

നോടുകൂടിയിരിക്കുമ്പോൾ അവൻ ചൂടുള്ളവനാണു്, മരിക്കുമ്പോൾ തണുപ്പുള്ളവനമാണു്.

**സൂത്രം 12. പ്രതിഷേധാദിതി ചേന്ന ശാരീരാത് സ്പഷ്ടോ ഹി ഏകേഷാം.**

(ഇവിടെ മരണത്തിങ്കൽ ഇന്ദ്രിയങ്ങൾ ജ്ഞാനിയെ അനുഗമിക്കുന്നെന്ന വസ്തുതക്കൊരാക്ഷേപം പുറപ്പെടുവിക്കയും അതിനു സമാധാനം പറയുകയും ചെയ്യുന്നു.)

പ്രതിഷേധാത് = ശ്രുതി അതിനെ നിഷേധിക്കുന്നതുകൊണ്ടു്, ഇതിചേത് = എന്നു വാദിക്കപ്പെടുന്നെങ്കിൽ; ന = ഇല്ല,—നിങ്ങൾക്കങ്ങിനെ പറയാൻപാടില്ല, ശാരീരാത് = ശരീരഉടമസ്ഥനായ ആത്മാവിൽനിന്നു, സ്പഷ്ടഃ = വ്യക്തമായി, ഹി = എന്തുകൊണ്ടെന്നാൽ, ഏകേഷാം = ചില ശ്രുതികളുടെ കഥനം.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമെന്നു രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം 'പ്രതിഷേധാദിതി ചേത്'' എന്നും സമാധാനം 'ന ശാരീരാത്, സ്പഷ്ടോ ഹി ഏകേഷാം' എന്നുമാണു്).

വിവരണം:—ഇന്ദ്രിയങ്ങൾ ആത്മാവിനെ ഒരിക്കലും വിട്ടുപിരിയുന്നില്ലെന്നുള്ള വസ്തുത ചില ശ്രുതി ഭാഗങ്ങൾ നിഷേധിക്കുന്നതുകൊണ്ടു്, മരണസമയം ഇന്ദ്രിയങ്ങൾ ജ്ഞാനിയെ അനുഗമിക്കുന്നില്ലെന്നും പ്രത്യുത മരണപൂർവ്വം ആത്മാവിനാൽ നിവസിതമായിരുന്ന ശരീരത്തോടുകൂടി സ്ഥിതിചെയ്യുന്നു എന്നു വാദിക്കുന്നെങ്കിൽ, ആ വാദം ശരിയല്ല; എന്തുകൊണ്ടെന്നാൽ, ഇന്ദ്രിയങ്ങളുടെ ഉൽക്രമണം ആത്മാവിനെ വിട്ടുപിരിയുന്നതായിട്ടോ ശരീരത്തെ വിട്ടുപിരിയുന്നതായിട്ടോ ധരിക്കപ്പെടേണ്ടതെന്നുള്ളതിനെപ്പററി വല്ല സന്ദേഹാത്മവും ഇരിക്കാമെങ്കിലും, മുൻപറഞ്ഞതുപോലെയുള്ള ഒരു നിഷേധവാക്യമില്ല; സംഘം (ഇന്ദ്രിയാദികൾ) മുഴുവനും ശരീരത്തെ വിട്ടുപോകുമ്പോൾ ഇന്ദ്രിയങ്ങൾ മുക്തനെ ഒരിക്കലും വിട്ടുപിരിയുന്നില്ലെന്നുള്ള അർത്ഥം സുസ്പഷ്ടമാക്കപ്പെട്ടിട്ടുള്ള മററു ശ്രുതിയിലുള്ള ഒരു സമാനവാക്യത്താൽ ഈ സന്ദേഹം ദൂരീകരിക്കപ്പെടുന്നു.

താഴെ ഉദ്ധരിക്കുന്ന ബൃഹദാരണ്യകശ്രുതി വാക്യത്തിൽനിന്നും മരണസമയം ഇന്ദ്രിയങ്ങൾ ശരീരത്തെ വിട്ടുപോകുന്നില്ലെന്നും അതിനോടുകൂടെ സ്ഥിതിചെയ്യുന്നെന്നും പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം; എന്നാൽ അവിടെയുള്ള 'നിഗ്ഗമനം' എന്നു് അർത്ഥമാകുന്ന ഉൽക്രാമന്തി എന്ന പദം ശരീരത്തെ അനുഗമിക്കുന്നെന്നർത്ഥമാകുന്നില്ല; പ്രത്യുത അതു്, മാധ്യംദിനശാഖയിലെ അതേ ശ്രുതിയിലെ വാക്യത്തിൽനിന്നും സ്പഷ്ടമായി ഗ്രഹിക്കപ്പെടുന്നപ്രകാരം, അവരുടെ അധിപതിയായ ദേഹിയെ അനുഗമിക്കുന്നു എന്നർത്ഥമാകുന്നു. മാധ്യംദിനശാഖയനുസരിച്ചു അല്പമായ ഒരു പാഠാന്തരമുണ്ടു്; അതു് 'തസ്യപ്രാണാഃ' (അവന്റെ ഇന്ദ്രിയങ്ങൾ) എന്നതിനുപകരം 'തസ്മാത് പ്രാണാഃ' (അവനിൽനിന്നും ഇന്ദ്രിയങ്ങൾ) അതായതു് ഇന്ദ്രിയങ്ങൾ മുക്തനെ ഒരിക്കലും വിട്ടുപിരിയുന്നില്ലെന്നും പ്രത്യുത അവനെ ബ്രഹ്മലോകത്തേയ്ക്കു് അനുഗമിക്കുന്നെന്നുമർത്ഥമാക്കിയിട്ടുള്ളതാണു്.

സംബന്ധിച്ച ശ്രുതി നോക്കുക:—'അഥാകാമയമാനോ യോഽകാമോ നിഷ്കാമ ആപ്തകാമ ആത്മകാമോ ന തസ്യ പ്രാണാ ഉത്ക്രാമന്തി ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി' = എന്നാൽ നിഷ്കാമനായും അതിനാൽ കാമരഹിതനും വികാരരഹിതനും, ആഗ്രഹങ്ങളെല്ലാം സാധിച്ചവനും ആത്മസാക്ഷാൽകാരംമാത്രം ഏക ആഗ്രഹമുള്ളവനുമായവന്റെ ഇന്ദ്രിയങ്ങൾ ഒരിക്കലും വിട്ടുപോകുന്നില്ല; അവനു് ബ്രഹ്മപദം ലഭിച്ചിട്ടു അവൻ ബ്രഹ്മമായിത്തീരുന്നു. (ബൃഹദാരണ്യകം 4–4–6.)

എന്നാൽ മാധ്യംദിന ശ്രുതിയിലെ സംബന്ധിച്ചവചനം ഇപ്രകാരമാണു്:—'ന തസ്മാത് പ്രാണാ ഉത്ക്രാമന്തി'= ഇന്ദ്രിയങ്ങൾ അവനിൽനിന്നു—ആ പുരുഷനിൽനിന്നു—ഒരിക്കലും വിട്ടുപോകുന്നില്ല.

[ആദ്യത്തെ വാക്യത്തിലെ 'തസ്യ പ്രാണാ' എന്നതിനുപകരം ഇവിടെ 'തസ്മാത് പ്രാണാ' എന്നുപയോഗിച്ചിരിക്കുന്നതുകൊണ്ടു് ഇന്ദ്രിയങ്ങളും ആത്മാവും അവിഭേദ്യസഖികളാണെന്നു സ്പഷ്ടമായി സൂചിപ്പിച്ചിരിക്കുന്നു.]

അതുകൊണ്ടു് ഉൽക്രമണനിഷേധം മുക്താത്മാവിനെ സംബന്ധിച്ചാണെന്നും അല്ലാതെ മരണത്തിനുമുമ്പു് അവന്റെ നിവാസഭവനമായിരുന്ന ശരീരത്തെ സംബന്ധിച്ചല്ലെന്നും വ്യക്തമാകുന്നു.

ശങ്കരാചാര്യർ ഈ സൂത്രത്തെ രണ്ടു പ്രത്യേകസൂത്രങ്ങളായി തിരിച്ചിട്ടുണ്ടിരിക്കുന്നു; ആദ്യത്തേതു 'പ്രതിഷേധാദിതിചേന്ന ശാരീരാത്' എന്നും രണ്ടാമത്തേതു 'സ്പഷ്ടോ ഹ്യേകേഷാം' എന്നുമാണു്; ഒന്നാം സൂത്രത്തിന്റെ വ്യാഖ്യാനം നിംബാർക്കാചാര്യരുടെ മേൽനൽകപ്പെട്ട വ്യാഖ്യാനത്തിൽനിന്നും വ്യത്യസ്തമല്ല. ഏകവ്യത്യാസം ഇതത്രെ: രണ്ടുസൂത്രങ്ങളിൽ ഒന്നാമത്തേതു് അദ്ദേഹത്തിന്റെ ഭാഷ്യമനുസരിച്ചു് ആക്ഷേപദ്വാരാ (പൂർവ്വപക്ഷമായി) ഉപന്യസിക്കപ്പെട്ടിരിക്കുന്നെന്നും രണ്ടാമത്തേതു് അതിന്റെ ഖണ്ഡനവുമാണെന്നാണു്. (അതായതു സിദ്ധാന്തപക്ഷവുമാണു്).

ഈ രണ്ടു സൂത്രങ്ങളിൽ ഒന്നാമത്തേതിൽ ഇന്ദ്രിയങ്ങൾ ആത്മാവിനെ വിട്ടുപിരിയുന്നതു നിഷേധിക്കപ്പെട്ടിരിക്കുന്നെന്നും ശരീരത്തെ വിട്ടുപിരിയുന്നതിനെ സ്ഥിരീകരിക്കുന്നെന്നും അദ്ദേഹം (ശങ്കരർ) വ്യാഖ്യാനിക്കുന്നു; ജ്ഞാനിയുടെ ഇന്ദ്രിയങ്ങളും (കൂടെ) ശരീരത്തിനിന്നും നിർഗ്ഗമിക്കുന്നു എന്നുള്ള വചനം ആക്ഷേപദ്വാരാ ഉപന്യസിച്ചിരിക്കുന്നു. അതിനു സമാധാനം രണ്ടാംസൂത്രത്താൽ നൽകിയിരിക്കുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്റെ വ്യാഖ്യാനപ്രകാരം ജ്ഞാനിയുടെ സ്ഥൂലശരീരത്തിൽനിന്നുള്ള ഇന്ദ്രിയനിർഗമം യഥാർത്ഥമല്ല; അവ അവയുടെ അധിപതിസഹിതം—മുക്താത്മാവിനോടുകൂടെ—മരണസമയം പരമാത്മാവിൽ സമ്പൂർണ്ണം നിമഗ്നമാകുന്നു; ആത്മാവു് ഇന്ദ്രിയസഹിതം അപ്രകാരം ലയിച്ചതിന്റെശേഷം, ശരീരം, അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം, അപ്പോൾ വിശ്ലേഷിക്കപ്പെടുകയും അതിന്റെ ഘടകാവയവങ്ങളായിട്ടു പൃഥക്കരിക്കപ്പെടുകയും ചെയ്യുന്നു; ജ്ഞാനിയുടെ മരണരീതി ഇതാണു്. ശ്രുതിയിൽ പറയപ്പെട്ടപ്രകാരം മരണത്തിങ്കലുള്ള ആത്മാവിന്റെ നിർഗ്ഗമവും പ്രയാണവും ബ്രഹ്മത്തിന്റെ പരമജ്ഞാനം

ലഭിച്ചവക്കുള്ളതല്ലെന്നും ആ സിദ്ധി ലഭിച്ചിട്ടില്ലാത്തവ ക്കാണെന്നും ഋഷികളായ ആത്തഭാഗനും യാജ്ഞവൽക്യനും തമ്മിലുള്ള സംഭാഷണത്തിൽ (ബൃഹദാരണ്യക 3-2-11) നിന്നും അറിയപ്പെടുന്നു. ബ്രഹ്മത്തെ അതിൻെറ ഉൽകൃഷ്ട (പരമ)ഭാവത്തിൽ അറിഞ്ഞവൻ സർവ്വവ്യാപിയായ ബ്രഹ്മ ത്തോടുകൂടി സായൂജ്യം പ്രാപിക്കുന്നു; അവൻെറ വ്യാപാര ങ്ങളും ആഗ്രഹങ്ങളുമെല്ലാം നശിച്ചുപോകുന്നു; അതു കൊണ്ടു് ഒരിടത്തുനിന്നും മറെറാരിടത്തേയ്ക്കു ഗമിക്കുന്നതി നോ സ്ഥൂലശരീരത്തിൽനിന്നും ബ്രഹ്മലോകത്തേയ്ക്കു ഒരു വിദൂരയാത്ര ചെയ്യുന്നതിനോ അവനെ പ്രേരിപ്പിക്കുന്നതിനു് യാതൊരുകാരണവും അവശേഷിക്കുന്നില്ല. കൂടാതെ അദ്ദേ ഹത്തിൻെറ അഭിപ്രായത്തിൽ, 'അത്ര ബ്രഹ്മസമശ്നുതേ' (ഇഹലോകത്തിൽതന്നെ ബ്രഹ്മത്തെപ്രാപിക്കുന്നു), ബൃഹദാ രണ്യകം 4-4-7) എന്ന ശ്രുതിവചനം ഈ സ്ഥാനക്കോടി യിൽ നിന്നവലോകനം ചെയ്യപ്പെട്ടുന്നെങ്കിൽ മാത്രമേ അർത്ഥവത്താകുന്നൊള്ളൂ. ശങ്കരാചാര്യർ രണ്ടുതരം (ബ്രഹ്മോ പാസകർ) ബ്രഹ്മധ്യാനികളും തമ്മിൽ ഒരു വ്യത്യാസത്തെ കഥിക്കുന്നു. ഒരു തരക്കാർ അവരുടെ സ്വന്തആത്മാവിനെ നിർഗ്ഗുണബ്രഹ്മമായിട്ടു ദർശിക്കുന്നു, ഇതാണു ബ്രഹ്മത്തിൻെറ ഉൽകൃഷ്ടഭാവം; മറേറതരക്കാർ ബ്രഹ്മത്തെ ഗുണധർമ്മയുക്ത മായും ഈ ഇന്ദ്രിയലോകത്തോടു സംബന്ധപ്പെട്ടതായും വീക്ഷിക്കുന്നു. ശങ്കരരുടെ അഭിപ്രായത്തിൽ ഈ രണ്ടാമ ത്തെ ആകാരം മായികവും അയഥാർത്ഥവുമാണു്. മുക്താ ത്മാവിൻെറ ദേഹത്യാഗവും പ്രയാണവും രണ്ടാംതരം ബ്ര ഹ്മോപാസകന്മാരെ സംബന്ധിച്ചുമാത്രമേ അർത്ഥവത്താ കാൻ ശക്യമാകയൊള്ളൂ.

രാമാനുജാചാര്യരുടെ വ്യാഖ്യാനവും മേൽ നൽകപ്പെട്ട പ്രകാരം നിംബാർക്കാചാര്യരുടേതുപോലെതന്നെയാണു്, എ ന്നാൽ ശങ്കരാചാര്യരുടേതിൽനിന്നു് വ്യത്യസ്തമാണു്; അദ്ദേ ഹത്തിൻെറ ഈ സംഗതിയിലെ അഭിപ്രായങ്ങൾ മററു രണ്ടാചാര്യന്മാരുടേയും അനുയായികളാൽ ബലവത്തായി എതിർക്കപ്പെടുന്നു.

### സൂത്രം 13. സ്മൎയ്യതേ ച.

(ജ്ഞാനിയുടെ ആനുക്രമികയാനത്തെപ്പററിയുള്ള നിരൂപണം തുടരുന്നു.)

സ്മൎയ്യതേ ച = സ്മൃതിയുംകൂടെ പറയുന്നു.

വിവരണം:—ജ്ഞാനി മരണസമയത്തു് ശരീരംവിട്ടു് പോകുന്നുഎന്നു് സ്മൃതിയുംകൂടെ അഭിപ്രായപ്പെടുന്നു. സംബന്ധിച്ച സ്മൃതി നോക്കുക:—"ജഗാമ ഭിത്വാ മൂൎദ്ധാനം ദിവമഭ്യുത്പപാത ഹ" = എന്നാൽ ആത്മാവു് മൂൎദ്ധാവിനെ (മസ്തിഷ്കസംബന്ധമായ ശിരാജാലത്തെ) ഭേദിച്ചു് നിൎഗ്ഗമിച്ചു് സ്വൎഗ്ഗത്തേക്കുൽപ്പതിക്കുന്നു. (മഹാഭാരതം).

### സൂത്രം 14. താനി പരേ തഥാ ഹ്യാഹ.

(ഈ സൂത്രം ജ്ഞാനിയുടെ സൂക്ഷ്മഭൂതങ്ങൾ ആത്മാവോടുകൂടെ ബ്രഹ്മത്തിൽ ലയിക്കുന്നു എന്നു് കാണിക്കുന്നു.)

താനി = ആ സൂക്ഷ്മഭൂതങ്ങൾ, പരേ = പരബ്രഹ്മത്തിൽ—ബ്രഹ്മത്തിൽ, തഥാ = അപ്രകാരം, ഹി = എന്തെന്നാൽ, ആഹ = ശ്രുതി പറയുന്നു.

വിവരണം:—ജ്ഞാനിയുടെ ശരീരത്തിന്റെ ഘടകാവയവങ്ങളുടെ സൂക്ഷ്മഭൂതങ്ങൾ, അതായതു തേജസ്സു് മുതലായവ, ബ്രഹ്മത്തിൽ ലയിക്കുന്നു; എന്തെന്നാൽ ശ്രുതി അപ്രകാരം പറയുന്നു. ഈ ശ്രുതി നോക്കുക:—"തേജഃ പരസ്യാം ദേവതായാം." (മുഴുവൻ വാക്യത്തിനും പരിഭാഷയ്ക്കും മുൻ 1-ാം സൂത്രം നോക്കുക.)

### സൂത്രം 15. അവിഭാഗോ വചനാത്.

(ഈ സൂത്രം ആ സൂക്ഷ്മഭൂതങ്ങൾ ബ്രഹ്മത്തിൽ ലയിക്കുന്നവിധത്തെ കാണിക്കുന്നു.)

അവിഭാഗഃ = അവിശേഷതഃ; വചനാത് = ശ്രുതി കഥനത്താൽ.

വിവരണം:—ജ്ഞാനിയുടെ ശരീരാംശങ്ങൾ (സൂക്ഷ്മഭൂതങ്ങൾ) ബ്രഹ്മത്തിൽ ലയിക്കുമ്പോൾ അവ അവയുടെ വിശേഷം അഥവാ പ്രത്യേകസത്ത വച്ചുകൊണ്ടിരിക്കുന്നില്ല; അവ, ശ്രുതിവാക്യത്താൽ അറിയപ്പെടുന്ന പ്രകാരം, ബ്രഹ്മത്തോടു കൂടെ ... ഒന്നായിത്തീരുന്നു. സംബന്ധിച്ച ശ്രുതി നോ

ക്കുക:—"ഏവമേവാസ്യ പരിദ്രഷ്ടുരിമാഃ ഷോഡശകലാഃ പുരുഷായണാഃ പുരുഷം പ്രാപ്യാസ്തം ഗച്ഛന്തി, ഭിദ്യേതേ താസാം നാമരൂപേ, പുരുഷ ഇത്യേവം പ്രോച്യതേ. സ ഏഷോഽകലോഽമൃതോ ഭവതി"=ഇപ്രകാരം പരമപുരുഷനെ പ്രാപിക്കുന്ന ഈ ദ്രഷ്ടാവിൻെറ അതായതു് ജ്ഞാനിയുടെ ഈ പതിനാറു ഘടകാവയവങ്ങളും – പതിനൊന്നിന്ദ്രിയങ്ങളും അഞ്ചു സൂക്ഷ്മഭൂതങ്ങളും—അവയുടെ വിശേഷതയെ അഥവാ പ്രത്യേകതയെ ത്യജിച്ചു് അവനിൽ (ബ്രഹ്മത്തിൽ) ലയിക്കുന്നു; അവയുടെ നാമരൂപങ്ങൾ നശിക്കുന്നു; അവ പുരുഷനായിത്തീർന്നതായി പറയപ്പെടുന്നു; അവൻ നിഷ്കലനും (അംശരഹിതനും) അമൃതനും (അമരനും) ആയിത്തീരുകയും ചെയ്യുന്നു. (പ്രശ്നോപനിഷത് 6–5).

സൂത്രം 16. തദോകോഽഗ്രജ്വലനം തത്
പ്രകാശിതദ്വാരോ വിദ്യാസാമർഥ്യാ-
ത്തച്ഛേഷഗത്യനുസ്മൃതിയോഗാച്ച
ഹാർദ്ദാനുഗൃഹീതഃ ശതാധികയാ.

(ജ്ഞാനിയുടേയും ജ്ഞാനം പ്രാപിക്കാത്തവൻെറയും നാഡീപ്രവേശംവരെയുള്ള പ്രയാണമാർഗ്ഗം ഒന്നുതന്നെ എന്നു 7–ാം സൂത്രത്തിൽ മുമ്പേതന്നെ വിവരിക്കപ്പെട്ടിട്ടുണ്ടു്. അവിടെവച്ചു് മാർഗ്ഗങ്ങൾ പിരിയുന്നു; മരണശേഷം ജ്ഞാനിയുടെ സൂക്ഷ്മ (തൈജസ) ശരീരം ബ്രഹ്മപദത്തെ പ്രാപിക്കുന്നെന്നു് മുമ്പേതന്നെ വിവരിക്കപ്പെട്ടിട്ടുമുണ്ടു്. ഇപ്പോൾ മരണത്തിങ്കൽ ജ്ഞാനിയുടെ പ്രയാണക്രമം പ്രത്യേകം പ്രതിപാദിക്കപ്പെടുന്നു.)

തദോകഃ = അവൻെറ ആലയം–101–ാമത്തെ നാഡി ആരംഭിക്കുന്നതായ ദേഹത്യാഗം ചെയ്യുന്ന ആത്മാവിൻെറ ഹൃദയം, അഗ്രജ്വലനം = ഹൃദയത്തിൻെറ അഗ്രഭാഗം പ്രകാശിതമായിട്ടു്; (തത്=തസ്യ=അവൻെറ–ദേഹത്യാഗം ചെയ്യുന്ന ആത്മാവിൻെറ, ഓകഃ = ആലയം–മരണസമയം ആത്മാവിൻെറ നിവാസസ്ഥാനമെന്നു് വിചാരിക്കപ്പെടുന്ന ഹൃദയം, അഗ്രജ്വലനം = പ്രകാശിപ്പിക്കപ്പെട്ട അതിൻെറ അഗ്രഭാഗം); തത് പ്രകാശിതദ്വാരഃ = അവൻെറ നിർഗ്ഗമ

ദ്വാരം അവനാൽ–അധിപതിയാൽ–തുറക്കപ്പെട്ടിട്ട്; തത്= തേന=അവനാൽ–അധിപതിയാൽ–, വിദ്യാസാമർത്ഥ്യാത്= അവന്റെ ജ്ഞാനബലേന, തച്ഛേഷഗത്യനുസ്മൃതിയോഗാത് = ജ്ഞാനത്തിന്റെ ഗൗണഫലമായ ഉത്തരോത്തരഗമനത്തിലുള്ള നിരന്തരചിത്താഭ്യാസം ഹേതുവായിട്ട്(നിമിത്തം), തത് = തസ്യ = ആ ജ്ഞാനത്തിന്റെ, ശേഷഗതിഃ = ഗൗണഫലമായ ഉത്തരോത്തരഗമനം, അനുസ്മൃതി = നിരന്തരചിന്ത, യോഗാത് = അഭ്യാസം നിമിത്തം, ച = കൂടെയും, ഹാർദ്ദാനുഗൃഹീതഃ = ഹൃദയത്തിൽ സ്ഥിതിചെയ്യുന്നവനാൽ അനുഗൃഹീതനായിട്ട്; ഹാർദ്ദ = ഹൃദയസ്ഥ = ഹൃദയത്തിൽ സ്ഥിതിചെയ്യുന്നവൻ— പരമാത്മാവ്; ശതാധികയാ=നൂറിൽ കൂടുതലായ ഒന്നിൽകൂടെ–നൂററിഒന്നാമത്തെ നാഡിയിൽകൂടെ.

വിവരണം:— ജ്ഞാനബലംകൊണ്ടും ആ ജ്ഞാനത്തിന്റെ ഗൌണഫലമായ ഉത്തരോത്തരഗമനത്തിലുള്ള നിരന്തര ചിത്താഭ്യാസം ഹേതുവായിട്ടും ദേഹത്യാഗം ചെയ്യുന്ന ആത്മാവിന്റെ നിവാസസ്ഥാനമായ ഹൃദയാന്തർഭാഗം പ്രകാശിക്കയും അതിൽ സ്ഥിതിചെയ്യുന്ന പരമാത്മാവിന്റെ കരുണയാൽ നിർഗ്ഗമദ്വാരം (മേൽ 7–ാം സൂത്രത്തിൽ പറയപ്പെട്ടപ്രകാരം ഹൃദയത്തിൽനിന്നും മൂർദ്ധാവിലേയ്ക്കു നയിക്കുന്ന നാഡിയുടെ മുഖം)തുറക്കയും ചെയ്യുന്നു; ആത്മാവ് നൂററിഒന്നാമത്തെ നാഡിയിൽകൂടെ നിർഗ്ഗമിക്കുകയും ചെയ്യുന്നു. (ഈ നാഡിയാണ് മോചനമാർഗ്ഗദ്വാരം, മററു നൂറു നാഡികളും ബന്ധനത്തിലേയ്ക്കുള്ളവയുമാണ്.)

ഈ സൂത്രവും 4–ാമദ്ധ്യായം 1–ാം പാദം 3–ാം സൂത്രവും പരമാത്മാവ് ഹൃദയത്തിൽ നിവസിക്കുന്നതായിട്ട് ധ്യാനിക്കാൻ സ്പഷ്ടമായി ഉപദേശിക്കുന്നു.'ഹൃദി ഹ്യേഷ ആത്മാ' (ഈ ആത്മാവു നിശ്ചയമായി ഹൃദയത്തിൽ നിവസിക്കുന്നു) എന്നതു് തുലനംചെയ്ക. സംബന്ധിച്ച ശ്രുതി നോക്കുക:— "ശതം ചൈകാ ച ഹൃദയസ്യ നാഡ്യാസ്താസാം മൂർദ്ധാനമഭിനിഃസൃതൈകാ." (മുഴുവൻ വാക്യത്തിനും പദിമാഷയ്ക്കും ഈ പാദം 7–ാംസൂത്രം നോക്കുക).

## സൂത്രം 17. രശ്മ്യനുസാരീ.

(മുക്താത്മാവിൻെറ പ്രയാണനിരൂപണം തുടരുന്നു.)

രശ്മ്യനുസാരീ = രശ്മിയുടെ ഗതിയെ അനുസരിച്ച്'.

വിവരണം:—ആത്മാവു് മസ്തിഷ്കസംബന്ധമായ ശിരാജാലത്തെ (മൂൎദ്ധന്യാനാഡിയെ) ഭേദിച്ചുനിൎഗ്ഗമിച്ചു് ആദിത്യരശ്മിഗതിയെ അനുസരിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:— "യത്രൈതസ്മാച്ഛരീരാദുത്ക്രാമത്യഥൈതൈരേവ രശ്മിഭിരൂൎദ്ധ്വമാക്രമതേ" = ആത്മാവു് ശരീരത്തെ വിട്ടുപോകുന്ന ഉടനെ അതു് ഈ രശ്മികളിൽക്കൂടെ ഉൽപതനം ചെയ്യുന്നു. (ഛാന്ദോഗ്യം 8-6-5.)

## സൂത്രം 18. നിശി നേതി ചേന്ന സംബന്ധസ്യ യാവദ്ദേഹഭാവിത്വാദ്ദർശയതി ച.

(17-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെടുവിച്ചു് സമാധാനിക്കുന്നു.)

നിശി = രാത്രിയിൽ, ന = ഇല്ല-ബ്രഹ്മത്തെ പ്രാപിക്കുന്നില്ല, ഇതി ചേത് = എന്നാക്ഷേപിക്കയാണെങ്കിൽ; ന = അല്ല-ആ ആക്ഷേപം സാധുവല്ല, സംബന്ധസ്യ = അവൻെറ കൎമ്മങ്ങളുമായിട്ടുള്ള ബന്ധത്തിൻെറ, യാവദ്ദേഹഭാവിത്വാത്=ശരീരം സ്ഥിതിചെയ്യുന്നതുവരെ, ദർശയതി ച=ശ്രുതി കാണിക്കയും ചെയ്യുന്നു.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമെന്ന രണ്ടു ഭാഗങ്ങളുണ്ടു്. ആക്ഷേപം "നിശിനേതിചേത്" എന്നും സമാധാനം "ന, സംബന്ധസ്യ യാവദ്ദേഹഭാവിത്വാത്, ദർശയതി ച" എന്നുമാണു്.)

വിവരണം:—(ആത്മപഥത്തെ പ്രകാശിപ്പിക്കുന്നതിനു് രാത്രിയിൽ ആദിത്യരശ്മിയില്ലാത്തതുകൊണ്ടും രാത്രിയിലുള്ള മരണത്തെ ശ്രുതി ദൂഷിക്കുന്നതുകൊണ്ടും) ജ്ഞാനി രാത്രിയിൽ ദേഹത്യാഗം ചെയ്യുന്നതായാൽ അവൻെറ ആത്മാവു ബ്രഹ്മപദത്തെ പ്രാപിക്കാൻ കഴിയുന്നതല്ലെന്നു ആക്ഷേപിക്കപ്പെടുന്നതായാൽ, സമാധാനം ഇതാണു്: —അല്ല, ആ ആക്ഷേപം സാധുവല്ല; എന്തുകൊണ്ടെന്നാൽ അവൻെറ കൎമ്മ

ങ്ങളുമായിട്ടവനുള്ളബന്ധം ശരീരത്തോടുകൂടെ നശിക്കുന്നു, അതായതു്, അവൻെറ സഞ്ചിതകർമ്മങ്ങൾ നശിക്കുന്നു, അവൻെറ ആഗാമികകർമ്മങ്ങൾ അവനെ ബന്ധിക്കുന്നതുമില്ല, മുമ്പെതന്നെ ഫലപ്രവർത്തനമാരംഭിച്ച അവൻെറ പ്രാരബ്ധകർമ്മങ്ങൾ അവനെ ഇനിയും ബന്ധിക്കുന്നതുമില്ല. അതുകൊണ്ടു് അവൻെറ ഗമനത്തെ തടുക്കുന്നതിനു് യാതൊരു ബന്ധകശക്തിയുമില്ലാത്തതുകൊണ്ടു്, മുക്താത്മാവു് അതിൻെറ പ്രാപ്യസ്ഥാനത്തേയ്ക്കു് വേഗത്തിൽ ഉൽപ്പതിക്കുന്നതിനു സ്വതന്ത്രനാണു്, അവൻ മരിക്കുന്നതു് പകലോ രാത്രിയിലോ എന്നതു നിരർത്ഥകമാണു്. ശ്രുതിയും അപ്രകാരംതന്നെ പ്രദർശിപ്പിക്കുന്നു. ശ്രുതിദൂഷണം ബന്ധനം അപ്രബുദ്ധനുമായ ആത്മാവിനെ മാത്രമേ ബന്ധിക്കുന്നൊള്ളൂ. സംബന്ധിച്ചു ഇതു് നോക്കുക:—"ദിവാ ച ശുക്ലപക്ഷം ച ഉത്തരായണമേവ ച.മുമൂർഷതാം പ്രശസ്താനി വിപരീതം തു ഗർഹിതം" : പകലും, ശുക്ലപക്ഷവും, ഉത്തരായണവും മുമുക്ഷുക്കൾക്കുചിതമായ കാലമാകുന്നു, ഇവയുടെ വിപരീതകാലം നിന്ദ്യമാകുന്നു.

കൂടാതെ നോക്കുക:—"തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേ fഥ സമ്പത്സ്യേ." (പരിഭാഷയ്ക്കും സന്ദർഭത്തിനും 1–ാമദ്ധ്യായം 1-ാം പാദം 7-ാം സൂത്രം നോക്കുക.)

ആചാര്യശങ്കരർ ഈ സൂത്രത്തെ ഇങ്ങനെ വ്യാഖ്യാനിക്കുന്നു:—പകൽസമയം മരിക്കുന്ന ജ്ഞാനിയുടെ ആത്മാവു ആദിത്യരശ്മിയെ അനുഗമിച്ചേക്കാം; എന്നാൽ ആദിത്യനില്ലാത്ത സമയവും അതുകൊണ്ടു് നാഡിയും രശ്മികളും തമ്മിലുള്ള സംബന്ധം ഭേദിക്കപ്പെട്ടിരിക്കുന്നതുമായ രാത്രിയിൽ മരിക്കുന്ന ഒരുവൻെറ ആത്മാവു് അപ്രകാരം ചെയ്യുന്നില്ലെന്നു് വാദിക്കപ്പെടാം; എന്നാൽ ഇതു് ഒരു മിഥ്യാധാരണയാണു്, എന്തെന്നാൽ ശരീരം ജീവനോടുകൂടിയിരിക്കുന്നതുവരെ നാഡിയും രശ്മികളും തമ്മിൽ ഒരു നിരന്തരസംബന്ധം നിലനിൽക്കുന്നു; ശ്രുതിയുംകൂടെ അപ്രകാരം പറയുന്നു:—"നക്തമഹേരവാഭിനിഷ്പദ്യതെ" = അവൻ രാത്രിയിലും പകൽതന്നെ ഉണ്ടാക്കുന്നു, അതായതു് ആദിത്യൻ രാത്രിയിലും രശ്മികളെ വികിരണം ചെയ്യുന്നു. (ഛാന്ദോഗ്യം 8–4–2.)

### സൂത്രം 19. അതശ്ചായനേ/പി ദക്ഷിണേ,

(ഈ സൂത്രം മുൻസൂത്രത്തിൽനിന്നും എടുത്ത ഒരു ഉപസിദ്ധാന്തമാണ്.)

അതഃ ച=അതുകൊണ്ടും—അതേ കാരണത്താലും, അയനേ= സൂര്യന്റെ ഗതിയിൽ. അപി=കൂടെ, ദക്ഷിണേ = തെക്കേ.

വിവരണം:—മുൻസൂത്രത്തിൽ പറഞ്ഞപ്രകാരമുള്ള അതേ കാരണത്താൽ ദക്ഷിണായനത്തിൽ(കൎക്കടകസംക്രാന്തി മുതൽ മകരസംക്രാന്തിവരെയുള്ള സൂര്യന്റെ അയനകാലം) ദേഹത്യാഗം ചെയ്യുന്ന ജ്ഞാനിയുടെ ബ്രഹ്മപ്രാപ്തിക്ക യാതൊരു തടസ്സവുമില്ല.

### സൂത്രം 20. യോഗിനഃ പ്രതി സ്മര്യതേ, സ്മാൎത്തേ ചൈതേ.

(മുൻ രണ്ടു സൂത്രങ്ങളിലെ യുക്തിവാദം കൂടുതൽ വിവരണത്താൽ ഇവിടെ ദൃഢീകരിക്കപ്പെടുന്നു.)

യോഗിനഃ പ്രതി = ധ്യാനം അഭ്യസിക്കുന്നവൎക്കു, സ്മര്യതേ = സ്മൃതിയിൽ കാണിക്കപ്പെടുന്നു; സ്മാൎത്തേ ച = സ്മരണയ്ക്കും, ഏതേ = ഈരണ്ടു മാൎഗ്ഗങ്ങളും—ദേവയാനവും പിതൃയാനവും.

വിവരണം:—ധ്യാനം അഭ്യസിക്കുന്നവർ ജീവിതത്തിൽ അംഗീകരിക്കുന്ന രണ്ടു ക്രിയാപദ്ധതികളുടെ വിഭിന്നഫലങ്ങളെ.അതായതു(1) ധ്യാനാഭ്യാസവും ബ്രഹ്മപ്രാപ്തിയും (2) ഇന്ദ്രിയഭോഗാനുഭവോൽമുള്ള പുണ്യകൎമ്മാനുഷ്ഠാനവും, സ്മരിച്ചിരിക്കേണ്ടതിനായി,വിഭിന്നസമയത്തിങ്കലുള്ള മരണത്തിങ്കലേ ഇരു രണ്ടു യാനങ്ങളും (ദേവയാനവും പിതൃയാനവും) സ്മൃതിയാൽ അവരുടെ സമക്ഷം ആനയിക്കപ്പെട്ടിരിക്കുന്നു.

സ്മൃതിയിൽ (ഭഗവദ്ഗീതയിൽ), ഉത്തരായണകാലത്ത് ശുക്ലപക്ഷത്തിൽ പകൽസമയം മരണം സംഭവിക്കുന്നതായാൽ ഇഹലോകത്തിലേയ്ക്കു തിരിച്ചുവരികയില്ലെന്നും, ദക്ഷിണായനകാലത്തു കൃഷ്ണപക്ഷത്തിൽ രാത്രിസമയം മരണംസംഭവിക്കുന്നതായാൽ ഇഹലോകത്തിലേയ്ക്കു തിരിച്ചു

—27—

വരണമെന്നും പറയപ്പെട്ടിട്ടുണ്ട്. ഈ കഥനത്തിന്റെ ഉദ്ദേശം അനാസക്തന്മാരും ആസക്തന്മാരും അതിനെ ശ്രദ്ധിച്ചു സ്മരിച്ചു് അവരുടെ നടപടികൾ അതനുസരിച്ചു രൂപീകരിക്കണമെന്നാണു്; അല്ലാതെ ജ്ഞാനിക്കു ദേഹത്യാഗം ചെയ്യാൻ വാസ്തവത്തിൽ വല്ല പ്രത്യേക സമയമുണ്ടെന്നോ അഥവാ ദൃഢബദ്ധനിയമമുണ്ടെന്നോ അതായതു ബ്രഹ്മപ്രാപ്തിക്കു അവൻ ഇന്നിന്ന നിർദ്ദിഷ്ടസമയത്തു മരിക്കണമെന്നു ഈ കഥനം നിർദ്ദേശിക്കുന്നില്ല. ഈ ജീവിതം ത്യജിക്കുമ്പോൾ ഏതെങ്കിലും ലൗകികാഭിലാഷാസക്തിയെ ഭാവനചെയ്യാതിരിക്കാൻവേണ്ടിയാണു്, ഈ രണ്ടു യാനങ്ങളുടെ ജ്ഞാനം യോഗികൾ സ്മരിക്കേണ്ടതു്.

ഭഗവദ്ഗീതയിലെ സംബന്ധിച്ചഭാഗം നോക്കുക:—

'യത്ര കാലേ ത്വനാവൃത്തിമാവൃത്തിഞ്ചൈവ യോഗിനഃ
പ്രയാതാ യാന്തി തം കാലം വക്ഷ്യാമി ഭരതർഷഭ. (23)
അഗ്നിർജ്ജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ. (24)
ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷണ്മാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിർയോഗീ പ്രാപ്യ നിവർത്തതേ. (25)
ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തിമന്യയാവർത്തതേ പുനഃ.' (26)

= ഭരതകുലശ്രേഷ്ഠാ! യോഗികൾ ഏതൊരു കാലത്തിൽ മരിച്ചുപോയാൽ തിരികെ ജനിപ്പാൻ വരാതിരിക്കുന്ന സ്ഥിതിയേയും ഏതൊരു കാലത്തിൽ മരിച്ചാൽ പുനർജ്ജന്മത്തെ പ്രാപിക്കുന്നുവോ ആ കാലത്തേയും ഞാനുപദേശിക്കാം. (23). ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി, ജ്യോതിസ്സ്, പകൽ, ശുക്ലപക്ഷം, ഉത്തരായണം ആറുമാസകാലം ഈ ലക്ഷണങ്ങളുള്ളപ്പോൾ മരിച്ചുപോകുന്ന ബ്രഹ്മജ്ഞാനികൾ മരണാനന്തരം ബ്രഹ്മത്തോടു ചേരുന്നു (24). അഗ്നി സംബന്ധമായ പുക, രാത്രി, കൃഷ്ണപക്ഷം, ദക്ഷിണായനം ആറുമാസകാലം ഈ ലക്ഷണങ്ങളുള്ളപ്പോൾമരിച്ചുപോകുന്ന യോഗികൾ ചന്ദ്രലോകത്തെ പ്രാപിച്ചു് തിരികെ ജനിപ്പാൻ വരുന്നു (25). ഒന്നു തേജോമയവും മറേറതു അന്ധകാരമയവുമായ ഇവ

യാണു ജഗൽസമ്മതവും ശാശ്വതങ്ങളുമായ രണ്ടു യാനങ്ങൾ (26). [ഭഗവദ്ഗീത 8, 23-26).

സൂചിതമായ പിന്നീടുള്ള ഭാഗം നോക്കുക:—
'നൈതേ സൃതീ പാർഥ ജാനൻ യോഗീ മുഹ്യതി കശ്ചന,
തസ്മാത് സർവ്വേഷു കാലേഷു യോഗയുക്തോ ഭവാർജ്ജുന.'
= കുന്തീപുത്രനായ അർജ്ജുന. ഈ രണ്ടു മാർഗ്ഗങ്ങളെ അറിഞ്ഞിട്ടു്, യോഗി—ധ്യാനയോഗി—വിപഥപദത്തെ പ്രാപിക്കാതിരിക്കാൻ അവഹിതചിത്തനായിത്തീരുന്നു; അതിനാൽ നീ സദാ ധ്യാനനിരതനായിരിക്കുക. (ഭഗവദ്ഗീത 8-27).

ഇതിൽനിന്നും അർത്ഥമാകുന്നതു് ധ്യാതാവു് കാലനിരൂപണങ്ങളെപ്പററി ഗണിക്കേണ്ട ആവശ്യമില്ലെന്നാണു്; എന്തെന്നാൽ, അപ്രകാരമുള്ളവൻ രാത്രിയെ പകലാക്കുന്നു—അവനു എല്ലാഴ്പ്പോഴും പകൽതന്നെ—എന്നു ശ്രുതി പറയുന്നു.

സ്പഷ്ടമായ ശ്രുതിവാക്യത്തിനു ഇതുനോക്കുക:—'നക്തമഹരേവ സമ്പദ്യതേ'= അവൾക്കു രാത്രിയും കൂടെ പകലായിത്തന്നെ പരിണമിക്കുന്നു.

---

## അദ്ധ്യായം 4. പാദം 3.

സൂത്രസാരം— ഈ പാദം ബ്രഹ്മപഥത്തിൽക്കൂടെയുള്ള മുക്തനായ ആത്മാവിന്റെ പ്രയാണത്തെ വർണ്ണിക്കയും മുൻപാദത്തിൽ ആ കഥാപ്രബന്ധം നിറുത്തിയടത്തുവച്ചാരംഭിക്കയും ചെയ്യുന്നു.

1-5 സൂത്രങ്ങൾ ജ്ഞാനികൾ ശരീരത്തെ വിട്ടാൽ അർച്ചിരാദിമാർഗ്ഗത്തിൽ അഥവാ ദേവയാനത്തിൽക്കൂടെ എങ്ങിനെ പ്രയാണം ചെയ്യുന്നെന്നു വിവരിക്കുന്നു.

ആ മാർഗ്ഗത്തിൽ ആദ്യമായിട്ടു് അവർ പ്രകാശദേവതയായ അർച്ചിരസ്സിനെ പ്രാപിക്കുന്നു, ആ ദേവൻ അവരെ അഹർദ്ദേവന്റെ അടുക്കലേക്കു നയിക്കുന്നു, ആ ദേവൻ അവരെ തന്റെ ഗോളത്തിൽക്കൂടെ ശുക്ലപക്ഷദേവതയുടെ അടു

കളലേക്ക നയിക്കുന്നു. ഇപ്രകാരം അവർ സൂര്യചന്ദ്രന്മാരുടെ അധിദേവന്മാരാൽ അവരവരുടെ മണ്ഡലങ്ങളിൽക്കൂടി ക്രമേണ നയിക്കപ്പെട്ടു വൈദ്യുതദേവതാമണ്ഡലത്തെ പ്രാപി ക്കുന്നു; അവിടെനിന്നും ഒരു ആദ്ധ്യാത്മികപുരുഷൻ അവരെ വരുണൻ ഇന്ദ്രൻ പ്രജാപതി ഇവരുടെ ലോകങ്ങളിൽക്കൂടെ നയിച്ചു് ബ്രഹ്മലോകത്തെ പ്രാപിപ്പിക്കുന്നു.

6–10 സൂത്രങ്ങൾ. ആചാര്യബാദരിയുടെ അഭിപ്രായ ത്തിൽ ഈ പുരുഷൻ ആത്മാക്കളെ നയിക്കുന്നതു അപര (സാകാര അഥവാ സഗുണ) ബ്രഹ്മത്തിങ്കലേക്കാണെന്നും അല്ലാതെ പര (നിരാകാര അഥവാ നിർഗ്ഗുണ) ബ്രഹ്മത്തിങ്ക ലേക്കല്ലെന്നും പറയുന്നു; എന്തെന്നാൽ അപരബ്രഹ്മം അതാ യതു ഈശ്വരൻ ഒരു നിർദ്ദിഷ്ടസ്ഥലനിവാസിയാകകൊണ്ടു് ഒരു യാത്രയുടെ അന്ത്യസ്ഥാനമായി ഭാവനചെയ്യപ്പെടാവുന്ന താണു്; പ്രത്യുത സർവ്വവ്യാപിയും സർവ്വാന്തര്യാമിയുമായ പര ബ്രഹ്മം ഒരു യാത്രയുടെ ഉദ്ദിഷ്ടസ്ഥാനമായിരിക്കാൻ ശക്യമല്ല. ഈ അപരബ്രഹ്മത്തിന്റെ സ്ഥലനിവാസം ബഹുത്വം എന്ന പരിച്ഛിന്നതകളെ പ്രദർശിപ്പിക്കുന്ന ശ്രുതിവചനവുമുണ്ടു്. (ബൃഹദാരണ്യകശ്രുതിയിൽ 6–ാമദ്ധ്യായം 2–15 ലെ 'ബ്രഹ്മ ലോകങ്ങളെ' എന്ന പാഠം നോക്കുക). ഹിരണ്യഗർഭൻ അഥ വാ ഈശ്വരൻ ആയ അപരബ്രഹ്മം, പരബ്രഹ്മത്തിൽനിന്നും നേരിട്ടുൽഭൂതമായതുകൊണ്ടു്. പ്രഥമജാതനാകുന്നു. പരബ്ര ഹ്മത്തോടുള്ള സമീപസാന്നിധ്യം ഹേതുവായിട്ടു്, ഈശ്വ രനെ 'ബ്രഹ്മ'മെന്നു അഭിധാനം ചെയ്യുന്നതു അയുക്തമല്ല. ഈ ഈശ്വരന്റെ ലോകവുംകൂടെ പരമകാരണത്തിൽ വീണ്ടും ലയിക്കുന്നു. പ്രളയകാലത്തു അതിൽ വസിക്കുന്ന ആത്മാക്കൾ അവരുടെ ഈശ്വരനോടുകൂടെ പുനരാവർത്തന മില്ലാതെ പരബ്രഹ്മത്തിൽ വിലയിക്കുന്നു. ഈ അഭിപ്രായം ശ്രുതിസ്മൃത്യുദ്ധാരണങ്ങളാൽ സമർത്ഥിക്കപ്പെട്ടിട്ടുണ്ടു്.

11–13 സൂത്രങ്ങൾ. പൂർവ്വമീമാംസാദർശനകർത്താവായ ആചാര്യജൈമിനിയുടെ അഭിപ്രായത്തിൽ ആ ആദ്ധ്യാ ത്മിക പുരുഷൻ ആത്മാക്കളെ പരബ്രഹ്മത്തിങ്കലേക്ക നയി ക്കുതന്നെയാണു കാണിക്കുന്നു; എന്തെന്നാൽ 'ബ്രഹ്മ'മെന്ന പദ

ത്തിന്റെ പ്രധാനവും പ്രാഥമികവുമായ അർത്ഥം പരബ്രഹ്മമെന്നാണു്, ഗൗണാർത്ഥത്തിൽ മാത്രമെ അപരബ്രഹ്മത്തെ കാണിക്കുന്നൊള്ളൂ; ഈ അഭിപ്രായത്തിനനുകൂലമായി ശ്രുതിയുടെ ആലംബനവുമുണ്ടു്.

14-ം 15-ം സൂത്രങ്ങൾ. ബാദരിയുടേയും ജൈമിനിയുടേയും അഭിപ്രായങ്ങൾ രണ്ടും അംശതഃ യഥാർത്ഥവും അംശതഃ അയാഥാർത്ഥ്യവുമാണെന്നു നിശ്ചയിക്കുന്ന വേദാന്തദർശനകർത്താവായ ആചാര്യബാദരായണവ്യാസരുടെ അഭിപ്രായത്തോടുകൂടി നിരൂപണം അവസാനിപ്പിക്കുന്നു. ഈശ്വരനെ പററിയുള്ള ബാദരിയുടെ അഭിപ്രായം സമ്പൂർണമായി സമ്മതിക്കപ്പെടുന്നതായാൽ മുക്തനായ ആത്മാവു് പരമജ്യോതിസ്വരൂപനായി തന്റെ മൂലരൂപത്തെ പ്രാപിക്കുന്നു എന്ന ശ്രുതിവാക്യം അസ്വീകാര്യമായിത്തീരുന്നു; എന്തെന്നാൽ ഈശ്വരന്റെ വ്യക്തിഭാവം ആത്മാവിന്റെ സ്വന്തമൂലസ്വഭാവത്തോടു സംഘടിപ്പിക്കപ്പെടാവുന്നതല്ല; അതേ സമയംതന്നെ പരബ്രഹ്മധ്യാതാക്കൾക്കുമാത്രമേ ബ്രഹ്മലോകത്തേക്കു നയിക്കപ്പെടുന്നതിനുള്ള വിശിഷ്ടാവകാശമൊള്ളൂ എന്ന ജൈമിനിയുടെ അഭിപ്രായം പൂർണ്ണമായി സമ്മതിക്കപ്പെടുന്ന പക്ഷം പഞ്ചാഗ്നി ഉപാസകന്മാർ പരമഗതിയിൽ നിന്നും ബഹിഷ്കരിക്കപ്പെടുന്നതാണു്. എന്നാൽ ഒരുവൻ അടുത്ത ജന്മത്തിൽ എന്തായി തീരുമെന്നുള്ളതു ഈ ജന്മത്തിൽ നിശ്ചയിക്കുന്നതുപോലെയിരിക്കുമെന്ന ശ്രുതിവചനം, അപരബ്രഹ്മധ്യാതാവു് ആദ്യമായി അപരബ്രഹ്മത്തെ പ്രാപിച്ചു് അനേക യുഗങ്ങൾ ആ ബ്രഹ്മത്തോടുകൂടെ നിവസിച്ചിട്ടു് ഒടുവിൽ കല്പാന്തത്തിൽ തന്റെ സഹവാസികളോടും തന്റെ ഈശ്വരനോടും കൂടെ പരബ്രഹ്മത്തിൽ ലയിക്കുന്നു എന്നു് സിദ്ധാന്തിക്കുന്നു; എന്നാൽ തന്റെ ആത്മാവിൽ തന്നെ നേരിട്ടു പരബ്രഹ്മത്തെ ധ്യാനിക്കുന്നവൻ പരബ്രഹ്മത്തെ ഉടനെ തന്നെ, പ്രാപിക്കുന്നു. അവനു അപരബ്രഹ്മലോകത്തെ കടന്നു പോകേണ്ടതായും ആദ്ധ്യാത്മികരക്ഷാപുരുഷന്മാരുടെ സഹായം ആവശ്യപ്പെടേണ്ടതായും ഇല്ലാ. ഇപ്രകാരമുള്ള അനുമാനത്താൽ ഇതു സംബന്ധ

ച്ചുള്ള ശ്രുതിവചനങ്ങളെല്ലാം അന്വയോജ്യമായിത്തീരുന്നു. പ്രതീകകൾമുഖാന്തിരം ബ്രഹ്മത്തെ ഉപാസിക്കുന്നവൎക്ക് നേരേമറിച്ച് ആ പ്രതീകകളുടെ അധികാരസീമപര്യന്തംമാത്രമേ അബാധിതമായ രോചനം ലഭിക്കുന്നൊള്ളൂ.

സൂത്രം 1. അൎച്ചിരാദിനാ തത് പ്രഥിതേഃ

(ഈ സൂത്രം മുക്തനായ ആത്മാവു ദേഹത്യാഗശേഷം അൎച്ചിരാദിമാൎഗ്ഗത്തിൽകൂടെ ഗമിക്കുന്നെന്നു പറയുന്നു.)

അൎച്ചിരാദിനാ=ജ്യോതിഷ്ഠിരണങ്ങൾ മുതലായതിൽകൂടെ, തത് പ്രഥിതേഃ=അതു സുപ്രസിദ്ധമായിരിക്കകൊണ്ടു്.

വിവരണം:—ശരീരം വിട്ടാൽ നിൎഗ്ഗതനായ മുക്താത്മാവു് ഛാന്ദോഗ്യത്തിലും ബൃഹദാരണ്യകത്തിലും മററനേകം ശ്രുതികളിലും വിവരിക്കപ്പെട്ടപ്രകാരം ജ്യോതിഷ്ഠിരണമാൎഗ്ഗത്തിലുംമററുംകൂടെ ഗമിക്കുന്നു. ഛാന്ദോഗ്യശ്രുതിയിലെ സംബന്ധിച്ച ഭാഗം നോക്കുക:— (എ) 'തെ൪ച്ചിഷമഭിസംഭവന്ത്യൎച്ചിഷോ൪ഹരഹ്ന ആപൂൎയ്യമാണപക്ഷമാപൂൎയ്യമാണപക്ഷാദ് യാൻ ഷഡുദങ്ങേതി മാസാംസ്താൻ, മാസേഭ്യഃ സംവത്സരംസംവത്സരാദാദിത്യമാദിത്യാച്ചന്ദ്രമസം ചന്ദ്രമസോ വിദ്യുതം തത്പുരുഷോ൪മാനവഃസ ഏതാൻ ബ്രഹ്മ ഗമയത്യേഷ ദേവയാനഃ പന്ഥാഃ' അവർജ്യോതിഷ്ഠിരണനിവാസിയായ ദേവതയെ പ്രാപിക്കുന്നു. ജ്യോതിഷ്ഠിരണത്തിൽനിന്നു അഹൎദ്ദേവനേയും അഹസ്സിൽനിന്നും ശുക്ലപക്ഷദേവനേയും, ശുക്ലപക്ഷത്തിൽനിന്നു ഉത്തരായണത്തേയും അവിടെനിന്നും സംവത്സരത്തേയും സംവത്സരത്തിൽനിന്നും ആദിത്യനേയും ആദിത്യനിൽനിന്നും ചന്ദ്രനേയും ചന്ദ്രനിൽനിന്നും വിദ്യുത്തിനേയും പ്രാപിക്കുന്നു; അപ്പോൾ ഒരു അമാനഷപുരുഷൻ അവരെ ബ്രഹ്മത്തിങ്കലേക്കുനയിക്കുന്നു. ഇതാണു് ദേവയാനം. (ഛാന്ദോഗ്യം 5, 10, 1-2)

ബൃഹദാരണ്യകത്തിലെ സംബന്ധിച്ചഭാഗം നോക്കുക:—(ബി) 'തെ൪ച്ചിരഭിസംഭവന്ത്യൎച്ചിഷോ൪ഹരഹ്ന ആപൂൎയ്യമാണപക്ഷമാപൂൎയ്യമാണപക്ഷാദ് യാൻ ഷൺമാസാനദങ്ങാദിത്യ ഏതി മാസേഭ്യോ ദേവലോകം ദേവലോകാദ് ആദിത്യമാദിത്യാദ് വൈദ്യുതം താൻ വൈദ്യുതാൻ പുരുഷോ

മാനസ ഏത്യ ബ്രഹ്മലോകാൻ ഗമയതി'=അവർ ജ്യോതിഷ്ഠിരണനിവാസിയായ ദേവനെ പ്രാപിക്കുന്ന ജ്യോതിഷ്ഠിരണത്തിൽനിന്നു അഹരേദ്ദവതയെയും അഹസ്സിൽനിന്നും ശുക്ലപക്ഷത്തേയും ശുക്ലപക്ഷത്തിൽനിന്നു ഷൺമാസഉത്തരായണത്തേയും അതിൽനിന്നും ദേവലോകത്തേയും ദേവലോകത്തുനിന്നും ആദിത്യനേയും ആദിത്യനിൽനിന്നു വിദ്യുത്തിനേയും പ്രാപിക്കുന്നു; അപ്പോൾ ഒരു മാനസപുരുഷൻ അവിടെ വന്നു് ബ്രഹ്മലോകങ്ങളിലേക്കു അവരെ ആനയിക്കുന്നു. (ബൃഹദാരണ്യകം 6– 2– 15.)

മറെറാരു ശ്രുതിയിൽ സംബന്ധിച്ചതു നോക്കുക:— (സി) 'സ ഏതം ദേവയാനം പന്ഥാനമാപദ്യാഗ്നിലോകമാഗച്ഛതി സ വായുലോകം സ ആദിത്യലോകം സ വരുണലോകം സ ഇന്ദ്രലോകം സ പ്രജാപതിലോകം സ ബ്രഹ്മലോകം'=അവൻ ഈ ദേവയാനത്തെ പ്രാപിച്ചിട്ടു മുറക്കു അഗ്നിലോകത്തും വായുലോകത്തും ആദിത്യലോകത്തും വരുണലോകത്തും ഇന്ദ്രലോകത്തും പ്രജാപതിലോകത്തും ഒടുവിൽ ബ്രഹ്മലോകത്തും ചെന്നുചേരുന്നു. (കൗഷീതക്യോപനിഷത്° 1–3.)

## സൂത്രം 2. വായുമബ്ദാദവിശേഷവിശേഷാഭ്യാം

(ദേവയാനവർണ്ണന തുടരുന്നു.)

വായും=വായുലോകം, അബ്ദാത്°=വർഷത്തിനുശേഷം, അവിശേഷവിശേഷാഭ്യാം=വിശദമല്ലാതെയും വിശദമായിട്ടും അതായതു ഒരു ശ്രുതിയിൽ പൊതുവേയും മറെറാന്നിൽ വിശദമായും പറയപ്പെട്ടിരിക്കകൊണ്ടു്.

വിവരണം:— ദേവയാനവിവരണത്തെപ്പററിയുള്ള വിഭിന്നശ്രുതിവാക്യങ്ങളുടെ യോജിപ്പിനുവേണ്ടി, വായുമണ്ഡലം സംവത്സരത്തിൻേറതിനപ്പുറമായിട്ടും ആദിത്യമണ്ഡലത്തിനു താഴെയായിട്ടും വിചാരിക്കപ്പെടേണ്ടിയിരിക്കുന്നു; എന്തെന്നാൽ അതു ഒരു ശ്രുതിയിൽ സാധാരണവിധത്തിലും മറെറാന്നിൽ വിശദമായിട്ടും പറയപ്പെട്ടിരിക്കുന്നു.

ദേവയാനവിവരണം വിവിധശ്രുതികളിലും വിഭിന്നമായിതോന്നുന്നു; ഈ പ്രത്യക്ഷവൈപരീത്യം യോജിപ്പി

ക്കേണ്ടിയിരിക്കുന്നു; എന്തെന്നാൽ എല്ലാ ശ്രുതികളും സമാനപ്രമാണങ്ങളാണു്; അതുകൊണ്ടും ഒന്നിൽ പറയപ്പെട്ടതും മററുള്ളവയിൽ വിടപ്പെട്ടവയുമായ പടികൾ പൂർണ്ണതയ്ക്കു വേണ്ടി രണ്ടാമത്തേവയിൽ ചേർക്കപ്പെടേണ്ടതാണു്. കൗഷീതകിശ്രുതി ഒന്നാമത്തെ പടിയായി പറയുന്നതു അഗ്നിലോകത്തെയാണെന്നു കാണപ്പെടുന്നു, അതു ഛാന്ദോഗ്യത്തിലെ ജ്യോതിഷ്കിരണപദമാണു്; പിന്നെ കൗഷീതകി അഗ്നിക്കും വായുവിനും മദ്ധ്യേ ചില പടികൾ വിട്ടിട്ടു് ആദിത്യലോകത്തിനു മുമ്പായി വായുമണ്ഡലത്തെ പറയുന്നു; ഈ വിട്ടുകളഞ്ഞ ഭാഗങ്ങൾ അവയെ കിരണത്തിനും ആദിത്യനും മദ്ധ്യേ സ്ഥാപിക്കുന്ന മററശ്രുതിയിൽനിന്നും എടുത്തുചേർത്തു പൂരിപ്പിക്കപ്പെടേണ്ടതാണു്; ഈ പടികൾ ഇവയാണു്:—ശുക്ലപക്ഷം, ഉത്തരായണം, സംവത്സരം (1-ാംസൂത്രത്തിലെ ഉദ്ധാരണം (എ) നോക്കുക). ഛാന്ദോഗ്യത്തിൽ സംവത്സരത്തിനും (അല്ലെങ്കിൽ ദേവലോകത്തിനും) ആദിത്യനും ഇടയ്ക്കു ഒന്നു വിട്ടിട്ടുണ്ടു്, അതു വായുവിനെ ചേർത്തു പൂരിപ്പിക്കപ്പെടേണ്ടതാണു്; എന്തെന്നാൽ അതിനെപ്പററി ആദിത്യനുമുമ്പു കൗഷീതകിയിൽ പറഞ്ഞിട്ടുണ്ടു്, (1-ാം സൂത്രത്തിലെ ഉദ്ധാരണം (സി) നോക്കുക ; ബൃഹദാരണ്യകശ്രുതിയും അതെപ്പററി വ്യക്തമായി അതിലെ ഒരു വാക്യത്തിൽ പറയുന്നുണ്ടു് (താഴെ (ഡി) നോക്കുക). 1-ാം സൂത്രത്തിൽ ബൃഹദാരണ്യകത്തിൽനിന്നുദ്ധരിക്കപ്പെട്ട (ബി) വാക്യത്തിലെ ദേവലോകത്തെ സംബന്ധിച്ചു, (ഈ ലോകത്തിലെ സാധാരണ മനുഷ്യരുടെ ഒരു സംവത്സരം ദേവന്മാരുടെ ലോകത്തിലെ ഒരു ദിവസമാകകൊണ്ടു) ഇതു (ദേവലോകം) ഛാന്ദോഗ്യത്തിലെ സംവത്സരദേവന്റെ ലോകം തന്നെയാണെന്നു വിചാരിക്കപ്പെടാം.

[സംവത്സരവും ദേവലോകവും ഒന്നല്ലെന്നും രണ്ടും ക്രമാഗതപടികളാണെന്നും രണ്ടാമത്തേതു ആദ്യത്തേതിന്റെ നേരേമുകളിലാണെന്നും ചിലക്കഭിപ്രായമുണ്ടു്.]

ബൃഹദാരണ്യക ശ്രുതിയിലെ സംബന്ധിച്ച സവിശേഷ കഥനത്തിനു ഇതു നോക്കുക:—(ഡി) 'യദാ വൈ പുരുഷോ

ƒസ്മാല്ലോകാത്‌പ്രൈതി സ വായുമാഗച്ഛതി തസ്മൈ സ തത്ര വിജിഹീതേ യഥാ രഥചക്രസ്യ ഖം തേന സ ഊർദ്ധ്വമാക്രമതേ സ ആദിത്യമാഗച്ഛതി'=ആ പുരുഷൻ (ബ്രഹ്മോപാസകൻ) ഇഹലോകത്തെ വിട്ടുപോകുമ്പോൾ, അവൻ വായുവിൽ വരുന്നു, അപ്പോൾ വായു രഥചക്രത്തിൻെറ അക്ഷാഗ്രദ്വാരംപോലെ അവനു വഴിയുണ്ടാക്കിക്കൊടുക്കുന്നു; ഈ ദ്വാരത്തിൽക്കൂടെ അവൻ കയറിച്ചെന്നു ആദിത്യനെ പ്രാപിക്കുന്നു. (ബൃഹദാരണ്യകം 5- 10- 1).

**സൂത്രം 3 തഡിതോƒധി വരുണഃ സംബന്ധാത്‌.**

(വഴിയാത്രയിലെ വസതിഘട്ടങ്ങളുടെ വിവരണം തുടരുന്നു.)

തഡിതോƒധി=വിദ്യുത്തിനപ്പുറം മുകളിൽ ,വരുണഃ=വരുണൻെറസ്ഥാനം, അതായതു ശുക്ലപടലമണ്ഡലം, സംബന്ധാത്‌=വിദ്യുത്തും ക്ലേദവുംതമ്മിൽ ഗാഢസംബന്ധമുള്ളതുകൊണ്ടു്.

**വിവരണം:—**കൗഷീതകിശ്രുതിയിൽ പറയപ്പെട്ട വരുണലോകത്തിൻെറ സ്ഥാനം ഛാന്ദോഗ്യത്തിൽ പറയപ്പെട്ട വൈദ്യുതലോകത്തിൻെറ നേരെ മുകളിലാണു്; എന്തെന്നാൽ അവ രണ്ടും തമ്മിൽ ഒരു ഗാഢമായ സംബന്ധമുണ്ടു്.

ദേവയാനവിവരണത്തിൽ കൗഷീതകിശ്രുതിയിൽ പറയുന്ന വരുണലോകത്തിൻെറ സ്ഥാനം ഛാന്ദോഗ്യത്തിലെ വിദ്യുല്ലോകത്തിൻെറ നേരേ മുകളിലെന്നു വിചാരിക്കപ്പെടണം; എന്തെന്നാൽ രണ്ടും തമ്മിൽ വളരെ അടുത്തസംബന്ധമുണ്ടു്; (വിദ്യുൽപ്രകാശം വർഷമേഘത്തിൽനിന്നും നിർഗമിക്കുന്നതായി തോന്നുന്നുണ്ടല്ലോ).

അതുകൊണ്ടു കൗഷീതകയിലെ വിവരണത്തെ പൂരിപ്പിക്കാൻവേണ്ടി ഛാന്ദോഗ്യശ്രുതിയിലെ ചന്ദ്രലോകവും വിദ്യുല്ലോകവും ആദിത്യലോകത്തിനും വരുണലോകത്തിനും ഇടയ്ക്കു ചേർക്കപ്പെടേണ്ടതാണു്; ഛാന്ദോഗ്യത്തിലെ വിവരണത്തിൽ ഉള്ള അപൂർണ്ണത പൂരിപ്പിക്കാൻ വരുണൻെറയും ഇന്ദ്രൻെറയും പ്രജാപതിയുടേയും ലോകങ്ങൾ ആദിത്യലോ

കത്തിനും ബ്രഹ്മലോകത്തിനും ഇടയ്ക്കു ചേർക്കപ്പെടേണ്ടതാണ്; ചുരുക്കിപ്പറയുന്നതായാൽ ദേവയാനം ഇപ്രകാരം ആണ്:— 1) ജ്യോതിഷ്കിരണം (2) അഹസ്സ് (3) ശുക്ലപക്ഷം (4) ഉത്തരായണം (5) സംവത്സരം—ദേവലോകം (6) വായു (7) ആദിത്യൻ (8) ചന്ദ്രൻ (9) വിദ്യുത് (10) വരുണലോകം (11) ഇന്ദ്രലോകം (12) പ്രജാപതിലോകം (13) ബ്രഹ്മലോകത്തിലെ ബ്രഹ്മം.

വിദ്യുത് ദേവനിൽനിന്നും ബ്രഹ്മത്തിങ്കലേക്കു നയിക്കുന്നതായി പറയപ്പെടുന്ന അമാനുഷപുരുഷൻ മററന്തരാളലോകങ്ങളിലും, അതായതു വരുണലോകത്തിലും ഇന്ദ്രലോകത്തിലും പ്രജാപതിലോകത്തിലുംകൂടെ, ആത്മാവിനെ നയിക്കേണ്ടതായിട്ടുണ്ടെന്നു സൂചിപ്പിക്കുന്നു.

സൂത്രം 4. ആതിവാഹികാസ്തല്ലിംഗാത്.

(ദേവയാന വിവരണം തുടരുന്നു.)

ആതിവാഹികാഃ = നയിക്കുന്നവർ— നിർഗതനായ ആത്മാവിനെ നയിക്കുന്ന ദേവന്മാർ, തല്ലിംഗാത്=അതിലേക്കു ശ്രുതിയിൽ നിദർശനസൂചകമുള്ളതുകൊണ്ടു്.

വിവരണം:—ശ്രുതിയിൽ വിവരിക്കപ്പെട്ടപ്രകാരമുള്ള പന്ഥാവിലെ ക്രമവസതികൾ വെറും മണ്ഡലങ്ങളൊ സ്ഥലങ്ങളോ മാത്രം അല്ല, അതാതു ദേവന്മാരുടെ അധികാരാവൃത്തിയിൽകൂടെ നിർഗ്ഗതനായ ആത്മാവിനെ നയിക്കുന്ന ദേവന്മാരേയും കുറിക്കുന്നു; എന്തെന്നാൽ അതിലേക്കു ശ്രുതിയിൽ നിദർശനസൂചകമുണ്ടു്.

ശ്രുതിയിൽ ഒരു അമാനുഷപുരുഷൻ നിർഗതനായ ആത്മാവിനെ വിദ്യുത്തിൽനിന്നും ബ്രഹ്മത്തിലേക്കു നയിക്കുന്നതായി പറയപ്പെടുന്നു; ഇപ്രകാരം യാത്രയിലെ പിന്നീടുള്ള ഗതിയിൽ ഒരു അതിവാഹികപുരുഷനുള്ളതുകൊണ്ടു ജ്യോതിസ്സ്, അഹസ്സ്, പക്ഷം, ഉത്തരായണം, സംവത്സര വായു, ആദിത്യൻ, ചന്ദ്രൻ, വിദ്യുത് ഇവയും ആദ്യത്തെ ആതിവാഹിക പുരുഷന്മാർ (മുക്തന്റെ യാത്രയിൽ ആദ്യഘട്ടങ്ങളിലെ നിർഗമകന്മാർ) ആകുന്നു.

സൂത്രം 4 എ. ഉഭയവ്യാമോഹാത് തത്സിദ്ധേഃ.

(ഈ സൂത്രം ശാങ്കരഭാഷ്യത്തിൽ കാണുന്നു. മററൊരു ഭാഷ്യകാരനും ഉദ്ധരിച്ചിട്ടില്ല. ഇതു 4-ാം സൂത്രാലംബനമായിട്ടുള്ള ഒരു വാദമാണു്.)

ഉഭയ=രണ്ടും—പന്ഥാവും പാന്ഥനും, വ്യാമോഹാത്=അനഭിജ്ഞതഹേതുവായിട്ടു്—വഴിയറിയാൻ പാടില്ലാത്തതുകൊണ്ടു്, തത് സിദ്ധേഃ= അതിൻെറ സാദ്ധ്യത്തിനായിട്ടു—വിഷയം വാസ്തവമാകകൊണ്ടു്.

വിവരണം:—പന്ഥാവും പാന്ഥനും രണ്ടും വഴിയറിയാൻ പാടില്ലാത്ത കരണങ്ങളാകകൊണ്ടു്, അതായതു ആദ്യത്തേതു അചേതനവും രണ്ടാമത്തേതു വഴിയറിയാൻ പാടില്ലാത്തതുമാകകൊണ്ടു, ഉദ്ദിഷ്ടപദപ്രാപ്തി ബുദ്ധിമാന്മാരായ മാർഗ്ഗദർശികളുടെ സഹായംകൂടാതെ അശക്യമായിത്തീരുന്നു; യാത്ര നിർവ്വഹിക്കുന്നുവെന്നതു സത്യമായതുകൊണ്ടു് യാത്രക്കാരനെ നയിക്കുന്നതിനു ഒരു നേതാവുണ്ടായിരിക്കണം.

പന്ഥാവിലെ ജ്യോതിസ്സും അഹസ്സും മററുവസതികളും ആ അചേതനവസ്തുക്കളൊ വല്ലസ്ഥലങ്ങളൊ ആയിട്ടു് അർത്ഥമാക്കുന്നതായാൽ അവ മാർഗ്ഗപരിചയമില്ലാത്ത ആത്മാവിനു മാർഗ്ഗദർശനം ചെയ്യുന്നതായി പ്രതീക്ഷിക്കപ്പെടാൻ കഴിയുന്നതല്ല; അതുകൊണ്ടു പ്രസ്ഥാനനിർവ്വഹണാർത്ഥം, യാത്രക്കാരനെ അവരവരുടെ അധികാരത്തിത്തികളിൽക്കൂടെ ബ്രഹ്മലോകത്തു ചെല്ലുന്നതുവരെ നയിക്കാൻ ചില അഭിജ്ഞന്മാരായ നേതാക്കളുണ്ടായിരിക്കണം.

സൂത്രം 5. വൈദ്യുതേനൈവ തതസ്തച്ഛ്രുതേഃ.

(യാത്രാവർണ്ണനം തുടരുന്നു.)

വൈദ്യുതേന=വൈദ്യുതദേവനിൽനിന്നും ഏററെടുക്കുന്ന അമാനുഷപുരുഷൻ, ഏവ= തന്നെ തതഃ=അവിടെനിന്നും, തച്ഛ്രുതേഃ= ശ്രുതിഅപ്രകാരം പറയുന്നതുകൊണ്ടു്.

വിവരണം:—അനന്തരം യാത്രക്കാരനെ വൈദ്യുതദേവനിൽനിന്നും ഏററെടുത്തു, വഴിക്കു വരുണൻ ഇന്ദ്രൻ പ്രജാപതി ഇവരുടെ അധികാരാത്തിത്തികളെ കടന്നു് ബ്രഹ്മലോകത്തെത്തുന്നതുവരെ നയിക്കുന്നതു ഒരേ അമാനുഷ

പുരുഷൻതന്നെയാണ്; എന്തെന്നാൽ ശ്രുതിഅപ്രകാരം പറയുന്നു സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'താൻ വൈദ്യുതാൻ പുരുഷോ മാനസ ഏത്യ ബ്രഹ്മലോകാൻ ഗമയതി.'

(മുഴുവൻ ഭാഗത്തിനും പരിഭാഷക്കും മുൻ 1-ാം സൂത്രത്തിലെ രണ്ടാമുദ്ധാരണം നോക്കുക.)

## സൂത്രം 6. കാര്യം ബാദരി രസ്യ ഗത്യുപപത്തേഃ.

(ആത്മാവു പരബ്രഹ്മത്തിങ്കലേക്കോ അപരബ്രഹ്മത്തിങ്കലേക്കോ അതായതു സഗുണനായ ഈശ്വരനിലേക്കൊ നയിക്കപ്പെടുന്നതെന്നൊരു പര്യാലോചന ചെയ്യപ്പെടുന്നു.)

കാര്യം = അപരബ്രഹ്മം അഥവാ സൃഷ്ടിയോടു സംബന്ധപ്പെട്ടവനും പരമാത്മാജാതനും ഹിരണ്യഗർഭനെന്നുകൂടി അറിയപ്പെട്ടവനുമായ സഗുണബ്രഹ്മം, ബാദരിഃ = ബാദരി ഋഷി, അസ്യ = ഇവൻെറ അതായതു ഹിരണ്യഗർഭൻെറ, ഗത്യുപപത്തേഃ = മുക്തനായി ആത്മാവിനു ചലനം ഇപ്രകാരം ശക്യമാക്കപ്പെടുന്നതുകൊണ്ടു്.

**വിവരണം:**—പരബ്രഹ്മത്തിങ്കലേക്കല്ലാ അപരബ്രഹ്മത്തിങ്കലേക്കു് അതായതു ഹിരണ്യഗർഭങ്കലേക്കാണു് ആത്മാവു് ആതിവാഹകന്മാരാൽ നയിക്കപ്പെടുന്നതെന്നു ബാദരിഋഷി അഭിപ്രായപ്പെടുന്നു; എന്തെന്നാൽ ചലനം അഥവാ പുരോഗമനം ദേശകാലോപാധിയുക്തനായ അപരബ്രഹ്മത്തിങ്കലേക്കുമാത്രമേ ശക്യമാകയൊള്ളൂ, അല്ലാതെ സർവ്വവ്യാപിയും അപരിച്ഛിന്നനുമായ പരബ്രഹ്മത്തിങ്കലേക്കു് ശക്യമല്ല. അനന്തനും നിർഗ്ഗുണനും സർവ്വവ്യാപിയും സർവാന്തരാത്മാവുമായ പരബ്രഹ്മം പരിമിതമായ മണ്ഡലങ്ങളുടേയും ലോകങ്ങളുടേയും പംക്തികളിൽ സാധിക്കപ്പെടുന്ന ഒരു പ്രസ്ഥാനത്തിൻെറ പ്രാപ്യസ്ഥാനമാകാൻ കഴിയുന്നതല്ല; അതുകൊണ്ടു് ദേശകാലപരിച്ഛിന്നനായ അപര ബ്രഹ്മത്തിങ്കലേക്കായിരിക്കണം മുക്താത്മാവു് ആതിവാഹകന്മാരാൽ നയിക്കപ്പെടേണ്ടതു്. ഛാന്ദോഗ്യശ്രുതിയിലെ സംബന്ധിച്ച

ഭാഗം നോക്കുക:— 'തത്പുരുഷോ/മാനവഃ സ ഏതാൻ ബ്രഹ്മ ഗമയതി.' (മുഴുവൻ ഭാഗത്തിനും പരിഭാഷക്കും 1-ാം സൂത്രത്തിലെ ഒന്നാമുദ്ധാരണം നോക്കുക.)

## സൂത്രം 7. വിശേഷിതത്വാച്ച.

(6-ാം സൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു)

വിശേഷിതത്വാത് ച = ശ്രുതിയിൽ പ്രത്യേകം പറയപ്പെട്ടിരിക്കകൊണ്ടും.

വിവരണം:—നിർഗതരായ ആത്മാക്കൾ അമാനുഷപുരുഷനാൽ നയിക്കപ്പെടുന്ന നിർദ്ദിഷ്ടസ്ഥാനം ഉപാധിയുക്തനായ അപരബ്രഹ്മമാകുന്നു, എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ ബ്രഹ്മത്തെപ്പററി അപ്രകാരം പറയപ്പെടുന്നു; എന്തെന്നാൽ ബ്രഹ്മം ഒരു സ്ഥലത്തു സ്ഥിതിചെയ്യുന്നതായി അവിടെ പറയപ്പെടുകയും ആ സ്ഥാനം അനേകമായി വിവരിക്കപ്പെടുകയും ചെയ്തിരിക്കുന്നു.

മുക്തരായ ആത്മാക്കൾ നിർഗതരായശേഷം ബ്രഹ്മലോകങ്ങളിലേക്കു (ബ്രഹ്മലോകാൻ) നയിക്കപ്പെടുന്നു എന്ന ബൃഹദാരണ്യകശ്രുതിവചനം അതിൽ പറയപ്പെട്ട ബ്രഹ്മം ആ ബ്രഹ്മത്തിന്റെ പ്രത്യേകലോകങ്ങളിൽ പരിമിതനാണെന്നു കാണിക്കുന്നു; ഈ ലോകങ്ങൾ കാര്യകാരണനിയമപരിധിയിൽപ്പെടുന്ന ചില പ്രദേശങ്ങളെമാത്രം നേരിട്ടു കുറിക്കുന്നതേ ഉള്ളൂ.; കൂടാതെ ലോകങ്ങൾ എന്ന ബഹുവചനരൂപം അവിടെ സ്ഥിതിചെയ്യുന്ന ബ്രഹ്മം വിഭിന്ന അവസ്ഥകളിലും വിഭിന്നപ്രദേശങ്ങളിലും നിവസിക്കാമെന്നുകൂടെ പ്രദർശിപ്പിക്കയും ചെയ്യുന്നു; അതിനാൽ ആ ബ്രഹ്മം അപരബ്രഹ്മം തന്നെ ആയിരിക്കണം അല്ലാതെ പരബ്രഹ്മമായിരിക്കാൻ പാടില്ല; എന്തെന്നാൽ പരബ്രഹ്മത്തിന്റെ കാര്യത്തിൽ ഇപ്രകാരമുള്ള വിശേഷകഥനങ്ങൾ അസംബന്ധമാണു്.

ബൃഹദാരണ്യകത്തിലെ സംബന്ധിച്ചഭാഗം നോക്കുക:— 'താൻ വൈദ്യുതാൻ പുരുഷോ മാനസ ഏത്യ ബ്രഹ്മലോകാൻ ഗമയതി തേഷു ബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തി' = ഒരു മാനസപുരുഷൻ അവിടെവന്നു് വൈദ്യുതമണ്ഡ

ലത്തെ പ്രാപിച്ച ആത്മാക്കളെ ബ്രഹ്മലോകങ്ങളിലേക്കു നയിക്കയും ആ ബ്രഹ്മലോകങ്ങളിൽ അവർ എന്നെന്നേക്കും വസിക്കയും ചെയ്യുന്നു. (ബൃഹദാരണ്യകം 6-2-15).

## സൂത്രം 8. സാമീപ്യാത്തു തദ്വ്യപദേശഃ.

(6-ാം സൂത്രാലംബനവാദം തുടരുന്നു.)

സാമീപ്യാത് = സാമീപ്യം ഹേതുവായിട്ട്—അവന്ന് പരബ്രഹ്മത്തോടുള്ള അത്യന്തസാമീപ്യം ഹേതുവായിട്ട്, തു = എന്നാൽ, തദ്വ്യപദേശഃ=ആ നാമധേയം—'ബ്രഹ്മ'മെന്ന നാമധേയം.

വിവരണം:—എന്നാൽ പരബ്രഹ്മത്തിന്റെ പ്രഥമ പ്രകാശമായ ഈശ്വരനും ആ ബ്രഹ്മവും തമ്മിലുള്ള അത്യന്തസാമീപ്യം ഹേതുവായിട്ട് ഈശ്വരന് ബ്രഹ്മമെന്ന നാമധേയം ഉപയോഗിച്ചിരിക്കുന്നു.

## സൂത്രം 9. കാര്യാത്യയേ തദധ്യക്ഷേണ സഹാതഃ പരമഭിധാനാത്.

(ജീവാത്മാവ് പരമാത്മാവിൽ സായൂജ്യം പ്രാപിക്കുന്നുവെന്നതു ഇപ്പോൾ വിവരിക്കപ്പെടുന്നു.)

കാര്യാത്യയേ = ആ പരബ്രഹ്മലോകത്തിന്റെ പ്രളയത്തുങ്കൽ, തദധ്യക്ഷേണ സഹ= ആലോകാധിപതിയായ ഹിരണ്യഗർഭനോടുകൂടെ, അതഃ പരം = അതിനെക്കാൾ ശ്രേഷ്ഠമായ— പരബ്രഹ്മം, അഭിധാനാത് = ശ്രുതിപ്രഖ്യാപനം ഹേതുവായിട്ട്,

വിവരണം:—അപരബ്രഹ്മലോകത്തിന്റെ പ്രലയത്തുങ്കൽ മുക്തപുരുഷന്മാർ ആ ലോകങ്ങളുടെ അധിപതിയായ ഹിരണ്യഗർഭ സമേതം ആ പരബ്രഹ്മത്തിൽ അവസാനമായി വീണ്ടും ലയിക്കുന്നു; എന്തെന്നാൽ ശ്രുതിയിൽ അപ്രകാരമുള്ള കഥനമുണ്ട്. സംബന്ധിച്ച ഇതു നോക്കുക:—'തെ ബ്രഹ്മലോകേ തു പരാന്തകാലേ പരാമൃതാത് പരിമുച്യന്തി സർവ്വേ' = ബ്രഹ്മലോകത്തിൽ വസിക്കാൻ വരുന്നവർ പരമമായ അമൃതത്വത്തെ പ്രാപിക്കയും ആദിപുരുഷനായ ഹിരണ്യഗർഭന്റെ പുനർലയത്തോടുകൂടെ അവസാനമായി

മോക്ഷം പ്രാപിക്കയും ചെയ്യുന്നു.(തൈത്തിരീയ നാരായണം 10-24).

സൂത്രം 10. സ്മൃതേശ്ച.

(9-ാംസൂത്രാലംബനമായി ഒരു വാദം ഉപന്യസിക്കുന്നു.)

സ്മൃതേഃ ച = സ്മൃതി ഈ അഭിപ്രായത്തോടു യോജിക്കുന്നതുകൊണ്ടും

വിവരണം:—സ്മൃതിയും മുൻസൂത്രത്തിൽ പറയപ്പെടുന്ന അഭിപ്രായത്തെ സമർത്ഥിക്കുന്നു. സംബന്ധിച്ച ഈ സ്മൃതി നോക്കുക:"ബ്രഹ്മണാ സഹ തെ സർവ്വേ സംപ്രാപ്തേ പ്രതിസഞ്ചരെ. പരസ്യാന്തേ കൃതാത്മനഃ പ്രവിശന്തിപരം പദം."=പ്രളയകാലത്തുങ്കൽ അപരബ്രഹ്മം അഥവാ ഹിരണ്യഗർഭനായ ആദിപുരുഷൻ ചരമത്തെ പ്രാപിക്കുമ്പോൾ അവർ എല്ലാവരും ആത്മസാക്ഷാൽകാരം ലഭിച്ചിട്ടുണ്ടെങ്കിൽ, പ്രഥമജനായ അപരബ്രഹ്മത്തോടുകൂടെ പരമപദത്തെ പ്രാപിക്കുന്നു.

സൂത്രം 11. പരം ജൈമിനിർമുഖ്യത്വാത്.

(ഒരെതിരഭിപ്രായത്തെ പുറപ്പെടുവിച്ചു് 6-ാം സൂത്രത്തിനൊരാക്ഷേപം ഉപന്യസിക്കുന്നു.)

പരം = പരമാത്മാവു്, ജൈമിനി = ജൈമിനിഋഷി അഭിപ്രായപ്പെടുന്നു, മുഖ്യത്വാത് = ആ വാക്കിൻെറ പ്രധാനവും പ്രഥമവുമായ അർത്ഥം.

വിവരണം:—ബ്രഹ്മലോകത്തിലെ ബ്രഹ്മം പരബ്രഹ്മമാണെന്നു് ആചാര്യജൈമിനി അഭിപ്രായപ്പെടുന്നു, എന്തെന്നാൽ ആ വാക്കിൻെറ പ്രധാനവും പ്രഥമവുമായ അർത്ഥം അതാണു്.

"ഒരമാനുഷപുരുഷൻ യാത്രക്കാരെ ബ്രഹ്മത്തിങ്കലേക്കു് നയിക്കുന്നു" എന്നു് 6-ാം സൂത്രത്തിലുദ്ധരിക്കപ്പെട്ട വചനം പരബ്രഹ്മത്തെ കുറിക്കുന്നു എന്നു് ജൈമിനി പറയുന്നു, എന്തെന്നാൽ 'ബ്രഹ്മം' എന്ന പദം പ്രധാനമായിട്ടും പ്രഥമമായിട്ടും അർത്ഥമാക്കുന്നതു് ആ പരബ്രഹ്മത്തെയാണു്; അതു് ഗൗണാർത്ഥത്തിൽ മാത്രമെ ഈശ്വരനെ കുറിക്കാൻ ചിലപ്പോൾ ഉപയോഗിക്കപ്പെടുന്നൊള്ളു; ഒരു പദം അതിൻെറ പ്രഥമാർത്ഥത്തിലും ഗൗണാർത്ഥത്തിലും അർത്ഥമാക്കപ്പെടാ

വുന്നിടത്തു് ആദ്യത്തെ അർത്ഥത്തിനു് ആദരാധിക്യം നൽകണം.

സൂത്രം 12. ദർശനാച്ച.

(ജൈമിനിയെ സഹായിക്കാൻ ഒരു വാദം ഉപന്യസിക്കുന്നു.)

ദർശനാത് ച = ശ്രുതിയിൽനിന്നുംകൂടെ.

വിവരണം:—ഹിരണ്യഗർഭനല്ല പരമാത്മാവാണു് ഏററവും ഉൽകൃഷ്ടപ്രാപ്യസ്ഥാനമെന്നു് ശ്രുതിയും സ്പഷ്ടമായി പറഞ്ഞിട്ടുംകൂടെയുണ്ടു്. സംബന്ധിച്ച ശ്രുതി നോക്കുക:— "പരം ജ്യോതിരുപസമ്പദ്യ സ്വേനരൂപേണാഭിനിഷ്പദ്യതേ" =മുക്തനായആത്മാവു് പരമജ്യോതിസ്വരൂപനായി തന്റെ ആദ്യസ്വരൂപത്തെ പ്രാപിക്കുന്നു. (ഛാന്ദോഗ്യം 8–2–3.)

സൂത്രം 13. ന ച കാര്യേ പ്രതിപത്ത്യഭിസന്ധിഃ.

(11–ാം സൂത്രാലംബനവാദം തുടരുന്നു.)

ന = തൃപ്തിപ്പെടുന്നില്ല, ച = കൂടെയും, കാര്യേ = അപരബ്രഹ്മത്തിൽ, പ്രതിപത്തി = പ്രാപ്തി, അഭിസന്ധിഃ = ആഗ്രഹം.

വിവരണം:—(ഛാന്ദോഗ്യശ്രുതിയിലെ ഒരു വാക്യത്തിൽ പറയുന്ന പ്രകാരം) ബ്രഹ്മാനുഭൂതിക്കുള്ള ധ്യാതാവിന്റെ ആഗ്രഹം അപരബ്രഹ്മപ്രാപ്തികൊണ്ടു് തൃപ്തിപ്പെടുന്നതുമില്ല. ധ്യാതാവിനാൽ അഭ്യർത്ഥിക്കപ്പെടുന്ന ബ്രഹ്മത്തിനു് ഈ ശ്രുതി നോക്കുക:—"നാമരൂപയോർനിർവ്വഹിതാ തെ യദന്തരാ തദ്ബ്രഹ്മ തദമൃതം സ ആത്മാ" = അവ—നാമരൂപങ്ങൾ—അന്തർസ്ഥിതി ചെയ്യുന്ന ആ നാമരൂപങ്ങളുടെ പ്രകാശകൻ ബ്രഹ്മമാകുന്നു; അവൻ അമൃതനും ആത്മാവുമാകുന്നു. (ഛാന്ദോഗ്യം 8–14–1.)

സൂത്രം 14. അപ്രതീകാലംബനാന്നയതീതി ബാദരായണ ഉഭയഥാ ദോഷാത്തത്ക്രതുശ്ച.

(ആത്മാവു് പരബ്രഹ്മത്തിങ്കലേക്കോ അപരബ്രഹ്മത്തിങ്കലേക്കോ നയിക്കപ്പെടുന്നുവെന്നു് 6–ാം സൂത്രത്തിൽ ആരംഭിച്ച നിരൂപണം ഇതിലും അടുത്ത സൂത്രത്തിലുമായി അവസാനിപ്പിക്കുന്നു.)

**അപ്രതീകാലംബനാൻ** = ബ്രഹ്മധ്യാനത്തിനു് പ്രതീകങ്ങളെ ആശ്രയിക്കാത്തവരെ, നയതി = നയിക്കുന്നു, ഇതി = എന്നു്, ബാദരായണഃ = സൂത്രകാരനായ ബാദരായണഋഷി, ഉഭയഥാ = രണ്ടുവിധത്തിലും അതായതു് 6–10 സൂത്രങ്ങളിൽ പറയപ്പെട്ട ആചാര്യബാദരിയുടെ അഭിപ്രായത്തിലും 11–13 സൂത്രങ്ങളിൽ പറയപ്പെട്ട ആചാര്യജൈമിനിയുടെ അഭിപ്രായത്തിലും, ദോഷാത്=ന്യൂനതയുള്ളതുകൊണ്ടു്, തത്ക്രതുഃ = ധ്യാനരൂപംപോലെ ഫലവുമാകുന്നു അഥവാ ഇച്ഛയനുസരിച്ചു് സിദ്ധിയുമാകുന്നു, ച = ഉം.

**വിവരണം:**—ഏതായാലും പ്രതീകങ്ങളെ ആശ്രയിക്കാതെ നേരിട്ടു് ബ്രഹ്മത്തെ ധ്യാനിച്ചവരുടെ ആത്മാക്കളെ രക്ഷാപുരുഷൻ പരബ്രഹ്മത്തിങ്കലേക്കു തന്നെ നയിക്കുന്നെന്നു സൂത്രകാരനായ ബാദരായണഋഷി അഭിപ്രായപ്പെടുന്നു; എന്തെന്നാൽ 6–10 സൂത്രങ്ങളിൽ പറയപ്പെട്ട ആചാര്യബാദരിയുടെ അഭിപ്രായത്തിലും 11–13 വരെ സൂത്രങ്ങളിൽ പറയപ്പെട്ട ജൈമിനിയുടെ അഭിപ്രായത്തിലും രണ്ടിലും ന്യൂനതയുണ്ടു് കൂടാതെ പ്രാപ്യസ്ഥാനം ധ്യാനസ്വരൂപത്താൽ നിശ്ചിതവുമാണു്.

ബാദരിയുടേയും ജൈമിനിയുടേയും നിർണ്ണയങ്ങൾ അംശതഃ ശരിയും അംശതഃ ന്യൂനവുമാണെന്നു മഹാത്മാവായ ബാദരായണഋഷി അഭിപ്രായപ്പെടുന്നു.

ബ്രഹ്മധ്യാതാക്കളെല്ലാം ആപേക്ഷികബ്രഹ്മത്തിങ്കലേക്കു് നയിക്കപ്പെടുന്നെന്ന ബാദരിയുടെ മതം സമ്പൂർണ്ണമായി സമ്മതിക്കുന്നതായാൽ "മുക്തനായ ആത്മാവു് ജ്യോതിഃസ്വരൂപനായി തന്റെ പ്രഥമരൂപത്തെ പ്രാപിക്കുന്നു" എന്ന ശ്രുതിവചനം പ്രതിഷേധിക്കപ്പെടുന്നു;പരബ്രഹ്മധ്യാതാക്കൾക്കുമാത്രമേ ബ്രഹ്മലോകത്തേക്കു് നയിക്കപ്പെടുന്നതിനുള്ള വിശിഷ്ടാവകാശമുള്ളു എന്ന ജൈമിനിയുടെ അഭിപ്രായം സമ്പൂർണ്ണം സ്വീകരിക്കപ്പെടുന്നപക്ഷം, പഞ്ചാഗ്നി ഉപാസകന്മാരും നാട്ടശന്മാരും ബഹിഷ്കരിക്കപ്പെടുന്നതാണു്. അതുകൊണ്ടു് രണ്ടഭിപ്രായങ്ങളും ഇപ്രകാരം യോജിപ്പിക്കണം. ഒരുവൻ ഇഹത്തിൽ ധ്യാനിക്കുന്നതനുസരിച്ചു് അവൻ ഇഴ

ലോകം വിട്ടശേഷം ആയിത്തീരുന്നു, അതായതു് അവൻെറ ഭാവി ജന്മത്തിലെ ധ്യാനരീതിയനുസരിച്ചിരിക്കും— അവൻെറ ഇച്ഛപോലെയാണു് അവൻെറ പ്രാപ്യസ്ഥാനവും; അതുകൊണ്ടു് പ്രതീകമുഖാന്തിരം ബ്രഹ്മത്തെ ഉപാസിക്കുന്നവൻ ആദ്യം അപരബ്രഹ്മത്തെ പ്രാപിക്കയും അവൻ അവിടെ നിവസിച്ചിട്ടു് ഒടുവിൽ പ്രളയകാലത്തു് പരബ്രഹ്മത്തിൽ ലയിക്കയും ചെയ്യുന്നു. പരബ്രഹ്മത്തെത്തന്നെ നേരിട്ടുപാസിക്കുന്നവൻ ഉടൻതന്നെ പരബ്രഹ്മത്തെ നേരിട്ടു്, അതായതു് അപരബ്രഹ്മത്തിൻെറ ലോകത്തിൽ പ്രതീക്ഷിച്ചിരിക്കേണ്ട ആവശ്യം കൂടാതെ, പ്രാപിക്കയും ചെയ്യുന്നു.

ആചാര്യബാദരിയുടെ അഭിപ്രായത്തിനെതിരായ സംബന്ധിച്ച ശ്രുതി നോക്കുക:—"പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ." (പരിഭാഷക്കും സന്ദർഭത്തിനും 12-ാം സൂത്രം നോക്കുക.)

ജൈമിനിയുടെ അഭിപ്രായത്തിനെതിരായ സംബന്ധിച്ച ശ്രുതി നോക്കുക:—"യ ഏവമേതദ്വിദുര്യേ ചേമേ£രണ്യേ ശ്രദ്ധാം സത്യമുപാസതേ തേ£ർച്ചിഷമഭിസംഭവന്തി." (പരിഭാഷക്കും സന്ദർഭത്തിനും 3-ാം അദ്ധ്യായം 3-ാം പാദം 31–ാംസൂത്രത്തിലെ ആദ്യത്തെ ഉദ്ധാരണം നോക്കുക.) പ്രസ്തുത സൂത്രത്തിലെ നിർണ്ണയത്തിനനുകൂലമായ സംബന്ധിച്ച ശ്രുതി നോക്കുക:– "യഥാക്രതുരസ്മിൻല്ലോകേ പുരുഷോ ഭവതി തഥേതഃ പ്രേത്യ ഭവതി"=ഒരുവൻ അടുത്ത ജന്മത്തിൽ എന്തായിതീരണമെന്നു് ഇഹത്തിലിരിക്കുമ്പോൾ നിശ്ചയിക്കുന്നുവോ അതുപോലെ ആയിതീരുന്നു. (ഛാന്ദോഗ്യം 3-14-1.)

## സൂത്രം 15. വിശേഷം ച ദർശയതി.

(ബാദരായണരുടെ നിർണ്ണയത്തിനനുകൂലമായി ഒരു വാദം ഇവിടെ ഉപന്യസിക്കുന്നു.)

വിശേഷം ച = വിശിഷ്ടതയും–വിശേഷവിധപ്രതീകോപാസനയ്ക്കു വിശേഷപ്രതിഫലങ്ങളും, ദർശയതി=ശ്രുതി കാണിക്കുന്നു.

വിവരണം:—നാമം, വാക്കു്, മനസ്സു്മുതലായ പ്രതീകങ്ങൾ മുഖാന്തിരം ബ്രഹ്മത്തെ ധ്യാനിക്കുന്നവരെ സംബന്ധിച്ചു്. പ്രത്യേക പ്രതീകോപാസകൎക്കു് പ്രത്യേക ഫലങ്ങളും ശ്രുതി പ്രതിജ്ഞചെയ്യുന്നു; ആ ഫലങ്ങൾ ഏതായാലും ഏററവും ഉൽകൃഷ്ടമായ ബ്രഹ്മപ്രാപ്തിയിൽനിന്നു് വളരെ താഴ്ന്നതാണു്. പ്രതീകോപാസനയുടെ ഫലങ്ങൾക്കു് സംബന്ധിച്ച ശ്രുതി നോക്കുക:—"സ യോ നാമ ബ്രഹ്മേത്യുപാസ്തേ യാവന്നാമ്നോ ഗതം തത്രാസ്യ യഥാകാമചാരൊ ഭവതി." "സ യോ വാചംബ്രഹ്മേത്യുപാസ്തേ യാവദ്വാചോ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി." "സ യോ മനോ ബ്രഹ്മേത്യുപാസ്തേ യാവന്മനസോ ഗതം തത്രാസ്യ യഥാകാമചാരോ ഭവതി."=നാമത്തെ ബ്രഹ്മമായിട്ടോ വാക്കിനെ ബ്രഹ്മമായിട്ടോ മനസ്സിനെ ബ്രഹ്മമായിട്ടോ ഉപാസിക്കുന്നവൻ യഥാക്രമം നാമസ്ഥിതിയിലോ വാക്കു്സ്ഥിതിയിലോ മനസ്ഥിതിയിലോ എത്രകാലവും എത്രത്തോളവും അതു് എത്തുന്നുവോ അത്രകാലവും അത്രത്തോളവും അബാധിതമായമോചനത്തെ പ്രാപിക്കുന്നു. (ഛാന്ദോഗ്യം 7–1–5; 2–2–; 3–2.)

---

## അദ്ധ്യായം 4. പാദം 4.

സൂത്രസാരം—ഈ പാദം ജ്ഞാനിയുടെ സ്ഥിതിയേയും സ്ഥാനത്തേയും അവന്റെ മോചനാനന്തരം പരമാത്മൈക്യത്തിങ്കൽ ആ പരമാത്മാവിനോടുള്ള അവന്റെ സംബന്ധത്തേയുംപ്പററി പ്രതിപാദിക്കുന്നു.

1–4 സൂത്രങ്ങൾ ശ്രുതിപ്രമാണത്തിന്മേൽ മുക്തനായ ആത്മാവു് ബ്രഹ്മപ്രാപ്തിയിൽ തന്റെ സ്വന്തം മൂലരൂപത്തിൽ പ്രകാശിക്കുന്നു, അല്ലാതെ ഒരു ദേവനിരൂപത്തിലോ അല്ലെങ്കിൽ ഏതെങ്കിലും അന്യനിൽനിന്നും ഗ്രഹിച്ച രൂപത്തിലോ പ്രകാശിക്കുന്നില്ലെന്നു പറയുന്നു; ഇപ്രകാരം അവന്റെ പൂൎവ്വബന്ധനസ്ഥിതിയിൽനിന്നും മോചിതനായിട്ടു് അവൻ തന്റെ ആത്മസ്വരൂപത്തിൽ അവസ്ഥിതിചെയ്യു

ന്നു, അതു ബ്രഹ്മമല്ലാതെ മറെറാന്നുമല്ല; ബ്രഹ്മാംശമാണെങ്കിലും ബ്രഹ്മത്തോടു ഏകീകരിക്കപ്പെട്ടതായും ബ്രഹ്മത്തിൽനിന്നു് അവിഭേദ്യമായും അവൻ തന്നെത്തന്നെ കാണുന്നു.

5–7 സൂത്രങ്ങൾ മുക്താത്മാവു് തൻെറ പൂൎവ്വബന്ധനാവസ്ഥയിൽനിന്നും നിൎഗ്ഗമിച്ചു പ്രാപിക്കുന്ന അന്തിമരൂപത്തെപ്പററി ജൈമിനി, ഔഡുലോമി, എന്ന രണ്ടു ഋഷികളുടെ അഭിപ്രായങ്ങളെ തുലനചെയ്യുന്നു. മുക്താത്മാവു പരമാത്മാവിനുള്ള ശക്തിഗുണസമ്പന്നനായിട്ടു് ബന്ധനത്തിൽനിന്നു നിൎഗ്ഗമിക്കുന്നുവെന്നു ആചാൎയ്യജൈമിനി വിചാരിക്കുന്നു. മുക്താത്മാവു ശുദ്ധചൈതന്യമായിട്ടുമാത്രം തന്നത്താൻ പ്രകാശിക്കുന്നെന്നു ഔഡുലോമിഋഷി അഭിപ്രായപ്പെടുന്നു. രണ്ടു സ്വഭാവങ്ങളും അതായതു ശുദ്ധചൈതന്യവും ബ്രഹ്മശക്തിഗുണസമ്പന്നതയും മുക്താത്മാവിൽ പ്രകാശിക്കപ്പെടുന്നെന്നും ആ രണ്ടു സ്വഭാവങ്ങളും തമ്മിൽ വിരുദ്ധമല്ലെന്നും ശ്രുതി രണ്ടഭിപ്രായങ്ങളേയും അനുകൂലിക്കുന്നെന്നും വേദാന്തദൎശനകൎത്താവായ ആചാൎയ്യബാദരായണ വ്യാസർ നിശ്ചയിക്കുന്നു.

8-ം 9-ം സൂത്രങ്ങൾ മുക്താത്മാവു തൻെറ ആഗ്രഹങ്ങളെല്ലാം ഇച്ഛാശക്തിമാത്രേണ സാധിക്കുന്നെന്നു പറയുന്നു; ഇപ്രകാരം അവൻ തൻെറ പ്രഭുവായിട്ടു തീരുകയും (ബ്രഹ്മത്തിനു തനിച്ചുള്ള അനന്യസാധാരണ വ്യാപാരമായ സൃഷ്ടിസ്ഥിതിസംഹാരകാൎയ്യമൊഴിച്ചു) എല്ലാകാൎയ്യങ്ങളിലും സൎവ്വസ്വാതന്ത്ര്യനായ് ഭവിക്കയും ചെയ്യുന്നു.

10–16 സൂത്രങ്ങൾ മുക്തനായ ആത്മാവിനു് സ്വന്തമായി വല്ല ശരീരവും ഇന്ദ്രിയങ്ങളുമുണ്ടോ എന്നതിനെ സംബന്ധിച്ചു് ബാദരിയുടേയും ജൈമിനിയുടേയും അഭിപ്രായങ്ങളെ തുലനചെയ്യുന്നു. മുക്തനായ ആത്മാവിനു് ശരീരമോ ഇന്ദ്രിയങ്ങളോ ഇല്ലെന്നു് ബാദരിഋഷി വിചാരിക്കുന്നു, എന്നാൽ അവനു് ഇന്ദ്രിയങ്ങളോടുകൂടിയ ഒരു ശരീരമുണ്ടെന്നു് ആചാൎയ്യജൈമിനി അഭിപ്രായപ്പെടുന്നു. ശ്രുതിയിൽ രണ്ടുവിധ നിദൎശനങ്ങളുമുള്ളതുകൊണ്ടു് മുക്തനായ ആത്മാവു്

യഥേഷ്ടം രണ്ടവസ്ഥയിലും സ്ഥിതിചെയ്യാമെന്നു് ആചാൎയ്യ ബാദരായണവ്യാസർ തീച്ചപ്പെടുത്തുന്നു; അതായതു ഒരു ശരീരം വേണമെന്നു് അവൻ ആഗ്രഹിക്കുമ്പോഠ അവൻ ഒരു ശരീരത്തിൽ ആവിർഭവിക്കുന്നു, ശരീരം വേണ്ടെന്നു വിചാരിക്കുമ്പോഠ അവന്നു് അതില്ലാതാകയും ചെയ്യുന്നു. എന്നാൽ മുക്തനായ ആത്മാവു് ധരിക്കുന്ന ശരീരം എല്ലായ്പോഴും അവന്റെ ഇച്ഛാശക്തികൊണ്ടു് സൃഷ്ടിക്കണമെന്നൊരു ക്ലിപ്ത നിയമമില്ല; ജീവിച്ചിരിക്കുന്ന ഒരു മനുഷ്യന്റെ സ്വപ്നത്തിലെ അനുഭവങ്ങഠപോലെ, മുക്തനായ ആത്മാവിന്നു്, ഈശ്വരനാൽ സൃഷ്ടിതമായ ഒരുശരീരത്തോടുചേൎന്നു ചിലപ്പോഠ ഭോഗാനുഭവങ്ങളുണ്ടാകാം. ഈശ്വരകാൎയ്യസിദ്ധിക്കു വേണ്ടി ഈശ്വരൻ നിശ്ചയിക്കുമ്പോഠ അദ്ദേഹം മുക്തരായ ആത്മാക്കളെ അതിനുള്ള ഉപകരണമായി ഉപയോഗിച്ചേക്കാം. മാത്രമല്ല മുക്തനായ ആത്മാവു് ആ കാൎയ്യനിൎവ്വഹണത്തിനു യോജിച്ചതായി തന്നത്താൻ നിശ്ചയിക്കപ്പെട്ട ഏതുവേഷവും ധരിക്കാം. ഒരു വിളക്കിന്റെ പ്രകാശം അതിദൂരത്തിൽ വ്യാപിക്കയും ഒരേസമയത്തു് പല വസ്തുക്കളിൽനിന്നും പ്രതിഫലിക്കയുംചെയ്യുന്നതുപോലെ, അവനു നഭോമണ്ഡലത്തിൽ തന്നത്താൻ ആവിൎഭവിക്കുന്നതിനുള്ള ശക്തിയുമുണ്ടു്. അവൻ സൎവ്വജ്ഞനായിത്തീരുന്നു, ഒരിക്കലും സംജ്ഞാരഹിതനാകുന്നതുമില്ല; ശ്രുതിയിൽ പ്രത്യേക അനഭിജ്ഞതയേയോ അഥവാ സമ്പൂൎണ്ണ അചേതനത്വത്തേയോപ്പററി പറയപ്പെട്ടിരിക്കുന്നതു് സുഷുപ്തിയേയോ മരണത്തേയോപ്പററിയാണു്, അല്ലാതെ ഈശ്വരനോടു് സംയുക്തനായ ജീവാത്മാവിനെ സംബന്ധിച്ചല്ല.

17–22 സൂത്രങ്ങഠ പരമാത്മാവിനോടു് സംയുക്തനായ ആത്മാവു് സൃഷ്ടിസ്ഥിതിസംഹാരകാൎയ്യങ്ങളെ ഒഴിച്ചു ബ്രഹ്മത്തിന്റെ മററു സകല ശക്തികളും ഗുണങ്ങളും ഉള്ളവനായിത്തീരുകയും വിവിധ ലോകങ്ങളിലുള്ള എല്ലാവിധ പരമസുഖാനുഭവങ്ങഠക്കും അൎഹനായിത്തീരുകയും ചെയ്യുന്നു എന്നും, അവൻ മേലാൽ ജനനമരണാദിവികാരങ്ങഠക്കധീനനല്ലെന്നും പ്രത്യുത ബ്രഹ്മത്തോടുചേൎന്നു ഒന്നാണെന്നുള്ള

പരമബോധം അവന് എല്ലായ്പോഴുമുണ്ടെന്നും, ഭോഗാനുഭവത്തെ സംബന്ധിച്ചിടത്തോളംമാത്രം ബ്രഹ്മത്തോട് സമത്വത്തെ പ്രാപിക്കുന്നു എന്നും അല്ലാതെ സൃഷ്ടി മുതലായ കാര്യങ്ങളിലെ അധികാരപ്രയോഗത്തെ സംബന്ധിച്ചുമാത്രം സമത്വം പ്രാപിക്കുന്നില്ലെന്നും, അവൻ ഇഹലോകത്തിലേക്ക് തിരിച്ചുവരികയോ പുനർജന്മമെടുക്കയോ ചെയ്യേണ്ടതായില്ലെന്നും ശ്രുതിസ്മൃതിപ്രമാണത്താൽ കാണുന്നു.

സൂത്രം 1. സമ്പദ്യാവിർഭാവഃ സ്വേന ശബ്ദാത്.

(മുക്തനായ ആത്മാവ് ബ്രഹ്മപദത്തെ പ്രാപിച്ചശേഷം അവൻെറ ശരിയായ പൂർവ്വജ്യോതിസ്വരൂപത്തെ വീണ്ടും ധരിക്കുന്നെന്ന് ഈ സൂത്രം പറയുന്നു.)

സമ്പദ്യ = പ്രാപിച്ചിട്ട് അതായത്ു് ബ്രഹ്മത്തെ പ്രാപിച്ചിട്ട്, ആവിർഭാവഃ = പ്രകാശനം, സ്വേനശബ്ദാത് = തൻെറ സ്വന്തമെന്നർത്ഥമുള്ള 'സ്വേന' എന്ന വാക്ക് ഹേതുവായിട്ട്.

വിവിരണം:—മുക്തനായ ആത്മാവ് ബ്രഹ്മത്തെ പ്രാപിച്ചശേഷം തൻെറ സ്വന്ത നൈസർഗ്ഗികമായ രൂപത്തിൽ പ്രകാശിതനായി ആവിർഭവിക്കുന്നു; എന്തെന്നാൽ ശ്രുതി 'രൂപം' എന്ന പദത്തോടുകൂടെ 'സ്വേന' (തൻെറസ്വന്ത) എന്ന വചനം ഉപയോഗിക്കുന്നു.

മുക്തനായ ആത്മാവ് അർച്ചിരാദിമാർഗ്ഗേണ ബ്രഹ്മത്തെ പ്രാപിക്കുമ്പോൾ തൻെറ സ്വന്തം സ്വരൂപത്തിൽ പ്രകാശിക്കുന്നു, അല്ലാതെ ഒരു ദേവതാരൂപത്തിലോ അഥവാ മററുവല്ലടത്തുനിന്നും ഗ്രഹിച്ച രൂപത്തിലോ അല്ലെന്നുള്ളതു് ശ്രുതിവാക്യത്തിലെ 'സ്വന്ത' എന്ന പദത്തിൽനിന്നും അനുമാനിക്കപ്പെടാവുന്നതാണ്.

സംബന്ധിച്ച ശ്രുതി നോക്കുക:—"ഏഷ സമ്പ്രസാദോഽസ്മാച്ഛരീരാത് സമുത്ഥായ പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ"=അനുഗ്രഹീതനായ ആത്മാവ് ശരീരത്തിൽനിന്നും നിർഗ്ഗതനായിട്ട് പരമജ്യോതിസ്വരൂപത്തെ പ്രാപിച്ച് തൻെറ സ്വന്തം സ്വരൂപത്തിൽ പ്രകാശിക്കുന്നു. (ഛാന്ദോഗ്യം 8-3-4).

## സൂത്രം 2. മുക്തഃ പ്രതിജ്ഞാനാത്.

(മുൻസൂത്രം കൂട്ടതലായി വ്യാഖ്യാനിക്കപ്പെടുന്നു.)

**മുക്തഃ** = മോചിതൻ, **പ്രതിജ്ഞാനാത്** = പ്രതിജ്ഞയിൽനിന്നു്.

**വിവരണം:**—മുൻ സൂത്രത്തിൽ പറയപ്പെട്ട ആത്മാവു മുക്തനായ ആത്മാവാണെന്നു് അഭിജ്ഞാതമാകുന്നു, എന്തെന്നാൽ ഇതു ഛാന്ദോഗ്യശ്രുതിയിൽ പ്രജാപതി ഇന്ദ്രനു നല്കുന്ന പ്രതിജ്ഞയിൽനിന്നു് സ്പഷ്ടമാകുന്നു.

പ്രജാപതി ഇന്ദ്രനും വിരോചനനും നല്കിയ ഉപദേശത്തിന്റെ ആരംഭത്തിങ്കൽ (പാപം, മരണം, ജര, ശോകം, ക്ഷുത്തു്, ദാഹം മുതലായവയ്ക്കതീതവും) നൈസർഗ്ഗികസ്വാതന്ത്ര്യമുള്ളതുമായ ആത്മസ്ഥിതി വർണ്ണിക്കപ്പെട്ടിട്ടുണ്ടു്; അനന്തരം ആത്മാവിന്റെ സ്വഭാവത്തെപ്പററി കൂട്ടതലായി വിവരിക്കാമെന്നു് ഇന്ദ്രിനോടു പ്രജാപതി പ്രതിജ്ഞ ചെയ്യുന്നുണ്ടു്; അവന്റെ അവസാനവചനം ആദ്യം പ്രതിജ്ഞചെയ്തതിനെ നിറവേററി എന്നു മാത്രമേ ഉള്ളൂ; മുക്തനായ ആത്മാവിന്റെ നിയതസ്വഭാവങ്ങളെ ആവർത്തിച്ചു പറഞ്ഞുകൊണ്ടവസാനിപ്പിക്കയും ചെയ്യുന്നു; മുക്തനായ ആത്മാവു് മോചിതനായശേഷം തന്റെ ആദിസ്വരൂപത്തിൽ സമ്പൂർണ്ണം പ്രകാശിച്ചു സ്ഥിതി ചെയ്യുന്നു.

ആത്മാവിന്റെ നൈസർഗ്ഗിക സ്വഭാവത്തിനു ശ്രുതിയിലെ പ്രജാപതിയുടെ വചനം നോക്കുക:—'യ ആത്മാപഹതപാപ്മാ വിജരോ വിമൃത്യുർവ്വിശോകോ൯വിജിഘത്സോ൯പിപാസഃ സത്യകാമഃ സത്യസങ്കല്പഃ സോ൯ന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ'=ഈ ആത്മാവു് പാപരഹിതനും, ജരയും മരണവും ശോകവും ക്ഷുത്തും ദാഹവും ഇല്ലാത്തവനും എല്ലായ്പോഴും സത്യമായിത്തീരുന്ന ആഗ്രഹങ്ങളോടും സങ്കല്പങ്ങളോടുകൂടിയവനുമാകുന്നു. അവൻ അന്വേഷിക്കപ്പെടേണ്ടവനും അറിയപ്പെടേണ്ടവനുമാണു്. (ഛാന്ദോഗ്യം 8-7-1). പ്രജാപതിയുടെ പ്രതിജ്ഞ ഇതു നോക്കുക:—'ഏതം ത്വേവ തെ ഭൂയോ൯നുവ്യാഖ്യാസ്യാമി'=എന്നാൽ ഇതുവീണ്ടും നിനക്കു വിവരിക്കുന്നുണ്ടു്. (ഛാന്ദോഗ്യം 8-9-3). പ്രജാപതി

യുടെ അവസാന വചനത്തിന്ന ഇതു നോക്കുക:—'പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ' (മുഴവൻ വാക്യത്തിനും പരിഭാഷക്കും മുൻസൂത്രത്തിന്നതാഴെനോക്കുക).

സൂത്രം 3. ആത്മാ പ്രകരണാത്.

(ഈ സൂത്രം 1-ാം സൂത്രത്തിൽ പറഞ്ഞപ്രകാരം ജീവാത്മാവ് തന്റെ രൂപത്തെ വീണ്ടും പ്രാപിക്കുന്നതായി പറയുന്നു.)

ആത്മാ=ജീവാത്മാവ്, പ്രകരണാത്=സംഭാഷണ വിഷയമായതുകൊണ്ട്.

വിവരണം:—പരമജ്യോതിസ്വരൂപത്തെ പ്രാപിച്ച് തന്റെ ആദിരൂപത്തിൽ പ്രകാശിക്കുന്നവൻ ജീവാത്മാവല്ലാതെ മററാരുവനുമല്ല; എന്തെന്നാൽ സംഭാഷണവിഷയം അവനെപ്പററിയാകുന്നു.

സൂത്രം 4. അവിഭാഗേന ദൃഷ്ടത്വാത്.

(മുക്തനായ ആത്മാവ് പരമാത്മാവിൽ നിന്നും അവിഭേദ്യനായി സ്ഥിതിചെയ്യുന്നു.)

അവിഭാഗേന=നിത്യസംബന്ധേന, ദൃഷ്ടത്വാത്=ശ്രുതിയിൽ അപ്രകാരം കാണുന്നതുകൊണ്ട്.

വിവരണം:—മുക്തനായ ആത്മാവ് പരമാത്മാവിന്റെ അംശമെങ്കിലും പരമാത്മാവിൽനിന്നും തന്നെതന്നെ അവിഭേദ്യനായി ദർശിക്കുന്നു. പരമാത്മാവിൽ നിന്നും സ്വതന്ത്രമായും വ്യതിരിക്തമായും ഒന്നും സ്ഥിതി ചെയ്യുന്നില്ലെന്നു വേദങ്ങളും പറയുന്നു; വേദങ്ങളിൽനിന്നും അവൻ ഇതേവരെ സത്യമെന്നു വിശ്വസിച്ചിരുന്നതു ഇപ്പോൾ അവൻ സ്വാനുഭവത്താൽ സ്പഷ്ടമായും ദർശിക്കുന്നു. ഈ ശ്രുതി നോക്കുക:—"അഹം"ബ്രഹ്മാസ്മി=ഞാൻ=ബ്രഹ്മമാകുന്നു. (ബൃഹദാരണ്യകം 1–4–10). ജീവാത്മാവു പരമാത്മാവിന്റെ അംശമെന്നു അഭിപ്രായത്തിന്ന് 2-ാമദ്ധ്യായം 3-ാം പാദം 42-ാം സൂത്രം തുലനചെയ്ക.

സൂത്രം 5. ബ്രാഹ്മണ ജൈമിനിരുപന്യാസാദിഭ്യഃ.

(ഇതു സംബന്ധിച്ച് ജൈമിനിയുടെ അഭിപ്രായം പറയുന്നു.)

ബ്രാഹ്മേണ=ബ്രഹ്മത്തിനുള്ള ഗുണധർമ്മങ്ങളോടുകൂടെ, ജൈമിനിഃ=ജൈമിനിമഹർഷി, ഉപന്യാസാദിഭ്യഃ=സംഭാഷണാരംഭത്തിലും മററും ആരോപിച്ചിരിക്കുന്നതിൽനിന്നു.

വിവരണം:—മുക്തനായ ആത്മാവു് പരമാത്മാവി ന്നുള്ള ഗുണധർമ്മങ്ങളോടു് യുക്തനായിട്ടു് ബന്ധനത്തിൽ നിന്നും നിർഗ്ഗമിക്കുന്നെന്നു ആചാര്യജൈമിനി വിചാരിക്കു ന്നു; 'എന്തെന്നാൽ ഇതു മുക്തനായ ആത്മാവിനു ആ ഗുണ ധർമ്മങ്ങളാരോപിച്ചിരിക്കുന്നു; കൂടാതെ അവൻ യഥേഷ്ടം സഞ്ചരിക്കയും ഭോഗങ്ങളനുഭവിക്കയും മററും ചെയ്യുന്നതായി വിവരിക്കപ്പെടുകയും ചെയ്യുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'യ ആത്മാപഹതപാപ്മാ വിജരോ വിമൃത്യു ർവ്വിശോകഃ....'(മുഴവൻ വാക്യത്തിനും പരിഭാഷക്കും 2-ാംസൂത്ര ത്തിനു താഴെ നോക്കുക). ഇതിനെ അതേ ശ്രുതിയിൽ പ്ര ജാപതി ഇന്ദ്രനു നല്കിയ ഉപദേശത്തോടു തുലനചെയ്യുക:— 'സ തത്ര പര്യേതി ജക്ഷൻ ക്രീഡൻ രമമാണഃ'=അവിടെ അവൻ പര്യടനം ചെയ്കയും ഭോഗങ്ങളനുഭവിക്കയും ക്രീഡി ക്കയും രമിക്കയും ചെയ്യുന്നു. (ഛാന്ദോഗ്യം 8-12-3).

സൂത്രം 6. ചിതി തന്മാത്രേണ തദാത്മക-
ത്വാദിത്യൗഡുലോമിഃ.

(ഇതു സംബന്ധിച്ചു് ഔഡുലോമിഋഷിയുടെ അഭി പ്രായം പറയുന്നു.)

ചിതി=ചിത്തിൽ, തന്മാത്രേണ=മാത്രം, തദാത്മക ത്വാത് = അതു് അതിൻെറ ആത്മാവു അല്ലെങ്കിൽ സാരമാ യതുകൊണ്ടു, ഇതി=എന്നു, ഔഡുലോമിഃ=ഔഡുലോമി ഋഷി.

വിവരണം:—നേരെമറിച്ചു്, മുക്തനായ ആത്മാവു തത്വതഃചിത്സ്വഭാവനായതുകൊണ്ടും അവൻെറ പാപരഹി തത്വം, സത്യകാമം, സത്യസങ്കല്പം മുതലായ മററു ഗുണ ങ്ങൾ യാദൃച്ഛികമാകകൊണ്ടും, മുക്തനായ ആത്മാവു ചിൻ മാത്രസ്വരൂപനായിമാത്രം പ്രകാശിക്കുന്നു എന്നു ആചാര്യ ഔഡുലോമി അഭിപ്രായപ്പെടുന്നു. ഈ ശ്രുതിനോക്കുക:— 'ഏവൈവം വാ അരേ f യമാത്മാനന്തരോ f ബാഹ്യഃ കൃ ത്സ്നഃ പ്രജ്ഞാനഘന ഏവ'=ഇപ്രകാരം ഈ ആത്മാവിനു അകമൊ പുറമൊ ഇല്ല, മുഴവനും പ്രജ്ഞാനഘനംതന്നെ യാണ്. (ബൃഹദാരണ്യകം 4-5-13).

## സൂത്രം 7. ഏവമപ്യുപന്യാസാത് പൂർവ്വഭാവാദ-വിരോധം ബാദരായണഃ.

(ഗ്രന്ഥകാരന്റെ സ്വന്തം അഭിപ്രായം ഇപ്പോൾ പറയുന്നു).

ഏവമപി=ഇപ്രകാരവും, ഉപന്യാസാത്=ശ്രുതിയിൽ മുക്തനായ ആത്മാവിനെ ശുദ്ധചൈതന്യമായി വർണ്ണിക്കപ്പെട്ടിരിക്കകൊണ്ടു്, പൂർവ്വഭാവാത്=മുൻപറഞ്ഞ ഗുണങ്ങളാരൊപിച്ചിരിക്കുന്നതുകൊണ്ടും അവിരോധം=വിരോധമില്ല, ബാദരായണഃ=വേദാന്ത സൂത്രകർത്താവായ ബാദരായണ ഋഷി.

വിവരണം:— ഔഡുലോമി പറയുന്ന പ്രകാരം മുക്തനായ ആത്മാവു ശുദ്ധചൈതന്യമായിട്ടും വിവരിക്കപ്പെട്ടിട്ടുണ്ടെങ്കിലും, അവനു 5-ാം സൂത്രത്തിൽ മുൻപറയപ്പെട്ട ഗുണങ്ങളുംകൂടെ ആരൊപ്പിക്കപ്പെട്ടിട്ടുണ്ടെന്നു വേദാന്തദർശനകർത്താവായ ആചാര്യബാദരായണ വ്യാസർ തീർച്ചപ്പെടുത്തുന്നു. അതിനാൽ മുക്തനായ ആത്മാവു ശുദ്ധചൈതന്യസ്വഭാവനും അതോടുകൂടി മുൻപറയപ്പെട്ട മററു ഗുണങ്ങളോടുകൂടിയവനും ആണെന്നു സ്വീകരിക്കണം. ഇപ്രകാരം പരസ്പരവിരുദ്ധമെന്നുതോന്നാവുന്ന അഭിപ്രായങ്ങൾ യോജിക്കപ്പെട്ടിരിക്കുന്നു.

ആചാര്യശങ്കരരും ഈ സൂത്രത്തെ ഇപ്രാകരംതന്നെ വ്യാഖ്യാനിക്കുന്നു; എന്നാൽ ഈ യാദൃച്ഛികഗുണങ്ങൾ ആത്മാവിന്റെ വ്യാവഹാരികസത്താഭാവത്തിൽമാത്രം ആരോപ്പിക്കപ്പെടാമെന്നും അല്ലാതെ പാരമാൎത്ഥികസത്താഭാവത്തിൽ പാടില്ലെന്നുംകൂടെ അദ്ദേഹം പറയുന്നു. ബ്രഹ്മത്തിന്റെ സ്വരൂപം ബൃഹത്തും ശുദ്ധചൈതന്യവുമാണെന്നും എന്നാൽ സർവ്വജ്ഞത്വം സർവ്വശക്തിത്വം മുതലായവ ഈശ്വരന്റെ (സഗുണബ്രഹ്മത്തിന്റെ) ഗുണധർമ്മങ്ങളാണെന്നും ആചാര്യർ പറയുന്നു. ഇപ്രകാരം അദ്ദേഹം ഈശ്വരനു് ബ്രഹ്മത്തെക്കാൾ താഴ്ന്ന ഒരു സ്ഥാനം നല്കുന്നു.

## സൂത്രം 8. സങ്കല്പാദേവ തച്ഛ്രുതേഃ.

(മുക്തനായ ആത്മാവിനു ലഭിക്കുന്ന ശക്തികളും അധികാരങ്ങളും ഇവിടെ പറയപ്പെടുന്നു).

സങ്കൽപാത്=സങ്കല്പത്താൽ, ഏവ=മാത്രം, തച്ഛ്റുതേഃ = തത്ശ്രുതേഃ=ശ്രുതി അപ്രകാരം പറയുന്നതുകൊണ്ടു്.

വിവരണം:—തന്റെ സങ്കല്പശക്തിയാൽ മാത്രം മുക്തനായ ആത്മാവു് തന്റെ കാമങ്ങളെ സാധിക്കുന്നു; എന്തെന്നാൽ ശ്രുതി അപ്രകാരം പറയുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'സ യദി പിതൃലോകകാമോ ഭവതി സങ്കല്പാദേവാസ്യ പിതരഃ സമുത്തിഷ്ഠന്തി'=അവൻ പിതൃക്കളുടെ സാമീപ്യമൊ സാന്നിധ്യമൊ ആഗ്രഹിക്കുന്നെങ്കിൽ അവന്റെ സങ്കല്പത്താൽ മാത്രം പിതൃക്കൾ അവിടെ വരുന്നു. (ഛാന്ദോഗ്യം 8-2-1).

സൂത്രം 9. അതഏവചാനന്യാധിപതിഃ.

(മുൻ വിഷയം തുടരുന്നു.)

അത ഏവ=അതുകൊണ്ടുതന്നെ, അനന്യാധിപതിഃ= അന്യ അധിപതിയില്ലാത്തവൻ.

വിവരണം:—മുക്തനായ ആത്മാവിനു് തന്റെ സങ്കല്പശക്തികൊണ്ടുമാത്രം ഏതെങ്കിലും ആഗ്രഹത്തെ സഫലീകരിക്കാൻ കഴിയുന്നതുകൊണ്ടു, അവൻ തനിക്കുതന്നെ പ്രഭുവായിട്ടു തീരുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:—'സ സ്വരാഡ് ഭവതി'=അവൻ തനിക്കുതന്നെ പ്രഭുവായിട്ടുതീരുന്നു, മററാൾക്കും അധീനനല്ല, (ഛാന്ദോഗ്യം 8-25-2).

സൂത്രം 10. അഭാവം ബാദരിരാഹ ഹ്യേവം.

(മുക്തനായ ആത്മാവിനു് ശരീരമുണ്ടൊ ഇല്ലയൊ എന്നൊരു നിരൂപണം ഇവിടെ ആരംഭിക്കുന്നു.)

അഭാവം=ശരീരത്തിന്റേയും ഇന്ദ്രിയങ്ങളുടേയും അഭാവമുണ്ടു്, ബാദരിഃ = ബാദരി ഋഷി, ആഹ = ശ്രുതിപറയുന്നു, ഹി = കൊണ്ടു, ഏവം = അപ്രകാരം.

വിവരണം:—മുക്തനായ ആത്മാവിനു് ശരീരമോ ഇന്ദ്രിയങ്ങളോ ഇല്ലെന്നു ബാദരിഋഷി വിചാരിക്കയും തന്റെ അഭിപ്രായത്തെ ശ്രുതി പ്രമാണത്തിന്മേൽ സ്ഥാപിക്കയും ചെയ്യുന്നു. ഈ ശ്രുതിനോക്കുക:—'അശരീരം വാവ സന്തം ന പ്രിയാപ്രിയേ സ്പൃശതഃ' = അവനു് ശരീരമില്ലാത്തതുകൊണ്ടു പ്രിയാപ്രിയങ്ങൾ അവനെ സ്പർശിക്കുന്നില്ല. (ഛാന്ദോഗ്യം 8-12-1.)

## സൂത്രം 11. ഭാവം ജൈമിനിർവികല്പാമനനാത്.

(10-ാം സൂത്രത്തിനെതിരായ ഒരഭിപ്രായം ഉപന്യസിക്കുന്നു.)

ഭാവം=ശരീരേന്ദ്രിയങ്ങളുണ്ട്, ജൈമിനിഃ = ജൈമിനി ഋഷി, വികല്പാമനനാത്-ശ്രുതി നാനാത്വം കഥിക്കുന്നതുകൊണ്ടു അതായതു അവൻ യഥേഷ്ടം നാനാരൂപങ്ങൾ ധരിക്കുന്നതായി ശ്രുതിയിൽ പറയപ്പെട്ടിരിക്കകൊണ്ടും, വികല്പ=വിവിധകല്പം=പ്രകാശനത്തിലുള്ള നാനാത്വം,ആമനനാത്=ശ്രുതിവചനംകൊണ്ടു.

വിവരണം:—മുക്തനായ ആത്മാവു് യഥേഷ്ടം നാനാരൂപങ്ങൾ ധരിക്കുന്നതായി ശ്രുതിയിൽ പറയപ്പെട്ടിരിക്കകൊണ്ടു് അവനു് ഇന്ദ്രിയങ്ങളോടുകൂടിയ ഒരു ശരീരമുണ്ടെന്നു് ജൈമിനിഋഷി വിചാരിക്കുന്നു. സംബന്ധിച്ച ശ്രുതി നോക്കുക:— സ ഏകധാഭവതി ത്രിധാഭവതി പഞ്ചധാ സപ്തധാ....' അവൻ ഒന്നായിട്ടും മൂന്നായിട്ടും അഞ്ചായിട്ടും ഏഴായിട്ടും.....ഭവിക്കുന്നു. (ഛാന്ദോഗ്യം 7-26-2).

## സൂത്രം 12. ദ്വാദശാഹവദുഭയവിധം ബാദരായണോ/തഃ.

(മേൽ പറയപ്പെട്ട പരസ്പരവിരോധാഭിപ്രായങ്ങളിന്മേൽ ഒരു തീർച്ച നല്കുന്നു.)

ദ്വാദശാഹവത്=ദ്വാദശി ദിനയാഗത്തിൻെറ സംഗതിയിലെപോലെ, ഉഭയവിധം=യഥേഷ്ടം രണ്ടുവിധത്തിലും സ്ഥിതിചെയ്യുന്നതു, ബാദരായണഃ=ബാദരായണ വ്യാസർ, അതഃ=അതുകൊണ്ടു്.

വിവരണം:—മുക്തനായ ആത്മാവിൻെറ അജയ്യമായ ഇച്ഛാശക്തി ഹേതുവായിട്ടു്, അവനു് രണ്ടുവിധത്തിലും അതായതു യഥേഷ്ടം ഒരു ശരീരത്തോടുകൂടിയൊ അല്ലെങ്കിൽ ശരീരമില്ലാതെയും ദ്വാദശദിനയാഗത്തിൻെറ കാര്യത്തിലെന്നപൊലെ, സ്ഥിതിചെയ്യാമെന്നു് ബാദരായണവ്യാസഋഷി പറയുന്നു.

ഈ ദർശന പ്രണേതാവായ വ്യാസരുടെ അഭിപ്രായത്തിൽ, മുക്തനായ ആത്മാവു ഒരു ശരീരംധരിക്കാനാഗ്രഹിക്കുമ്പോൾ ധരിക്കയും ശരീരരഹിതനായിരിക്കാൻ ആഗ്ര

ഹിക്കുമ്പോൾ അതില്ലാതിരിക്കയും ചെയ്യുന്നു എന്നാണു; ഏതു പോലെയെന്നാൽ പന്ത്രണ്ടു ദിവസത്തോളം നിൽക്കുന്ന സോമയാഗം ഒരു സാധാരണമൊ ഒരു അസാധാരണമൊ ആയ യാഗമെന്നു ഗണിക്കപ്പെടാവുന്നതുപോലെയാണു്; എന്തെന്നാൽ ശ്രുതി അതിനെ രണ്ടുപക്ഷാന്തരങ്ങളിലും നിദർശിക്കുന്നുണ്ടു്.

സൂത്രം 13. തന്വഭാവേ സന്ധ്യവദുപപത്തേഃ.

(12-ാം സൂത്രത്തിലെ നിർദ്ധാരണത്തിൽനിന്നും ഒരു അനുമാനം ചെയ്യപ്പെടുന്നു.)

തന്വഭാവേ=തനു—അഭാവേ - തന്റെ ഇച്ഛാശക്തി കൊണ്ടു സൃഷ്ടിക്കപ്പെടുന്ന ഒരു ശരീരമില്ലെങ്കിൽ, സന്ധ്യവത്=സ്വപ്നത്തിലെ സുഖാനുഭവംപോലെ, ഉപപത്തേഃ= അതു യുക്തമാകകൊണ്ടു്.

വിവരണം:—തന്റെ ഇച്ഛാശക്തിയാൽ സൃഷ്ടിക്കപ്പെട്ട ഒരു ശരീരം അവനുണ്ടാകാനിടയില്ലെന്നു സ്വീകരിക്കുന്നതായാലും, മുക്തനായ ആത്മാവു് ഈശ്വരനാൽ അവനുവേണ്ടി പ്രത്യേകംസൃഷ്ടിക്കപ്പെട്ട ഒരു ശരീരത്തിൽ യഥേഷ്ടം ചേൎന്നു അതിലിരുന്നു അവൻ സുഖാനുഭവമുണ്ടാകാമെന്നു് വിചാരിക്കുന്നതു് അയുക്തമല്ല; ഏതുപോലെയെന്നാൽ ഒരു സ്വപ്ന ദർശകൻ തന്റെ ഹിതത്തിനുവേണ്ടിതല്ക്കാലമായി ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ട ഒരു ശരീരത്തിൽ സുഖം അനുഭവിക്കാമെന്നതുപോലെതന്നെ.

അതുകൊണ്ടു് മുക്തനായ ആത്മാവിനാൽ ധരിക്കപ്പെടുന്ന ശരീരം നിയമതമായി സ്വസൃഷ്ടമായിരിക്കുമെന്നൊരു ക്ലിപ്തനിയമമില്ല.

[ഈ സൂത്രങ്ങളിൽനിന്നും, നിംബാൎക്കാചാര്യരുടെ അഭിപ്രായത്തിൽ, മുക്താവസ്ഥയിലും ജീവാത്മാവിന്റെ ബ്രഹ്മത്തോടുള്ള സമ്പൂർണ്ണൈക്യം സംഭവിക്കുന്നില്ലെന്നു തെളിയുന്നുണ്ടു്. അവന്റെ മുക്താവസ്ഥയിലും ജീവാത്മാവു് ബ്രഹ്മത്തിൽനിന്നു വ്യതിരിക്തവും ബ്രഹ്മം തന്നെയെന്നും പറയപ്പെടാം.]

### സൂത്രം 14. ഭാവേ ജാഗ്രദ്വത്.

(12-ാം സൂത്രത്തിലെ നിർദ്ധാരണത്തിൽനിന്നുംവേറൊരു അനുമാനം ആനയിക്കപ്പെടുന്നു.)

ഭാവേ=തന്നാൽതന്നെ സൃഷ്ടമായ ഒരു ശരീരം സ്ഥിതിചെയ്യുന്ന സംഗതിയിൽ, ജാഗ്രദ്വത് = ജാഗ്രദവസ്ഥയിലെന്നപോലെ സുഖാനുഭവംമുണ്ടായിരിക്കാം.

വിവരണം:—മുക്തനായ ആത്മാവിന് തന്റെ ഉദ്ദേശത്തിനു യോജിച്ചതായ സ്വസൃഷ്ടമായി ഒരു ശരീരം ധരിക്കാനും കഴിയുന്നതാണ്; ആ ശരീരത്താൽ അവനു്, സ്ഥൂലശരീരയുക്തനായ ജാഗ്രദവസ്ഥയിലെന്നപോലെ സുഖാനുഭവങ്ങളെ ഈശ്വരസായൂജ്യത്തിൽ അനുഭവിക്കാം.

ഈ ശരീരത്തിനു്, സ്വപ്നാവസ്ഥയിലേതുപോലെയല്ലാതെ, ജാഗ്രദവസ്ഥയിൽ കാണപ്പെടുന്നതുപോലെ ഒരു വസ്തുയാഥാർത്ഥ്യമുണ്ടായിരിക്കാം.

മുക്തനായ ആത്മാവു ശരീരേന്ദ്രിയങ്ങൾ ധരിക്കാത്തപ്പോൾ അവന്റെ സ്ഥിതി ഒരു സ്വപ്നദർശിയുടേതിനോടു സദൃശമായി വിചാരിക്കപ്പെടാം; സ്വപ്നത്തിൽ കാമിതവസ്തുക്കൾക്കു സ്വപ്നദർശകന്റെ മനസ്സിൽ ഒരു സ്വസംവേദ്യമായ അസ്തിത്വംമാത്രമെയുള്ളു. നേരെ മറിച്ചു് അവനു ഇന്ദ്രിയയുക്തമായ ഒരു ശരീരം ധരിക്കുമ്പോൾ, അവൻ ദർശിക്കുന്നതോ ആഗ്രഹിക്കുന്നതോ ആയവസ്തുക്കൾ, അവന്റെ മുമ്പിലത്തെ ശരീരസ്ഥിതിയിൽ ജാഗ്രദവസ്ഥയിലെന്നപോലെ, പദാർത്ഥനിഷ്ഠമായ യാഥാർത്ഥ്യമുള്ളതാകുന്നു.

### സൂത്രം 15. പ്രദീപവദാവേശസ്തഥാഹി ദർശയതി.

(ഈ സൂത്രം മുക്തനായ ആത്മാവിനു ഏകകാലത്തു തന്റെ സ്വന്തശരീരം കൂടാതെ അനേക ശരീരങ്ങൾ ധരിക്കാൻ കഴിയുമെന്നു പറയുന്നു.)

പ്രദീപവത് = ഒരു ദീപംപോലെ, ആവേശഃ = അതിദൂരവും വിസ്തൃതവുമായ വ്യാപ്തി, തഥാ = അപ്രകാരം; ഹി = കൊണ്ടു്, ദർശയതി = ശ്രുതി കാണിക്കുന്നു.

വിവരണം:—മുക്തനായ ആത്മാവിനു അന്യമനോവ്യാപാരങ്ങളെ അതിദൂരത്തിൽനിന്നു ഗ്രഹിക്കാൻ കഴിയും;

ഏതുപോലെയെന്നാൽ ഒരു ദീപം ഒരു പരിമിതസ്ഥലത്തു് അധിഷ്ഠിതമാണെങ്കിലും അതിൻെറ പ്രകാശം അതിദൂരത്തിലും വിസ്തൃതമായും വ്യാപിക്കുന്നതുപോലെതന്നെ; ശ്രുതിയും അപ്രകാരം പറയുന്നു. ഈ ശ്രുതി നോക്കുക:—'ബാലാഗ്രശതഭാഗസ്യ' (2-ാമദ്ധ്യായം 3-ാം പാദം 22-ാം സൂത്രത്തിലുദ്ധരിച്ചു പരിഭാഷപ്പെട്ടത്തിയതു നോക്കുക). [ഇതു സംബന്ധിച്ചു 2-ാമദ്ധ്യായം 3-ാംപാദം 23-ാംസൂത്രംതുലനചെയ്യു.]

സൂത്രം 16. സ്വാപ്യയസമ്പത്ത്യോരന്യതരാപേക്ഷമാവിഷ്കൃതം ഹി.

(മുക്തനായ ആത്മാവിൻെറ ജ്ഞാനവ്യാപ്തിയെ ഇപ്പോഴും പ്രതിപാദിക്കുന്നു.)

സ്വാപ്യയ-സമ്പത്ത്യോഃ = സുഷുപ്തി മരണങ്ങളുടെ, അന്യതര = രണ്ടിലൊന്നു്, അപേക്ഷം = സംബന്ധിച്ചു് അഥവാ ഉദ്ദേശിച്ചു, ആവിഷ്കൃതം = പൂർണ്ണമായി പ്രകാശിപ്പിക്കപ്പെട്ടു. ഹി = കൊണ്ടു; ആവിഷ്കൃതം ഹി = അവൻെറ സർവ്വജ്ഞത്വം ശ്രുതിയിൽ പൂർണ്ണമായി പ്രകാശിപ്പിക്കപ്പെട്ടിരിക്കുകൊണ്ടു്.

വിവരണം:— ജീവാത്മാക്കൾ പരമാത്മാവുമായി ഗാഢമായ ഐക്യത്തിലിരുന്നാലും അവ ആ ആനന്ദാവസ്ഥാബോധരഹിതരായിരുന്നേക്കാമെന്നു വരാം. എന്നാൽ ഈ അബോധതയെപ്പററി ശ്രുതി പറയുന്നതു സുഷുപ്താവസ്ഥയിലിരിക്കുന്ന ഒരുവനെയോ ശരീരത്തെ വിട്ടുപോകുന്ന ഒരുവനേയോ സംബന്ധിച്ചാണെന്നും അല്ലാതെ മുക്താവസ്ഥയിലിരിക്കുന്ന ഒരുവനെ പററിയല്ലെന്നും ധരിക്കേണ്ടതാണു്: ശ്രുതി സ്പഷ്ടമായി പറയുന്ന പ്രകാരം മുക്താവസ്ഥയിൽ ആത്മാവു് പൂർണ്ണബോധത്തോടുകൂടിയിരിക്കുന്നു.

മുക്തനായ ആത്മാവിൻെറ പൂർണ്ണബോധസ്ഥിതിക്കു ഈ ശ്രുതി നോക്കുക:—'സ വാ ഏഷ ഏതേന ദൈവേന ചക്ഷുഷാ മനസൈതാൻ കാമാൻ പശ്യൻ' = അവൻ ഈ ദിവ്യം ചക്ഷുസ്സിനെ ലഭിച്ചിട്ടു, ഈ കാമിതവസ്തുക്കളെ മനസ്സുകൊണ്ടു കാണുന്നു. (ഛാന്ദോഗ്യം 8-12-5) സുഷുപ്തിയിലെ സംജ്ഞാരാഹിത്യത്തിനു ഇതു നോക്കുക:—'അയം പുരു

ഷഃ പ്രാജ്ഞേനാത്മനാ സമ്പരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരം' = സുഷുപ്തിയിൽ ഈ പുരുഷൻ പ്രാജ്ഞനായ ആത്മാവിനാൽ (പരമാത്മാവിനാൽ) ആശ്ലേഷിതനായിട്ട് ബാഹ്യമൊ ആന്തരമൊ ആയ ഒന്നിനെയും അറിയുന്നില്ല. (ബൃഹദാരണ്യകം 4–3–21). 'നാഹ ഖല്വയമേവം സമ്പ്രത്യാത്മാനം ജാനാത്യയമഹമസ്മീതി നൊ ഏവേമാനി ഭൂതാനി' = ഈ പുരുഷൻ സുഷുപ്തിയിൽ തന്നെ തന്നെയുമൊ–താൻ ഇന്നാരെന്നൊ–ഈ സൃഷ്ടവസ്തുക്കളെയൊ അറിയുന്നില്ല. (ഛാന്ദോഗ്യം 8–11–1). മരണത്തിങ്കലെ പ്രജ്ഞയില്ലായ്മക്ക ഇതു നോക്കുക:—'ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനു വിനശ്യതി' = അവ ഈ ഭൂതങ്ങളിൽനിന്നും ഉത്ഥാനം ചെയ്തു അവയോടുകൂടെ നശിക്കുന്നപോലെ ആകുന്നു.

## സൂത്രം 17. ജഗദ്വ്യാപാരവർജ്ജം പ്രകരണാദസന്നിഹിതത്വാച്ച.

(മുക്തനായ ആത്മാവിൻെറ ശക്തിയുടെ പരിച്ഛിന്നതകളിവിടെ പറയപ്പെടുന്നു).

ജഗദ്വ്യാപാരവർജ്ജം = ജഗത്തിനെ സംബന്ധിച്ച വ്യാപാരങ്ങളൊഴിച്ചു അതായതു ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങളൊഴിച്ച്, പ്രകരണാത് = അദ്ധ്യായത്തിലെ സാമാന്യവിഷയം ഹേതുവായിട്ട്, അസന്നിഹിതത്വാത് ച = ആത്മാക്കൾക്ക് അതിൽ സ്ഥാനമില്ലാത്തതുകൊണ്ടും.

വിവരണം:—ജഗത്തിൻെറ സൃഷ്ടിസ്ഥിതി സംഹാരങ്ങളൊഴിച്ച് മററുഅമാനുഷികശക്തികൾ മുക്താത്മാവിനു ലഭിക്കുന്നു; എന്തുകൊണ്ടെന്നാൽ സൃഷ്ടി മുതലായതു പ്രതിപാദിക്കപ്പെടുന്നതായ അദ്ധ്യായത്തിലെ സാമാന്യവിഷയം ഈശ്വരനെപ്പററിയാകകൊണ്ടും ആ വിഷയത്തിൽ ആത്മാക്കൾക്ക സ്ഥാനമില്ലാത്തതുകൊണ്ടുമാണ്. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—'യതോ വാ ഇമാനി ഭൂതാനി ജായന്തേ (മുഴുവൻ ഉദ്ധാരണത്തിനും പരിഭാഷയ്ക്കും 1–ാമദ്ധ്യായം 1–ാം പാദം 2–ാം സൂത്രം നോക്കുക.)

ആചാര്യശങ്കരർ ഇതിനെ സംബന്ധിച്ചു് ഇപ്രകാരം പറയുന്നു. സഗുണബ്രഹ്മോപാസനകൊണ്ടു ഈശ്വരനോടു സമീപത്തെ പ്രാപിക്കുന്നവൎക്കു സൃഷ്ടിശക്തി ലഭിക്കുന്നില്ലെന്നു. അതിനാൽ ആ മുക്തരായ ആത്മാക്കളും ഈശ്വരനും തമ്മിൽ കുറെ വ്യത്യാസമുണ്ടെന്നും, എന്നാൽ കേവല ബ്രഹ്മത്തെ ധ്യാനിക്കുന്നവൻ മുക്തനായാൽ അവന്റെ പൃഥക്ത്വത്തിന്റെയും വ്യക്തിത്വത്തിന്റെയും ചിഹ്നംപോലും ശേഷിക്കാതെ സമ്പൂൎണ്ണബ്രഹ്മസായുജ്യത്തെ പ്രാപിക്കുന്നു എന്നുമാണു്. എന്നാൽ ആചാര്യനിംബാൎക്കരുടെ അഭിപ്രായം ഇതിനെതിരായിട്ടാണു്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഈ അദ്ധ്യായം 3–ാം പാദം 14–ാം സൂത്രത്തിൽ പറയപ്പെട്ടപ്രകാരം, ബ്രഹ്മത്തെ പ്രതീകമുഖാന്തിരമല്ലാതെ, നേരിട്ടു പരബ്രഹ്മത്തെ ധ്യാനിക്കുന്നവർ നേരിട്ടു തന്നെ പരബ്രഹ്മത്തെ പ്രാപിക്കുന്നു; എന്നാൽ പ്രതീകദ്വാരാ ധ്യാനിക്കുന്നവർ അപരബ്രഹ്മത്തെ പ്രാപിക്കയും അവസാനത്തിൽ കേവലബ്രഹ്മത്തെ പ്രാപിക്കയും ചെയ്യുന്നു. (4–ാമദ്ധ്യായം 3–ാം പാദം 14–ാം സൂത്രം നോക്കുക). അദ്ദേഹത്തിന്റെ അഭിപ്രായമനുസരിച്ചു് മുക്തനായ ആത്മാവു കേവലബ്രഹ്മത്തെ പ്രാപിച്ചുശേഷമുള്ള അവസ്ഥയാണു ഈ 4–ാം പാദത്തിൽ പറയപ്പെട്ടിരിക്കുന്നതെന്നാണു്. ശങ്കരർ കേവലം അദ്വൈതവാദിയാണു്; അദ്ദേഹം മുക്തനായ ആത്മാവും പരമാത്മാവും തമ്മിൽ യാതൊരു വ്യത്യാസവും സംവദിക്കയില്ല. നിംബാൎക്കരുടെ അഭിപ്രായപ്രകാരം, ജഗത്സൃഷ്ടി മുതലായതു സംബന്ധിച്ചിടത്തോളം മാത്രം മുക്തനായ ആത്മാവിനു് ബ്രഹ്മത്തെക്കാൾ താഴ്ന്ന ഒരു സ്ഥാനം നൽകി, ഈ സൂത്രം ബ്രഹ്മവും മുക്തനായ ആത്മാവും തമ്മിൽ ഒരു വ്യത്യാസം കൽപിക്കുന്നുണ്ടു്. ആചാര്യനിംബാൎക്കരുടെ വ്യാഖ്യാനം യുക്തമാണെന്നു് സ്വീകരിക്കപ്പെടുന്നെങ്കിൽ അതു, ഈ പാദത്തിലെ 13–ാം സൂത്രാവസാനത്തിൽ പറയപ്പെട്ട പ്രകാരം, ദ്വൈതാദ്വൈത വാദത്തെ അനുകൂലിക്കുന്നു.

## സൂത്രം 18. പ്രത്യക്ഷോപദേശാന്നേതി ചേന്നാധി- കാരികമണ്ഡലസ്ഥോക്തേഃ

(17-ാം സൂത്രത്തിനൊരാക്ഷേപം പുറപ്പെട്ടവിച്ചു സമാധാനിക്കുന്നു.)

പ്രത്യക്ഷോപദേശാത് = ശ്രുതിയിലെ സ്പഷ്ടകഥനത്തിൽ നിന്നു്, ന = ജഗത്തെ സംബന്ധിച്ച ശക്തി വിരോധിച്ചിട്ടില്ല, ഇതിചേത് = എന്നാണെങ്കിൽ, ന = അല്ല, ആധികാരികമണ്ഡലസ്ഥാഃ = ലോകാധിപതിമണ്ഡലത്തിനുള്ള അധികാരങ്ങൾ അതായതു ദേവലോകത്തിലും ബ്രഹ്മലോകത്തിലും അനുഭവിക്കാവുന്ന സകലവിധ സുഖങ്ങളും, ആധികാരിക = ലോകാധിപതി, മണ്ഡല = സമൂഹം; ഉക്തേഃ = ശ്രുതിയിൽ സ്പഷ്ടമായി പറയപ്പെട്ടിരിക്കകൊണ്ടു.

(ഈ സൂത്രത്തിൽ ഒരാക്ഷേപവും അതിനു സമാധാനവുമുണ്ടു്. ആക്ഷേപം, പ്രത്യക്ഷോപദേശാന്നേതി ചേത് എന്നും സമാധാനം, ന, ആധികാരികമണ്ഡലസ്ഥോക്തേഃ എന്നുമാണു്.)

വിവരണം:— ഛാന്ദോഗ്യശ്രുതിയിലെ സ്പഷ്ടമായ വചനങ്ങളിൽനിന്നും മുക്തരായ ആത്മാക്കൾക്കു ജഗൽസൃഷ്ടി മുതലായ ശക്തി വിരോധിക്കപ്പെട്ടിട്ടില്ലെന്നറിയപ്പെടുന്നു എന്നു് ആക്ഷേപിക്കയാണെങ്കിൽ, അതിനു സമാധാനം ഈ ആക്ഷേപം സാധുവല്ലെന്നാണു്; എന്തെന്നാൽ ദേവലോകങ്ങളിലും ബ്രഹ്മലോകത്തിലും ലഭ്യമായ ഭോഗാനുഭവങ്ങളെ മാത്രമേ (അല്ലാതെ സൃഷ്ടി മുതലായ ശക്തികളെയല്ല) ഛാന്ദോഗ്യത്തിലെ പ്രസ്തുതവാക്യങ്ങൾ ഉദ്ദേശിക്കുന്നൊള്ളു എന്നു ആ കഥനങ്ങളിൽ നിന്നു സ്പഷ്ടമായി അനുമാനിക്കപ്പെടുന്നു. ശ്രുതിയിൽ സൂചിതമായ ഭാഗങ്ങൾ ക്കു നോക്കുക:— 'സ സ്വരാട്ട് ഭവതി, തസ്യ സർവ്വേഷു ലോകേഷു കാമചാരോ ഭവതി'= അവൻ തനിക്കുതന്നെ പ്രഭുവായിത്തീരുന്നു, അവനു എല്ലാലോകങ്ങളിലും യഥേഷ്ടം ചരിക്കാം. (ഛാന്ദോഗ്യം 7-25-2). 'യ ഇഹാത്മാനമനുവിദ്യ വ്രജന്ത്യേതാംശ്ച സത്യാൻ കാമാംസ്തേഷാം സർവ്വേഷു ലോകേഷു കാമചാരോ

ഭവതി' = ഈ ജന്മത്തിൽ ആത്മാവിനേയും ഈ കാമിത സത്യങ്ങളേയും സാക്ഷാത്കരിച്ചവൎക്ക് എല്ലാ ലോകങ്ങളിലും യഥേഷ്ടം ചരിക്കാം. (ഛാന്ദോഗ്യം 8-1-6)

## സൂത്രം 19. വികാരവൎത്തി ച തഥാ ഹി സ്ഥിതിമാഹ

(മുക്തനായ ആത്മാവിന്റെ സ്ഥിതിവിവരണം തുടരുന്നു.) വികാരാവൎത്തി ച = ജനനമരണാദികളായ വികാരങ്ങൾക്കധീനനാകുന്നില്ലെന്നും, തഥാ = അപ്രകാരം, ഹി = കൊണ്ടു്, സ്ഥിതിം = സ്ഥിതി, ആഹ = ശ്രുതിപറയുന്നു.

വിവരണം:— മുക്തനായ ആത്മാവു് ജനനമരണാദികളായ വികാരങ്ങൾക്കധീനനാകുന്നില്ല; എന്തെന്നാൽ മുക്തനായ ആത്മാവിന്റെ സ്ഥിതിയെ സംബന്ധിച്ചു് ശ്രുതിയുടെ അഭിപ്രായം അപ്രകാരമെന്നു കാണുന്നു. സംബന്ധിച്ച ഈ ശ്രുതിനോക്കുക:—“രസോ വൈ സഃ, രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി...” “യദാ ഹ്യേവൈഷ ഏതസ്മിന്നദൃശ്യേഽനാത്മ്യേഽനിരുക്തേഽനിലയനേഽ ഭയം പ്രതിഷ്ഠാം വിന്ദതേ അഥ സോഽഭയം ഗതോ ഭവതി” = അവൻ (ഈശ്വരൻ) പ്രേമം തന്നെ, ഈ ജീവാത്മാവു ആ പ്രേമത്തെ ലഭിച്ചിട്ടു് നിശ്ചയമായിട്ടും ആനന്ദപൂൎണ്ണനായിത്തീരുന്നു... ജീവാത്മാവു അദൃശ്യനും അശരീരനും വാക്കിനു് അതീതനും പ്രത്യേകനിവാസസ്ഥാനമില്ലാത്തവനും ഭയരഹിതനുമായവനിൽ പ്രതിഷ്ഠിതനാകുമ്പോൾ മാത്രമെ അവൻ ഭയാതീതനായി തീരുകയൊള്ളു. (ഛാന്ദോഗ്യം 2-7-1, 2,)

## സൂത്രം 20. ദൎശയതശ്ചൈവം പ്രത്യക്ഷാനുമാനേ.

(17-ാം സൂത്രാലംബനമായി ഒരുവാദം ഉപന്യസിക്കുന്നു.)

ദൎശയതഃ ച = കാണിക്കയും അല്ലെങ്കിൽ പറയുകയും ചെയ്യുന്നു, ഏവം=ഇപ്രകാരം അതായതു ജഗൽസൃഷ്ടിസ്ഥിതിസംഹാരങ്ങൾ ബ്രഹ്മത്തിനു മാത്രമെഉള്ളു എന്നു 17-ാംസൂത്രത്തിൽ പറഞ്ഞ പ്രകാരംതന്നെ, പ്രത്യക്ഷാനുമാനേ = നേരിട്ടുള്ള അറിവും അനുമാനവും അഥവാ ശ്രുതിയും സ്മൃതിയും.

വിവരണം:— ജഗൽസൃഷ്ടിസ്ഥിതിസംഹാരവ്യാപാരം ബ്രഹ്മത്തിനു മാത്രമേഉള്ളൂ എന്നു ശ്രുതിയും സ്മൃതിയും രണ്ടും ഒരേസ്വരത്തിൽ ഘോഷിക്കുന്നു. ശ്രുതിക്കു ഇതു നോക്കുക:— "സ കാരണം കാരണാധിപാധിപോ ന ചാസ്യ കശ്ചിജ്ജനിതാ ന ചാധിപഃ" = അവൻ (പരമാത്മാവു് എല്ലാത്തിന്റെയും) കാരണവും (ജീവാത്മാവിന്റേയും ഇന്ദ്രിയങ്ങളുടേയും) അധിപതിയും ആകുന്നു; അവനു ജനയിതാവോ അധിപതിയോ ഇല്ല. (ശ്വേതാശ്വതരം 6–9). സ്മൃതിക്കു ഇതു നോക്കുക:—'മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം' = എന്റെ അധ്യക്ഷം ഹേതുവായിട്ടു് പ്രകൃതി ചരാചരങ്ങളോടുകൂടിയ (ലോകത്തെ) സൃഷ്ടിക്കുന്നു. (ഭഗവദ്ഗീത 9–10)

## സൂത്രം 21. ഭോഗമാത്രസാമ്യലിംഗാച്ച.

(മുക്തനായ ആത്മാവിന്റെ അധികാരങ്ങളെപ്പററിയുള്ള പ്രതിപാദനം അവസാനിപ്പിക്കുന്നു.)

ഭോഗമാത്ര = ഭോഗാനുഭവത്തെ സംബന്ധിച്ചു മാത്രം, ലിംഗാത് ച = ശ്രുതിയിലെ സൂചനകൊണ്ടും.

വിവരണം:—മുക്തനായ ആത്മാവിനു് ഭോഗാനുഭവസംഗതികളിൽമാത്രം ബ്രഹ്മത്തോടു സമത്വമുണ്ടെന്നും അല്ലാതെ സൃഷ്ടി മുതലായ കാര്യങ്ങളിൽ വ്യാപാരശക്തിയില്ലെന്നും ശ്രുതിയിലെ സൂചനകളിൽനിന്നും ഗ്രഹിക്കപ്പെടുന്നു. ശ്രുതിക്കു ഇതു നോക്കുക:— "സോഽശ്നുതേ സർവ്വാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിതാ" = അവൻ സർവ്വജ്ഞനായ ബ്രഹ്മത്തോടുകൂടെ സർവ്വകാമങ്ങളേയും അനുഭവിക്കുന്നു. (തൈത്തിരീയം 2–1–2)

## സൂത്രം22. അനാവൃത്തിഃ ശബ്ദാദനാവൃത്തിഃ ശബ്ദാത്.

(മുക്തനായ ആത്മാവിന്റെ അധികാരങ്ങളെപ്പററിയുള്ള പ്രതിപാദനം ഇവിടെ അവസാനിപ്പിക്കുന്നു.)

അനാവൃത്തിഃ = ജനനത്തിനായിട്ടുള്ള പ്രത്യാഗമനം, ശബ്ദാത് = ശ്രുതിയിൽനിന്നു അറിയപ്പെടുന്നതുകൊണ്ടും [ആവർത്തനം അദ്ധ്യായാവസാനത്തെ സൂചിപ്പിക്കുന്നു.]

വിവരണം:—മുക്തനായ ആത്മാവിന്റെ കാര്യത്തിൽ പുനർജ്ജന്മത്തിന്റെ ആശങ്കയില്ല; എന്തെന്നാൽ അതു ശ്രുതിയിൽനിന്നും വെളിപ്പെടുന്നു. സംബന്ധിച്ച ഈ ശ്രുതി നോക്കുക:—"ഏതേന പ്രതിപദ്യമാനാ ഇമം മാനവമാവർത്തം നാവർത്തന്തേ" = ഈ യാനത്തിൽക്കൂടെ ഗമിക്കുന്നവർ ഈ സംസാരചക്രത്തിലേക്കു തിരിച്ചു വരുന്നില്ല. (ഛാന്ദോഗ്യം 4–15–6). സ്മൃതിയും ഈ അഭിപ്രായത്തെ സ്ഥിരീകരിക്കുന്നു:—"മാമുപേത്യ തു കൗന്തേയ പുനർജ്ജന്മ ന വിദ്യതേ" = അല്ലയൊ കുന്തീപുത്ര, എന്നാൽ എന്നെ പ്രാപിച്ചിട്ടു് പിന്നെ പുനർജ്ജന്മമുണ്ടാകുന്നില്ല. (ഭഗവത്ഗീത 8–16) ഈ സൂത്രത്തിന്റെ വ്യാഖ്യാനത്തിൽ വ്യാസാചാര്യർ സഗുണബ്രഹ്മോപാസകരുടെ പ്രത്യാഗമനത്തെ നിഷേധിച്ചിരിക്കുന്നുഎന്നും അതിനാൽ ബലവത്തരമായ കാരണത്താൽ കേവലബ്രഹ്മത്തെ ധ്യാനിക്കുന്നവരുടെ അനാവൃത്തി ഒരു തീർച്ചപ്പെട്ട സംഗതിയാണെന്നും ശങ്കരാചാര്യർ പറയുന്നു.

വാക്യാവർത്തനം ഗ്രന്ഥപരിസമാപ്തിയെ കാണിക്കുന്നു.

ഓം തത് സത് ബ്രഹ്മാർപ്പണമസ്തു.

---

# സൂത്രാനുക്രമണിക

| പേജ് | വരി | തെറ്റ് | ശരി |
|---|---|---|---|
| 299 | 9 | യ വൊ വാസ | യദ്വോ വാ സ |
| 302 | 17 | ജ്യേഷ്ഠാ | ജ്യേഷ്ഠം |
| 306 | 14 | പറയപ്പെട്ട രിക്കുന്നു | പറയപ്പെട്ടിരിക്കുന്നു |
| 307 | 13 | പുണ്യമ്മങ്ങളെയും | പുണ്യകർമ്മങ്ങളേയും |
| ,, | 14 | ദുഷ്കർമങ്ങളെയും | ദുഷ്കർമ്മങ്ങളേയും |
| 308 | 2,26. | വിരജാ ..... | വിജരാ ..... |
| ,, | 27 | വിരജാനദീം ..... | വിജരാം നദീം..... |
| ,, | 29 | വിരജാനദിയിങ്കൽ | വിജരാനദിയിങ്കൽ |
| 309 | 25 | വിരജാതരണവും | വിജരാതരണവും |
| 310 | 1 | ഗതേരൎത്ഥവത്വമുഭയഥാ.... | ഗതേരൎത്ഥവത്ത്വ മുഭയഥാ..... |
| 314 | 30,31 | അംഗീകരിക്കപ്പെ പ്പെട്ടതു ..... | അംഗീകരിക്ക പ്പെട്ടതു ..... |
| 317 | 29 | പ്രാണിനി | പ്രാണിതി |
| 318 | 3 | ബ്രഹ്മയ | ബ്രഹ്മ യ |
| ,, | 4 | വ്യാപക്ഷ്വ? | വ്യാചക്ഷ്വ |
| ,, | 7 | ജരാ | ജരാം |
| ,, | 17 | ഏഷോഽണാമൈ .... | ഏഷോഽണിമൈ ..... |
| 319 | 14 | നൽകുന്നതായാ ..... | നൽകുന്നതായി..... |
| ,, | 16 | മുതലായതിനി | മുതലായതിനു് |
| ,, | 20 | ബ്രഹ്മത്തന്റെ | ബ്രഹ്മത്തിന്റെ |
| 321 | 14 | ദ്യാവാപൃഥവീ | ദ്യാവാപൃഥിവീ |
| ,, | 19 | സവാ ഏഷ | സ വാ ഏഷ |
| 324 | 2 | കർമ്മാംഗമായ ഉപാസന | (കർമ്മാംഗമായ ഉപാസന) |
| 326 | 1,2 | മനശ്ചിതോവാക്ചിതഃ | മനശ്ചിതോ വാക്ചിതഃ |
| ,, | 20 | ക്രിയാമാനസവത് | ക്രിയാ മാനസവത് |
| 327 | 12 | ഭൂമിപാത്രമായിട്ടും | ഭൂമി പാത്രമായിട്ടും |
| 328 | 2 | തേഷാമേ കൈകക ഏവഹ്യ്താവാന്യാ...... | തേഷാമേകൈകക ഏവ താവാന്യാ ..... |
| 332 | 2 | ഭൂയസ്ത്വാത്വാനുബന്ധഃ | ഭൂയസ്ത്വാത്ത്വാനുബന്ധഃ |
| 333 | 9 | വ്യാതിരേകഃ | വ്യതിരേകഃ |
| 3.. | 30 | ന ശാഖാസ | ന ശാഖാസു |
| 335 | 18 | സപൂർണ്ണ..... | സമ്പൂർണ്ണ ..... |

| പേജ് | വരി | തെററ് | ശരി |
|---|---|---|---|
| 337 | 5 | ......ഇതി 'അശ്വപതി= രാജാവു ചോദിച്ചു | ......ഇതി.'=അശ്വപതി രാജാവു ചോദിച്ചു |
| 339 | 32 | ഉദ്ഗീഥ്ഗാനം | ഉദ്ഗീഥഗാനം |
| 342 | 12 | ബാഗ്യയജ്ഞകർമ്മം | ബാഹ്യയജ്ഞകർമ്മം |
| 350 | 21 | കഴിഞ്ഞ | കഴിഞ്ഞു |
| ,, | 28 | കർമ്മാതിശേഷണാദി | കർമ്മാതിശേഷേണാദി |
| ,, | 29 | സമാപൃത്യ | സമാവൃത്യ |
| ,, | 31 | പുണ്യദേശത്തുവന്ന | പുണ്യദേശത്തുവന്നു |
| 353 | 21 | വിഭാഗിച്ച് വിഭാഗിച്ച് | വിഭാഗിച്ച് |
| 354 | 4 | ......സത്യൃന്വേഷികൾ | ......സത്യാന്വേഷികൾ |
| ,, | 32 | ബ്രഹ്മാന്തജ്ഞാനമുള്ള | ബ്രഹ്മാന്തർജ്ഞാനമുള്ള |
| 355 | 1 | | |
| 359 | 5 | അധസ്കാത് | അധസ്താത് |
| ,, | 26 | പരിപ്രാജകനായി | പരിവ്രാജകനായി |
| ,, | 29 | ......പുർവ്വതപാത് | ......പൂർവ്വതപാത് |
| 360 | 19,20 | (സ്തുതിവാദാവാക്യ..... | (സ്തുതിവാദ) വാക്യ..... |
| 361 | 5 | പരമാത്മദൃഷ്ട്യം | പരമാത്മദൃഷ്ട്യാ |
| ,, | 8 | അവാസാനിപ്പിക്കുന്ന | അവസാനിപ്പിക്കുന്ന |
| ,, | 10,11 | വിധികളുള്ള പദങ്ങളിൽനിന്നും വിധികളുടേതനുസരിച്ചും | വിധികളുള്ളതായി സൂചിപ്പിക്കുന്ന പദങ്ങളിൽനിന്നും |
| ,, | 31 | നിർദ്ദേശിക്കപ്പെട്ടിട്ടുള്ള | നിർദ്ദേശിക്കപ്പെട്ടിട്ടുള്ള |
| 368 | 15 | കാസംഹിത | കഠസംഹിത |
| 370 | 11 | ധാർമ്മികർമ്മങ്ങളാൽ | ധാർമ്മികകർമ്മങ്ങളാൽ |
| 371 | 14 | ജപേൃനൈവതുസംസിദ്ധ്യേദ് ബ്രാഹ്മണോ | ജപ്യേനൈവ തു സംസിദ്ധ്യേദ്ബ്രാഹ്മണോ |
| 374 | 13 | തത്, അയോഗാത് | തത് അയോഗാത് |
| 376 | 5,6 | ഉപപാതകമായാലും, ആവ്രതഭംഗം | ഉപപാതകമായാലും മഹാപാതകമായാലും ആ വ്രതഭംഗം |
| 385 | 1 | ......മുണ്ടെങ്കിൽ(അവനെ...... | ......മുണ്ടെങ്കിൽ)അവനെ...... |
| 387 | 11 | ബ്രഹ്്മത്തിൽനിന്നും | ബ്രഹ്മത്തിൽനിന്നും |
| 388 | 3 | അവയേരോന്നും | അവയോരോന്നും |
| 390 | 1 | ധ്യാനാത ച | ധ്യാനാത് ച |

| പേജ് | വരി | തെററ് | ശരി |
|---|---|---|---|
| 391 | 1 | ത്രാവിശേഷാ | തത്രാവിശേഷാത് |
| 392 | 25 | ഇതരത്സ്യ | ഇതരസ്യ |
| 394 | 2 | തുടങ്ങുന്നതിനു് | തുടരുന്നതിനു് |
| 395 | 3 | ലൗകികേച്ഛകളുടെയും | ലൗകികേച്ഛകളോടുകൂടിയും |
| ,, | 4 | ലഭിക്കുന്നതിനുവേണ്ടി | ലഭിക്കുന്നതിനുവേണ്ടിയും |
| ,, | 27 | ശരീരപതന..... | ശരീരപതന..... |
| 396 | 15 | ഫലവത്തായിതീരുന്നെന്നു് | ഫലവത്തായിത്തീരുന്നെന്നു് |
| ,, | 21 | ഗൃഹസ്ഥാശ്രമികൾ | ഗൃഹസ്ഥാശ്രമികൾ |
| 397 | 6 | .....പ്രവത്തകമായ | പ്രവർത്തകമായ |
| 407 | 20 | ഉഷ്ണപരിമാണ...... | ഊഷ്ണപരിമാണ...... |
| ,, | 24 | സക്രമിപ്പിക്കയും | സംക്രമിപ്പിക്കയും |
| 410 | 29 | ഘകാവയവങ്ങളായിട്ടു് | ഘടകാവയവങ്ങളായിട്ടു് |
| 411 | 20 | ഗുണ ധമ്മയുക്തമായും | ഗുണധമ്മയുക്തമായും |
| 416 | 18 | വാവദേവ | താവദേവ |
| 422 | 5 | ന്തത് പ്രഥിതേഃ | തത്പ്രഥിതേഃ |
| 423 | 12 | .....മാഗച്ഛത | .....മാഗച്ഛതി |
| 428 | 7 | ബാദരി രസ്യ | ബാദരിരസ്യ |
| 438 | 7 | കാണുന്നു | കാണിക്കുന്നു |
| 439 | 23 | വിമൃത്യുര്വ്വേശോകോ | വിമൃത്യുർവ്വിശോകോ |
| 440 | 25 | "അഹം" ബ്രഹ്മോസ്മി | "അഹം ബ്രഹ്മോസ്മി" |
| 443 | 28 | ഇന്ദ്രികങ്ങളോ | ഇന്ദ്രിയങ്ങളോ |
| 447 | 30 | ദിവ്യം ചക്ഷുസ്സിനെ | ദിവ്യചക്ഷുസ്സിനെ |
| 448 | 11 | അവ | അവൻ |
| സൂത്രാനുക്രമണിക | | | |
| 6 | 8/2 | 3_9_29_269 | 3_2_29_269 |
| 7 | 33/2 | 2_2_1_137 | 2_2_1_138 |

---